ത്തണം; ഇതെല്ലാം വേണ്ടതുപോലെ മേൽനോട്ടം ചെയ്യാൻ ഗവൺമെൻറിനും പൊതുജനങ്ങൾക്കും അധികാരമുണ്ടായിരിക്കണം.

### പരിവർത്തനം അത്യാവശ്യം

ഇതെല്ലാം നടക്കുന്നതിന് ആദ്യമായി വരേണ്ടതു ഒരു രാഷ്ട്രീയ പരിവർത്തനമാണ്.

ബ്രിട്ടീഷ് ഭരണം അവസാനിക്കാതെ, ബ്രിട്ടീഷ് മുതലാളിമാരുടെ സാമ്പത്തികമേധാവിത്വം പോവാതെ, ഇന്നു ബ്രിട്ടീഷ് മുതലാളിമാരുടെ കൈയിലുള്ള തോട്ടങ്ങളും ഫാക്ടറികളും ബാങ്കുകളും തിരിച്ചെടുക്കാതെ ഇതൊന്നും നടക്കുകയില്ലെന്നു വ്യക്തമാണ്.

എന്നാലതു മാത്രമല്ല രാഷ്ട്രീയപരിവർത്തനം കൊണ്ട് ഞാനുദ്ദേശിക്കുന്നതു്. ബ്രിട്ടീഷ് ഭരണം പോയാൽ മാത്രം പോരാ മലയാളികൾ ഒരൊറ്റ ജനവിഭാഗമാവണം. കേരളത്തെ മൂന്നു കൃത്രിമഖണ്ഡങ്ങളാക്കിത്തിരിച്ചു നശിപ്പിക്കുന്ന ഇന്നത്തെ സ്ഥിതി അവസാനിപ്പിക്കണം. തമിഴ്നാട്ടിനോടു ചേരേണ്ട തെക്കൻ തിരുവിതാംകൂറിലെ നാഞ്ചിനാടിനെ തമിഴ്നാട്ടിൽ ചേർത്തും തെക്കൻ കർണ്ണാടകജില്ലയിലെ മലയാളികൾ താമസിക്കുന്ന പ്രദേശം ഇങ്ങോട്ടു ചേർത്തും മലബാർ, കൊച്ചി തിരുവിതാംകൂർ എന്നീ പ്രദേശങ്ങൾ ചേർന്നുകൊണ്ടുള്ള കേരളം ഒരു പ്രത്യേക സംസ്ഥാനമാവണം.

കൊച്ചിയിലും തിരുവിതാംകൂറിലും നാടുവാഴുന്ന രാജകുടുംബങ്ങളെ സ്ഥാനഭ്രഷ്ടരാക്കണമെന്നു ഇതിന്നർത്ഥമില്ല. മലയാളികളായ അവർക്ക് കേരളസംസ്കാരത്തോടു ബഹുമാനവും, മലയാളികളാണ് തങ്ങളുമെന്ന അഭിമാനവുമുണ്ടെങ്കിൽ—മലയാളികളെ പട്ടിണിയിൽനിന്നും അജ്ഞതയിൽനിന്നും കരകയറ്റാൻ പാവപ്പെട്ട മലയാളികളോടു സഹകരിക്കാനവർ തയ്യാറാണെങ്കിൽ—ജന്മിസമ്പ്രദായം അവസാനിപ്പിക്കാൻ അവർ സഹായിക്കയാണെങ്കിൽ—രാജവാഴ്ച തുടരുന്നതിലാർക്കും ആക്ഷേപമില്ല. ജനപ്രതിനിധികളുടെ ആഗ്രഹമനുസരിച്ചു പ്രവർത്തിക്കാൻ, ജനസേവകരിൽ മുമ്പനെന്നാണ് മഹാരാജാവെന്നതിന്നർത്ഥമെന്നു തെളിയിക്കാൻ, അവർ തുടങ്ങിയാൽ അവരെ മലയാളികൾ ബഹുമാനിക്കും; അങ്ങനെയുള്ള മഹാരാജാക്കന്മാർക്ക് അവരർഹിക്കുന്ന പദവികളും സ്ഥാനങ്ങളും നൽകാൻ അവർ തയ്യാറാവും.

അതായതു്, കൊച്ചി, തിരുവിതാംകൂർ നാട്ടുരാജ്യങ്ങളിലെ രാജകുടുംബങ്ങളുടെ ഭാവിയല്ല പ്രശ്നം. പിന്നെയോ? നാട്ടുകാരുടെ സ്വന്തം ഭരണം, നാട്ടുകാരോടു ഉത്തരവാദപ്പെട്ട ജനപ്രതിനിധികളുടെ ഭരണം വരണം; ആ ജനപ്രതിനിധികളുടെ ഭരണത്തിന്റെ രൂപം നിശ്ചയിക്കാൻ പ്രായപൂർത്തി വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിൽ ജനപ്രതിനിധിസഭ ഉണ്ടാകണം—ഇതെല്ലാം മഹാരാജാക്കന്മാർ അനുവദിക്കുമോ ഇല്ലയോ എന്നതാണു പ്രശ്നം. ഇതനുവദിക്കാതെ തയ്യാറാക്കുന്ന ഏതു സാമ്പത്തിക പ്ലാനും പട്ടിണിക്കു പരിഹാരമാവുകയില്ല. അതാണു സാമ്പത്തിക പ്ലാനിന്റെ കാര്യത്തിൽ സോവിയററു യൂണിയനു കിട്ടിയ വിജയത്തിന്റെ അർത്ഥം.



# ദുഃഖം

(ഒരു റഷ്യൻ നാടോടിപ്പാട്ട്)

[ചങ്ങമ്പുഴ]

എവിടെ ഞാൻ, സുന്ദരി,
ദുഃഖത്തിൻപിടിയിൽനി—
ന്നെവിടെ ഞാനൊന്നിനി—
പ്പോയൊളിക്കും?
പരിതാപത്തിൻചാരെ—
നിന്നുവനാന്തത്തിൽ
പറപറക്കുന്നു ഞാ—
നെന്നിരിക്കിൽ,
വിട്ടുകില്ലെൻപിന്നാലെ
പാഞ്ഞെത്തീടുമഴൽ
കൊട്ടത്താംമഴുവൊന്നു
കൈയിലേന്തി
"കടവെട്ടും, പച്ചത്തരുനിര—
തൻകടവെട്ടും ഞാൻ—
കമനിയെത്തിരയും—
കണ്ടെത്തിടും ഞാൻ!"

പരിതാപത്തിൻചാരെ
നിന്നുപാടത്തുള്ള
പറപറക്കുന്നു ഞാ—
നെന്നിരിക്കിൽ,
വിട്ടുകി,ല്ലെൻപിന്നാലേ
പാഞ്ഞെത്തിടുമഴൽ
കൊട്ടത്താമരിവാളൊന്നു
കൈയിലേന്തി
"അരിയും ഞാൻ, വയൽമുഴുവ—
നരിയു,മന്വേഷിക്കു—
മരുവയർമണിയെക്ക—
ണ്ടെത്തിടും ഞാൻ!...."

എവിടെയാ,ണെവിടെയാ—
ണഴലിൻപിടിയിൽനി—
ന്നെവിടെപ്പിന്നൊന്നിനി
ഞാൻ പാഞ്ഞൊളിപ്പൂ?
പരിതാപത്തിൻചാരെ
നിന്നുമാനീലമാം
പാരവയിലേയ്ക്കു ഞാൻ
പാറപാറക്കിൽ,
വിട്ടുകി,ല്ലെൻ പിന്നാലേ
പാഞ്ഞെത്തിടുമഴൽ
കൊട്ടത്താമൊരു മത്സ്യ—
ത്തിൻമാതിരിയിൽ!
"മുഴുവൻ കുടിക്കും, വിഴുങ്ങും
ഞാൻ നീലക്കടൽ—
തിരയും, ഞാൻ കളമൊ—
ഴിയെയക്കണ്ടുമുട്ടും!......."
പരിതാപത്തിൻചാരെ
നിന്നഭയം തേടി—

# സദാശിവയോഗി

[ശാസ്ത്രി മഹോപാദ്ധ്യായ കെ. എസ്. നീലകണ്ഠൻ ഉണ്ണി]

യോഗാഭ്യാസംകൊണ്ടു ദീർഘജീവിതവും ശരീരാരോഗ്യവും ഭൗതികൈശ്വര്യങ്ങളും സർവ്വോത്തമ പരമാനന്ദവും കൈവരുത്താമെന്നു ലോകരെ തപശ്ചര്യകൾകൊണ്ടു മനസ്സിലാക്കിക്കൊടുത്ത മഹാത്മാവായിരുന്നു സദാശിവയോഗി. ബ്രഹ്മജ്ഞാനിയായ ആ യതിവര്യന്റെ മാതാപിതാക്കന്മാരെയോ ജന്മദേശത്തെയോ പററി പ്രപഞ്ചനം ചെയ്യണമെന്നു വിചാരിക്കുന്നില്ല. എന്തെന്നാൽ മേൽപറയപ്പെട്ട കാര്യങ്ങൾ തെളിയിക്കുന്നതിനു അസന്നിഗ്ദ്ധങ്ങളായ സാക്ഷ്യങ്ങൾ ഒന്നുമില്ലെന്നാണു് വിദഗ്ദ്ധജനങ്ങളുടെ അഭിപ്രായം. അമാനുഷപ്രഭാവനായ ആ അവധൂതന്റെ ലോകോത്തരങ്ങളായ പ്രവൃത്തികളെ സ്പഷ്ടമാക്കുന്ന ഒന്നുരണ്ടു സംഗതികൾ മാത്രം എടുത്തുകാണിക്കാം. പക്ഷെ അവ നവീനലോകത്തിനു വിശ്വാസങ്ങളല്ലാതായിരിക്കാം. അസംഭാവ്യങ്ങളെന്നുവെച്ചു് അപഹാസപൂർവ്വം തള്ളിക്കളഞ്ഞിരുന്ന എന്തെല്ലാം കാര്യങ്ങൾ ഇന്നു സംഭാവ്യങ്ങളായിത്തീർന്നിരിക്കുന്നു. രാവണന്റെ പുഷ്പകവിമാനം പുരാണകർത്താക്കന്മാരുടെ മനസ്സൃഷ്ടിയാണെന്നു സങ്കല്പിച്ചിരുന്നവർക്കു് ഇന്നു എത്ര എത്ര പുഷ്പകവിമാനങ്ങളാണു് ദൃഷ്ടിഗോചരമായി തീർന്നിരിക്കുന്നതു്. പ്രാണായാമം പഴംഭാണ്ഡമെന്നു വിചാരിച്ചിരുന്നവർക്കു് അതിന്റെ മഹാത്മ്യം അറിവായിത്തുടങ്ങി. തന്മൂലം താഴെ വിവരിക്കുന്ന സംഗതികൾ ഇന്നു അവിശ്വാസ്യങ്ങളായിരുന്നാലും ഭാവിയിൽ വിശ്വാസ്യങ്ങളായി തീരാതെ ഇരിക്കയില്ലെന്നാണു് എന്റെ ദൃഢമായ വിശ്വാസം:

പരിപാവനിയായ കാവേരി നദിയുടെ ഇരുകരകളിലുമുള്ള ചെറുവനങ്ങളിലാണു് സദാശിവയോഗി ജീവിതത്തിന്റെ ഭൂരിഭാഗവും കഴിച്ചുകൂട്ടിയിരുന്നതു്. ആ ഋഷിശ്രേഷ്ഠനെ നേരിട്ടു കണ്ടിട്ടുള്ള പലരും പറഞ്ഞുകേട്ടിട്ടുള്ള കഥകൾ അറിയാവുന്നവർ ആ പ്രദേശങ്ങളിൽ അടുത്ത കാലംവരെ ധാരാളം ഉണ്ടായിരുന്നു. സദാശിവയോഗി നിര്യാണമടഞ്ഞിട്ടു് ഇന്നേക്കു് 90 വർഷത്തിൽ കൂടുതലായിട്ടില്ല. പ്രാണായാമംകൊണ്ടു ദിവസങ്ങളോ മാസങ്ങളോ വർഷങ്ങളോ ശ്വാസോച്ഛ്വാസം കൂടാതെ പാഷാണതുല്യമായി ജീവിക്കാമെന്നുള്ള യോഗശാസ്ത്രതത്വം സദാശിവൻ പല സന്ദർഭങ്ങളിലും സ്വാനുഷ്ഠാനംമൂലം വെളിപ്പെടുത്തിയിരുന്നു. സമാധിസ്ഥനായ യോഗിക്കു് വിശപ്പോ ദാഹമോ ഉണ്ടാകുന്നതല്ലല്ലൊ. രാത്രിയിൽ ഉറക്കത്തിൽ ലയിച്ചിരിക്കുമ്പോൾ ക്ഷുൽപിപാസാദികൾ സാമാന്യം ജനങ്ങൾക്കുപോലും ഉണ്ടാകുന്നില്ല. ഉറക്കംകഴിഞ്ഞു് ഉണരുമ്പോൾ വിശപ്പായി. ഇതുതന്നെയാണു യോഗികളുടെയും അവസ്ഥ. സമാധിയിൽനിന്നു് എന്നു് ഉണരുന്നുവോ അപ്പോൾ അവർക്കും വിശപ്പു് അടക്കുന്നതിനു ഭക്ഷണസാധനം ആവശ്യമാണു്. പക്ഷെ വല്ല കായ്കനികളും മതിയെന്നുമാത്രം വിശേഷം.

ഈറോഡിനു സമീപമുള്ള "കൊടുമുടി"ക്ഷേത്രസന്നിധാനത്തിൽ കാവേരിനദിയുടെ തീരത്തിലായിട്ടു് ഒരിക്കൽ സദാശിവൻ സമാധിയിൽ ലയിച്ചിരിക്കുകയായിരുന്നു. വർഷകാലമായിരുന്നതുകൊണ്ടു കുറച്ചുദിവസത്തിനുള്ളിൽ നദിയിൽ വെള്ളംപൊങ്ങാനാരംഭിച്ചു. അത്ഭുതപൂർവ്വമായ വെള്ളപ്പൊക്കംകണ്ടു നദീതീരവാസികൾ വീടുംകൂടുമുപേക്ഷിച്ചു് ഉയരമുള്ള സ്ഥാനങ്ങൾ നോക്കി പ്രയാണം ചെയ്തു. ചിലർ സദാശിവനെ എടുത്തുകൊണ്ടുപോകാൻ ശ്രമിച്ചു. എങ്കിലും ഫലമുണ്ടായില്ല. പലരുംകൂടി പിടിച്ചുനോക്കിയിട്ടും യാതൊരു ഇളക്കവും കാണായ്കയാൽ എല്ലാവരും പിന്മാറി. നദി കരകവിഞ്ഞൊഴുകി. നദീതീരങ്ങൾ ഇടിഞ്ഞുവീണു. ജലപ്രവാഹം ശക്തിപ്പെട്ടു. "ഈ സ്ഥിതിയിൽ സദാശിവനുണ്ടോ ജീവിച്ചിരിക്കാൻ പോകുന്നു. ചത്തോ

---

പ്രണയത്തിങ്കൽ
ഞാനണയുന്നെങ്കിൽ,
വിടുകില്ലെൻപിന്നാലേ
പാഞ്ഞെത്തിടുമഴൽ
കൊട്ടാരംസ്ത്രീധന'മെന്ന
വടിവുറ്റതി
അഴലിൻപിടിവിട്ടൊന്നു
രക്ഷനേടിട ,യെൻ
ശയനീയംപ്രാപിക്കും
വേളയിങ്കൽ,
ഫലമെന്തു്?—പിൻവാങ്ങുക—
യില്ലവിടെയു,മെൻ
തലയണതന്നരികിലു—
ണ്ടഴലിരിപ്പു?
കതിർമണ്ണിനകമെടുവാൽ
കദനത്തെവിട്ടുഞാൻ
കതിരൊളികൊണ്ടെളിക്കു—
മാവേളയിലും,
വിടുകില്ലെൻ പിന്നാലെ
പാഞ്ഞെത്തും പരിതാപം
കൊട്ടാമേളക്കൊട്ടും
കൈയിലേന്തി.
എന്നിട്ടുഴലെൻമതിര
വന്നുനിന്നുച്ചത്തിൽ
ചൊന്നിടും വിജയ—
സ്വരത്തിലേവം:—
"ആട്ടിയോടിച്ചു ഞാൻ
കതിർമണ്ണിനുള്ളിലേ:—
യ്ക്കാട്ടിയോടിച്ചു [illegible]
സുന്ദരിയെ!!........"

——†——

ഴുകി സമുദ്രത്തിൽ ചെന്നുചേർന്നതുതന്നെ. എന്നിങ്ങനെയായിരുന്നു ജനങ്ങളുടെ വിചാരവും സംസാരവും. അല്പദിവസത്തിനുള്ളിൽ വെള്ളം ഇറങ്ങി. ജനങ്ങൾ പഴയ സ്ഥാനങ്ങളിൽ വന്നു താമസമുറപ്പിച്ചു. സദാശിവന്റെ കഥ അവർ മറന്നു അങ്ങനെ വർഷവും ഒന്നുകഴിഞ്ഞു. ഒരിക്കൽ സദാശിവൻ മുമ്പു സമാധിയിൽ ലയിച്ചിരുന്ന സ്ഥലം കൃഷിചെയ്യുന്നതിനായി കിളച്ചുകൊണ്ടുനിൽക്കെ ഒരുവൻ തന്റെ തൂമ്പയുടെ അറ്റത്തു രക്തം പറ്റിയിരിക്കുന്നതായികണ്ടു. ഇതെങ്ങനെ ഉണ്ടായി എന്നു് അറിയുന്നതിനായി എല്ലാവരുംകൂടി ആ സ്ഥലം കുഴിച്ചുനോക്കി. അപ്പോൾ കണ്ടകാഴ്ച വിസ്മയകരമായിരുന്നു. സദാശിവൻ ഭൂഗർഭത്തിൽ സമാധിസ്ഥനായിരിക്കുന്നു. വർഷപാതമോ തന്മൂലം ഭൂമിക്കുണ്ടായ പ്രകൃതിവ്യത്യാസമോ അദ്ദേഹം അറിഞ്ഞിരുന്നില്ല. ഈ കാഴ്ചയ്ക്കുശേഷം കർഷകർ ജോലിനിറുത്തി അവിടംവിട്ടുപോകുകതന്നെചെയ്തു. ഉദ്ദേശം ഒരുമാസംകൂടി കഴിഞ്ഞപ്പോൾ സമാധിയിൽനിന്നു് ഉണർന്നു സദാശിവൻ അവിടം വിടുകയുംചെയ്തു.

പിന്നീടൊരിക്കൽ സമാധിവിട്ടെണീററ സദാശിവൻ വിശപ്പു് അടക്കുന്നതിനു് എന്തെങ്കിലും കിട്ടണമെന്നുള്ള ഉദ്ദേശത്തോടുകൂടി കരുവൂർ എന്ന സ്ഥലത്തു താമസിച്ചിരുന്ന ഒരു മഹമ്മദീയപ്രഭുവിന്റെ ഗൃഹത്തിൽ കയറിച്ചെന്നു. തൽസമയം ഗൃഹനായകനായ മഹമ്മദീയൻ ഭാര്യയുമായി സ്വൈരസല്ലാപത്തിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. വസ്ത്രധാരണം ചെയ്യാതെ അവധൂതനായി മുൻപിൽവന്നുനിന്ന സദാശിവനെ കണ്ടപ്പോൾ അടക്കാൻവയ്യാത്ത കോപമാണു മഹമ്മദീയനു് ഉണ്ടായതു്. ഉടൻതന്നെ അയാൾ വാളെടുത്തു് "ഭിക്ഷാംദേഹി" എന്നു് അർത്ഥിച്ചു കൈനീട്ടിനിൽക്കുന്ന ആ പുണ്യാത്മാവിന്റെ ഇരുകരങ്ങളും ഛേദിച്ചുകളഞ്ഞു. സദാശിവൻ യാതൊരു ഭാവവ്യത്യാസവും കാണിക്കാതെ വന്നവഴിക്കുതന്നെ തിരിഞ്ഞു നടക്കാൻതുടങ്ങി. ഇതുകണ്ടു് മഹമ്മദീയൻ "ഇദ്ദേഹം ഒരു മഹാത്മാവുതന്നെ, താൻ ചെയ്തതു് തെറ്റായിപ്പോയി" എന്നുള്ള വിചാരത്തോടുകൂടി വേഗത്തിൽ അദ്ദേഹത്തിന്റെ പിന്നാലെചെന്നു് ക്ഷമായാചനംചെയ്കയും തനിക്കുകൂടി ജ്ഞാനോപദേശംചെയ്തുതരണമെന്നു യാചിക്കുകയുംചെയ്തു. സദാശിവൻ ഇതുകണ്ടു സന്തുഷ്ടനായി. ഒരു നുള്ളു് മണ്ണെടുത്തു് അയാളുടെ വായിൽ ഇട്ടുകൊടുത്തിട്ടു് അവിടംവിട്ടുപോയി. അന്നുമുതൽ പ്രപഞ്ചവ്യാപാരങ്ങളിൽ വിരക്തിതോന്നിയ ആ മഹമ്മദീയൻ കാലാന്തരത്തിൽ ഒരു ഉൽകൃഷ്ട സന്യാസിയായി തീരുകതന്നെചെയ്തു. അദ്വൈതപരങ്ങളായി പിൽകാലത്തു് ആ മഹമ്മദീയയതിശ്രേഷ്ഠൻ പാടിയിട്ടുള്ള അനവധി പാട്ടുകൾ ഇന്നും തമിഴ്ഭാഷയിൽ കാണുന്നുണ്ടു്. തമിഴ്നാട്ടിൽ ആ പാട്ടുകൾക്കു സിദ്ധിച്ചിട്ടുള്ള പ്രചാരവും പ്രസിദ്ധിയും സീമാതീതമെന്നുതന്നെ പറയാം.

കരുവൂരിൽനിന്നു് വടക്കുകിഴക്കു് ആറുമൈൽ ദൂരത്തിൽ കാവേരിനദിയുടെ കരയിൽ നേരൂർ എന്നൊരു ചെറിയ ഗ്രാമമുണ്ടു്. അവിടെയുള്ള ജനങ്ങളോടു് ഒരിക്കൽ സദാശിവൻ, "എന്റെ അന്തിമസമാധി ഈ ഗ്രാമത്തിലാണു നടക്കാൻപോകുന്നതു് അതിനു വേണ്ടതെല്ലാം നിങ്ങൾ തയാറാക്കണം" എന്നു് അരുളിച്ചെയ്യുകയുണ്ടായി. ജനങ്ങൾ സമാധിക്കു വേണ്ടതെല്ലാം തയ്യാറാക്കിക്കൊണ്ടു സദാശിവന്റെ വരവു കാത്തിരുന്നു. എന്നാൽ ക്ലിപ്തസമയത്തിൽ സദാശിവനെ കാണായ്കയാൽ ജനങ്ങൾ അമ്പരന്നുനില്പായി. സമയം കുറെ അധികമായിട്ടും സദാശിവനെ കണ്ടില്ല. കൂടിയിരുന്നവരെല്ലാം പിരിഞ്ഞുപോകുന്നതിനുതന്നെ തീരുമാനിച്ചു. ഇതിനിടയ്ക്കു് ആരോ ഒരാൾ സമാധിക്കായി ഒരുക്കിയിട്ടിരുന്ന കുഴിയിൽ ചെന്നുനോക്കി. കുഴിക്കകത്തു് സദാശിവൻ സമാധിസ്ഥനായിരിക്കുന്നു ആശ്ചര്യം. ആരുംകാണാതെ ഇദ്ദേഹം എങ്ങനെ ഇവിടെ വന്നുചേർന്നു. അഹോ ആശ്ചര്യം എന്നിങ്ങനെ ജനങ്ങൾ ഉൽഘോഷിച്ചുകൊണ്ടു മടങ്ങിപ്പോയി.

ശൃംഗേരിമഠാധിപതിയായിരുന്ന ജഗൽഗുരു അഭിനവസച്ചിദാനന്ദനൃസിംഹഭാരതി ഭഗവൽപാദാചാര്യസ്വാമികൾക്കു് സദാശിവസ്വാമിയുടെ മാഹാത്മ്യങ്ങൾ സുജ്ഞാതങ്ങളായിരുന്നതുകൊണ്ടു് അദ്ദേഹം ആ യോഗിശ്രേഷ്ഠന്റെ സമാധിസ്ഥലം സന്ദർശിക്കുകയും തന്നാൽതന്നെ നിർമ്മിതങ്ങളായ സ്തോത്രങ്ങളാൽ ആ വന്ദ്യാത്മാവിനെ സ്തുതിക്കുകയും ചെയ്തിട്ടുണ്ടു്. "സദാശിവബ്രഹ്മേന്ദ്രസ്തുതി" എന്ന പേരിൽ അറിയപ്പെടുന്ന ആ സ്തോത്രഗ്രന്ഥത്തിൽനിന്നും സദാശിവന്റെ മഹിമാതിശയവും ആചാര്യസ്വാമികൾക്കു് ആ യോഗിയോടു് ഉണ്ടായിരുന്ന ഭക്തിയുടെ അളവും എത്രമാത്രമെന്നു മനസ്സിലാക്കാൻ സാധിക്കും. പ്രസ്തുത സ്തോത്രഗ്രന്ഥവും സദാശിവനാൽതന്നെ നിർമ്മിതങ്ങളായ യോഗസൂത്രം, ബ്രഹ്മസൂത്രവൃത്തി, ആത്മവിദ്യാവിലാസം മുതലായവയും ശ്രീരംഗം വാണീവിലാസിനി അച്ചുക്കൂടത്തിൽ അച്ചടിച്ചു പ്രസിദ്ധംചെയ്തിട്ടുണ്ടു്. തന്മൂലം ആ ഗ്രന്ഥങ്ങൾ ചുരുങ്ങിയ വിലയ്ക്കു് ആർക്കും വാങ്ങി വായിക്കാവുന്നതാണു്.

സദാശിവൻ അന്തിമസമാധി പ്രാപിച്ച സ്ഥലത്തു് അദ്ദേഹത്തിന്റെ ആജ്ഞാനുസരണം നട്ടുവളർത്തിയിരുന്ന വില്വവൃക്ഷം ആദ്യാപി തഴച്ചുവളർന്നു് ശാഖോപശാഖകളോടുകൂടി നില്പുണ്ടു്. കാവേരി ആററിന്റെ തീരത്തുള്ള നേരൂർ ക്ഷേത്രപരിസരത്തിൽ നിൽക്കുന്ന ഈ വില്വവൃക്ഷത്തെ ജനങ്ങൾ ഈശ്വരനിർവ്വിശേഷം ആരാധിച്ചുപോരുന്നു. സന്ദർശനമാത്രംകൊണ്ടുതന്നെ തന്റെ ഉദരവ്യാധിക്കു ശമനമുണ്ടാക്കിയ സദാശിവയോഗിയിൽ തോന്നിയിരുന്ന ഭക്ത്യാദരങ്ങളുടെ ലക്ഷ്യമായി പുതുക്കോട്ട മഹാരാജാവിനാൽ നിർമ്മിക്കപ്പെട്ട ഒരു ശിവക്ഷേത്രം സമാധിപരിസരത്തിനടുത്തുതന്നെ കാണുന്നുണ്ടു്. ക്ഷേത്രത്തിലെ നിത്യപൂജാദികൾക്കു പുറമെ സദാശിവബ്രഹ്മേന്ദ്രജയന്ത്യുത്സവവും ശങ്കരജയന്തി മഹോത്സവവും വർഷംതോറും സദാശിവസമാധിസ്ഥലമായ നേരൂരിൽവച്ചുതന്നെയാണു നടത്തുന്നതു് എന്നുള്ളതും പ്രസ്താവയോഗ്യമായ ഒരു കാര്യമാണു്.

# അയൽപക്കത്തെ നായ്

## —ചെറുകഥ—

[സി. പി. എൻ. നമ്പൂതിരി]

ഞാൻ ആ പുതിയവീട്ടിൽ താമസം തുടങ്ങിയതിന്റെ പിറ്റേദിവസം രാവിലെ യദൃച്ഛികമായി അടുത്തവീട്ടിലേക്ക് ഒന്നു കണ്ണോടിച്ചു. അവിടെ ഒരു മോഹനാംഗിയെ കയ്യിൽ ഒരു വലിയ ചോറുരുളയുമായി മുറ്റത്തുവന്ന് ഒരു നായ്ക്കു് തീറ്റികൊടുക്കുവാനുള്ള ശ്രമമായിരുന്നു. വെളുത്തുതടിച്ച ഒരു നായ് അല്പം അകലെനിന്ന് വാലാട്ടി ചോറുരുളയെ നോക്കി സ്നേഹസൂചകമായ ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടിരുന്നു. പ്രകൃത്യാ നായ്ക്കളെ ആകെ വെറുക്കുന്ന എന്നെ ആ രംഗത്തിൽ നിന്ന് കൺപറിക്കാതെ നോക്കിനില്ലാൻ പ്രേരിപ്പിച്ചതു് ആ നായല്ലെന്നുപറഞ്ഞാൽ പിന്നെ എന്താണെന്ന് ബുദ്ധിയുള്ളവർ ചോദിക്കുകയില്ല. നായ്ക്കു് ചോറുകൊടുക്കുന്നതിനിടയ്ക്കു് ആ യുവതി തന്റെ തോളിലൂടെ കെട്ടഴിഞ്ഞു് ഒരുവശത്തേയ്ക്കു വീണുകിടന്നിരുന്ന മുടി കൈകൊണ്ടു് ഒതുക്കി അവരുടെ പുതിയ അയൽപക്കക്കാരന്റെ നേരെ കൂടക്കൂടെ കണ്ണെറിഞ്ഞിരുന്നു. ഞങ്ങളുടെ കണ്ണുകൾ തമ്മിൽ ഇടയുമ്പോൾ അവൾ ഒരു പുഞ്ചിരിയോടുകൂടി മുഖം തിരിച്ചുകളയും. ചുങ്ങിയുണങ്ങിയ ഒരു മുത്തശ്ശിയമ്മയുടെ പെട്ടെന്നു മുറ്റത്തേക്കുണ്ടായ വരവു് ആ ആനന്ദമയമായ രംഗം അങ്ങനെതന്നെ തുടർന്നു പോകുവാൻ ഞങ്ങളെ അനുവദിച്ചില്ല. യുവതി കിലുങ്ങി കിലുങ്ങി ചിരിച്ചുകൊണ്ടു് എന്നെ ചൂണ്ടിക്കാണിച്ചു് എന്തൊക്കെയോ പറയുന്നതും അവർ എന്നെ നോക്കി നിൽക്കുന്നതും എല്ലാം ഞാൻ കണ്ടു. ഇനിയും ഞാനങ്ങോട്ടുതന്നെ നോക്കിനിൽക്കുന്നതുകണ്ടാൽ ഈ പുതിയ അയൽപക്കക്കാരൻ എന്തു മര്യാദകെട്ടവൻ എന്ന് അവർക്കു തോന്നിയെങ്കിലോ എന്നുകരുതി ഞാനുടനെ അവിടെനിന്നു കണ്ണെടുത്തു് മറ്റേങ്ങോട്ടോ നോക്കിയിരുന്നു.

ഒരു പുതിയ നോവൽ എഴുതിത്തീർക്കുന്നതിനു നല്ല പരിസരവും ഏകാന്തതയും ലഭിക്കുന്നതിനാണ് ഞാൻ നഗരത്തിൽനിന്നു് വിട്ടുമാറി ആ ഒഴിഞ്ഞ നാട്ടിൻപുറപ്പുറത്തു് ഒരു വീടു് രണ്ടുമാസത്തേക്കു വാടകയ്ക്കു് എടുത്തതു്. കഴിഞ്ഞ മഹായുദ്ധം നമ്മുടെ ജീവിതത്തെ എങ്ങനെയെല്ലാം സ്പർശിക്കുന്നുവെന്ന് ചിത്രീകരിക്കുവാനാണ് ആ നോവൽകൊണ്ടു് ഞാൻ ഉദ്ദേശിച്ചിരുന്നതു്. ഉച്ചയ്ക്കു് ഊണുകഴിഞ്ഞു് ചാരുകസേലയിൽ മലർന്നുകിടന്നു് ഒരു സിഗററും പുകച്ചുകൊണ്ടു് ഞാൻ കഥയുടെ പ്ലോട്ടുകളുമായി കെട്ടിമറിയുമ്പോഴാണ് തെക്കെ മുറ്റത്തുനിന്നു് ഒരു നായ് മോങ്ങുന്നതും മുരളുന്നതുമായ ശബ്ദമെന്റെ ചെവിയിൽ വീണതു്. ഞാൻ ഉടനെ കസേരയിൽനിന്നു് എഴുന്നേറ്റു മുറ്റത്തുചാടിയതും കയ്യിൽ കിട്ടിയ ഒരു കല്ലുമായി ശബ്ദംകേട്ട സ്ഥലത്തേക്കു പാഞ്ഞെത്തിയതും എല്ലാം ഒരേനിമിഷത്തിൽ കഴിഞ്ഞു. മുറ്റത്തുചെന്നപ്പോൾ കണ്ടതു് രാവിലെ തെക്കേവീട്ടിൽനിന്നു കണ്ട അതേരംഗംതന്നെ അല്പം ഭേദഗതിയോടുകൂടി അഭിനയിച്ചുനോക്കുവാനുള്ള മറ്റൊരു പരിശ്രമമായിരുന്നു. ചോറുരുളയുമായി ആ നായയെ വിളിച്ചിരുന്ന ഭാഗം അഭിനയിച്ചിരുന്നതു ആ മോഹനാംഗിക്കുപകരം നമ്മുടെ അരിവയ്പുകാരൻ പയ്യൻ രാമുവായിരുന്നുവെന്ന് ഒരു വ്യത്യാസംമാത്രം. അവിചാരിതമായി അവിടെയുണ്ടായ എന്റെ വരവു് അവനെ വല്ലാതെ പരിഭ്രമിപ്പിച്ചു. പരമ നായ്ദ്വേഷിയായ ഒരു യജമാനന്റെ ചോറു് കട്ടെടുത്തു് അയാളുടെ മുറ്റത്തുവച്ചുതന്നെ ഒരു നായ്ക്കു് കൊടുക്കുവാനുള്ള ഒരു ഭൃത്യന്റെ പരിശ്രമം എങ്ങനെ മാനിക്കപ്പെടുമെന്ന് രാമുവിനു് നല്ലപോലെ അറിയാമായിരുന്നു.

ഞാൻ കല്ലെടുത്തു് പ്രയോഗിക്കാൻ ഭാവിച്ച നായ് അടുത്തവീട്ടുകാരുടെ ലാളനഭാജനമാണെന്നറിഞ്ഞപ്പോൾ വാസ്തവത്തിൽ ഞാനാണ് ഒന്നുപരുങ്ങിയതു്. ഞാൻ കാണിച്ച ഈ സാഹസം അവരുടെ കണ്ണിൽപ്പെട്ടുവോ എന്നറിയാൻ ഞാൻ മെല്ലെ അടുത്തവീട്ടിലേക്കു ഒന്നു ചെരിഞ്ഞുനോക്കി. ദൈവാധീനം! പുറത്തു് ആരും ഉണ്ടായിരുന്നില്ല. അടുത്ത വീട്ടുകാർ സ്നേഹിച്ചു നോക്കുന്ന ഒരു നായ്ക്കു് ഇടയ്ക്കു് ഒരോ ഉരുളച്ചോറു് കൊടുക്കുന്നതു് അവരുടെ പ്രീതിസമ്പാദിക്കാൻ ഒരു നല്ലമാർഗ്ഗമാണെന്നു കരുതി ഞാൻ ഒരു മന്ദസ്മിതംകൊണ്ടു് രാമുവിനെ പ്രോത്സാഹിപ്പിക്കുക മാത്രം ചെയ്തു മടങ്ങിപ്പോയി. വീണ്ടും കസേലയിൽ വന്നിരുന്നു കഥയുടെ പ്ലോട്ടുകൾ ശരിപ്പെടുത്തുവാൻ വളരെയൊക്കെ ശ്രമിച്ചുനോക്കി എന്നാൽ മനസ്സ് ഒരു വലിയ അസ്വസ്ഥതയോടെ പാഞ്ഞുനടന്നിരുന്നതുകൊണ്ടു് ഒന്നും നല്ലപോലെ ചിന്തിക്കുവാൻ കഴിഞ്ഞില്ല. കയ്യിൽ കല്ലുണ്ടായിരുന്നിട്ടും ഒരു നായയെ ഇത്രയടുത്തു് കിട്ടിയിട്ടു് എറിയാതെ വിടുന്നതു് ജീവിതത്തിൽ ഇതു് ആദ്യത്തെ പ്രാവശ്യമായതായിരിക്കണം ഈ അസ്വസ്ഥതയ്ക്കു കാരണമെന്ന് ഞാൻ ഒടുവിൽ സമാധാനിച്ചു.

ആ നായ് വീണ്ടും എന്റെ ശ്രദ്ധയെ ആകർഷിച്ചതു് രണ്ടുമൂന്നു ദിവസത്തിനുശേഷം ഒരു ദിവസം ഉച്ചയ്ക്കാണു്. ആ "തെണ്ടിനായ്" അയൽപക്കങ്ങളിലെല്ലാം അലഞ്ഞുനടക്കുന്നതു് ഞാൻ ഇടയ്ക്കൊക്കെ കാണാറുണ്ടായിരുന്നു. ഒന്നോ രണ്ടോ പ്രാവശ്യം അവൻ തെക്കേ മുറ്റത്തുവച്ചു രാമുവിന്റെ കൈയിലെ ചോറുരുളയ്ക്കു് മോങ്ങിക്കൂടുന്നതും എന്റെ കണ്ണിൽ പെട്ടിട്ടുണ്ടു്. അന്നുച്ചയ്ക്കു് ഞാൻ എഴുതുവാൻ ഏതോ വാചകം ചിന്തിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇതിനകത്തു് എന്റെ നോവൽ ആരംഭിച്ചു കുറെ മുന്നോട്ടു നീങ്ങിക്കഴിഞ്ഞിരുന്നു. കഥാനായകനായ ഗോപാലൻ മാസ്റ്റർ എല്ലാ എയിഡഡ് സ്കൂൾ അദ്ധ്യാപകന്മാർക്കും മാതൃകാപുരുഷനാകത്തക്കവിധത്തിൽ ഒററമുണ്ടും ഷർട്ടും മാത്രമായി പഴങ്കഞ്ഞിവെള്ളം മാത്രം കഴിച്ചു ജീവിക്കുന്നു എന്നു വരുത്തുന്നതിൽ, വലിയ ആവശ്യമൊന്നുമില്ലെങ്കിലും,

കഥാകാരൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. ഗോപാലൻ മാസ്റ്റർ ലക്ഷ്മിക്കുട്ടി എന്ന ഒരു ഗ്രാമീണയുവതിയിൽ അനുരക്തനാണെങ്കിലും സാമ്പത്തികമായ പ്രതിബന്ധങ്ങൾകൊണ്ട് ഇതേവരെ അവരുടെ വിവാഹം നടന്നിട്ടില്ല. അങ്ങനെയിരിക്കുമ്പോൾ ആ ഗോപാലൻമാസ്റ്റർ ഒരു ഹവിൽദാർ ക്ലാർക്കായി പട്ടാളത്തിൽ ചേരാൻ തീരുമാനിക്കുകയും പ്രിയതമയെ നാടു വിടുന്നതിനുമുമ്പ് നിഗൂഢമായി സന്ദർശിക്കുകയും ചെയ്യുന്നു. ഈ കൂടിക്കാഴ്ചയോടുകൂടിയാണ് കഥ ആരംഭിക്കുന്നത്. അവസാനം യാത്ര പറഞ്ഞ് പിരിയാറാകുമ്പോൾ കണ്ണീരിൽ നനഞ്ഞു നിൽക്കുന്ന പ്രിയയുടെ തുടുത്ത കവിൾത്തടങ്ങളിൽ ഒരു ചുംബനമുദ്ര പതിക്കുവാൻ കഥാനായകൻ തുടർന്നപ്പോളാണ് തെക്കെവീട്ടിൽ കേട്ട അറ്റോമിക് ബോംബ് പൊട്ടിത്തെറിക്കുന്നപോലെ ഭയങ്കരമായ ഒരു ശബ്ദം എന്റെ ശ്രദ്ധയെ അങ്ങോട്ടാകർഷിച്ചത്. അങ്ങോട്ടു നോക്കിയപ്പോൾ എന്തോ ഒന്നു കടിച്ചുതൂക്കിക്കൊണ്ട് കുതിച്ചു കയറുന്ന ആ നായയേയും പിന്നാലെ ഒരു വടിയുമേന്തി പാഞ്ഞുചെല്ലുന്ന മുത്തശ്ശിയമ്മയേയും. മുറ്റത്ത് ആ കാഴ്ച നോക്കിനിൽക്കുന്ന യുവതിയേയും കണ്ടപ്പോൾ എനിക്ക് ആ കോലാഹലത്തിന്റെ കാരണം ഉടനെ മനസ്സിലായി. വളപ്പിൽ കണ്ടതൊക്കെ ചികഞ്ഞിനക്കി കൊക്കിലാക്കി നടന്നിരുന്ന രണ്ടു മൂന്നു കോഴികളിൽ ഒന്നിനെ ആ നായ് ചാടിപ്പിടിച്ചു. കടിയേറ്റ കോഴി പ്രാണവേദനയോടെ അലറി. അടുത്തുണ്ടായിരുന്ന കോഴികൾ ഭയത്തോടുകൂടിയും മുറ്റത്തു നിന്നിരുന്നവർ നായയെ ഭയപ്പെടുത്തി ഓടിക്കുവാൻ വലിയ ശബ്ദവും പുറപ്പെടുവിച്ചു. ഇതെല്ലാം കൂടി ഒരുമിച്ചു കൂടിയപ്പോഴാണ് എന്നെ ഞെട്ടിച്ച ആ ഭയങ്കര ശബ്ദം ഉത്ഭവിച്ചത്. ഞാൻ അങ്ങോട്ടു നോക്കുന്നുണ്ടെന്നറിഞ്ഞപ്പോൾ യുവതി മന്ദഹസിച്ചു. ഒരു വലിയ അമിളി പിണഞ്ഞ ഭാവത്തിൽ വടി താഴെയിട്ട് മുത്തശ്ശിയമ്മ മടങ്ങി.

ആ കോഴിവധത്തിന്റെ പേരിൽ അവർ ഉയർത്തിയ വലിയ ഒച്ചപ്പാട് അടുത്ത വീട്ടുകാരെയൊക്കെ അങ്ങോട്ടാകർഷിച്ചു. അവിടെ വന്നു കൂടിയവരിൽ പലരും സംഭവത്തിന്റെ ശരിയായ റിപ്പോർട്ടുകൾ അന്വേഷിക്കുകയും കൂട്ടത്തിൽ പുതിയ അയൽപക്കക്കാരനായ എന്നെ നോക്കിക്കൊണ്ട് എന്തൊക്കെയോ പറയുകയും ചെയ്തിരുന്നു.

ഞാൻ വീണ്ടും നോവലെഴുത്തിൽ ഏർപ്പെട്ടു. നേരം സന്ധ്യയായതോടുകൂടി ഗോപാലൻമാസ്റ്ററെ ഞാൻ പട്ടാളത്തിൽ ചേർത്തു പരിശീലനത്തിനു ബോംബേക്ക് അയയ്ക്കുവാനുള്ള ഒരുക്കമായി. അയാളെ വണ്ടിയുടെ സമയത്തിനു സ്റ്റേഷനിലേക്ക് അയക്കാൻ ഞാൻ ഭാവിക്കുമ്പോഴാണ് പൊളിഞ്ഞുകിടന്നിരുന്ന വേലി ചാടിക്കടന്ന് അയൽപക്കത്തെ മുത്തശ്ശിയമ്മ എന്റെ മുറ്റത്തേക്ക് വരുന്നത് ഞാൻ കണ്ടത്. പകലെ നടന്ന സംഭവത്തെക്കുറിച്ച് എന്തെങ്കിലും ഒന്നു പറയുന്നതിനാണ് ആ വരവെന്ന് എനിക്കു കണ്ടപ്പോൾ മനസ്സിലായി. കഷ്ടം! നായ്ക്കളെ കണ്ടാൽ എറിഞ്ഞുകാലൊടിക്കുകയാണ് വേണ്ടത്. അവറ്റയെ ഇങ്ങനെ ലാളിച്ചുവളർത്തുന്നതു കൊള്ളുകയില്ലെന്ന് എനിക്കു പണ്ടേയുള്ള അഭിപ്രായമാണ്. ഇപ്പോൾ കണ്ടില്ലേ; അവരുടെ നായ് അവരുടെ കോഴിയെത്തന്നെ കടന്നുപിടിച്ചു. ഈശ്വരൻ ലോകത്തിൽ ഉരുളൻകല്ല് സൃഷ്ടിച്ചിരിക്കുന്നത് നായ്ക്കളെ എറിയുവാനാണെന്ന് ഞാൻ പലപ്പോഴും രാമുവിനോടു പറയാറുള്ളതാണ്. മുറ്റത്തുവന്ന് ഒരു ഉണങ്ങിയ ചിരി ചിരിച്ച് അവർ അൽപ്പം ഒരു പരുങ്ങലോടെ നിന്നു. പകലെ നടന്ന കോഴിവേട്ടയിൽ അവർക്കു പിണഞ്ഞ ഭീമമായ അമളിയായിരിക്കും ഈ വല്ലായ്മക്ക് കാരണമെന്നു കരുതി ഞാൻതന്നെ തുടങ്ങി. "ഈ നായ്ക്കളെക്കൊണ്ട് വലിയ ഉപദ്രവം അല്ലേ? കുറച്ചു മുമ്പേ ആ അസത്ത് ഒരു കോഴിയെ പിടിച്ചു"

അവർ ആ ഉണങ്ങിയ ചിരിതന്നെ ഒന്നു കൂടി ചിരിച്ചു "വല്ലാത്ത ഉപദ്രവം!"

നായ്ക്കളെ സംബന്ധിച്ചുള്ള അവരുടെ അഭിപ്രായത്തിന് മാറ്റം വരുന്നുണ്ടെന്നു കണ്ട് ഞാൻ വളരെ സന്തോഷിച്ചു. വേണമെങ്കിൽ കേട്ട് നന്നാവട്ടെ എന്നുള്ള വിചാരത്തോടുകൂടി ഞാൻ അവർക്ക് ഇങ്ങനെ ഒരുപദേശം നൽകി. "ഈ വകയെയൊക്കെ ചങ്ങലക്കിടണം. അതാണ് വേണ്ടത്. തിന്ന ചോറിനു കൂറില്ലാത്ത വകയാണ് ഈ നായ്ക്കൾ".

"അതെയതെ ചങ്ങലക്കിടുകതന്നെ വേണം. അല്ലെങ്കിൽ നാട്ടുകാർക്കു ഇരുന്നു പൊറുക്കേണ്ടേ"? അവർ അൽപ്പം ഉത്സാഹം കാണിച്ചു.

പിന്നെയും പലതിനെക്കുറിച്ചും ഞങ്ങൾ സംസാരിച്ചു. ഒടുവിൽ അവർ പറഞ്ഞു. "മാ നേരം വൈകുന്നു. അമ്മു വീട്ടിൽ ഒറ്റയ്ക്കാണ്. എന്നാൽ ഞാൻ പോകട്ടെ."

"അങ്ങനെതന്നെ" എന്നു ഞാൻ തലകുലുക്കിയനുവദിച്ചുവെങ്കിലും, അവർ ഒരു വിഷമത്തോടെ എന്തോ പറയാൻ സംശയിച്ചുനിൽക്കുന്നതുപോലെ കുറച്ചുനേരം കൂടി അവിടെ നിന്നശേഷമാണ് പോയത്.

എന്നാൽ അവർ ആ നായെ ചങ്ങലക്കിടുകയൊന്നും ഉണ്ടായില്ല. ആ തെണ്ടി നായ് അവിടെയുമിവിടെയും അലഞ്ഞു നടക്കുന്നത് ഞാൻ പിന്നെയും പലതവണ കണ്ടു.

എന്റെ നേരെ പടിഞ്ഞാറെ വീട്ടിൽ ഒരു വേലായുധൻ നായർ താമസിക്കുന്നുണ്ട്. ചങ്ങാതിയുടെ വകയായി ഒരു ദിവസം രാത്രിയുണ്ടായ സംഗീത പരിശ്രമവും അടുത്ത ദിവസം അവിടെയെങ്ങാണ്ട് താമസിക്കുന്ന നിർഭാഗ്യവതിയായ ഏതോ ഒരു പാറു അമ്മയുടെ നടപടിദോഷത്തെക്കുറിച്ചു ഒരു ഭയങ്കര തെറിപ്രസംഗവും കേട്ടുകഴിഞ്ഞപ്പോൾ ആൾ ഒരു നല്ല ഭരന്ന ഗ്രഹീത കുടിയനാണെന്ന് എനിക്ക് ബോധ്യം വന്നു. അതിൽ കൂടുതലായി അയാളെക്കുറിച്ചു എനിക്കൊന്നും അറിഞ്ഞുകൂടായിരുന്നു. ഒരു ദിവസം ഉച്ചയ്ക്ക് ഞാൻ ഊണുകഴിഞ്ഞു ചാരുകസേലയിൽ കിടന്നു വിശ്രമിക്കുമ്പോൾ നമ്മുടെ ആ വെളുത്ത നായ് പടിഞ്ഞാറെ വീട്ടിലേക്കു കയറിച്ചെല്ലുന്നത് ഞാൻ കണ്ടു. പിന്നെ അവിടെ നടന്ന സംഭവങ്ങൾക്കു ഞാൻ ഒരു ദൃക്സാക്ഷിയായതുകൊണ്ട് അതു ഞാൻ നടന്നതുപോലെ ഇവിടെ വിവരിക്കാം. നായ് കയറിച്ചെല്ലുന്നതു മുറ്റത്തു കിടന്നിരുന്ന ആട്ടിൻകുട്ടി കണ്ടുവെങ്കിലും അവൻ കണ്ട ഭാവം നടിക്കാതെ തിരിഞ്ഞുകിടന്നു. അടുത്തെത്തിയപ്പോൾ കുറച്ചകലെനിന്നുകൊണ്ടു നായ് ഒന്നു മുരണ്ടു "എന്തു

ടാ, നീ ഞാൻ വരുന്നതു കണ്ടില്ലേ? ഒന്നെഴുന്നേററാൽ നിനക്കെന്താ ഇത്ര ചേതം?"

ആട്ടിൻകുട്ടി തന്നത്താൻ പിറുപിറുത്തു. "ഓ. അവന്റെ ഒരു നാട്യം! കണ്ടാൽ പോലീസുകമ്മീഷണരുടെ പവ്വറുണ്ട്."

"നീ എന്തുപറഞ്ഞു? നിനക്ക് എന്റെ നാട്യം പിടിച്ചില്ലെന്നുണ്ടോ? എന്തുപറഞ്ഞെടാ നീ?"

"ഓ. ഒന്നുമില്ല. ഞാൻ നിന്റെ വാലിനു നല്ല നീളമുണ്ടെന്നു പറയുകയായിരുന്നു."

നായ് ഒരു ചാട്ടംചാടി ആട്ടിൻകുട്ടിയുടെ കഴുത്തിനു കടിച്ചതും, ആട്ടിൻകുട്ടി ഉറക്കെ നിലവിളിച്ചതും ഇറയത്തു കിടന്നു ഹുക്കം വലിച്ചിരുന്ന വേലായുധൻനായർ കൈയിൽ കിട്ടിയ വിറകുകൊള്ളിയുമായി മുററത്തു ചാടിയതും എല്ലാം ഒരുമിച്ചു കഴിഞ്ഞു. രാമബാണംപോലെ പായുന്ന നായുടെ പിന്നാലെ വിറകുംകൊള്ളിയോങ്ങിക്കൊണ്ടു ചീറിപ്പായുന്ന വേലായുധൻ നായരെ ഞാൻ കൺമറയുന്നതുവരെ നോക്കിനിന്നു.

നോവലെഴുത്തു നിറുത്തു ഞാൻ വീണ്ടും എഴുതുവാനാരംഭിച്ചു. ഇതിനകം കഥ കുറെക്കൂടി മുന്നോട്ടു നീങ്ങിയിരിക്കുന്നു. മിലിട്ടറിയിൽ ചേർന്നുപോയ ഗോപാലൻ മാസ്റ്റർ ആറുമാസം കഴിഞ്ഞശേഷം ലീവിൽ നാട്ടിലേക്കു വന്നിരിക്കുകയാണ്. കഥാനായകൻ നായികയെ ഒരു ഗൂഢസങ്കേതത്തിൽവച്ചു കണ്ടുമുട്ടാൻ സൗകര്യം നോക്കി നിൽക്കുമ്പോളാണ് വേലായുധൻ നായർ ആ സാധു ആട്ടിൻകുട്ടിയെയും തോളിലിട്ടുകൊണ്ട് എന്റെ വീട്ടിലേക്കു വലിഞ്ഞുകയറിയതു്. "ഇതു നോക്കു. അടുത്ത വീട്ടുകാരുടെ നായെക്കൊണ്ടുള്ള ഉപദ്രവം" എന്നു പറഞ്ഞ് എന്റെ അനുഭാവം അവരുടെ ഭാഗത്താക്കുവാനുള്ള വാദമാണ് ഇതെന്നു എനിക്കു കണ്ടപ്പോൾ മനസ്സിലായി. എനിക്കിതിൽ പക്ഷഭേദം ആവശ്യമില്ല. പോരെങ്കിൽ നമ്മുടെ കണ്ണിനുനേരെ കണ്ടതുമാണുതാനും. എന്നാലും അമ്മുവിനെയും അവരുടെ വീട്ടുകാരെയും ഈ അപകടത്തിൽ സഹായിക്കുകയാണു വേണ്ടതെന്നു എങ്ങനെയോ എനിക്ക് ഒരു ബോധോദയമുണ്ടായി. ഞാൻ ഇങ്ങനെ തുടങ്ങി. "എന്താ വേലായുധൻനായരെ അയൽപക്കക്കാരുടെ നായെക്കൊണ്ടു വലിയ ഉപദ്രവം അല്ലേ?

"ഇതു നോക്കു മേനോൻ. ഈ ആട്ടിൻകുട്ടിയെ ആ ജന്തു കടിച്ചുകൊല്ലാറാക്കി."

അയാൾക്കു കൊടുക്കുവാൻ നല്ല ഒരു "ഡോസ്" ഉള്ളിൽക്കണ്ടു ഞാൻ ഒന്നു ചിരിച്ചു. "എന്തുചെയ്യാം? അയൽപക്കക്കാരല്ലേ. കുറേശ്ശയൊക്കെ അന്യോന്യം സഹിക്കേണ്ടിവരില്ലേ? ഉദാഹരണമായി ഒരാൾ കള്ളുകുടിക്കുന്നുവെന്നു വിചാരിക്കുക. അയാളുടെ കുടിമൂത്ത് അടുത്ത വീട്ടുകാർക്ക് ഇരിക്കപ്പൊറുതി—"

"ഞാൻ കുറേശ്ശ കുടിക്കുന്നുണ്ടായിരിക്കാം. അതിന്നു നിങ്ങൾക്ക് നഷ്ടമൊന്നുമില്ലല്ലോ." വേലായുധൻനായർ ഇടയിൽ കടന്നു പറഞ്ഞു. "അതൊന്നും പറഞ്ഞതുകൊണ്ടു കാര്യമായില്ല. നിങ്ങളുടെ നായ് എന്റെ ആട്ടിൻകുട്ടിയെ കടിച്ചതിനു നിങ്ങൾ നഷ്ടം തരണം."

"എന്റെ നായയോ?" ഞാൻ ഒന്നു ഞെട്ടി.

"അതെ നിങ്ങളുടെ നായ തന്നെ. ഇന്നലെ അടുത്തവീട്ടുകാരുടെ കോഴിയെ പിടിച്ചില്ലേ ആ നായ തന്നെ."

"അതു എന്റെ നായാണെന്ന് ആർ പറഞ്ഞു?"

"എന്തിനാണ് മേനോൻ ഈ ഒന്നുമറിയാത്ത വേഷമൊക്കെ കെട്ടുന്നതു്. നിങ്ങൾ വരുമ്പോൾ കൊണ്ടുവന്നതല്ലേ ആ നായെ. പിന്നെ ദിവസവും ഇവിടെനിന്നു അതിന്നു ചോറുകൊടുക്കുന്നതു് ഞങ്ങൾ കാണാറില്ലേ? ഈ പരിപ്പൊന്നും ഇവിടെ വേവില്ല മേനോൻ."

"അതൊക്കെ എന്തായാലും ശരി. ഇതു എന്റെ നായല്ല. നിങ്ങൾ അതിനെ തല്ലുകയോ കൊല്ലുകയോ എന്തു വേണമെങ്കിലും ചെയ്തുകൊള്ളൂ. എനിക്കു വിരോധമില്ല."

"നിങ്ങൾ മര്യാദയ്ക്ക് എനിക്കു വല്ലതും തന്നയയ്ക്കുകയാണ് നല്ലതു്. അല്ലെങ്കിൽ നിങ്ങൾക്കു കേൾക്കാൻ സുഖമില്ലാത്ത ചില വർത്തമാനങ്ങൾ കേൾക്കേണ്ടി വരും." അയാൾ എന്നെ ഭീഷണിപ്പെടുത്തി.

രണ്ടുദിവസം മുമ്പെയാണ് അനുഭൂതഭാഷയിൽ തനിക്കുള്ള അനിതരസാധാരണമായ പദസ്വാധീനം ഒരൊററ പ്രസംഗംമൂലം തെളിയിച്ച് അയാൾ എന്നെ അത്ഭുതപ്പെടുത്തിയതു്. അതുകൊണ്ടു ദുഷിയുകയാണെങ്കിൽ അയാൾ വലിയ തെള്ളയുണ്ടാക്കി അടുത്ത വീട്ടുകാരെ മുഴുവൻ ആകർഷിക്കുവാനിട വരുത്തുമെന്നു തീർച്ച. അതുകൂടാതെ കഴിക്കാൻ ഞാൻ ഒരഞ്ചുറുപ്പിക എടുത്തുകൊടുത്ത് അയാളെ സമാധാനിപ്പിച്ചുവിട്ടു.

കഷ്ടം നായ് എന്റേതാണെന്നാണല്ലോ വേലായുധൻനായർ പറയുന്നതു്. ഞാൻ അതു തെക്കേ വീട്ടുകാരുടെയാണെന്നല്ലേ വിചാരിച്ചതു്. അപ്പോൾ അവരുടെ

തന്നെയായിരിക്കണം. അല്ലെങ്കിൽ പിന്നെ എന്തിനാണ് അവർ അതിന് ചോറുകൊടുത്തിരുന്നത്? ഈശ്വരാ! അത് ഒടുവിൽ എനിക്ക് പാറിയമാതിരി തന്നെയാകുമോ? അവർ അത് എന്റെയാണെന്ന് വിചാരിച്ചായിരിക്കുമോ ഇങ്ങനെയൊക്കെ ലാളിച്ചത്. എന്നാൽ ഇപ്പോൾ ഇത് നല്ല രസമായിത്തീർന്നിരിക്കുന്നു.

വീണ്ടും നോവലെഴുതാൻ ഭാവിക്കുമ്പോഴാണ് അടുത്ത വീട്ടിൽനിന്നു മുത്തശ്ശിയമ്മയുടെ എഴുന്നള്ളത്ത്. വേലായുധൻനായർ വരുന്നതും സംസാരിക്കുന്നതും അവർ കണ്ടിരിക്കും. അയാൾ ഒരു കള്ളുകുടിയനാണെന്നും, അയാൾ വല്ലതും പറഞ്ഞാൽ അതു സാരമാക്കേണ്ടെന്നും മറ്റും പറഞ്ഞ് എന്നെ സമാധാനിപ്പിക്കുവാനായിരിക്കും അവരുടെ വരവ്. എന്നാൽ ഞാൻ ചില്ലറക്കാരനൊന്നുമല്ലെന്നും, അങ്ങനെയുള്ളവരെയൊന്നും കൂസുന്ന ഒരു പുള്ളിയല്ലെന്നും മറ്റും അവരെ ധരിപ്പിക്കുവാൻ മന്ദസ്മിതത്തോടെ അവരെ സ്വാഗതംചെയ്തു.

“വേലായുധൻനായർ ഇവിടെ വന്നിരുന്നു, അയാളുടെ ആട്ടിൻകുട്ടിയെ നായ് കടിച്ചുവെന്നും പറഞ്ഞ്.’

“എന്നിട്ടോ? അയാൾ വെറുതെ പോയോ?’

“പിന്നെ ആള് ഞാനല്ലേ? ഇവിടെ വന്നു വല്ല തെറിയും മറ്റും വിളിച്ചുപറഞ്ഞാൽ പല്ല് വായിൽ ഒന്നും കാണില്ല.’

“അതല്ല അയാൾ വല്ലതും ചോദിച്ചുവോ?”

“ചോദിച്ചു: ‘എന്റെ നാടേതാണെന്ന്, അച്ഛനും അമ്മയും സുഖംതന്നെയല്ലേ എന്ന്’, ഞാൻ ഇപ്പോൾ എഴുതുന്ന—”

“അതല്ലാ അയാൾ പണം വല്ലതും ചോദിച്ചോ എന്നാണ് ഞാൻ ചോദിച്ചത്.”

ഞാൻ വാസ്തവമായും അവരോട് മുഷിഞ്ഞു. ഞാൻ അയാൾക്ക് പണംകൊടുത്തു എന്ന് ഇത്രവേഗം മണത്തറിഞ്ഞ് എന്നോട് വന്നു ചോദിക്കുവാനാണല്ലോ അവർക്ക് തോന്നിയത്. ഞാൻ എന്തായാലും വാസ്തവം തുറന്നുസമ്മതിച്ചു: “ഒരഞ്ചുറുപ്പിക കൊടുത്തു. അല്ലെങ്കിൽ അവൻ വല്ല തെറിയും മറ്റും വിളിച്ചുപറഞ്ഞ് മര്യാദക്കാരെ അപമാനിക്കും.”

മുത്തശ്ശിയമ്മയുടെ മുഖത്ത് ഒരു നേരിയ മന്ദഹാസം പരന്നു: “നമ്മുടെ ഒരു കോഴിയെയും ആ നായ് പിടിച്ചു അതിനെ കഴിഞ്ഞ ആഴ്ച ചന്തയ്ക്കു കൊണ്ടുപോയി വിൽക്കണമെന്നു വിചാരിച്ചിരുന്നതാ. അല്ല അതുകൊണ്ട് ഒന്നും ഉണ്ടായിട്ടില്ല. വെറുതെ പറയുകയാണ്.”

എനിക്ക് അവർ എന്താണ് പറഞ്ഞുകൊണ്ടുവരുന്നതെന്ന് ഉടനെ മനസ്സിലായി. ഞാൻ അവർ വരുന്നതു കണ്ടപ്പോൾ ഒരു സദുദ്ദേശത്തോടുകൂടിയായിരിക്കുമെന്നു വിചാരിച്ചത് എന്റെ ശുദ്ധഗതികൊണ്ടാണ്. എല്ലാവർക്കും പണത്തിലാണ് ആശ. കഷ്ടം! ആളുകൾ ഇങ്ങനെ ആയിപ്പോകുന്നല്ലോ. ഞാൻ അകത്തു പോയി ഒരു രണ്ടുറുപ്പിക എടുത്തുകൊടുത്ത് അവരെയും പ്രസാദിപ്പിച്ചയച്ചു.

**ഞാൻ ഉടനെതന്നെ രാമുവിനെ വിളിച്ചുപറഞ്ഞു: “എടാ രാമു, ആ നായയെ ഇനി ഇവിടെ കണ്ടാൽ എറിഞ്ഞു കാലൊടിക്കാതെ വിട്ടുപോകരുത്. ഈ നായ് സാധാരണ നായ്ക്കളെപ്പോലെയല്ലെന്ന് ഞാൻ ആദ്യം വിചാരിച്ചു അതുകൊണ്ടാണ് ഞാൻ ഇതേവരെ ഒന്നും വിരോധം പറയാതിരുന്നത്. ഇനി കണ്ടാൽ കാലൊടിച്ചുവിടണം കേട്ടോ.”**

ആ തെണ്ടിവന്ന നായയെക്കൊണ്ടുള്ള ഉപദ്രവം ദിവസം ദിവസം കൂടിവന്നു: അതിന്റെ ഉടമസ്ഥൻ ഞാനാണെന്ന് എങ്ങനെയോ ഒരു പൊതുജനാഭിപ്രായം അവിടെ പരന്നതാണ് എനിക്കു വലിയ കേടായിത്തീർന്നത്. ഒരു ദിവസം ഒരു ചത്ത പൂച്ചയെയും തൂക്കിക്കൊണ്ടുവന്ന് ഒരാൾ ആ നായ് കടിച്ചതാണെന്ന് പറഞ്ഞ് ഒരുറുപ്പിക വാങ്ങിക്കൊണ്ടുപോയി. മറ്റൊരിക്കൽ ഒരു താറാവിന്റെ അകാലമരണത്തിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ട് എനിക്ക് രണ്ടുറുപ്പിക സംഭാവന ചെയ്യേണ്ടിവന്നു. ഒരു ദിവസം നായ് ഒരയൽപക്കക്കാരന്റെ അടുക്കളയിൽ കടന്ന് ചോറ് നാപ്പിട്ടു. വേറൊരു ദിവസം അത് ഒരു പൂച്ചക്കുട്ടിയെ പിടിക്കാൻ ചെന്നു. പൂച്ചക്കുട്ടി പാഞ്ഞ് ഒരു മരത്തിന്മേൽ കയറി രക്ഷപ്പെടുകയുണ്ടായി. എന്നാൽ ഇതിന്റെയെല്ലാം വകയ്ക്ക് അവർ എന്റെ വേലിക്കൽ വന്നുനിന്ന് ചീത്തപറയുന്നതിൽ യാതൊരു അമാന്തവും കാണിച്ചില്ല. ചുരുക്കത്തിൽ ആ നായ് അവിടെ തെണ്ടിനടക്കുന്നത് അയൽപക്കക്കാർക്ക് നല്ല ഒരാദായത്തിനുള്ള മാർഗ്ഗമായി.

ഒരുദിവസം ഞാൻ നോവൽ എഴുതിക്കൊണ്ടിരിക്കുമ്പോഴാണ് മറ്റൊരു പ്രധാന സംഭവമുണ്ടായത്. ഇതിനകം നോവൽ വളരെയധികം എഴുതിത്തീർന്നിരുന്നു. ഗോപാലൻമാസ്റ്റർ വീണ്ടും ലീവുകഴിഞ്ഞു പോയി. ഈ പ്രാവശ്യവും അവരുടെ വിവാഹം നടന്നില്ല. മാസ്റ്റർ പോയിക്കഴിഞ്ഞു രണ്ടുമാസത്തിനുശേഷം ലക്ഷ്മിക്കുട്ടിയെ കുറച്ചു ദൂരദിക്കുകാരനായ ഒരു പണക്കാരൻ നായർ വിവാഹം ചെയ്യുന്നു. ആ ദാമ്പത്യജീവിതം അവൾക്കു നാരകീയമായിത്തീരുന്നു. എന്നാൽ കഥാകാരൻ വളരെ സാമർത്ഥ്യത്തോടുകൂടി നായരെ ഒരു കാറപകടത്തിൽ പെടുത്തി കൊല്ലുന്നു. അങ്ങനെ ഒരു പണമുള്ള വിധവയായിത്തീർന്ന ലക്ഷ്മിക്കുട്ടി ഗോപാലൻമാസ്റ്ററുടെ മടങ്ങിവരവിനെ കാത്തുകൊണ്ടു ജീവിക്കുന്നു. ഗോപാലൻമാസ്റ്റർ ഇക്കുറി യൂറോപ്പിൽ പോകുന്നു. കഥയുടെ മേന്മയ്ക്കുവേണ്ടി അയാളുടെ ഒരു കാൽ മുറിക്കുവാൻ കഥാകാരൻ തീരുമാനിക്കുന്നു. കാലിന്മേൽ വെടിയേറ്റ് ഓപ്പറേഷനുവേണ്ടി അയാളെ ആശുപത്രിയിലേക്കയക്കുവാൻ പുറപ്പെട്ടപ്പോഴാണ് തെക്കേ വീട്ടിൽനിന്നു വലിയ ഒരു ബഹളവും മുറവിളിയും ഉണ്ടായി അതു നിന്നത്. നായ് വെടിയുണ്ടപോലെ പായുന്നതും അമ്മു കാലിന്മേൽനിന്നു ചോരയൊലിപ്പിച്ചുകൊണ്ടു കൊക്കിച്ചാടി മുറ്റത്തുവന്നു വീഴുന്നതുമാണ് ഞാൻ അങ്ങോട്ടു നോക്കിയപ്പോൾ കണ്ടത്. “എന്റെ മോളേ, നായ് കടിച്ചുവോ?” എന്നു ചോദിച്ചുകൊണ്ടു മുത്തശ്ശിയമ്മ അപ്പോൾ അവിടെ പാഞ്ഞെത്തി.

**അമ്മുവിനെ നായ് കടിച്ചിട്ടു വേണമല്ലോ പുറത്തു വരാൻ എന്നു വിചാരിച്ച് ഇതുവരെ അകത്തു കാത്തിരിക്കുകയായിരുന്നുവോ എന്നു തോന്നും, അത്രവേഗം അടുത്ത വീട്ടുകാർ ആ മുറ്റത്ത് വന്നുകൂടിയതു കണ്ടാൽ. അങ്ങോട്ടു പാഞ്ഞുചെല്ലുന്ന തിരക്കത്തിൽ ഉറങ്ങിക്കിടന്നിരുന്ന കുട്ടികളെപ്പോലും തൂക്കിയെടുത്തുകൊണ്ടു വരാ**

ൻ അമ്മമാർ മറന്നില്ല. ഉറക്കം തെളിയാത്ത കുട്ടികളുടെ കരച്ചിലും ആളുകളുടെ സംസാരവും എല്ലാംകൂടി അവിടെ ബഹളമയം. സ്ത്രീപുരുഷന്മാർ ഒരുപോലെ ആ മുററത്തങ്ങനെ തിക്കിക്കൂടുന്നതു കണ്ടാൽ ഈ ലോകത്തിൽ ഇത്രവളരെ ആളുകൾ ഉണ്ടോ എന്നുതന്നെ നാം സംശയിച്ചുപോകും. ആ നായെയും അതിന്റെ ഉടമസ്ഥനാകാനുള്ള ഭാഗ്യദോഷം നേരിട്ട എന്നേയും ചൂണ്ടി പറയുന്നതിൽ ഓരോരുത്തരും അവരുടെ സാമർത്ഥ്യം കാണിക്കാൻ മത്സരിക്കുന്നതുപോലെ തോന്നി. അതിനിടയ്ക്കു് അമ്മുവിന്റെ ശബ്ദം കേട്ടു. അതെ അവളുടെതന്നെ "ആ നാസത്തു്" അവിടെ താമസം തുടങ്ങിയതുമുതൽ എപ്പോഴും ഇങ്ങോട്ടുതന്നെ നോട്ടം. ആണുങ്ങളായാൽ കുറച്ചു മാനവും മര്യാദയും ഒക്കെ വേണ്ടേ. എം! പോരെങ്കിൽ ഒരു കടിക്കുന്ന നായെയും കൊണ്ടുവന്നു വിട്ടിരിക്കുന്നു."

ഈ കേൾക്കുന്നതു് അമ്മുവിന്റെതന്നെ ശബ്ദമാണോ? ഈശ്വരാ! എന്നാൽ എന്റെ സകല ആശയും അവസാനിച്ചു. മററാരൊക്കെ എന്തൊക്കെ പറഞ്ഞാലും പ്രവർത്തിച്ചാലും അവൾ ആ കൂട്ടത്തിലല്ലെന്നാണ് ഞാൻ വിചാരിച്ചിരുന്നതു്.

ഇതിനകത്തു വേലായുധൻനായരും ആ കൂട്ടത്തിൽ എത്തിച്ചേർന്നു. അയാളുടെ ഇടിമുഴക്കംപോലെയുള്ള ശബ്ദം ഉറക്കെയുറക്കെ പൊന്തിത്തുടങ്ങി. "ഹേയ് ഇങ്ങനെയുണ്ടോ ഒരു ഏമാനൻ! ആ നായ് നാട്ടുകാരെ മുഴുവൻ കടിച്ചു എന്നിട്ടും അതിനെ ഒന്നു ചങ്ങലയ്ക്കിടേണ്ട വിചാരമില്ല ഇതിനെപ്പററി ഒരു നാലു ഞായം ചോദിച്ചിട്ടു് ഇനിയൊരു കാര്യം."

അതെന്നേ, വേലായുധൻനായരെ ഇങ്ങനെ ഒരു നായും ഉടമസ്ഥരും ചെന്നു് ആണുങ്ങളെപ്പോലെ രണ്ടു ഞായം ചോദിച്ചിട്ടു വരു" എന്നു പിന്നിൽനിന്നു് ആരോ "സ്ക്രൂ" മുറുക്കി.

അങ്ങനെ ആ കള്ളുകുടിയൻ എന്നോടു "നാലു ഞായം" ചോദിക്കുവാനുള്ള വരവാണു്. ഞാൻ ഉടനെ അകത്തുകടന്നു് ഒരു ഷർട്ടെടുത്തിട്ടുകൊണ്ടു രാമുവിനെ വിളിച്ചുപറഞ്ഞു.-"എടാ! നീ വേഗം ആ തെക്കേ വീട്ടിൽ പോയി പറ ഏമാനൻ ഡോക്ടരെ വിളിച്ചുകൊണ്ടു വരാൻ പോയിരിക്കുകയാണെന്നു്." ഞാൻ പിൻവാതിലിൽക്കൂടി പുറത്തുകടന്നു വേലായുധൻനായർ വരുന്നതിനുമുമ്പു് ഒരുവിധം അവിടെനിന്നു് രക്ഷപ്പെട്ടു് ഒരു റിക്ഷാപിടിച്ചു് ഡോക്ടരുടെ വീട്ടിലേക്കു പോയി.

അടുത്തദിവസം രാവിലെ ഞാൻ കെട്ടിട ഉടമസ്ഥനെ ചെന്നുകണ്ടു് രണ്ടുമാസത്തെ വാടക തീർത്തു പുരയുടെ താക്കോൽ മടക്കിക്കൊടുത്തു. "ഞാൻ നിങ്ങളോടു രണ്ടു മാസത്തേക്കാണ് പുരവാടകയ്ക്കു് ആവശ്യപ്പെട്ടതു് വാടക ഇതാ. പക്ഷെ ഞാൻ അടുത്ത ബസ്സിനുതന്നെ നഗരത്തിലേക്കു പോകുന്നു."

"എന്താണതു മി. മേനോൻ? വല്ല അസൗകര്യവുമുണ്ടോ ?"

"എയ്! ഒന്നുമില്ല. ഞാൻ ഒരത്യാവശ്യം പ്രമാണിച്ചു നഗരത്തിലേക്കു പോകുകയാണെന്നുമാത്രം."

"വല്ല അസൗകര്യം പോരായ്കയുമാണെങ്കിൽ പറയാൻ മടിക്കരുതു്."

"എയ് അതൊന്നുമല്ല"

"പോകാൻതന്നെയാണ് തീരുമാനിച്ചതെങ്കിൽ പിന്നെ എനിക്കൊന്നും പറയാനില്ല. ഞാൻ വല്ലതും ചെയ്യേണ്ടതുണ്ടോ ?"

"ഒന്നുമില്ല. ബുദ്ധിമുട്ടാകുകയില്ലെങ്കിൽ ഒരു കാര്യം കൂടി ചെയ്തുതന്നാൽ ഉപകാരം. കണ്ടവരുടെ കോഴിയേയും ആടിനേയും കടിച്ചുനടക്കുന്ന ഒരു നായുണ്ടല്ലോ ഇവിടെ, അതിനെ വെടിവെക്കുവാനറിയാവുന്ന വല്ലവരേയുംകൊണ്ടു് കൊല്ലിക്കണം. അതിനു വേണ്ടിവരുന്ന ചിലവു് എന്തായാലും അതു് എന്നെ അറിയിച്ചാൽ ഞാൻ ഉടനെ അയച്ചുതന്നുകൊള്ളാം."

"നിങ്ങൾ എന്തൊക്കെയാണ് മി. മേനോൻ പറയുന്നതു്?"

"ഒന്നുമില്ല. രണ്ടു ഭാഗ്യംകെട്ട ആത്മാക്കൾ എങ്ങനെയോ ഗ്രഹപ്പിഴച്ചു നിൽക്കുമ്പോഴാണു് ഒരുമിച്ചു് ഈ ഗ്രാമത്തിലേക്കു കടന്നുവന്നതു്. ഞാനും ആ നായും. എന്റെ സ്ഥിതി ഇങ്ങനെയൊക്കെയായി. ഇനി ആ നായുടെ അവസാനം എങ്ങിനെയാണെന്നു നിങ്ങൾ എനിക്കു നഗരത്തിലേക്കു വഴിയേ എഴുതുക. അത്രമാത്രം."

* * * *

ആ നോവൽ പിന്നെ മുഴുമിച്ചിട്ടില്ല. അങ്ങനെ എം. ഡി. മേനോന്റെ ഒരു നല്ല കഥ കൈരളിക്കു നഷ്ടപ്പെട്ടുപോയി.

ആ നായെ വെടിവെക്കുവാൻ ചിലവായ സംഖ്യയുടെ കണക്കു് ഇതുവരെ എനിക്കു് അയച്ചുകിട്ടിയിട്ടില്ല. അതു കിട്ടിക്കഴിഞ്ഞാലുടൻ ആ നായുടെ പേരിൽ എനിക്കുവന്ന ചിലവുകളുടെ ഒരു ശരിയായ കണക്കു വായനക്കാരുടെ അറിവിനായി പ്രസിദ്ധപ്പെടുത്താം.

(പകർപ്പവകാശം കഥികനു്)

# കുറുക്കുവഴികൾ

(ഇ. എം. കോവൂർ)

ബസ്സ്‌യാത്രക്കാർ കൂടെയും നിസ്സഹായരായിക്കഴിയുന്ന അപൂർവ്വം ചില സന്ദർഭങ്ങളുണ്ട്. മണി രാത്രി രണ്ടോ രണ്ടരയോ ആകണം. നിറുത്താതെ പകലെല്ലാം സംഭാഷണ വ്യായാമം നടത്തിയിരുന്നവരുടെ നാവിലെ വെള്ളംവററി അവർ കുഴഞ്ഞു ക്ഷീണിച്ചിരിക്കണം. ഒരു തണുത്ത കാററ് ബസ്സിന്റെ മുന്നിലത്തെ കണ്ണാടിച്ചില്ലുകൾക്കിടയിൽ കൂടി കൂരമ്പുപോലെ അടിച്ചു കയറി യാത്രക്കാരെക്കൊണ്ടു തലയിൽ കെട്ടിക്കണം; പരസ്പരം അറിഞ്ഞും അറിയാതെയും അവർ ഒട്ടിപ്പെട്ടി ഇരിക്കണം. കസ്രത്തുകൾകാട്ടി ക്ഷീണിച്ച കുഞ്ഞുങ്ങൾ അവിടെയും ഇവിടെയും തളർന്നു തലചാച്ചുറങ്ങുന്നതുപോലെ ആ വണ്ടിയിലുള്ളവർ തലചാച്ച്, അല്പം വാ പിളർന്നു മയങ്ങണം. വണ്ടി ഒരു 35 മൈൽ വേഗതയിൽ അങ്ങനെ പൊയ്ക്കൊണ്ടിരിക്കണം.

ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ആരെങ്കിലും രണ്ടുപേർ തമ്മിൽ വളരെ ഒതുക്കത്തിൽ ഒന്നു മന്ത്രിച്ചാൽമതി, പ്രഭാതഭേരിപോലെ ആ സംഭാഷണം ബസ്സിലാസകലം മുഴങ്ങുവാൻ. മററു ശബ്ദങ്ങളുടെ മേളക്കൊഴുപ്പില്ല, അതിനാൽ ആ മന്ത്രിക്കൽ ഒന്നു കതിന വീർത്തപോലെ വളർന്നു വികസിച്ചതായി തോന്നും.

ഇത്തരം ഒരു സമയത്താണ് എന്റെ പിമ്പിലെവിടെയോ ഉള്ള ഒരു സീററിൽനിന്നും ഇപ്രകാരം ഒരു സംഭാഷണശകലം, ഉറക്കംകൊണ്ടു മന്ദിച്ച എന്റെ ബുദ്ധിയിൽ പെട്ടു. വിവരമില്ലാതെ ആ സമയത്തു ശബ്ദമുണ്ടാക്കി മററുള്ളവരുടെ ഉറക്കത്തിനു വിഘ്നമുണ്ടാക്കുന്ന ആ രണ്ടു സഹയാത്രക്കാരോടെനിക്കാദ്യം അല്പം ഈർഷ്യ തോന്നിയെങ്കിലും, സംഭാഷണത്തിന്റെ ഉള്ളടക്കം ഗ്രഹിച്ചപ്പോൾ ഈർഷ്യ താല്പര്യമായി രൂപം മാറി. അതിലൊരുവൻ, വസിഷ്ഠൻ ശ്രീ ലക്ഷ്മണനോടെന്നവണ്ണം, മറേറയാളെ ഉപദേശിക്കുകയാണ്:—

“നേരെയുള്ള വഴിയെ പോയാൽ ഉടക്കലത്തൊരു കാര്യോം നടക്കേല. അതിലെ നടന്നാൽ അങ്ങുവരെ നടക്കാമെന്നേയുള്ള ഫലം. ഒരേടത്തും ചെന്നെത്തുകയില്ല. നേരെമറിച്ചു കുറുക്കുവഴിയെപോയാ, ഉം എന്നു പറേന്നതിനുമുമ്പേ ചെല്ലണ്ടെടത്തു ചെല്ലാം; കാണേണ്ടതു കാണാം.”

ലക്ഷ്മണനുടനെ ഞരങ്ങി:—“കുറുക്കുവഴി എല്ലാത്തിനും കാണില്ലല്ലോ. അപ്പോഴെന്തു ചെയ്യണം?”

വസിഷ്ഠൻ പറഞ്ഞു:—“അവിടെയാണല്ലോ തെററ്. അവിടെയാണല്ലോ കൊനഷ്ട്. കുറുക്കുവഴിയില്ലാത്ത ഒന്നുമില്ല; അതാദ്യമങ്ങോട്ടു മനസ്സിലാക്കണം.”

“രാഘവൻപിള്ളച്ചേട്ടാ, ഇപ്പറേന്നതിനിക്കൊരു കീറാമുട്ടിയായി തോന്നുന്നല്ലോ. ഞാൻ നോക്കീട്ടു യാതൊരിടത്തും ഒരു കുറുക്കുവഴിയും കാണുന്നില്ല. എല്ലാം നെട്ടനെട്ടായമായിട്ടു കിടക്കുന്ന നീണ്ട വഴി.”

ഞാൻ തിരിഞ്ഞു്, ആ നീണ്ടവഴിക്കാരനെ, ടോപ്പ ലൈററിന്റെ ക്ഷീണിച്ച വെളിച്ചത്തിൽ ഒന്നു സൂക്ഷിച്ചുനോക്കി. അയാൾ പറഞ്ഞതു് ഞാൻ അക്ഷരംപ്രതി അങ്ങുടനെ വിശ്വസിക്കുകയുംചെയ്തു. ഭസ്പ്പുംകാരവും കണ്ടിട്ട് അനേകകാലമായ ഒരു അരക്കയ്യൻ ഷർട്ടിന്റെ ഉടമസ്ഥൻ, ആ ദരിദ്രശരീരൻ, ശബരിമലയിൽനിന്നും നേരെ നടന്നുവരുന്ന ഒരു പ്രൈമറിസ്കൂൾ അദ്ധ്യാപകനാണെന്നെനിക്കു തോന്നി. സാമ്പത്തികസുസ്ഥിതിയെ വിളിച്ചുപരിഹസിക്കുന്ന ശരീരഘടനയോടും വേഷപ്പകിട്ടോടുംകൂടെ അയാളുടെയടുത്തിരിക്കുന്ന ആ ആധുനികദേവർഷി ഉടനെ അരുളിച്ചെയ്തു:—

“കുറുക്കുവഴി എല്ലായിടത്തും, എല്ലാത്തിനുമുണ്ട്. പക്ഷെ കണ്ണുള്ളവരെ അതു കാണുകയുള്ളു. ബുദ്ധിയുള്ളവരെ അതു ധരിക്കുകയുള്ളു. പണത്തിന്റെ കാര്യം തന്നെയെടുക്കാം. പാച്ചുപിള്ളേ താനിപ്പോൾ സർവ്വീസിൽ കേറീട്ടു കൊല്ലമെത്രയായി? പത്തോ പതിനെട്ടോ ആയില്ലേ. ശമ്പളമെത്രയാണ്. പതിനെട്ടോ ഇരുപതോ. ഇരുപതഞ്ചാകാൻ ഇനി കാത്തുകിടക്കണം പത്തോ പന്ത്രണ്ടോ കൊല്ലംകൂടെ. ഇതെല്ലാം കഴിയുമ്പോൾ വല്ലതും സമ്പാദ്യം കാണുമോ! കെട്ടിയോളും കുറെ പിള്ളേരും മാത്രം. നേരെമറിച്ച് ഒരു റേഷൻകടയോ, ജൗളിക്കടയോ, എന്തെങ്കിലും ഒന്നു തുടങ്ങണം. കുറെയെല്ലാം നേരെ ചൊവ്വേ വിറേറച്ചു

ചെക്കിയണ്ടു് ബ്ളാക്ക്മാർക്കററിൽ തള്ളണം. അപ്പോഴാം കാണാം വ്യത്യാസം. താൻ പന്ത്രണ്ടുകൊല്ലം കൊണ്ടു ചേരച്ചുകിട്ടുന്നതു് ഒരാഴ്ചകൊണ്ടുണ്ടാക്കാം. ഞാൻ വെറുതെയങ്ങു പറയുകയല്ല അനുഭവത്തിൽനിന്നു പറയുകാ. ഗതികെട്ടു നടന്ന നമ്മുടെ പാപ്പിമാപ്പിളേ നോക്കണം. കുറെ വററൽമുളകെട്ടാതെ. മലപോലെ നിന്ന പെമ്പിള്ളേരു രണ്ടിനെയാ പറഞ്ഞയച്ചതു്......"

ആ തത്വജ്ഞാനി പിന്നെയും അനേകകഥകളും പറഞ്ഞു. പലരുടെയും അനുഭവദൃഷ്ടാന്തങ്ങൾ ചൂണ്ടിക്കാണിച്ചു. ആ പ്രൈമറിസ്കൂൾ അദ്ധ്യാപകന്റെ കൊതികേറിയ കണ്ണുകൾക്കു മുമ്പിൽ പല മോഹനരംഗങ്ങളും സൃഷ്ടിച്ചുകാട്ടി. പണമുണ്ടാക്കാൻ കുറുക്കുവഴിയേയുള്ളെന്നയാൾ സ്ഥാപിച്ചു. അഴകപ്പച്ചെട്ടിയാരും തങ്ങളുകുഞ്ഞുമുസലിയാരുമെല്ലാം കുറുക്കുവഴി സ്വീകരിച്ചവരാണെന്നദ്ദേഹം വാദിച്ചു. അങ്ങനെ അവരുടെ സംഭാഷണം തുടർന്നു.

എന്റെ തോളിൽ വിശ്രമിച്ചിരുന്ന ഒരു സഹയാത്രക്കാരന്റെ ശിരസ്സു് അല്പം തള്ളിമാററിയശേഷം ഞാനങ്ങു നേരെയിരുന്നു. പിൻസീററിലെ ആ ആധുനികസോക്രട്ടീസ്സു പറയുന്നതു ശരിയാണെന്നെനിക്കു് തോന്നി.

പലരും പണം ഉണ്ടാക്കുന്നതു് കുറുക്കുവഴികളിൽക്കൂടെയല്ലേ? പലരും ഉദ്യോഗങ്ങൾ കരസ്ഥമാക്കുന്നതു കുറുക്കുവഴികളിൽക്കൂടെയല്ലേ? വളരെപ്പേരും "പേരും പെരുമയും ആർജ്ജിക്കുന്നതു" കുറുക്കുവഴികളിൽക്കൂടെയല്ലേ? മോക്ഷംകൂടെ പലരും സമ്പാദിക്കുവാൻ ശ്രമിക്കുന്നതു്, കുറുക്കുവഴികളിൽക്കൂടെയല്ലേ? അപ്പോൾ കുറുക്കുവഴി എന്തിനും ഏതിനും ഉണ്ടെന്നു പറയുന്നതിലെന്താണബദ്ധം? പ്രഥമദൃഷ്ട്യാ ആ കുറുക്കുവഴിസിദ്ധാന്തം വളരെ ശരിയാണെന്നെനിക്കു തോന്നി. ഇന്നത്തെ ലോകം കുറുക്കുവഴികളിൽക്കൂടെ സഞ്ചരിക്കുന്നവരുടെയും അവയിൽക്കൂടെ സഞ്ചരിക്കുവാൻ വെമ്പുന്നവരുടെയും ഒരു വിഹാരരംഗമായി ഞാൻ ദർശിച്ചു.

സാമ്പത്തികരംഗങ്ങളിൽ അതു മാത്രമാണു് കാണാനുള്ളതു്. പതിനായിരം രൂപാ മുടക്കി ഒരുവനൊരു തോട്ടമുണ്ടാക്കുന്നു. അതവൻ അമ്പതിനായിരം രൂപയ്ക്കു വേറൊരുവനു് വിറെറന്നു പ്രമാണങ്ങൾ ജനിപ്പിക്കുന്നു. വിററവനും വാങ്ങിയവനും വേറെ നാലു സ്രാവുകളുംകൂടെ അഞ്ചു ലക്ഷം രൂപാ മുതലുള്ള ഒരു ലിമിറെറഡ് കമ്പനി ആരംഭിക്കുന്നു. മുൻപറഞ്ഞ എസ്റേററിനെക്കുറിച്ചു് ആരെങ്കിലും ഒരാളെക്കൊണ്ടു് അഭിപ്രായമായി ഒരു ലിറിക്കുകവിത എഴുതിച്ചുണ്ടാക്കി മൂന്നു ലക്ഷം രൂപാ വിലയുണ്ടെന്നു പാസ്സിച്ചശേഷം വളരെ ആദായത്തിൽ എന്ന മട്ടിൽ രണ്ടേമുക്കാലേമുണ്ടാണി ലക്ഷം രൂപയ്ക്കു് ആ കമ്പനിയുടെ തലയിൽ അതു വച്ചുകെട്ടുന്നു. പതിനായിരം കഴിഞ്ഞു ബാക്കിയുള്ള രണ്ടര ലക്ഷത്തിൽ ചിലവനം ഉറപ്പിക്കു മുമ്പത്തെ സവിക്കരെല്ലാംകൂടെ ഉന്മേഷത്തോടെ പങ്കിടുന്നു. വേറെ ഇതുപോലുള്ള പ്രസ്ഥാനങ്ങൾക്കായി ഉടനെ അവർ പിരിയുകയും ചെയ്യുന്നു. രണ്ടോ നാലോ ആഴ്ചക്കാലത്തെ പരിശ്രമം. അണ്ടർറൈററചെയ്‌വാൻ കുറെ ബ്രോക്കർജീവികളെ പിടികൂടുവാനുള്ള ബദ്ധപ്പാടു് കാറിൽ കുറെ അങ്ങുമിങ്ങോട്ടും ഓട്ടം. ഫലമോ പതിനായിരക്കണക്കിനു്. ഈ കുറുക്കുവഴിയെവിടെ, വിത്തുണങ്ങി, നിലം പൂട്ടി, വിതച്ചു്, കളപറിച്ചു്, ചാഴിആട്ടി, കൊയ്തു്, മെതിച്ചു്, ഉണങ്ങി ഉണ്ടാക്കുന്ന നെല്ലു വിററു ലഭിക്കുന്ന ഇരുന്നൂറോ മുന്നൂറോ രൂപയുമുള്ള നെട്ടനെട്ടങ്കൻ വഴിയെവിടെ!

ബ്ളാക്ക്മാർക്കററുകൾ, മണ്ണാങ്കട്ടയും പിണ്ണാക്കുപൊടിയും കൂടെ കൂട്ടിക്കുഴച്ചുണ്ടാക്കിയശേഷം "ഉർവശി മേനക രംഭ തിലോത്തമരസായനം" എന്ന പേരിൽ ലണ്ടൻ ടൈംസിൽക്കൂടെയും പൊടിപാറി പരസ്യങ്ങൾ അടിച്ചുവിട്ടശേഷം പണം വാരിക്കൂട്ടുന്ന സമ്പ്രദായം, പെർമിററുകൾ കൊടുക്കുന്നതിൽ ചില തകിടംമറിച്ചിലുകൾ കാട്ടി കീശകളെല്ലാം നിറയ്ക്കുന്ന വിദ്യകൾ ഇതെല്ലാം കുറുക്കുവഴികളിൽതന്നെ കുറുക്കുവഴികളാണു്

വിദ്യാഭ്യാസലോകത്തിൽക്കൂടെയും കുറുക്കുവഴിക്കാരുടെ ഒരു തിരക്കാണു് കാണുന്നതു്. പാഠപുസ്തകങ്ങൾ നേരെചൊവ്വേ വായിച്ചു് നോട്ടെഴുത്തു പഠിക്കുന്നവർ നന്നേ ചുരുക്കം. ഗൈഡുകാരുടെയും ഗുളികരൂപത്തിൽ സകല വിജ്ഞാനങ്ങളും പകർന്നുതരുന്നവരുടെയും ബഹളമാണിന്നു്. കുറെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ മാത്രം വായിച്ചുകഴിഞ്ഞുകൂടാമെന്നു വിചാരിക്കുന്ന വിദ്യാർത്ഥികളെയും കണ്ടിട്ടുണ്ടു്. ബുദ്ധിമുട്ടാതെ ഉറക്കമിളച്ചു പുസ്തകപാരായണം ചെയ്യാതെ, ക്ളാസ്സിൽക്കൂടെയും കയറാതെ വിജ്ഞന്മാരായി തീരുവാനുള്ള ഈ ശ്രമം ഒരു കുറുക്കുവഴി അല്ലെങ്കിൽ പിന്നെന്താണു്.

കുറുക്കുവഴികളിൽക്കൂടെ ആരോഗ്യം സമ്പാദിക്കുവാൻ ശ്രമിക്കുന്നവരെക്കൂടെയും കണ്ടിട്ടുണ്ടു്. മിതമായ ആഹാരം, ധാരാളം ഉറക്കം, വേണ്ട വ്യായാമം, നിയന്ത്രണങ്ങൾക്കു വിധേയമായ ജീവിതരീതി, സന്മാർഗ്ഗനിഷ്ഠ, ശുചിത്വം ഇതൊക്കെയാണു് ആരോഗ്യത്തിനും ദീർഘായുസ്സിനും ഒക്കെ പണ്ടു സൃഷ്ടിച്ചിട്ടുള്ള നെട്ടങ്കൻവഴികൾ. ഇന്നവയെല്ലാം പിൻകാലിൽ അടിച്ചുതെറിപ്പിച്ചിട്ടു് പരിപൂർണ്ണ ആരോഗ്യവാന്മാരായി കഴിയുവാൻ ശ്രമിക്കുന്നവരാണധികവും. കണ്ടമാനം തിന്നണം, വേണ്ടപോലെ കുടിക്കണം, വേണ്ട തരങ്ങളെല്ലാം കാട്ടണം—പിന്നീടാരോഗ്യവും വേണം. ഒക്കെ സായിക്കെ, കരിങ്കർണ്ണരസത്തിനോ, കാമബാണരസായനത്തിനോ അവർ വേണ്ടതു പണം മുടക്കുന്നു. ഇതും ഒരു കുറുക്കുവഴിതന്നെ.

അപ്പോൾ പിന്നെ വേറൊരുതരം ചിന്താഗതി എന്റെ മനസ്സിലുദിച്ചു. അഗാധബുദ്ധിമാന്മാരെന്നും പ്രശസ്തപണ്ഡിതന്മാരെന്നും ആദർശകുബേരന്മാരെന്നും ലോകം സമ്മതിച്ചിട്ടുള്ള സകലരും മഹാപുരുഷന്മാരാടെയാണു സകല കുറുക്കുവഴികളെയും നിന്ദയോടെ അവഗണിച്ചിട്ടുള്ളതു് അതെന്തായിരിക്കുമോ?

ക്രിസ്തു കാൽവരിയും കുരിശുമാകുന്ന നെട്ടനെട്ടങ്കൻ വഴിയാണു സ്വീകരിച്ചതു്. ഭിക്ഷാപാത്രവും ധർമ്മപദേശവുമാകുന്ന സുദീർഘമാർഗ്ഗമാണു ശ്രീ ബുദ്ധൻ അനുഷ്ഠിച്ചതു്. മർദ്ദനവും കാരാഗൃഹവാസവുമാകുന്ന അനന്തം കാണാത്ത വഴിയാണു മഹാത്മജി തെരഞ്ഞെടുത്തതു്. രക്തവും, വിയർപ്പും, അദ്ധ്വാനവും, കണ്ണുനീരും നിറഞ്ഞ വഴിയാണു ചർച്ചിൽ ഡൺകർക്കിനുശേഷം ബ്രിട്ടീഷ് ജനതയ്ക്കുപദേശിച്ചുകൊടുത്തതു് കുറുക്കുവഴികൾ നന്നെങ്കിൽ, സ്വീകാര്യയോഗ്യമെങ്കിൽ ഈ മഹാഗംഭീരന്മാരിൽ ആരുംതന്നെ അവയെന്തുകൊണ്ടു സ്വീകരിച്ചി

ല്ലേ? ചാക്കോയും പപ്പുപിള്ളയും ഇത്ര ഉത്സാഹത്തോടെ ചാടിക്കയറുന്ന കുറുക്കുവഴികളിൽ എന്തുകൊണ്ടവർ പ്രവേശിച്ചില്ല?

കുറുക്കുവഴികൾക്കൊരു കുഴപ്പമുണ്ട്. സമയം അല്പം ലാഭിച്ചേക്കാം, പക്ഷെ മുള്ളുകളും, കുഴികളും, അനിശ്ചിതത്വവും വൃത്തികേടുകളും നിറഞ്ഞതായിരിക്കും അവ. അതിൽക്കൂടെപ്പോയി ഒന്നു ലാഭിക്കുമ്പോൾ പലതു നഷ്ടപ്പെടുന്നു. കുറുക്കുവഴിയിൽക്കൂടെ മലകയറിയാൽ സമയം ലാഭിക്കുമെങ്കിലും കിതപ്പു കൂടിയിരിക്കും. കുറുക്കുമാർഗ്ഗങ്ങൾ ഇരുൾനിറഞ്ഞതായിരിക്കും; പാപമൂലമായിരിക്കും.

ദയനീയമായ പല കഥകളും നാം കേട്ടിട്ടുണ്ട്. ഉദ്യോഗലാഭത്തിനും കയററത്തിനുമായി എത്രയോ കുറുക്കുവഴികളും—അതെ എത്രയോ കുറുക്കുവഴികൾ തന്നെയും—സ്വീകരിക്കുവാൻ സന്നദ്ധരായ ചിലരെ നാം കണ്ടിട്ടുണ്ട്. അവരുടെ ഉദ്ദേശം അവർ സാധിച്ചേക്കാം—പക്ഷെ എന്തെല്ലാം നഷ്ടപ്പെടുത്തിയശേഷം! അഭിമാനവും ആത്മസംതൃപ്തിയും, കുടുംബജീവിതവും, മററുള്ളവരുടെ മതിപ്പും എല്ലാം നഷ്ടപ്പെടുത്തിയശേഷം.

സ്വർഗ്ഗത്തിലേക്കും മോക്ഷത്തിലേക്കും നുഴഞ്ഞുകയറുവാനുള്ള കുറുക്കുവഴികളെപ്പററിക്കൂടെയും ഒരുവാക്കു പറഞ്ഞുകൊള്ളട്ടെ. ഇന്നലെ ഒരുവൻ അത്യധികം ആത്മസംതൃപ്തിയോടെ ഒരു പുരോഹിതന്റെ വീട്ടിൽനിന്നും ഇറങ്ങിവരുന്നതുകണ്ടു. അയാളുടെ ഒരു സ്നേഹിതൻ ചോദിച്ചു.

"ഹേ നിങ്ങളും പുരോഹിതനുമായിട്ടെന്താണ്?"

ആ നിരുപദ്രവ ചോദ്യത്തിൽ പലതും ഒളിഞ്ഞിരിപ്പുണ്ടായിരുന്നു. പിടിച്ചുപറി, കൊള്ളരുതായ്മകൾ, നുണ, പരദൂഷണം, അതു് ഇതു് ഇവയുടെയെല്ലാം സങ്കേതമായിരുന്ന ആ മനുഷ്യനു് പുരോഹിതനുമായും ദൈവവുമായി വലിയ ഇടപാടുകൾക്കൊന്നും വഴിയില്ലെന്നായിരുന്നു നാട്ടിലെ ഒരു വയ്പു്. അയാൾ മറുപടി പറഞ്ഞു.

"ചില കാര്യങ്ങളെല്ലാം ഒന്നുപറഞ്ഞു ശരിപ്പെടുത്തുവാൻ പോയിട്ടു വരുകയാണ്."

"പട്ടക്കാരനുമായിട്ടോ! എന്തൊന്നാണൊ ഈ കാര്യങ്ങൾ?"

കണ്ണിറുക്കി ചിരിച്ചുകൊണ്ടു മററയാൾ ഉടനെ പറഞ്ഞു:—

"വയസ്സായില്ലേ ഇനിയുള്ള കാര്യത്തിനൊക്കെ വല്ലതുമൊന്നു ചെയ്യേണ്ടെ"

"എന്നിട്ടെന്തുചെയ്തു?"

"പത്തുനൂറുരൂപ പള്ളിയിലേല്പിച്ചു.'

"എന്തിനു്?"

"ഞാൻ മരിച്ചാൽ, എന്നും കുർബ്ബാന ചെല്ലുവാൻ ആത്മാവിനു മോക്ഷം ലഭിപ്പാൻ!"

എന്തുപറയട്ടെ; ഇതിലും നല്ല കുറുക്കുവഴി എവിടെ കിട്ടും!

—+—

# ക്രിസ്തുവിന്റെ സന്ദേശം

(കെ. പി. കരുണാകരമേനോൻ)

അഹിംസയുടെ അധൃഷ്യശക്തിയേയും, സ്നേഹത്തിന്റെ അപ്രമേയപ്രഭാവത്തേയും, ത്യാഗത്തിന്റെ അനുപമമാഹനീയതയേയും ലോകത്തെ പഠിപ്പിച്ച പ്രവാചകനാണ് യേശുക്രിസ്തു. നിരാശ്രയരെ സഹായിച്ചും രോഗികളെ ശുശ്രൂഷിച്ചും ദുഃഖിതരെ സമാശ്വസിപ്പിച്ചും പാപികളെ ഉദ്ധരിച്ചും മൃതരെ പുനർജ്ജീവിപ്പിച്ചും ഇദ്ദേഹം ലോകസേവനം നിർവഹിച്ചു. അധർമ്മത്തേയും അന്ധവിശ്വാസത്തേയും അനാചാരത്തേയും അസാന്മാർഗ്ഗികതയേയും ഇദ്ദേഹം എതിർക്കുകയും ഈശ്വരപിതൃത്വത്തേയും മനുഷ്യസാഹോദര്യത്തേയും ഉൽബോധിപ്പിക്കുകയും ചെയ്തു. അചഞ്ചലമായ ധർമ്മധീരതയോടും, അന്യാദൃശമായ ക്ഷമയോടും അനുകരണാർഹമായ അഹിംസാവ്രതത്തോടുംകൂടി ക്രിസ്തു തന്റെ ശത്രുക്കളുടെ അപഹാസ്യങ്ങളെ അഭിമുഖീകരിച്ചു. നിഷ്കരുണമായി കുരിശിൽ തറയ്ക്കപ്പെട്ടപ്പോൾകൂടി ശത്രുക്കളുടെ അപരാധങ്ങൾ പൊറുക്കണമെന്ന് ജഗന്നിയന്താവിനോടു പ്രാർത്ഥിച്ച ഈ മഹാപുരുഷന്റെ സ്നേഹപൂർണ്ണവും പ്രതികാരേച്ഛാവിഹീനവുമായ ഹൃദയത്തെ പുളകപ്രസരത്തോടുകൂടിയല്ലാതെ ആർക്ക് അനുസ്മരിക്കുവാൻ സാധിക്കും?

ജനങ്ങൾക്ക് സുപരിചിതമായ വസ്തുക്കളെപ്പററി അവർക്ക് സുഗ്രഹമായ ഭാഷയിൽ ഇദ്ദേഹം സംസാരിച്ചു. സ്വച്ഛന്ദമായി വീശുന്ന കാററിനെയും, ഗോതമ്പിലെ പതിരിനെയും, മനോജ്ഞങ്ങളായ വനകുസുമങ്ങളെയും, സ്വന്തം കുഞ്ഞുങ്ങളെ വാത്സല്യപൂർവ്വം വളർത്തുന്ന പിടക്കോഴിയേയും, മാളത്തിൽ ഒളിച്ചിരിക്കുന്ന കുറുക്കനെയും, വയലിലെ ലില്ലിപുഷ്പങ്ങളെയും, കൗശലശീലമുള്ള സർപ്പത്തിനെയും പററിയുള്ള പ്രസ്താവനകൾ ജനങ്ങളുടെ അനായാസമായ ആസ്വാദനത്തിന് പാത്രീഭവിച്ചു. തന്റെ ആശയങ്ങൾ വിശദീകരിക്കുന്നതിനായി ക്രിസ്തു ജനങ്ങൾക്കു രുചിക്കുന്ന രുചികരങ്ങളും പ്രതിരൂപാത്മകങ്ങളുമായ കഥകൾ പറയുക പതിവായിരുന്നു. വിത്തു വിതയ്ക്കുന്നതിനായി പുറപ്പെടുന്ന കൃഷിക്കാരൻ, ധനികനും അയാളുടെ ധാന്യസംഭരണാലയവും, ധൂർത്തനായ പുത്രൻ, നഷ്ടപ്പെട്ട വെള്ളിനാണയം, എന്നിവയെപ്പററിയുള്ള കഥകൾ ആദ്ധ്യാത്മികങ്ങളും സാന്മാർഗ്ഗികങ്ങളുമായ തത്വങ്ങളുടെ പ്രബോധനത്തിന് പ്രയോജകീഭവിച്ചു. ക്രിസ്തു പൗരസ്ത്യനായിരുന്നുവെന്നുള്ള വസ്തുതയ്ക്കു സാക്ഷ്യംവഹിക്കുന്ന അനിഷേധ്യങ്ങളായ തെളിവുകൾ ബൈബിളിലുണ്ട്. പ്രസന്നമായ ആകാശം, വിസ്തൃതമായ മരുഭൂമികൾ വിപാസാരിതരായ മനുഷ്യരും മൃഗങ്ങളും, വെള്ളംനിറഞ്ഞ കുടം ശിരസ്സിൽ വഹിച്ചുകൊണ്ടു സഞ്ചരിക്കുന്ന സ്ത്രീകൾ, വെള്ളപ്പ[illegible], കൃഷീവലന്മാർ, തിരികല്ല് മുതലായവയെല്ലാം ഇന്നും പൗരസ്ത്യദേശങ്ങളിൽ കാണാവുന്ന കാഴ്ചകളാണ്.

ദേവാലയങ്ങളുടെ സമീപത്തും, വയലുകളുടെ മദ്ധ്യത്തിലും, ഗലീലിയാ കരയിലെ ശുഭ്രങ്ങളായ ചെറുഗൃഹങ്ങളുടെ മുമ്പിലും, ഗ്രാമങ്ങളിലെ ഛായാശീതളങ്ങളായ മൈതാനങ്ങളിലും നിന്നുകൊണ്ട് ക്രിസ്തു ജനങ്ങളോടു പ്രസംഗിച്ചു. തടാകത്തിന്റെ തീരത്തു കയററിയിട്ടിട്ടുള്ള വള്ളത്തിന്മേൽ ചാരിനിന്നുകൊണ്ടും ചിലപ്പോൾ ക്രിസ്തു തന്റെ പ്രഭാഷണങ്ങൾ നടത്തിയിരുന്നു. ഭിന്നങ്ങളായ ജീവിതസരണികളിലുള്ള ആളുകൾ ഒരുപോലെ ഇദ്ദേഹത്തിന്റെ അനുകമ്പാപൂർവ്വമായ സേവനത്തിന് വിഷയീഭവിച്ചു. പന്ത്രണ്ടുകൊല്ലം രോഗാതുരയായിരുന്ന സ്ത്രീ, ജറിക്കോവിലേയ്ക്കുള്ള മാർഗ്ഗത്തിൽ കാണുന്നതിനിടയായ അന്ധയാചകൻ, റോമാക്കാരനായ ശതാധിപന്റെ ഭൃത്യൻ, പീററിന്റെ ശ്വശ്രൂ, ബെഥനിയിലെ ലാസറസ്, ജയറസ്സിന്റെ പുത്രി, സന്മാർഗ്ഗഭ്രഷ്ടയായ മഗ്ദലനമേരി, എന്നിവരിലെല്ലാം ക്രിസ്തു കാരുണ്യപ്രകർഷം വർഷിച്ചു. ഇദ്ദേഹം അനാഥരുടെ ആത്മമിത്രമായിരുന്നു. തൊഴിലാളികൾ, കൃഷിക്കാർ, ഇടയന്മാർ, തോട്ടക്കാർ, മുക്കുവന്മാർ, കൊല്ലന്മാർ, ദരിദ്രർ, രോഗികൾ, അവയവവികലർ മുതലായവരെല്ലാം ക്രിസ്തുവിനെ അകൃത്രിമമായി സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്തു. കൊടുങ്കാററിലും ആപത്തുകളിലും ഇദ്ദേഹത്തിന്റെ സാന്നിദ്ധ്യം മററുള്ളവർക്ക് അഭയം നൽകി. "പ്രസന്നരായിരിക്കുക. ഇതു ഞാൻതന്നെയാണ്. ഭയപ്പെടേണ്ട."

ഇദ്ദേഹം മുപ്പത്തിമൂന്നു കൊല്ലങ്ങൾ മാത്രമേ ഭൂമിയിൽ ജീവിച്ചിരുന്നുള്ളു. ഇവയിൽ ആദ്യത്തെ മുപ്പതു വർഷങ്ങളെപ്പററിയും നമുക്കുള്ള അറിവ് അത്ഭുതാവഹമായ വിധത്തിൽ അപൂർണ്ണമാണ്. കിഴക്കുനിന്നു ചില മഹാത്മാക്കൾ ശിശുവായ യേശുവിന്റെ സന്നിധിയിൽ ഉപഹാരങ്ങൾ സമർപ്പിച്ചുവെന്നും, മാതാവായ മേരിയും പിതാവായ ജോസഫും വാത്സല്യനിധിയായ സന്താനത്തിന്റെ ജീവൻ രക്ഷിക്കുന്നതിനായി ഈജിപ്തിലേക്ക് പലായനംചെയ്തുവെന്നും പന്ത്രണ്ടുവയസ്സു മാത്രം പ്രായമുണ്ടായിരുന്നകാലത്ത് ഒരുദിവസം ദേവാലയത്തിൽവച്ച് മതപണ്ഡിതന്മാരെ വിസ്മയഭരിതരാക്കത്തക്കവിധത്തിൽ യേശു അവരോടു പ്രഗത്ഭമായി യുക്തിവാദംചെയ്തുവെന്നുമുള്ളതിൽ കൂടുതലായി സുദീർഘമായ ഈ കാലഘട്ടത്തെപ്പററി നമുക്കു യാതൊന്നും അറിഞ്ഞുകൂടാ. നമുക്ക് അറിയാവുന്ന വിശ്വാസയോഗ്യങ്ങളായ സംഭവങ്ങളിൽ മിക്കവയും ഒടുവിലത്തെ മൂന്നുവർഷങ്ങളെ സംബന്ധിച്ചുള്ളവയാണ്. ഇക്കാലത്ത് ക്രിസ്തുവിന്റെ ജീവിതത്തിൽ ഉണ്ടായതായി രേഖപ്പെടുത്തിയിട്ടുള്ള സംഭവങ്ങളെല്ലാംകൂടി ഏകദേശം മുപ്പത്തിയഞ്ചുദിവസങ്ങൾക്കുള്ളിൽ നടന്നിരിക്കാവുന്നതാകുന്നു. എന്നാൽ ഏററവും പരിമിതമായ ഈ കാലത്തിനിടയിൽ ക്രിസ്തു പ്രദാനംചെയ്ത ആദ്ധ്യാത്മികമായ പ്രചോദനത്തിന്റെയും, നിർവഹിച്ച കൃത്യങ്ങളുടെയും നടത്തിയ പ്രഭാഷണങ്ങളുടെയും ലോകോത്തരമഹനീയത പത്തൊൻപതു ശതാബ്ദങ്ങൾക്കുശേഷവും മ

നുഷ്യസമുദായത്തിന്റെ അത്ഭുതാദരങ്ങളെ ഉത്തേജിപ്പിച്ചുകൊണ്ടിരിക്കുന്നു.

ക്രിസ്തു നിസ്സംഗനും ബന്ധവിമുക്തനുമായ ഒരു മഹാത്മാവായിരുന്നു. അത്ഭുതകരമായ അന്തർദർശനശക്തിയുടെ സഹായത്താൽ, സകല സ്ത്രീപുരുഷന്മാരും തന്നെപ്പോലെ മൃത്യുരഹിതരായ ആത്മാക്കളാണെന്ന് ഇദ്ദേഹം മനസ്സിലാക്കി. അതിനാൽ തങ്ങളിൽ അന്തർല്ലീനമായ ദിവ്യത്വത്തെ സാക്ഷാൽകരിക്കുന്നതിനും ദരിദ്രരെന്നും നിസ്സഹായരെന്നുമുള്ള മിഥ്യാബോധങ്ങളെ പരിത്യജിച്ച് സർവേശ്വരന്റെ സന്താനങ്ങളായ അനശ്വരാത്മാക്കളാണെന്നു വിശ്വസിക്കുന്നതിനും ഇദ്ദേഹം ജനങ്ങളോടാവശ്യപ്പെട്ടു. "സ്വർഗ്ഗരാജ്യം നിങ്ങളിൽതന്നെയാണ് സ്ഥിതിചെയ്യുന്നതെന്നറിയുക" മനസ്സിന്റെ വികാസഘട്ടത്തിന് അനുരൂപമായി ഈശ്വരനെപ്പറ്റി ഉണ്ടാകാവുന്ന മൂന്നുവിധത്തിലുള്ള സങ്കൽപ്പങ്ങൾ ക്രിസ്തുവിന്റെ പ്രഭാഷണങ്ങളിൽ കാണുന്നുണ്ട്. സംസ്കാരശൂന്യനായ മനുഷ്യന് ഈശ്വരൻ പ്രപഞ്ചത്തിനപ്പുറത്തുള്ള "സ്വർഗ്ഗസ്ഥിതനായ പിതാവ്" ആകുന്നു. "ഞാൻ എന്റെ പിതാവിലും നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലുമാകുന്നു" എന്നുള്ളതു കുറേക്കൂടി ഉന്നതമായ ഈശ്വരസങ്കൽപ്പമാകുന്നു. "ഞാനും എന്റെ പിതാവും ഒന്നുതന്നെ" എന്ന വാക്യം ആദ്ധ്യാത്മികാദർശത്തിന്റെ പാരമ്യത്തെ കാണിക്കുന്നു.

പൂർവികാചാരങ്ങളുടെ ഔപചാരികമായ അനുവർത്തനത്തിനും, പുരാതനമതനിയമങ്ങളുടെ അന്ധമായ അനുസരണത്തിനും, ബാഹ്യാനുഷ്ഠാനവിധികളുടെ അജ്ഞമായ അംഗീകരണത്തിനും ക്രിസ്തു യാതൊരു പ്രാധാന്യവും കൽപ്പിച്ചിരുന്നില്ല. സങ്കുചിത സീമകളോടുകൂടിയ സ്വകാര്യകുടുംബം ക്രമപ്രവൃദ്ധമായി വിശാലീഭവിച്ച്, ഈശ്വരപിതൃത്വമെന്ന ആദർശത്തെ ലക്ഷ്യമാക്കിക്കൊണ്ട് മഹത്തായ മനുഷ്യസമുദായമായി രൂപാന്തരപ്പെടണമെന്നും, പ്രതികാരവാഞ്ഛയും ശിക്ഷാവിധികളും പരിത്യജിക്കപ്പെടണമെന്നും, നന്മയുടെ ശക്തികൊണ്ട് തിന്മ തിരോഭവിക്കണമെന്നും, മനുഷ്യർ സ്വതന്ത്രവ്യക്തികളെന്ന നിലവെടിഞ്ഞു സുസംഘടിതമായ ഒരു സാമൂഹ്യവ്യവസ്ഥിതിയിലെ പരസ്പരാശ്രയ സുദൃഢമായ ബന്ധത്തോടുകൂടിയ അംഗങ്ങളായിത്തീരണമെന്നും ക്രിസ്തു ജനങ്ങളെ പഠിപ്പിച്ചു.

ക്രിസ്തുവിന്റെ പ്രവൃത്തികൾ ആദർശമഹത്വത്തിന്റെ അമോഘമുദ്ര നിസ്തുല്യമായി വഹിച്ചുകൊണ്ട് ജനങ്ങൾക്കു മാർഗ്ഗദർശനം നൽകി. ഇദ്ദേഹം അദ്ധ്വാനത്തിന്റെ മഹനീയതയെപ്പറ്റി പ്രസംഗിച്ചില്ല. എന്നാൽ ബാല്യകാലത്ത് തക്ഷവൃത്തി പരിശീലിക്കുകയും കലപ്പകളും നുകങ്ങളും നിർമ്മിക്കുകയും ചെയ്തു. ക്രിസ്തു ആത്മാവിന്റെ വിനാശവിഹീനതയെപ്പറ്റി യുക്തിവാദം നടത്തിയില്ല. എന്നാൽ മൃതരെ ജീവിപ്പിച്ചു. സൌഹൃദത്തിന്റെ സമുജ്ജ്വല സൌന്ദര്യത്തെ വർണ്ണസുഷമയോടുകൂടി ഇദ്ദേഹം ചിത്രണം ചെയ്തില്ല. എന്നാൽ തന്റെ സുഹൃത്തിന്റെ ശവകുടീരത്തിന്റെ മുമ്പിൽ ക്രിസ്തു കണ്ണുനീർ തൂകി. സ്ത്രീത്വത്തിന്റെ ശ്രേഷ്ഠതയെപ്പറ്റിയും അവകാശസമത്വം സ്ത്രീകൾക്ക് അനുവദിച്ചുകൊടുക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റിയും ക്രിസ്തു പ്രഭാഷണം ചെയ്തില്ല. എന്നാൽ ഇദ്ദേഹം സ്ത്രീജനങ്ങളുടെ നേരെ അപാരമായ ആദരവ് പ്രദർശിപ്പിക്കുകയും, തന്റെ ഏറ്റവും വിശിഷ്ടങ്ങളായ ഉപദേശങ്ങൾ അവർക്കു നൽകുകയും പുനരുജ്ജീവനാനന്തരം ആദ്യമായി ഒരു സ്ത്രീയുടെ മുമ്പിൽ പ്രത്യക്ഷപ്പെടുകയും ചെയ്തു. വിനയത്തിന്റെ വിശിഷ്ടതയെപ്പറ്റി അന്യരെ മനസ്സിലാക്കുന്നതിനു വിദ്യാലയങ്ങളിലെ അദ്ധ്യാപനരീതിയെ ഇദ്ദേഹം അവലംബിച്ചില്ല. എന്നാൽ തുവർത്ത് അരയിൽ ബന്ധിച്ചുകൊണ്ട് സ്വന്തം ശിഷ്യരുടെ പാദങ്ങൾ ഈ പുണ്യചരിതൻ പ്രക്ഷാളനം ചെയ്തു. നിരക്ഷരരായ സാധുജനങ്ങളുടെ ജീവിതങ്ങളിൽ എത്ര മഹത്തായ പരിവർത്തനം വരുത്താമെന്നും, മനുഷ്യനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്നതിന് അവർക്കുള്ള കഴിവുകൾ എത്രത്തോളമുണ്ടെന്നും ക്രിസ്തു വാക്കുകൾകൊണ്ടു വ്യക്തമാക്കുകയല്ല ചെയ്തത്. ഗലീലിയായിലെ വിദ്യാവിഹീനരായ മുക്കുവന്മാരെ ഇദ്ദേഹം ശിഷ്യരായി സ്വീകരിക്കുകയും തന്റെ സന്ദേശം പ്രചരിപ്പിക്കുന്നതിനുള്ള ചുമതല അവരിൽ സമർപ്പിക്കുകയും ചെയ്തു.

ജനനംമുതൽ ഒരു പ്രത്യേക മതത്തിന്റെ അന്തരീക്ഷത്തിൽ ജീവിച്ചുവരുന്ന ഒരാളെ മറ്റൊരു മതത്തിലേക്കു പരിവർത്തനം ചെയ്താൽ അയാൾക്കു ധാർമ്മികമായ അധഃപ്പതനം സംഭവിക്കുമെന്നായിരുന്നു ക്രിസ്തുവിന്റെ അഭിപ്രായം. തന്റെ ശിഷ്യന്മാരെ യഹൂദമതത്തിൽനിന്നു ക്രിസ്തുമതത്തിലേക്കു ഇദ്ദേഹം പരിവർത്തനം ചെയ്തില്ല. ഇതുസംബന്ധിച്ചുള്ള ഇദ്ദേഹത്തിന്റെ ആശയഗതി അസന്ദിഗ്ദ്ധമായവിധത്തിൽ പ്രകാശനം ചെയ്യപ്പെട്ടിട്ടുണ്ട്. "നിങ്ങൾ ഒരാളെ മതത്തിൽ ചേർക്കുന്നതിനായി കരകളും കടലുകളും കടന്നുപോകുന്നു. എന്നാൽ നിങ്ങളുടെ യത്നങ്ങളുടെ ഫലമെന്താണ്? പുതുതായി മതത്തിൽ ചേരുന്ന ആളിനു നരകസന്താനമായിത്തീരുന്നതിനുള്ള അർഹത നിങ്ങൾക്കുള്ളതിനേക്കാൾ കൂടുതലായി സിദ്ധിക്കുന്നു!" ഈ ആദർശത്തെ ക്രിസ്തു പ്രവൃത്തിപഥത്തിൽ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തു. യഹൂദസമുദായത്തിന്റെ പരിധിക്കകത്തു മാത്രമാണ് ഇദ്ദേഹം തന്റെ വിശിഷ്ടസേവനം നടത്തിയത്. നസാരത്തിൽവച്ചു ക്രിസ്തു ആദ്യമായി ചെയ്ത പ്രഭാഷണത്തിൽ, ഈശ്വരന്റെ പ്രത്യേകമായ പരിഗണനയ്ക്കു പാത്രീഭവിച്ച ധാപ്രായിലെ വിധവയും സിറിയാക്കാരനായ നാമാനും യഹൂദവർഗ്ഗത്തിൽപെട്ടവരല്ലായിരുന്നുവെന്ന കാര്യം ഇദ്ദേഹം പ്രത്യേകം ചൂണ്ടിക്കാണിക്കുകയുണ്ടായി. "കിഴക്കുനിന്നും പടിഞ്ഞാറുനിന്നും അനേകം ആളുകൾ വന്ന് ഏബ്രഹാമിനോടും ഐസക്കിനോടും ജേക്കബിനോടുമൊന്നിച്ച് സ്വർഗ്ഗസാമ്രാജ്യത്തിൽ സ്ഥാനങ്ങൾ സമ്പാദിക്കുകയും, സാമ്രാജ്യത്തിലെ സന്താനങ്ങൾ നിഷ്കാസിതരാവുകയും ചെയ്യുന്നതാണ്." ഈ മഹാവാക്യം ക്രിസ്തുവിന്റെ സമുൽകൃഷ്ടമായ സഹിഷ്ണുതയുടെ നിദർശമായി സമുല്ലസിക്കുന്നു

ഈ പാവനചരിതന്റെ നാമം മരണത്തെ ആവരണം ചെയ്യുന്ന അന്ധകാരത്തെ അകറ്റുന്നതിനും കാരാഗൃഹങ്ങളെ പ്രഭാപ്രസൃതമാക്കുന്നതിനും സഹായിച്ചിട്ടുണ്ട്. കത്തിക്കാളുന്ന അഗ്നിയുടെ മദ്ധ്യത്തിൽ ഭക്തന്മാർ വരണ്ട അധരങ്ങളോടുകൂടി ഇദ്ദേഹത്തിന്റെ പേര് വീണ്ടും വീണ്ടും ഉൽഘോഷിച്ചിട്ടുണ്ട്. മൃതശിശുവിനെ കരതലത്തിലേന്തിക്കൊണ്ട് നിരവലംബയായ മാതാവ് ഈ പ്രവാച

# ഹിററ്ലറെ പിടികിട്ടിയിരുന്നെങ്കിൽ!

(ററി. പി. കോശി ബി. എ. എൽ. ററി)

സഖ്യകക്ഷികളുടെ പിടിയിൽ ഹിററ്ലർ അകപ്പെട്ടുപോയിരുന്നെങ്കിൽ അദ്ദേഹത്തോട് അവർ എന്തുചെയ്യുമായിരുന്നു എന്ന പ്രശ്നം ഭാവനാവിഷയമാക്കി ചിന്തിക്കുന്നതുകൊണ്ട് പ്രയോജനമൊന്നും ഉണ്ടാവാൻ ഇടയില്ലെങ്കിലും അതു വിനോദകരമായ ഒരു വിചിന്തനമായിരിക്കും. ഹിററ്ലർ ശത്രുക്കളുടെ കയ്യിൽ അകപ്പെട്ടുപോയിരുന്നെങ്കിൽ, ഗോറിങ്ങ്, റിബൻട്രോപ്പ്, ഹെസ്സ് മുതലായ നാസിനേതാക്കന്മാരോടൊപ്പം ഹിററ്ലറെയും ന്യൂറൻബർഗ് സൈനികകോടതിയിൽ വിസ്തരിച്ചു ശിക്ഷയ്ക്കു വിധിക്കുമായിരുന്നു. അതു സാധിച്ചിരുന്നെങ്കിൽ ന്യൂറൻബർഗ് സൈനികകോടതിയിലെ വിചാരണയ്ക്ക് ഇന്നുള്ളതിൽ കൂടുതൽ പ്രാധാന്യവും കേൾവിയും ഉണ്ടാകുമായിരുന്നു. ലോകരുടെ ശ്രദ്ധ വളരെ കൂടുതലായി അതിൽ പതിയുമായിരുന്നു എന്നതിനു സംശയമില്ല.

ഹിററ്ലറെയും മുസ്സോലിനിയെയും ജീവനോടെ പിടിച്ചു, സിംഹം, വ്യാഘ്രം മുതലായ ഹിംസ്രജന്തുക്കളെപ്പോലെ ബന്ധനത്തിലാക്കി, ലോകത്തിലുള്ള എല്ലാ പ്രധാന പട്ടണങ്ങളിലും പ്രദർശിപ്പിക്കണമെന്നുള്ള അഭിപ്രായം യുദ്ധം അവസാനിക്കുന്നതിനു മുൻപ് ചില വ്യക്തികൾ പുറപ്പെടുവിച്ചിരുന്നു. അതു സാധിച്ചിരുന്നെങ്കിൽ അവർ രണ്ടുപേരുംകൂടി ലോകത്തിൽ വരുത്തിക്കൂട്ടിയ നഷ്ടങ്ങൾക്കു പരിഹാരമുണ്ടാക്കുന്നതിനു വേണ്ട പണം ആ മാർഗ്ഗത്തിലൂടെ ലഭിക്കുമായിരുന്നു

ഒന്നാംലോകമഹായുദ്ധത്തിൽ ജർമ്മനിയുടെ അയൽരാജ്യമായ ഹോളണ്ട് നിഷ്പക്ഷത പാലിച്ചു. യുദ്ധം അവസാനിച്ചപ്പോൾ, പട്ടിണിക്കാരായ അനേകായിരം ജർമ്മൻബാലന്മാരെ ഹോളണ്ടിലെ ജനങ്ങൾ അവരുടെ കുടുംബങ്ങളിൽ അഭയംനൽകി അവരെ പോററിപ്പുലർത്തി. അവരിൽ ഭൂരിപക്ഷം ഹോളണ്ടിൽത്തന്നെ സ്ഥിരതാമസമാക്കി. രണ്ടാംലോകമഹായുദ്ധത്തിൽ ഹിററ്ലർ ഹോളണ്ടിനെ ആക്രമിച്ചപ്പോൾ, മുന്നണിയിൽനിന്ന് ഹോളണ്ടിലെ പട്ടണങ്ങൾ ചുട്ടുനശിപ്പിക്കുന്നതിനു ശ്രമിച്ചവർ വളർന്നു യൗവനദശയിൽ എത്തിയിരുന്ന ഈ ബാലന്മാർ തന്നെയായിരുന്നു എന്ന വസ്തുത സമാധാനപ്രിയരായ ഡച്ചുകാർക്ക് മനഃഖേദകമായ ഒരു സംഗതി ആയിരുന്നു. ഡച്ചുഭടന്മാരുടെ വേഷം മോഷ്ടിച്ചു ധരിച്ചുകൊണ്ട് അവരോട് ഇടകലർന്ന് നടന്നു, തക്കംനോക്കി അവരെ വെടിവച്ചുകൊന്നൊടുക്കിയതും ഈ യുവാക്കന്മാർ തന്നെ ആയിരുന്നു.

നാസിവൈമാനികർ ഹോളണ്ടിലെ ഒരു പ്രധാന പട്ടണമായ റോട്ടർഡാം തവിടുപൊടിയാക്കി. മനോഹരമായ മിഡിൽബർഗ് പട്ടണം അവർ അഗ്നിക്ക് ഇരയാക്കി. അനേകായിരം ജനങ്ങൾ ഭവനരഹിതരായി. വിധവകളുടെയും അനാഥരുടെയും സംഖ്യ ശതഗുണീഭവിച്ചു. ഈ നീചകൃത്യങ്ങളുടെ എല്ലാം ഫലമായി ജർമ്മൻജനതയോടും അവരുടെ നേതാക്കന്മാരോടും അതിരററ വിദ്വേഷം ഡച്ചുകാരിൽ ഉളവായി. ഹിററ്ലറെ പിടികിട്ടിയിരുന്നെങ്കിൽ അവർ അയാളോട് എന്തുചെയ്യുമായിരുന്നു എന്നു തെളിയിക്കുന്ന ഒരു കഥ ഹോളണ്ടിൽ പ്രചാരത്തിലുണ്ട്. അതു് ഇങ്ങനെയാണ്.

യുദ്ധം അവിചാരിതമായി അവസാനിച്ചു് ഹിററ്ലറെ ബന്ധനസ്ഥനാക്കി തലസ്ഥാനനഗരമായ ആംസ്റ്റർഡാം പട്ടണത്തിൽ കൊണ്ടുവന്നു. ഒരു സൈനികകോടതി അയാളെ വിസ്തരിച്ചു മരണത്തിനു വിധിച്ചു. എങ്ങിനെയുള്ള വധം ആണ് അയാൾക്കു നൽകേണ്ടതു് എന്നുള്ളതു ഒരു പ്രശ്നമായി. വെടിവച്ചോ തൂക്കിയോ കൊല്ലുന്നതു് ആ കൊലപാതകനു് അനുയോജ്യമല്ലാത്ത അവസാനമായിരിക്കുമെന്നുള്ളതിനാൽ അതു് വേണ്ടെന്നുവച്ചു "ഹിററ്ലറെ ജീവനോടെ ദഹിപ്പിക്കണം" എന്നൊരാൾ അഭിപ്രായപ്പെട്ടു. ആ അഭിപ്രായം ഐകകണ്ഠ്യേന അംഗീകരിച്ചു.

ന്യായാധിപന്മാരിൽ ഒരാൾ പറഞ്ഞു. "ആംസ്റ്റർഡാം പട്ടണത്തിലുള്ള ഏററവും വിസ്താരമേറിയ മൈതാനത്തു പതിനായിരം ജനങ്ങൾക്കു മാത്രമേ കൂടിനില്പാൻ സൗകര്യമുള്ളു. എന്നാൽ സ്ത്രീകളും കുഞ്ഞുങ്ങളും ഉൾപ്പെടെ എഴുപതുലക്ഷം ജനങ്ങൾ ഹിററ്ലറുടെ മരണവേദനകൾ കാണുന്നതിനും അവസാനനാഴികയിൽ അയാളെ പ്രാകുന്നതിനും ആകാംക്ഷയോടുകൂടി കാത്തിരിക്കയാണ്. അതിനു സൗകര്യമുണ്ടാക്കുന്നതെങ്ങിനെ?"

ആ പ്രതിബന്ധത്തിനു് നിവാരണമായി ഒരു മാർഗ്ഗം മറെറാരു ന്യായാധിപൻ നിർദ്ദേശിച്ചു. "ഹിററ്ലറെ ദഹിപ്പിക്കുന്നതിനുള്ള വിറകിനു് തീ കൊളുത്തേണ്ടതു് വെടിമരുന്നു മൂലമായിരിക്കണം. ആ വെടിമരുന്നിനു് തീ കൊടുക്കേണ്ടതു എഴുപതു മൈൽ ദൂരെ റോട്ടർഡാം പട്ടണത്തിൽ ആരംഭിച്ചു് ഹേഗ്, ലേഡൻ ഡെൽഫ്ററ്, ഹാർലം മുതലായ പട്ടണങ്ങളിലെ തെരുവീഥികളിൽകൂടി ആംസ്റ്റർഡാമിൽ എത്തുന്ന ഒരു വഴിത്തിരി ഉപയോഗിച്ചായിരുന്നാൽ മതിയാകും. അപ്പോൾ അതാതു് പട്ടണങ്ങളിൽ ഉള്ള ജനങ്ങൾക്കു ഹിററ്ലറിനെ ചുട്ടു ദഹിപ്പിക്കാൻ പോകുന്ന അഗ്നിയുടെ ഗമനം സൗകര്യമായി കാണാവുന്നതാണ്."

---

കൻെറ നാമാക്ഷരങ്ങൾ സ്നേഹസ്വർണ്ണമായ മൃദുലസ്വരത്തിൽ ഉച്ചരിച്ചിട്ടുണ്ട്. ഈ പുണ്യപുരുഷനിലുള്ള സുദൃഢമായ വിശ്വാസത്താൽ ഉദ്ദീപിക്കപ്പെട്ട മനോവീര്യത്തോടുകൂടി അനേകം ആളുകൾ ദാരുണങ്ങളായ ബന്ധനങ്ങളെയും സങ്കല്പാതീതങ്ങളായ ദുരിതങ്ങളെയും ആഹ്ലാദപൂർവം അനുഭവിച്ചിട്ടുണ്ട്. പതിതർക്കും പരിത്യക്തർക്കും ഇദ്ദേഹത്തിൻെറ നാമം സ്നേഹത്തിൻെറയും ശാന്തിയുടെയും സമാധാനത്തിൻെറയും സന്ദേശം നൽകിയിട്ടുണ്ട്. ദിവ്യപ്രകാശം പ്രസരിപ്പിക്കുന്ന ഉജ്ജ്വലജ്യോതിസ്സായി മനുഷ്യരാശിയുടെ ജീവിതനഭോവീഥിയിൽ ഈ പാവനാത്മാവ് എന്നും പരിലസിക്കട്ടെ!



നിഷ്ഠുരനായ ഹിററ്ലർക്ക് അനുയോജ്യമായ മരണമാണോ ഇതെന്നറിയുന്നതിനായി ഹോളണ്ടിൽ ഒരു ഹിതപരിശോധന നടത്തി. നാല്പത്തൊൻപതു ലക്ഷത്തിൽപരം ആളുകൾ യോജിച്ചും, ഒരാൾ എതിരായും വോട്ടു ചെയ്തു. എതിരായി വോട്ടു ചെയ്ത ആളിന്റെ അഭിപ്രായം ഹിററ്ലറെ വലിച്ചു കീറണമെന്നായിരുന്നു.

ജനങ്ങൾ ഉൽക്കണ്ഠയോടുകൂടി പ്രതീക്ഷിച്ചിരുന്ന ആ സുദിനം വന്നുചേർന്നു. സൂര്യൻ ഉദിക്കുന്നതിനുമുമ്പുതന്നെ അന്നത്തെ ചടങ്ങുകൾ ആരംഭിച്ചു. വഴിത്തിരിക്ക് തീ കൊളുത്തുന്നതിനുള്ള അസൂയാർഹമായ ഉന്നതപദവി ഒരു സാധുവായ സ്ത്രീക്കാണ് ലഭിച്ചതു്. ആ സ്ത്രീയുടെ മൂന്നു പുത്രന്മാരെയും, അവർ ചെയ്തിട്ടോ അറിഞ്ഞിട്ടോ ഇല്ലാത്ത കുററം ചുമത്തി നാസ്സി ഭടന്മാർ വധിച്ചതായിരുന്നു ആ ബഹുമതിലബ്ധിക്ക് കാരണം. വഴിത്തിരിക്ക് തീ കത്തിക്കുന്നതിനുള്ള സമയമായപ്പോൾ ഒരു ഗായകസംഘം "എന്നോടുള്ള നിൻ സർവ്വനന്മകൾക്കായി" എന്ന ക്രൈസ്തവഗീതം നന്ദി നിറഞ്ഞ ഹൃദയത്തോടുകൂടി ഉച്ചത്തിൽ പാടി. ഗാനം അവസാനിച്ചപ്പോൾ കൂടിനിന്ന ജനങ്ങൾ എല്ലാവരും ചേർന്നു വിജയഘോഷം മുഴക്കി.

വഴിത്തിരി എരിഞ്ഞു് ഹേഗ്, ഡെൽഫ്റ്റ് മുതലായ പട്ടണങ്ങൾ കടന്നു ഉച്ചയോടുകൂടി ആംസ്റ്റർഡാമിനടുത്തു. ആ പട്ടണങ്ങളിലെ മൈതാനത്തു് രാജ്യത്തിന്റെ നാനാഭാഗങ്ങളിൽനിന്നു വന്ന ജനങ്ങൾ തിങ്ങിക്കൂടിയിരുന്നു. വൃദ്ധന്മാർക്കും അംഗഹീനർക്കും നാസികൾ അകാരണമായി വധിച്ചവരുടെ ബന്ധുജനങ്ങൾക്കും പ്രത്യേക ഇരിപ്പടങ്ങൾ അവിടെ സജ്ജീകരിച്ചിരുന്നു.

മൈതാനത്തിന്റെ മദ്ധ്യത്തിൽ സ്ഥാപിച്ചിരുന്ന ഒരു കുററിത്തൂണിൽ പീതവസ്ത്രങ്ങൾ ധരിച്ച ഹിററ്ലർ ബന്ധിക്കപ്പെട്ടിരുന്നു. യാതൊരു ചാഞ്ചല്യവും പ്രദർശിപ്പിക്കാതെ നിശ്ചലനായി അയാൾ അവിടെ നിൽക്കുകയാണ്. ചുററപാടും കൂട്ടിയിരുന്ന വിറകിൻമുകളിൽ ഒരു ബാലൻ കയറി "ലോകത്തിലേക്ക് വലിയ കൊലപാതകൻ" എന്നു് എഴുതിയിട്ടുള്ള ഒരു പലക അവിടെ സ്ഥാപിച്ചു. ഇതു കണ്ടപ്പോൾ ഹിററ്ലർക്കു കോപം അടക്കാൻ നിവൃത്തിയില്ലാതെയായി. തന്റെ പ്രതാപം അതിന്റെ അത്യുച്ചത്തിൽ എത്തിയിരുന്ന ഘട്ടത്തിൽ താൻ തന്റെ അനുയായികളോട് എങ്ങിനെ പ്രസംഗിക്കുമോ അതേരീതിയിൽ ഹിററ്ലർ ഒരു പ്രസംഗം ആരംഭിച്ചു. കൂടിനിന്ന ജനങ്ങൾ ആദ്യമായി ഒന്നു് അന്ധാളിച്ചു. പിന്നാലെ കൂകിവിളിപ്പാൻ തുടങ്ങി. ഹിററ്ലർ പ്രസംഗവും അവസാനിപ്പിച്ചു.

അധികം താമസിയാതെ അന്നത്തെ ചടങ്ങുകൾ അവസാനഘട്ടത്തിൽ എത്തി. മണി മൂന്നടിച്ചപ്പോൾ വഴിത്തിരി എരിഞ്ഞു് ആംസ്റ്റർഡാമിന്റെ പരിസരങ്ങളിൽ എത്തിയിരിക്കുന്നു എന്നറിവു കിട്ടി. പെട്ടെന്നു ബാൻഡ് മുതലായ വാദ്യഘോഷങ്ങളുടെ ധ്വനിയും കേട്ടുതുടങ്ങി. ജനക്കൂട്ടം വികാരഭരിതരായി 'വിൽഹെൽമസ്' എന്ന ദേശീയഗാനം ആലപിച്ചു. വാടിവിളറിയ മുഖത്തോടുകൂടി ഹിററ്ലർ തന്നെ ബന്ധിച്ചിരുന്ന ചങ്ങലയിൽനിന്നു് വിമുക്തനാകുവാൻ ശ്രമിച്ചുകൊണ്ടുനിന്നു.

ദേശീയഗാനം അവസാനിച്ചപ്പോൾ വഴിത്തിരി മൈതാനത്തിലുള്ളിലായിക്കഴിഞ്ഞു. അഞ്ചു നിമിഷംകൂടി കഴിയുമ്പോൾ വെടിമരുന്നിനു് തീ പിടിച്ചു ഹിററ്ലർ എരിഞ്ഞു ചാമ്പലായിത്തീരും. വീണ്ടും ജനങ്ങൾ കൂകിവിളിച്ചു തുടങ്ങി. ഒരു നിമിഷം കഴിഞ്ഞു. രണ്ടു നിമിഷം കഴിഞ്ഞു. മൈതാനത്തു് പരിപൂർണ്ണ നിശ്ശബ്ദവുമായി. വഴിത്തിരി വെടിമരുന്നിനു് മൂന്നു നാലു ഇഞ്ചു് മാത്രം അകലത്തിലായി.

ആ അവസാനനിമിഷത്തിൽ നിനച്ചിരിയാത്ത ഒരു സംഭവം നടന്നു.

ഒരു വൃദ്ധൻ, ജരയും നരയും നിമിത്തം വിരൂപനായ ഒരു വയോവൃദ്ധൻ കാവൽ നിന്ന ഭടന്മാരുടെ അണി ഭേദിച്ചു ഉള്ളിൽ കടന്നു് കൂട്ടിവച്ചിരുന്ന വെടിമരുന്നിന്റെ സമീപത്തെത്തി. ആ വൃദ്ധൻ എല്ലാവർക്കും സുപരിചിതനായിരുന്നു. അയാളുടെ രണ്ടു പുത്രന്മാരെ ഹിററ്ലറുടെ പാരച്യൂട്ട ഭടന്മാർ യന്ത്രത്തോക്കിനു് ഇരയാക്കിയിരുന്നു. ഭാര്യയും രണ്ടു പുത്രിമാരും റോട്ടർഡാം വെന്തെരിഞ്ഞപ്പോൾ അഗ്നിക്കിരയായി നഷ്ടപ്പെട്ടതുമാണ്. അതിൽപിന്നെ സ്ഥിരബുദ്ധിക്കു സ്ഥിരതയില്ലാത്തവനെപ്പോലെ അയാൾ തെരുവീഥികളിൽ ഉഴറിനടന്നു് സകലരുടെയും അനുകമ്പയ്ക്കു പാത്രമായിത്തീർന്നിരുന്നു. ഈ സാധുവായ വൃദ്ധൻ അവസാനനിമിഷത്തിൽ ചെയ്ത പ്രവൃത്തി ജനക്കൂട്ടത്തെ കോപാന്ധരാക്കി. എരിഞ്ഞുകൊണ്ടിരുന്ന വഴിത്തിരിയിൽ ചാടി ചവുട്ടി മെതിച്ചു. അതിനെ അയാൾ കെടുത്തിക്കളഞ്ഞു.

ഈ കൃത്യം കണ്ടപ്പോൾ അയാളെ ഹിംസിക്കുന്നതിനായി ജനക്കൂട്ടം അയാളുടെ നേരെ പാഞ്ഞടുക്കാൻ ശ്രമിച്ചു. വൃദ്ധനെ ഹിംസിക്കുക! ഹിംസിക്കുക! എന്നുള്ള ശബ്ദം നാലു ദിക്കിൽനിന്നും പുറപ്പെട്ടു. വൃദ്ധനാകട്ടെ ജനക്കൂട്ടത്തെ ശാന്തമായി അഭിമുഖീകരിച്ചു തന്റെ രണ്ടു കൈകളും ആകാശത്തിലേക്ക് ഉയർത്തി അരിശം പൂണ്ട സ്വരത്തിൽ പറഞ്ഞു. ഡച്ചുകാരെ ഇന്നത്തെ ചടങ്ങുകൾ നമുക്ക് വീണ്ടും ആവർത്തിക്കാം.

നിർദ്ദോഷികളും യുദ്ധവൈരികളും സമാധാനപ്രിയരുമായ ഡച്ചുകാരുടെ ഇടയിൽ ഇത്ര ഭയങ്കരമായ ഒരു കഥ പ്രചാരത്തിൽ വന്നതു്. ജർമ്മനാധീനതയിൽ ഹോളണ്ടു് രാജ്യം എത്തിയപ്പോൾ മുതൽ നാസ്സികൾ അവിടെ കാട്ടിക്കൂട്ടിയിട്ടുള്ള നിഷ്ഠൂരവും മൃഗീയവുമായ കൃത്യങ്ങളുടെ ഫലമാണെന്നു മാത്രമേ പറയാനുള്ളൂ.

†—†—†

# The Kottayam Bank Ltd.

(INCORPORATED IN TRAVANCORE IN 1926)

## Head Office: KOTTAYAM

### Branches:

| | |
|---|---|
| ATHIRAMPUZHA | KOTTAYAM |
| KANJIRAPALLY | MUNDAKAYAM |
| PEERMADE | RANNI |
| TIRUVALLA | MALLAPPALLY |
| VAIKOM | TRIVANDRUM |

VANDIPERIYAR.

| | |
|---|---|
| **AUTHORISED CAPITAL** | **RS.25,00,000** |
| **ISSUED CAPITAL** | **RS. 8,50,000** |
| **SUBSCRIBED CAPITAL** | **RS. 7, 11, 350** |
| **PAID UP CAPITAL** | **RS. 4,69,338** |
| **RESERVES** | **RS. 79,236** |

## Fixed Deposits are now received at the following rates:-

**6 MONTHS AT 4 PER CENT PER ANNUM.**
**12 MONTHS AT 4 1/2 PER CENT PER ANNUM.**

Current, Savings Bank, Special and Ordinary and Shortnotice Deposits are received on terms which may be ascertained on application·

Advances against approved commodities, Government Securities, Insurance Policies, Gold and approved Stocks and Shares made at all offices of the Bank. All other kinds of Banking business transacted·

**For terms:- Please apply to any office of the Bank.**

**A. I. ITTYIPE, B. A.,**

**MANAGING DIRECTOR.**

# ഇൻവെസ്റ്റ്മെൻറ് കോർപ്പറേഷൻ

## (ക്ലിപ്തം)

## ഹെഡ് ആഫീസ്, കോട്ടയം

ശാഖകൾ:-

ആലുവ  തിരുവല്ല  ആലപ്പുഴ
കൊല്ലം  തിരുവനന്തപുരം

അധികൃത മൂലധനം  രൂപാ 5,00,000
പിരിഞ്ഞുകിട്ടിയ മൂലധനം  രൂപാ 1,00,000

ആദായവീതം:-

1118-ൽ  35 ശതമാനം
1119-ൽ  20 "
1120-ൽ  15 "

നായകന്മാർ:-

മെസ്സേഴ്സ്  ഏ. വി. ജോർജ്, അഞ്ചേരിൽ, കോട്ടയം. [ചെയർമാൻ]
കെ. വെങ്കിടസുബ്രഹ്മണ്യയ്യർ, കൈതാരം, പരിപ്പ്.
കെ. ററി. തോമ്മസ്സ് B. A., B. L. അഡ്വക്കേററ്, കോട്ടയം.
എൻ. എക്സ്. ജോർജ് B. A., കോട്ടയം.
എം. സി. മാത്യു, മാളിയേക്കൽ, കോട്ടയം.

പ്രതിമാസ ലേലച്ചിട്ടികൾ നടത്തുന്ന സ്ഥാപനങ്ങളും വ്യക്തികളും ഇക്കാലത്തു ധാരാളമുണ്ടെങ്കിലും ഞങ്ങൾ തലയാളായിട്ടു നടത്തുന്ന ചിട്ടികളിൽ പൊതുജനങ്ങൾക്കുള്ള മതിപ്പും വിശ്വാസവും സീമാതീതമാണ്. മൂന്നു ലക്ഷം രൂപായ്ക്കു മേൽ മൂലധനമുള്ള ചിട്ടികൾ ഞങ്ങൾ കോട്ടയത്തു നടത്തിവരുന്നതിനു പുറമെ ഞങ്ങളുടെ ചിററാളന്മാരുടെ സൗകര്യത്തെ ലാക്കാക്കി മുകളിൽ പറഞ്ഞിരിക്കുന്ന കമ്പനി ശാഖകളിൽ പുതിയ ചിട്ടികൾ ആരംഭിച്ചു നടത്തുന്നതിനു തീരുമാനിച്ചിരിക്കുന്ന വിവരവും അറിയിച്ചുകൊള്ളുന്നു.

മാനേജിംഗ് ഏജൻസ്

എം. സി. മാത്യു & കമ്പനി (ക്ലിപ്തം) കോട്ടയം

# The Kailas Rubber Co., Ltd.

(Incorporated in Travancore in 1943)

## REGISTERED OFFICE:-
## Manalel Building, Nattakam, Kottayam.

## CAPITAL:

| | | | |
|---|---|---|---|
| AUTHORISED | : | : | Rs. 15,00,000 |
| ISSUED & PAID UP | : | : | Rs. 6,00,000 |

IN 3,00,000 ORDINARY SHARES OF RS. 2 EACH

| | | | |
|---|---|---|---|
| DEBENTURES | : | : | Rs. 5,00,000 |

IN 5,000 6% TRAVANCORE TAX FREE
DEBENTURES OF RS.100 EACH.

## DIRECTORS:

A. V. George Esq. M. A. M Muthuraman Chettiar Esq.
T. Kuruvilla Thomas Esq. M. C. Mathew Esq.

## Trustees for the Debenture Holders

Dr. A. M. JACOB M. A. M. MUTHURAMAN CHETTIAR ESQ.

## MANAGING AGENTS:

## A. V. George & Company Limited, Kottayam,

TRAVANCORE.

# കണ്ണുള്ള പെണ്ണ്

[റ്റി. എൻ. കല്ല്യാണിക്കുട്ടിയമ്മ, പത്രാധിപ വനിതാമിത്രം]

പെണ്ണിന്റെ കണ്ണ്! കവികൾക്കും ചിത്രകാരന്മാർക്കും സുപരിചിതങ്ങളാണ്. അവർ തങ്ങളുടെ തൂലികാവിലാസങ്ങൾമൂലം "അളിഞ്ചാക്ഷി"യേയും "കമലാക്ഷി"യാക്കി ചിത്രീകരിച്ചു ലോകസമക്ഷം ഇറക്കുമ്പോൾ പെണ്ണിന്റെ കണ്ണിൽനോക്കി കാമുകൻ ആത്മനിർവൃതികൊള്ളുന്നു. ചിത്രകാരനും, കവിയും കാമുകനും പെണ്ണിന്റെ കണ്ണിൽ കവിതകാണുന്നു. അങ്ങനെ "ആലോലായതനീലനീരജമിഴിത്തുമ്പിന്റെ വൻപു്" എന്നു സമ്മതിച്ചുകൊടുത്താൽ മതിയാവൂ! അതു് ബാഹ്യലോകത്തിനു സൗന്ദര്യാനുഭൂതിനൽകിക്കൊണ്ടു മുന്നോട്ടുപോകട്ടെ! പ്രപഞ്ചത്തിന്റെ ക്ഷണികതയിൽപെട്ടു നട്ടംതിരിയുന്ന സാമാന്യലോകത്തിന്റെ അനുമോദനത്തിനു പാത്രമാകട്ടെ......................

പെണ്ണിന്റെകണ്ണ്; അതു കവിയുടെയും കാമുകന്റെയും സങ്കേതമാണ്! അതിന്റെ "നീർത്തെന്നലേററലയുമുൽപ്പലനൽപ്രസൂനച്ചാഞ്ചാട്ടംമട്ടുപടവെട്ടുമധീരനോട്ടം" ആരെയാണ് ഇതികർത്തവ്യതാമൂഢനാക്കിത്തീർക്കാത്തതു്! ആ, നേത്രങ്ങളുടെ സങ്കീർത്തനം എത്രപേരെയാണ് "ആലത്തൂർകാക്ക"കളാക്കി കരം തുള്ളിക്കുന്നതു്!!...............

പെണ്ണിന്റെ കണ്ണ്! "സ്ഫടികക്കുപ്പിയിലിട്ട പരൽമീൻ"പോലെയോ "നീർത്തെന്നലേററലയുമല്ലലനൽപ്രസൂനച്ചാഞ്ചാട്ടം"പോലെയോ, ഇടതൂർന്ന്, ഇമകളെത്താങ്ങുന്നതല്ല, അതു് ഇപ്പോൾ കാണുന്നതു്. ഇമകൾ കൊഴിഞ്ഞ ഒരു കുഴിയിൽ ചൈതന്യരഹിതമായി പീളയടിഞ്ഞു് നിശ്ചലമായി സ്ഥിതിചെയ്യുന്നു! ചിത്രകാരൻ തന്റെ തൂലികയുമേന്തി അവളുടെനേരെ തിരിയുന്നില്ല! കവി ഒരു വരിപോലും അവളുടെ കണ്ണിൽനോക്കി എഴുതുന്നില്ല!! കാമുകൻ ആ സമീപത്തെങ്ങുംകൂടി നടക്കാറില്ല!!! ഇതെല്ലാം ആരുകാരണം? കണ്ണുള്ളപെണ്ണ്. അതെ, കണ്ണുള്ളപെണ്ണ്! അവൾക്കു കരളും ഉണ്ട്. അവൾ ഇതെല്ലാം കാണുന്നു. എല്ലാം തിരിച്ചറിയുന്നു. ഓരോന്നിനെപ്പററിയും ഗാഢഗാഢം ചിന്തിക്കുന്നു. വേണ്ടുന്നതു സ്വീകരിക്കുന്നു വേണ്ടാത്തതു തള്ളിക്കളയുന്നു. ഒരു പെണ്ണിന്റെ ബാഹ്യനേത്രങ്ങൾക്കുള്ള അനേകമടങ്ങു് അനശ്വരസൗന്ദര്യാനുഭൂതിയെ അവളുടെ അന്തർചക്ഷുക്കൾമൂലം ലോകത്തിനു ചേർക്കുവാൻ കഴിയും. പെണ്ണിന്റെ കണ്ണു കാണുവാൻ ചില കാമുകന്മാർ വെവ്വലധി കൂട്ടുമ്പോൾ "കണ്ണുള്ളപെണ്ണി"ന്റെ അജയ്യമായ കഴിവുകണ്ടു് ലോകം നിർവൃതിക്കൊള്ളുന്നു. ഒരു കുടുംബം മുതൽ മഹാസാമ്രാജ്യംവരെ തന്റെ സൂക്ഷ്മാവലോകനശക്തിയാൽ ഭരിക്കുന്നതിനുള്ള കഴിവു് ഏതു പെണ്ണിനുണ്ടോ അവളുടെ കണ്ണാണു്; "കണ്ണ്." വാർദ്ധക്യത്താൽ നിറംകെടാത്ത ആ കണ്ണുകൾ! കാമുകഭൃംഗങ്ങളെ ആട്ടിപ്പായിക്കുന്ന ആ കണ്ണുകൾ! ലൗകികജീവിതത്തിന്റെ വിവിധവശങ്ങൾ കണ്ടറിയുന്ന ആ കണ്ണുകൾ! ആനന്ദത്തിന്റെയും ആശ്വാസത്തിന്റെയും പ്രഭാപൂരം ചിന്തുന്ന ആ കണ്ണുകൾ! അതിന്റെ മായാത്ത ചിത്രം കവിൾത്തട്ടുകൾവരെ അങ്ങിങ്ങായി നമുക്കു കാണുവാൻ ഇന്നും പ്രയാസമില്ല. അതേ, കണ്ണുള്ളപെണ്ണ്, ഇന്നും ഉണ്ട്.

ഭാവനാസമ്പത്തിനെ വികസിപ്പിക്കുവാൻവേണ്ടി പേനയുമേന്തി പട്ടണവീഥിയിൽക്കൂടി ഒന്നുമറിയാത്തമട്ടിൽ സൂക്ഷ്മനിരീക്ഷണം ചെയ്തുകൊണ്ടുപോകുന്ന സാഹിത്യകാരനേയും, ഏകാന്തതയുടെ മടിത്തട്ടിൽ ഇരുന്നുകൊണ്ടു് പ്രകൃതിയിൽക്കൂടി വിദൂരവീക്ഷണം ചെയ്യുന്ന ഒരു ചിത്രകാരനേയും,

"ചാരുനേത്രമർത്തിലിടത്തുതോൾ
ചാരിച്ചാഞ്ഞു ചരിഞ്ഞമിഴികളാൽ
ദൂരമേവുന്ന ഭിക്ഷുവിന്നായ്കരം
താരിണമാല മോഹമായ്നിർമ്മി"

ക്കുന്ന സജീവചിത്രങ്ങളേയും ഒരു കണ്ണുള്ള പെണ്ണിനു കാണാൻ കഴിയും. അതേ; ഈ ഭാവനാസമ്പന്നന്മാരുടെയും, മോഹനസ്വപ്നങ്ങളുടെയും അപ്പുറത്തായി നിലകൊള്ളുന്നതും വാങ്മനസാതീതവുമായ ആ, കർമ്മകാണ്ഡത്തെയും അവൾ കാണുന്നു. ജന്മോദ്ദേശകർമ്മങ്ങൾ ചെയ്തുതീർക്കാൻവേണ്ടി, അവൾ പ്രതിബന്ധങ്ങളെ തൃണവൽഗണിച്ചു് കരളുറപ്പോടുകൂടി മുന്നോട്ടിറങ്ങുന്നു. പെണ്ണിനും, ആണിനും ഉള്ള കർമ്മങ്ങൾ കണ്ടറിയുന്നു. അവളുടെ കർമ്മങ്ങൾ അവൾ ചെയ്യുവാൻ നിർബ്ബന്ധിതയായിത്തീരുന്നു. ആണിന്റെ കർമ്മത്തിൽ തന്റെ സഹായം വേണ്ടിവന്നാൽ അതും അവളുടെ ധർമ്മമാണെന്നു് അവൾ കണ്ടറിയുന്നു. അവൾ, പെണ്ണ്. അവൻ, ആണ്. വീട്, അവളുടേതു്. നാട്ടു് അവന്റേതു്. അപ്രകാരം നാട്ടും വീട്ടും അവരുടേതു്.

കണ്ണുള്ള പെണ്ണ്! അവൾ, പുരുഷനെ തന്റെ ആജ്ഞാനുവർത്തിയാക്കുന്നു. അവൾ ആഗ്രഹിച്ചിട്ടല്ല, പറഞ്ഞിട്ടല്ല, അവൻ ആയിപ്പോകുന്നു. പുരുഷനെ നിഷ്പ്രയാസം തന്റെ ആജ്ഞാനുവർത്തിയാക്കുവാൻ സാധിക്കുന്ന വഴി ഏതാണെന്നറിയാൻ പലർക്കും ഒരാഗ്രഹം! പക്ഷേ, അതിന്റെ മർമ്മം ചൂണ്ടിക്കാണിക്കുമ്പോഴാണ് ഓരോരുത്തരും തല ഉള്ളിലേക്കു വലിക്കുന്നതു്. ഒരു നോട്ടത്തിനോ, ഒരു മന്ദഹാസത്തിനോ, ഒരു തുള്ളി കണ്ണുനീരിനോ, തന്റെ വേഷവിധാനങ്ങൾക്കോ പുരുഷനെ അധികനാൾ പിടിച്ചുനിറുത്താൻ സാധിച്ചെന്നു വരില്ല. എന്നാൽ, സ്ത്രീക്കു് തന്റെ ബുദ്ധിപൂർവ്വമായ പെരുമാററത്താൽ പുരുഷനെ ഹിതാനുവർത്തിയാക്കാൻ കഴിയും.

കണ്ണുള്ള പെണ്ണ്! അവൾ ഗൃഹേശ്വരിയാണ്. അവളുടെ ഗൃഹം വിഭവസമൃദ്ധവും ഐശ്വര്യപൂർണ്ണവുമാക്കുന്നവളാണവൾ. അവൾ, നല്ല സന്താനങ്ങളെ ലോകത്തിനു പ്രദാനം ചെയ്യേണ്ടവളാണ്. അവൾ, അതിഥികളുടെ ആശാസങ്കേതമാണ്, അവൾ ശുശ്രൂഷയുടെയും സമാധാനത്തിന്റെയും കല്പകവൃക്ഷമാണ്. അവൾ, സമുദായത്തിന്റെ ആശാകേന്ദ്രമാണ്. അവൾ രാഷ്ട്രത്തിന്റെ അഭിമാനസ്തംഭമാണ്. അവൾ തന്റെ ഭർത്താ

വിന്റെ ജീവിതാദർശം ഒരു സിദ്ധൗഷധമാണ്. പുരുഷൻ പൂർണ്ണ അച്ചടക്കമുള്ളവനാണ്. ബുദ്ധിമുട്ടും കഷ്ടപ്പാടും ഏറ്റെടുത്തവനാണവൻ. അവൻ, അതതു സമയത്തു വെളിയിൽ പോകണം; അതിനായി അവൾ അവനെ ഒരുക്കിവിടണം. അതു് ഒരു അടിമത്തമല്ല, പ്രത്യുത, ഒരു സ്ത്രീക്കു് ആ ഒരുക്കു് ഒരു അഭിമാനമാണ്; കർത്തവ്യമാണ്. കണ്ണുള്ള പെണ്ണിനു് അതു കാണാൻ കഴിയും. പുരുഷന്റെ സമയക്കുറവിലും കഴിവുകേടിലും ബാക്കിയായി തീരുന്ന കർമ്മങ്ങൾക്കു് അവൾ പുരുഷനു തുണയായി നിൽക്കുന്നു. സ്ത്രീയുടെ സമയക്കുറവിലും കഴിവുകേടിലും, ബാക്കിയായി തീരുന്ന കർമ്മങ്ങൾ പുരുഷൻ പരിഹാരമുണ്ടാക്കുന്നു എന്നു മാത്രം. ഇതിനെല്ലാം ത്യാഗമാണ് ആവശ്യം. കാറ്റും മഴയും കുളിരും നമ്മെ കിടക്കയിൽ നിന്നു എഴീല്പിച്ചില്ലെന്നു വരും. കണ്ണുള്ള പെണ്ണ് എഴീക്കതന്നെ ചെയ്യും.

പ്രഭാതവേളയിൽ ഭർത്താവിനെ അന്വേഷിച്ചു തന്റെ ഭവനത്തിലേക്കു് വരുന്ന ഒരാളിനോടു് "അദ്ദേഹം ആ മുക്കിലുള്ള ടീഷാപ്പിൽ കാണും. വീട്ടിലേക്കു് പോകണമെന്നില്ല ദിവസവും രാവിലെ കാപ്പിക്കു് അവിടെ എത്താറുണ്ടു്" എന്നു മറ്റൊരാൾ പറഞ്ഞുകേൾക്കുവാനുള്ള സന്ദർഭം ആ കണ്ണുള്ള പെണ്ണ് ഉണ്ടാക്കുകയില്ല. അവൾക്കും അവളുടെ ഭർത്താവിനും അപമാനകരവും, അവരുടെ വീടിനു് ഐശ്വര്യഹീനവുമായ "കാപ്പിക്കടപ്രണയ"ത്തിനു് തന്റെ സഹചാരിയായ പുരുഷനെ തള്ളിവിടുന്ന ഒരു പ്രഭാതത്തെ കണ്ണുള്ള പെണ്ണിന്റെ അടുക്കള, ഒരിക്കലും സ്വാഗതം ചെയ്യുകയില്ല.

സ്വന്തം ജോലികൾ ഭാരമാക്കി അന്യഗൃഹങ്ങളിലെ ജോലി മുടക്കാൻ എത്തിക്കൂടുന്ന മൂധേവികൾ ഉണ്ട്. അവർക്കു കണ്ണുള്ള പെണ്ണ് കാഞ്ഞിരക്കായായി രൂപാന്തരപ്പെടും.

സ്ത്രീസ്വാതന്ത്ര്യവാദവുമായി സ്ത്രീകളെ പൊക്കി അവരുടെ ജീവിതവിശുദ്ധിയെ ഭഞ്ജിക്കാൻ ഒരു നോക്കിന്റെയോ വാക്കിന്റെയോ അഥവാ സ്വല്പസമയത്തേക്കുണ്ടാകുന്ന സാമീപ്യത്തിന്റെയോ സൗഖ്യമനുഭവിക്കാൻ വേണ്ടി നടക്കുന്ന വങ്കപ്പുള്ളുകൾക്കു് കണ്ണുള്ള പെണ്ണ് കാളകൂടമാണ്.

ഭാര്യാഭർത്താക്കന്മാരെ തമ്മിൽ കലഹിപ്പിച്ചു കാഴ്ചം കാണാൻ നടക്കുന്ന കെട്ടുകഥക്കാരായ ഒരുതരം സ്ത്രീപുരുഷന്മാർക്കും കണ്ണുള്ള പെണ്ണ് തിക്തകമാണ്.

പ്രായമായ പെൺകുട്ടികളുള്ള വീട്ടിൽ ക്ഷേമാന്വേഷണഭാവത്തിൽ അന്യരുടെ ദൗത്യവുമായി കടന്നുകൂടാറുള്ള ചില വൃദ്ധസ്ത്രീകൾക്കു് കണ്ണുള്ള പെണ്ണ് കണ്ടകോടാലിയാണ്.

അയൽവീടുകളിലെ സ്ത്രീകളുടെ വസ്ത്രഭംഗികൾക്കു് കണ്ണുള്ള പെണ്ണിനെ പരിഭ്രാന്തയാക്കാൻ സാദ്ധ്യമല്ല.............

കണ്ണുള്ള പെണ്ണ്! പലപ്പോഴും മന്ദഹസിക്കാറുണ്ട്. അതു് ആരെയും ലാക്കാക്കിയല്ല. തന്നത്താനെ മാത്രം. ചില സമുദായനേതാക്കന്മാരുടെ നേതൃമ്മന്യതാം—സമുദായം പോകുന്ന രീതി, അവരെ പൊക്കാൻ നടക്കുന്ന ചില അവസരസേവക്കാരുടെ വാലാട്ട്! വ്യക്തിത്വത്തിൽ അജ്ഞരായ ചില മുഖസ്തുതിക്കാരുടെ ദയനീയരംഗങ്ങൾ. സ്വന്തലാഭത്തിനുവേണ്ടി പരക്കയുള്ള അന്തിതിയെ കഴിച്ചുകൂടാനുള്ള ചിലരുടെ ബദ്ധപ്പാടുകൾ, ഇതെല്ലാം ചിന്തിക്കുമ്പോഴാണ് സ്വയം മന്ദഹസിച്ചുപോകുന്നതു്.................

കണ്ണുള്ള പെണ്ണിന്റെ കരൾ ചിലപ്പോൾ വിറയ്ക്കാറുണ്ട്. നീതിന്യായാസനത്തിൽനിന്നും വന്നു വീഴുന്ന അനീതിപ്രബന്ധങ്ങൾ, ഖദറിനുള്ളിൽ മറച്ചുവച്ചുകൊണ്ടു നടക്കുന്ന ജാതിക്കുത്തുമ്പുകൾ വ്യവഹാരത്തിലെ സമുദായമൈത്രി. അവിടെനിന്നു മടങ്ങുമ്പോൾ നടത്തുന്ന ഹാസ്യഭോഷണം.

സാധുക്കളുടെ കാര്യം സാധിക്കാനായി അവരുടെ ചെലവിൽ പിടിച്ച കാറിൽ കയറി ഉദ്യോഗസ്ഥനെ സമീപിച്ചു തന്റെ കാര്യം പറഞ്ഞിട്ടു് മടങ്ങി കാറിനടുത്തു വന്നു്, "[illegible]" എന്നു [illegible] കൂട്ടുചെന്ന സാധുവിനെ തൊഴിലോടിപ്പിച്ചു ഞെളിഞ്ഞിരുന്നു് കാറിൽ പായുന്ന പൊതുജനസേവകന്മാരുടെ മനഃസ്സാക്ഷിയില്ലായ്മ—നാടിനെയും നാട്ടരെയും ഉന്നതപ്പെടുത്തുന്നവരെന്നു പറഞ്ഞു കാലുപിടിച്ചു് വോട്ടും തട്ടിയെടുത്തുകൊണ്ടു നിയമസഭാഹാളിൽ കടന്നുകൂടി "ആട്ടിൻതോൽ" മാറ്റി സ്വന്തം നിറം കാട്ടുന്ന ചില നിയമസഭാസാമാജികന്മാരുടെ കൃതഘ്നത, പാവപ്പെട്ടവർക്കു മുണ്ടും തുണിയും വേണ്ടുവോളം കൊടുത്തു രക്ഷിക്കുവാനിറങ്ങി പുറപ്പെട്ടിരിക്കുന്ന ചില കമ്മറ്റിത്തലവന്മാരുടെ മനുൽ പുടവയുടെ സ്പെഷ്യൽ ചിററിന്റെ നഗ്നരൂപം—

അൽപ്പപ്പട്ടിണിക്കുമാത്രം പര്യാപ്തമായ റേഷനളവിൽ വിരളമായി സംഭവിക്കുന്ന വളവു്. വെള്ളെണ്ണയുടെ കളർമാററം, പഞ്ചസാരയുടെ ഉള്ളിൽ കടന്നുകൂടിയിട്ടുള്ള വെള്ളക്കൽത്തരികളുടെ ആവിർഭാവം, ഇങ്ങനെ പറഞ്ഞാലൊടുങ്ങാത്ത പലതും, പലതും കണ്ണുള്ള പെണ്ണിന്റെ കണ്ണിൽപ്പെടുന്നതാണ്. സത്യത്തിന്റെ കാലമല്ലാതെ ഇതൊന്നും തുറന്നു പറഞ്ഞു് എതിർക്കാൻ അവൾക്കു സാദ്ധ്യമല്ല. കേവലം ഒരു പെണ്ണ്! അവളുടെ അഭിപ്രായത്തിനു പരസ്യമായി വില കല്പിക്കാൻ—അതു് എത്ര ശ്രേഷ്ഠമായിരുന്നാലും അംഗീകരിക്കാൻ ഗർവിഷ്ഠനായ പുരുഷനു് ഒരു പോരായ്ക! ഇതെല്ലാം അവൾക്കറിയാം. അതുകൊണ്ടു് അവൾക്കു ഭൂരിപക്ഷം കിട്ടാത്ത ഒരു സമുദായസംഘടനയിലോ രാഷ്ട്രീയപാർട്ടിയിലോ അവൾക്കു മുന്നോട്ടിറങ്ങി വിജയിക്കാൻ സാദ്ധ്യമല്ല; എന്നാൽ, അവളുടെ വീടോ? ആ മഹാസാമ്രാജ്യം അവളെ എന്നെന്നും ബഹുമാനപൂർവ്വം സ്വാഗതംചെയ്യും. അതിന്റെ ഐശ്വര്യത്തിനു അവളുടെ സേവനം കൂടിയേ തീരു. മേൽമീശയും പിരിച്ചു തല ഉയർത്തിപ്പിടിച്ചുകൊണ്ടു് പൗരുഷത്തിന്റെ മൂർത്തിയെന്നഭിമാനിച്ചു വഴിയിൽക്കൂടി നടന്നുപോകുന്ന പുരുഷൻ അവനാണു് നിയമങ്ങൾ സൃഷ്ടിക്കുന്നതു്—അവനാണു് ഭരണകർത്താവു്, അവനാണു് സ്വതന്ത്രൻ. അവന്റെ നേരെ ഒന്നു നോക്കാൻ ആർക്കും ഒരു ഭയം തോന്നും. അതാ ആ പുരുഷൻ നടന്നുനടന്നു തന്റെ വീടിന്റെ ഉള്ളിലേക്കു ചെന്നുകയറുന്നു. ഷർട്ടും കോട്ടും ഊരിയിട്ടിട്ടു് ഒരു കസാലയിൽ ഇരിക്കുന്നു. അവനെ സ്വാഗതം ചെയ്യാൻ അടുക്കളയിൽനിന്നും, കുറെ വെള്ളവും ഒരു കപ്പു ചായയുമായി എതിരേ വന്നുനിൽക്കുന്ന ആ പെണ്ണിന്റെ പുറകിൽ കൂടി നിങ്ങൾ അദ്ദേഹത്തിന്റെ മുഖത്തു് ഒന്നു നോക്കുവിൻ, വഴിയിൽ ഗാംഭീര്യം ഭാ-

# വെള്ളിനക്ഷത്രം

## —ഒരു ഏകാങ്കനാടകം—

(കെ. രാമകൃഷ്ണപിള്ള ബി. എ. എൽ. എൽ. ബി.)

സമയം:—രാവിലെ അഞ്ചുമണി.

രംഗം:—"ഗൗരീമന്ദിരം" രണ്ടാമത്തെ നില. മുൻവരാന്തയോടുചേർന്ന ബാൽക്കണി. (Balcony) ചന്ദ്രൻ ഉദിച്ചു പത്തുനാഴിക പുലർന്നു നിൽക്കുന്നു. പൂനിലാവു വിരിച്ച വിരിപ്പിൽ പ്രകൃതി നിശ്ശബ്ദമായി നിദ്രചെയ്യുന്നു. പക്ഷികളുടെ ചിറകടി ഇടയ്ക്കിടെ ആ നിശ്ശബ്ദതയെ ഭഞ്ജിക്കുന്നു. പാണ്ഡുരപ്രഭയും പാടലവർണ്ണവും സമ്മേളിച്ചു സമാകർഷകമായിത്തീർന്ന പൂർവ്വദിങ്മുഖം ഉദിച്ചുയർന്നു നിൽക്കുന്ന പനിമതിയോടു പാറിച്ചേർന്നു നിൽക്കുന്ന പ്രഭാതനക്ഷത്രം. മേഘവിഹീനമായ അംബരം.

ഗൃഹനായിക ബാൽക്കണിയിൽ നില്ക്കുന്നു. ഒരു വെള്ളനേര്യതു ദേഹത്തെ ആവരണംചെയ്തിരിക്കുന്നു. ലളിതഗാത്രം. ആ സാത്വികപ്രഭാവലയം ആ മുഖത്തെ കൂടുതൽ ആകർഷമാക്കിത്തീർത്തിരിക്കുന്നു. 50 വയസ്സു പ്രായം—പൂർവ്വദിങ്മുഖം ഉദ്ദീപിപ്പിച്ച പൂർവ്വസ്മരണകൾക്കു വിരാമമിടുവാനെന്നപോലെ കുളിർപ്പുകയോടെ നക്ഷത്രത്തിനഭിമുഖമായി നില്ക്കുന്നു

പുറകിൽനിന്നുയർന്നുതാഴുന്ന മെതിയടിയുടെ ശബ്ദത്തിലൂടെ ഗൃഹനായകൻ പ്രവേശിക്കുന്നു. മെലിഞ്ഞ ശരീരം. ഒരു ഖദർമുണ്ടും. മീതെ ഒരു ബനിയനും. 56 വയസ്സ് പ്രായം. ഗൃഹനായികയുടെ ഭാവംകണ്ടു് ഉള്ളിലൊതുങ്ങാത്ത സന്തോഷത്തിന്റെ വീചികൾ മുഖത്തു് പ്രസരിക്കുന്നു.]

നായിക:—[പ്രാർത്ഥനയിൽനിന്നു വിമുക്തയായി ഒരുവശം നോക്കി) "പതിവില്ലാതെ—ഇന്നു് ഇത്രനേരത്തെ ഉണർന്നോ. കൊള്ളാം:—"

നായകൻ:—പെട്ടന്നുണർന്നു, പഴയ പതിവോർത്തു. ഇങ്ങോട്ടു നടന്നു. എന്താ? മെതിയടിയുടെ ശബ്ദം പ്രാർത്ഥനമുടക്കിയോ.

നാ: ക.—അതു മുടങ്ങാതെ അന്നത്തെപ്പോലെ ഇന്നുവരെ നടന്നു. പതിവുമുടക്കിയതു ഞാനല്ലല്ലോ. ആപത്തിൽ ആശ്വാസംനൽകിയ ആ പ്രഭാതതാരത്തെ ഞാൻ മറക്കുകയില്ല.

നാ. ൻ. അന്നു് അതിന്റെ പുറകിൽ മറഞ്ഞുനിന്ന ഈ ലളിതഗാത്രം ഇങ്ങനെ അരികിൽ നൽക്കുതിരുന്നാൽ ഞാൻ എല്ലാം മറക്കാം. എങ്കിലും നോക്കണം. ആ പനിമതിയോടു പാറിച്ചേർന്നുതന്നെ ഇന്നും ആ വെള്ളിനക്ഷത്രം നിൽക്കുന്നു അതുകണ്ടപ്പോൾ കഴിഞ്ഞുപോയ വേദനകൾ ഇക്കാലമെല്ലാംകടന്നുപോയിട്ടും, മനസ്സിന്റെ കോണിലെങ്ങോ അടിഞ്ഞുചേർന്നു നിൽക്കുന്നതായി തോന്നിപ്പോകുന്നു.

നാ. ക. അന്നത്തെ വേദനകൾ! അന്നത്തെപ്പോലെ ഒരു സന്ദേശവുമായി ഇന്നും മൂകതാരം നിലകൊള്ളുന്നു. ആററപ്പക്ഷികൾ പററംപററമായിപറന്നു് മറഞ്ഞതു കണ്ടില്ലല്ലോ.

നാ. ൻ ആ ചിറകടികേട്ടാണ് ഞാൻ ഉണർന്നതു്. ഓർക്കുന്നോ ആ പ്രഭാതതാരത്തിന്റെ ആശയം ആദ്യം പ്രചോദിപ്പിച്ച ആ ദിവ്യമുഹൂർത്തം. എന്റെ ജീ!!

നാ. ക. മതി, മതി! ഈ പ്രശംസ ഇരുപതുവർഷമായി ഞാൻ കേട്ടു കേട്ടു്. (സാകൂതമായി നോക്കുന്നു.)

നാ. ൻ:—മുഷിഞ്ഞോ? സ്ത്രീയല്ലേ. ഭാവന കുറയും. ഗതിമുട്ടി വലയുമ്പോൾ, സാന്ത്വനംകിട്ടാതെ ആശയം കുഴയുമ്പോൾ അറിയാതെ അടർന്നുവീഴുന്ന ഹിമകണംപോലെ ചില പദങ്ങൾ ഓർമ്മവരും. ആ പദങ്ങളുടെ കുളിർമ! അമൂല്യത! അതു ഒരു കലാഹൃദയത്തിനു നി

---

വിച്ച് മീശയും പിരിച്ച് അന്യന്റെ ഹൃദയത്തിനു ഭയമുളവാക്കിക്കൊണ്ടു നടന്ന ദേഹമാണോ അതെന്നു്. അതെ, അദ്ദേഹം തന്നെ ഇദ്ദേഹം പക്ഷെ, ഒരു വ്യത്യാസം. ഭർത്തൃശുശ്രൂഷാരതയായി പാനപാത്രവും കയ്യിലേന്തി സ്നേഹസമ്പന്നയായി തന്റെ പുരോഭാഗത്തു നില്ക്കുന്ന ആ "കണ്ണുള്ള പെണ്ണി"ന്റെ മുമ്പിൽ അദ്ദേഹം ഒരു കുഞ്ഞാടിനെപ്പോലെ ശാന്തനായിരിക്കാതെ എന്തു ചെയ്യും? അതെ, പുരുഷന്റെ സകല ഐശ്വര്യങ്ങളും പുരുഷന്റെ ബഹുമുഖമായ പ്രാഭവങ്ങളും സ്ത്രീയുടെ പെരുമാററം, സ്നേഹം, ശുശ്രൂഷ എന്നീ ത്രിവിധ കാരണങ്ങളാൽ സ്വാധീനം ചെയ്തു് അനുഭവിച്ചു സുഖിക്കാൻ സാധിക്കുമെന്നു് ഒരു കണ്ണുള്ള പെണ്ണു് അറിയുന്നു- അവൾ അതനുസരിച്ചു ജീവിക്കുന്നു. അതിൽ സുഖിക്കുന്നു. അപ്രകാരം അവർ രണ്ടുപേരും ലൗകികവും ആദ്ധ്യാത്മികവുമായ ആശ്വാസത്തിൽ എത്തിച്ചേർന്നു ലോകത്തിനു മാർഗ്ഗദർശനം നൽകുന്നു. ശുപാർശ ചെയ്യാതെ, അന്യന്റെ പടിവാതൽ കാക്കാതെ, വോട്ടു പിടിക്കാതെ, പഞ്ചപുച്ഛമടക്കി നിൽക്കാതെ അവൾക്കു സേവനത്തിനുള്ള ജീവിതാനന്ദത്തിനുള്ള—"കർമ്മയോഗവും," "ഭക്തിപ്രയോഗവും" കൂടി സമ്മേളിച്ചിരിക്കുന്ന ഒരു കർമ്മപഥം വെട്ടിത്തെളിച്ചുകൊണ്ടു് അവളുടെ ഗൃഹം അവളെ സ്നേഹപൂർവ്വം സ്വാഗതം ചെയ്യുന്നു. അതു കണ്ണുള്ള പെണ്ണിനു് കാണാം; പക്ഷെ, അവൾ ഒരു ജ്ഞാനയോഗിനികൂടി ആയിരിക്കണം. പെണ്ണിന്റെ കണ്ണു്, "കണ്മണികൊണ്ടു കടകം വരക്കാ"നുള്ളതല്ല പെണ്ണിന്റെ കണ്ണിലെ ശോഭ കണ്ണുള്ള പെണ്ണിലേ പ്രകാശിക്കൂ. കണ്ണുള്ള പെണ്ണു് ലോകത്തിന്റെ കണ്ണായി പരിലസിക്കട്ടെ!.

ത്യാനന്ദനിർഭരവുമായിരിക്കും. അവന്റെ ചിത്രമെന്നും കൂടി അതു സ്മരിക്കും! വാഴ്ത്തും! മായലും മുഷിവും അതിനുണ്ടാവുകയില്ല.

നാ: ക.—നമ്മുടെ ജീവനാനന്ദസമ്പന്നയായ ആ സുഹൃത്തു രചിച്ച ആ ലഘുകാവ്യത്തെ ആളുകൾ എത്ര മാത്രം വാഴ്ത്തണം.

നാ: ൻ.—സഹൃദയലോകം അതു എക്കാലവും വായിച്ചു് ആനന്ദിക്കും. പക്ഷെ നമ്മെപ്പോലെ അതിന്റെ മുഴുവൻ ആനന്ദവും മററാരും അനുഭവിച്ചുകാണുകയില്ല.

നാ: ക.—ശരിയാണതു്. നമുക്കു ജീവിതാന്ത്യം കടപ്പാടുള്ള ഒന്നുരണ്ടു ഹൃദയങ്ങളിലെ നാൾ. ഞാനും ഇന്നും ഓർക്കുകയാണു്, ആ നീങ്ങിഴഞ്ഞു നീങ്ങിയ ദിവസങ്ങൾ!

നാ: ൻ.—(സമീപിച്ചു തോളിൽപ്പിടിച്ചു്) ആ ഉഗ്രശാസനംകേട്ടു ഞെട്ടിയ ആ ദിനത്തെ തുടർന്ന ദുർഭരഘട്ടം! ജീ! അകന്നുപോയ നിന്നെ അടുപ്പിച്ചു എന്നോടു് അലിയിച്ചുചേർത്തതു് ആ ശാസനമല്ലായിരുന്നോ? ആ രംഗമെല്ലാം ഞാൻ അങ്ങനെ സങ്കല്പിച്ചു സങ്കല്പിച്ചു് അസ്വസ്ഥനായി കഴിഞ്ഞ ആ രാത്രികൾ!

നാ. ക. പലനാൾക്കൂടി ഞാൻ മന്ദം നിശ്വസിച്ച ആ പ്രഭാതം! അതു ഞാൻ എങ്ങനെ മറക്കും. ഒരു കത്തും പരസ്പരം അയച്ചുകൂട! ഞാൻ അടിയറവെച്ചതു്. അതോർക്കുമ്പോൾ!....കർക്കശമായ ആരോപണങ്ങൾ! അറിയാത്തയാളിനെപ്പററി!....എന്റെ ചെവിപൊട്ടുന്നു് കൊട്ടിയടച്ചു. ഹൃദയം വേദനകൊണ്ടു് കട്ടപിടിച്ചു. എല്ലാം ബധിരം; എവിടെയും അന്ധകാരം. ഞാൻ ഒരു വാവലെപ്പോലെ നടന്നു. ഒടുവിൽ ആ കുളക്കരയിൽ ചെന്നുനിന്നതും മുഖംകഴുകി കിഴക്കോട്ടു നോക്കിയതും ആ വെള്ളിനക്ഷത്രം ആദ്യമായി കണ്ടു് മനംകുളിർത്തതും ആററപ്പക്ഷികളുടെ കലകല ശബ്ദംകേട്ടു് ചെവിതുറന്നതും എല്ലാം—എല്ലാം—പക്ഷെ ഞാൻ വിചാരിച്ചില്ല, എനിക്കിങ്ങു നൽകിയ ആശ്വാസം, അങ്ങേക്കലെയും ലഭിക്കുമെന്നു്. ഇങ്ങനെ ചിരന്തനമായ സ്മരണയ്ക്കു ഈ പുലരിനക്ഷത്രം ഇടംതരുമെന്നു്.

നാ. ൻ. കൊള്ളാം! അതൊരു ലോകരഹസ്യം. അജ്ഞാതമായ ഒരു സ്ഥാനത്തു അറിയാതെ വീഴുന്ന ഒരു തുള്ളിവെള്ളം! അതു് ഇളകിയൊലിച്ചു്, ഉറവയായി, ചോലയായി, കാട്ടാറായി, നദിയായി, മഹാനദിയായി ഒഴുകി ഒഴുകി അനന്തവിസ്തൃതമായ ആഴിയിൽ ലയിക്കുന്നു. ഒരു നിസ്സാര സംഭവത്തിന്റെ നിഗൂഢവും നിരതിശയവുമായ പരിവർത്തനം—"എനിക്കുവേണ്ടി രാവിലെ ഉണരുകയില്ലേ." എന്നുതുടങ്ങുന്ന അന്നത്തെ കത്തു്!.... പ്രഭാതസൂര്യൻ മുറിയിൽ കടന്നുകയറിയാലും ഉണരാത്ത ഞാൻ! എനിക്കുതന്നെ അതിശയമായിരുന്നു. ഈ മായാമാന്ത്രികയുടെ കരസ്പർശം ഇത്രദ്ദേയമായിരുന്നു ഞാൻ അന്നു ബലപ്പെടുന്നതെങ്ങനെയെന്നു്....ദൃശ്യമായ സകല വാതിലുകളും....നമ്മുടെമുമ്പിൽ ബന്ധിച്ച ആ കാലം! അങ്ങകലെ, നദീതീരത്തുനിന്നു്, എത്രയെത്ര ദീർഘനിശ്വാസങ്ങൾ, നിശ്ശബ്ദസന്ദേശങ്ങൾ! ആ പ്രഭാതതാരം നമുക്കു് പരസ്പരം പകർന്നുതന്നു!

നാ. ക "മധുരവേദനകൾ" എന്നപാഠം നമ്മെ പഠിപ്പിച്ച ആ മഹതി!

നാ. ൻ. അനുഗ്രഹീതമായ ആ തൂലിക! ഇന്നലത്തെ കത്തിനു മറുപടി എഴുതിയോ!

നാ. ക. രാവിലെ ഉണർന്ന ഉടനെ ചെയ്തതു് അതാണു്. വീണ്ടും വെള്ളിനക്ഷത്രം ഉദിച്ചിരിക്കുന്നു. എന്നാണു് തുടക്കം. വായിച്ചുനോക്കിയിട്ടേവേണം അയയ്ക്കാൻ!........

നാ. ൻ. ഒരു ഖണ്ഡിക ഞാനും എഴുതാം. അതാ ഒരു മേഘപടലം നക്ഷത്രത്തെ മറച്ചുകളഞ്ഞല്ലോ.

നാ. ക. അതു് കണ്ടു് എത്ര പ്രഭാതത്തെ ഞാൻ ശപിച്ചിട്ടുണ്ടു്.

നാ. ൻ. ഞാനും! എങ്കിലും വെള്ളിനക്ഷത്രത്തിന്റെ അമൂല്യത അറിഞ്ഞ കാലം, ആ ഇരുട്ടറയിൽവെച്ചായിരുന്നു. ഏകാന്തഭീകരമായ ആ ജീവിതകാലം എന്റെ ജീ!....നിയമത്തിന്റെ നിഷ്ഠുരമായ ഹസ്തം. നമ്മുടെ മുമ്പിൽ അന്നു് കെട്ടിയുയർത്തിയിരുന്ന ആ ദുസ്തരദുർഗ്ഗങ്ങൾ! ഇരുമ്പഴികളുള്ളിൽ, ഏകാന്തതയുടെ ഭയങ്കരതയിൽ!....—ദീർഘമൗനംകൊണ്ടു് ദുസ്സഹമായിത്തീർന്ന ദിനരാത്രങ്ങൾ........യാതനകൾ....ജീവിതയാതനകൾ എന്നു് ഇന്നും ഞാൻ പറയും. ഇരുമ്പഴി തുറന്നാൽ ഞാൻ പുറത്തു ചാടുകയായി. മുറിതുറക്കാൻ താമസിക്കുന്ന ഓരോനിമിഷവും ഓരോ യുഗമായിരുന്നു. കിഴക്കു....കണ്ട വെള്ളിനക്ഷത്രം പടിഞ്ഞാറു് പനിമതിയോടു് പററിച്ചേർന്നു നിൽക്കുന്നതു കാണുമ്പോൾ! എന്റെ നിശ്ചല ധ്യാനസങ്കേതമേതെന്നറിയുന്ന ഒരേ ഒരു സുഹൃത്തുമാത്രം അന്നുണ്ടായിരുന്നു. പക്ഷെ എന്റെ ഏകാഗ്രതയെ ഭഞ്ജിക്കുവാൻ ആ സൗഹൃദം മുതിർന്നിട്ടില്ല. അതു് അകലെനിന്നു ആസ്വദിക്കും. എനിക്കു് ആനന്ദം നൽകുന്ന രൂപത്തെ അന്യനെന്നനിലയിൽ അറിഞ്ഞുകൊണ്ടുവന്ന ആ സുഹൃത്തു്! മററാരും അറിയാതെ ഞാൻ ലയലീനനായി നിന്നു് അതിന്റെ നിഗൂഢമായ ആനന്ദം മുഴുവൻ നുകരും. കഴിഞ്ഞതും കഴിയുന്നതും വരാനുള്ളതും എല്ലാം ഓർത്തു്, ഈ ഹൃദയത്തുടിപ്പോടെ മററാരും അറിയാതെ അങ്ങു് എവിടെയോനിന്നു് നക്ഷത്രത്തെയും നക്ഷത്രത്തെ സൃഷ്ടിച്ച ഈശ്വരനെയും ഒരേസമയത്തു പ്രാർത്ഥിക്കുന്ന മറെറാരു ഹൃദയം! അതിന്റെ സാന്നിദ്ധ്യം! ആ സ്മരണ! നിഗൂഢപ്രേമം എന്റെ ജീ....യെപ്പോലെ അതെന്നും ആസ്വാദ്യകരമാണു്. അതാ! നോക്കൂ. മേഘപടലം അകന്നുമാറി! ആ വെള്ളിക്കതിരുകൾ! അനന്തകോടി വർഷങ്ങളായി ഇത്തരം പ്രേമയുഗ്മങ്ങളെ കണ്ടിട്ടും, അലംഭാവമില്ലാതെ ആ വെള്ളിക്കതിരുകൾ വെമ്പലോടെ നമ്മെ നോക്കുന്നു. ഒന്നായി നിൽക്കുന്ന നമ്മെ ഇരുപതുവർഷമായി കണ്ടിട്ടും ആത്മതൃപ്തിവരാത്തമട്ടിൽ, അതാ! നിശ്ചഞ്ചലമായി നിർന്നിമേഷാക്ഷിയോടെ നോക്കുന്നു!

നാ. ക. നമ്മെക്കണ്ടുമാത്രമല്ല; മറെറാരാളിനെക്കാണുവാൻ!

നാ. ൻ. എന്നോ! ഇല്ല....! ഈ ആശയത്തിന്റെ നിഗൂഢതയും നിരുപമാനന്ദവും നമ്മെപ്പോലെ ആരും ആസ്വദിച്ചിട്ടില്ല.

നാ. ക. നമ്മുടെ കുടുംബത്തിനുവേണ്ടി വീണ്ടും വെള്ളിനക്ഷത്രം ഉദിച്ചിരിക്കുന്നു.

നാ. ൻ. എന്തു്! എന്തു്! എനിക്കു് മനസ്സിലാകുന്നില്ല.

നാ. ക. നമ്മെ ആനന്ദിപ്പിച്ച മുകതാരം, നമ്മുടെ—

നാ. ൻ. ലീലയെയും—വാസ്തവംതന്നെയോ?

നാ. ക. ഞാൻ ഒരു തെറ്റായിരിക്കാം ചെയ്തു്- ഇല്ല, അതൊരു തെറ്റല്ല. ഇന്നു് എനിക്കതാനന്ദിക്കുവാൻ കഴിയും. 20 വർഷം പുറകട്ടു പോയി ഞാൻ നില്ക്കുകയാണിന്നു്.

നാ. ൻ. ഞാനും അങ്ങനെ നടന്നു നടന്നു് അകന്നുപോയി എങ്കിലും, നടന്നു് നടന്നു് അടുത്തു നില്ക്കുന്നു എന്നൊരു ഭേദം മാത്രം. ധ്യാനത്താൽ ജയിക്കണമെങ്കിൽ ഞാൻ അങ്ങകലെ പോയിട്ടേ ഉള്ളൂ.

നാ. ക. അടുത്തുനിന്നാലും ഇന്നു് ധ്യാനിക്കുവാൻ ഞാൻ ശീലിച്ചുകഴിഞ്ഞു. പക്ഷെ അറിയാത്ത ഇടത്തിൽ ഇത്ര സംശയം ഒരാൾ നില്പുണ്ടു്. അറിയുന്ന ഇടത്തിലേക്കു മറ്റൊരാൾ വരുകയും ചെയ്യും. എങ്കിലും ഒരമ്മ അങ്ങനെ ചെയ്താൽ തെറ്റാകുമോ?.

നാ. ൻ. മനസ്സിലാകുന്നില്ല അമ്മേ! എന്തെന്നു പറയൂ.

നാ. ക. ഇന്നലെ രാത്രി പതിനൊന്നു മണിക്കു ഞാൻ ലീലയുടെ മുറിയിൽ കയറിച്ചെന്നു. അവൾ വായന കഴിഞ്ഞു് ഉറങ്ങിയോ എന്നറിയാൻ. ഇവിടെ ഉറങ്ങിക്കഴിഞ്ഞിരുന്നു.

നാ. ൻ. ഞാൻ പതിവില്ലാതെ നേരത്തെ ഉറങ്ങിപ്പോയി ഇന്നലെ.

നാ. ക. ഞാൻ എഴുതിത്തീർന്ന ജഡ്ജ്മെന്റ് ഒരാവർത്തി കൂടി വായിച്ചു് തെറ്റു തിരുത്തിമടക്കിവച്ചു. എന്നിട്ടും ഉറക്കം വന്നില്ല. ലീലയുടെ മുറിയിൽ ചെന്നു്..........കുഞ്ഞിനെ ഒന്നു് പരിഹസിക്കുവാൻ.

നാ. ൻ. കേട്ടോ! അമ്മ കൂടെ പരിഹസിക്കുന്നു എന്നൊരു പരാതി മകൾക്കുണ്ടു്. ലീലയെ വേദനിപ്പിക്കത്തക്കവിധം പരിഹസിക്കരുതേ....

നാ. ക. എങ്കിലും എനിക്കതു് ഒരു രസമാണു്. ലീലയും അതിൽ രസിച്ചുമറിയാറുണ്ടു്. ചിലപ്പോൾ ലീല ചോദിക്കും, അമ്മ അച്ഛനെ എന്നാണു് ആദ്യമായി കണ്ടതെന്നു്. വിവാഹത്തിനു് മുമ്പു് പരസ്പരം പരിചയമായിരുന്നോ എന്നു്........ഞാൻ ഒഴിഞ്ഞുകളയും. അവൾ പറയും. അച്ഛനോടു ചോദിച്ചു മനസ്സിലാക്കിക്കൊള്ളുമെന്നു്!

നാ. ൻ. ലീലയും കഥകൾ അറിഞ്ഞിരിക്കും. മടിക്കാതെ അതങ്ങു് പറഞ്ഞുകൊടുക്കണം. ഇത്രയും ആയിട്ടും ആ യഥാസ്ഥിതികത്വത്തിന്റെ സന്താനമാണു് ജി!. ഇന്നലെ ചെന്നപ്പോൾ........

നാ. ക. ലീല നിവർത്തിവച്ച പുസ്തകത്തിൽ തല ചായ്ച്ചു് മേശയിൽ ചാരി നല്ല ഉറക്കം. ഞാൻ ഒന്നു വിളിച്ചു. നല്ല ഉറക്കം; കുഞ്ഞിന്റെ കിടക്ക ഞാൻ വിരിച്ചു. വീണ്ടും അടുത്തുചെന്നു് വിളിച്ചു. നല്ല ഉറക്കം. ലീല ഈ പ്രായത്തിലും മയങ്ങി ഉറങ്ങുന്നതു് കാണുവാൻ എന്തൊരാനന്ദമാണു്

നാ. ൻ. ഞാൻ പലപ്പോഴും പറഞ്ഞിട്ടില്ലേ എന്റെ സ്വർഗ്ഗം ഈ ഭൂമിയിൽ തന്നെയാണെന്നു്. ഞാൻ നിഷ്പ്രയാസം തൊട്ടിലിന്നരികിൽ ചെന്നു്, മയങ്ങി ഉറങ്ങി മന്ദഹസിക്കുന്ന പിഞ്ചുപൈതങ്ങളുടെ മനോഹരവദനത്തിൽ എന്റെ സ്വർഗ്ഗം ദർശിക്കുമ്പോൾ നീ കാണാത്തതിനെ ധ്യാനിച്ചു സാലോക്യസാരൂപ്യസാമീപ്യങ്ങൾ കടന്നു് സായൂജ്യപദം പ്രാപിക്കുവാൻ വഴിതെളിക്കുന്നു എനിക്കു് നരകമായിരുന്ന ലോകം ഇന്നു് നാകമായിത്തീർന്നതു് ഇങ്ങനെയുള്ള നൈർമ്മല്യത്തിന്റെ നിസർഗ്ഗമധുരമായ പുഞ്ചിരിയുടെ സാന്നിദ്ധ്യം നിമിത്തമായിരുന്നു............സാധനിദ്രയിൽ ലീനയായ നിന്റെ മുഖത്തു് ദൃഷ്ടിഉറപ്പിച്ചു് നീ അറിയാതെ നിന്നെ ആസ്വദിച്ച നിമിഷങ്ങളുടെ എണ്ണം! അതിനു് കൂടുതൽ ആസ്വാദ്യകരമായി ഞാൻ ലീലയിൽ കാണുന്നു. പക്ഷെ ഞാൻ കാണുന്നതിനെയാണു് ധ്യാനിക്കുന്നതു്. മനുഷ്യനുണ്ടായ കാലംമുതൽ മനുഷ്യദൃഷ്ടിയിൽ നിന്നു് മാറി മറഞ്ഞു് നില്ക്കുന്ന ഇല്ലാത്ത ഒന്നിനെയല്ല.

നാ. ക. പഴയ വഴക്കെടുത്തിട്ടല്ലോ; ഈശ്വരനില്ലെങ്കിൽ വേണ്ട....എന്റെ വിശ്വാസം.

നാ. ൻ. വിശ്വാസം പൊറുപ്പിക്കട്ടെ. ഈശ്വരന്റെ അടുക്കൽപ്പോയി കൂട്ടിരുന്നുകൊള്ളൂ. പക്ഷെ ഞാൻ വിചാരിക്കുമ്പോൾ എന്റെ ഈശ്വരി എന്റെ അടുത്തുവേണം എനിക്കു് കാണണം.

നാ. ക. ഇത്രനാൾ കണ്ടിട്ടും.... നാ. ൻ മതിയായെങ്കിൽ പിന്നെ ഇങ്ങനെ അടുത്തു ഞാൻ നില്ക്കുന്നതെന്തിനു്!....എങ്കിലും ലീലയെ പ്രസവിക്കാതിരുന്നതിലാണു് കൂടുതൽ സന്തോഷം!....ഒരു സന്താപമുണ്ടു്. എനിക്കറിയാം. അടുത്തജന്മത്തിൽ ഒരമ്മയാകാൻ ഭാഗ്യംതരണമെയെന്നു്. സർവ്വേശ്വരനല്ലേ! പ്രാർത്ഥിക്കണം. ഇതുവരെ പ്രാർത്ഥിച്ചതു്....ഈശ്വരൻ ബധിരനാണു് എന്നുപറഞ്ഞാൽ ബോദ്ധ്യപ്പെട്ടോ? അന്ധനാണെന്നു പറയാനുമില്ല....പോട്ടെ

നാ. ക. ഈശ്വരനെ ശപിച്ചുകഴിഞ്ഞോ? (ചെവിയുടെ അടുക്കൽനിന്നും കണ്ണകൈയെടുത്തു്.)

നാ. ൻ. ചെവി പൊത്തിയിരിക്കുകയായിരുന്നു എന്നറിഞ്ഞില്ലല്ലോ....അപ്പോൾ ലീല....

നാ. ക. ലീല നല്ല ഉറക്കം! പുസ്തകത്തിൽനിന്നും താഴെ വീണതായിരിക്കണം. മേശയ്ക്കു താഴെ ഒരു കത്തുകിടക്കുന്നു. ഞാൻ അതെടുത്തു കടലാസു നിവർത്തിപ്പോൾ ഒരു ചെറിയ ഫോട്ടോ?

നാ. ൻ. അല്ല! കൊള്ളാം! ചന്ദ്രന്റേതായിരിക്കും

നാ. ക. അതെ! ചന്ദ്രന്റേതുതന്നെ. ഞാൻ അതൊന്നുനോക്കി....അതേ മുറിയിൽ........ഇരുപതു വർഷത്തിനുമുമ്പു മുതലുള്ള ഓരോ സംഭവങ്ങൾ ഒന്നൊന്നായി എന്റെ മുന്നിൽനിരന്നു. ഞാൻ തെറ്റാണോ ചെയ്തതെന്നറിഞ്ഞില്ല. ആ കുഞ്ഞി....ലെ ഒരു ഒരു വാചകം "വെള്ളിനക്ഷത്രം! കൃത്യം അഞ്ചുമണിക്കു് ഇവിടെനിന്നു ഞാൻ കാണുമ്പോൾ എന്റെ ലീലയും അവിടെനിന്നു്"....ഞാൻ എല്ലാം ഓർത്തു് എല്ലാം മറന്നു് അവിടെനിന്നു പോയി. ഞാൻ തെറ്റല്ലേ ചെയ്തതു്.

നാ. ൻ. ആവർത്തനം—പാരമ്പര്യത്തിന്റെ ആവർത്തനം....! ലീല! ലീല! അവൾ നമ്മെപ്പോലെ എത്രകാലം....ഞാൻ അതെല്ലാം അവിടെയിട്ടു. അവളെ വിളിക്കാതെ—ഉണർത്താതെ—ഞാൻ മുറിയിലേക്കു പോന്നു നാം അനുഭവിച്ച വേദനകളുടെ ആവർത്തനം എന്റെ കുഞ്ഞിനെ പരീക്ഷിണയാക്കരുതെന്ന പ്രാർത്ഥനയോടെ....ചന്ദ്രൻ! ചന്ദ്രൻ! ആ കുബേരകുമാരനെ പണമില്ലാത്ത നമുക്കു്!

നാ. ൻ. പണമില്ലാതിരുന്ന എനിക്കു പണമുള്ള....

നാ. ക. അന്നത്തെ തടസ്സം അച്ഛനിൽനിന്നല്ലായിരുന്നു എന്നോർക്കണം.

നാ. ൻ. ചന്ദ്രന്റെ അച്ഛൻ!....ജിയെ തടഞ്ഞതു്, നിരുത്സാഹപ്പെടുത്തിയതു്, നിശിതവേദന അനുഭവി

പ്പിച്ചു്—അച്ഛനല്ലായിരുന്നു. എന്നാൽ നീ ഒരു സ്ത്രീയായിരുന്നു. ഞാൻ ഒരു പുരുഷനും.

നാ. ക. അവിടെ അമ്മയും മറ്റെല്ലാവരും അനുകൂലം. ഇവിടെ മറിച്ചും. നേരെമറിച്ചാണിന്നു്. നാം അവരോളം സാമ്പത്തികമായി ഉയരുക. അനന്തരം ലീലയുടെ വിവാഹം നടക്കുക

നാ. ൻ. ഇതു് അച്ഛനും മകനും തമ്മിലുള്ള മത്സരം! മകൻ ജയിക്കും. പുരുഷനല്ലേ!....ജീവൻ ബന്ധുക്കളുമായുള്ള മത്സരത്തിൽ അവർ വളരെക്കാലം ശക്തരായി നിന്നതു് എന്റെ കുറ്റമല്ല.

നാ. ക. എങ്കിലും ഒടുവിൽ എത്ര മംഗളമായി നമ്മുടെ വിവാഹം നടന്നു. അതുപോലെ.

നാ. ൻ. ക്ഷേത്രത്തിൽവച്ചു നടന്നതുപോലെ ഇതു മംഗളമായി നടത്താൻ ഇടവരുകയില്ല! ഞാനാണു് അതെല്ലാം സഹിച്ചതു്. എല്ലാം സഹിച്ചതു് അതിവേദന അനുഭവിച്ച നിന്റെ അമ്മയുടെ ഹൃദയവികാരങ്ങളെ വ്രണപ്പെടുത്താതിരിക്കുവാൻ! ചന്ദ്രനറിയാം നാം രണ്ടുപേരും ഇതിനനുകൂലികളാണെന്നു്. പണത്തെ ആരാധിക്കുന്ന അച്ഛന്റെ ഹൃദയവികാരങ്ങളെ ചന്ദ്രൻ ആദരിക്കുന്നില്ലെങ്കിൽ ഞാൻ അവനെ അതിനു പഴിക്കുകയില്ല. പഠിത്തം പൂർത്തിയായാലുടനെ അവർ നിശ്ചയിക്കുന്ന ദിവസം അതു നടത്താൻ ഞാൻ തയ്യാറുമാണു്.

നാ. ക. ചന്ദ്രന്റെ അച്ഛനെ കൂടാതെയോ?

നാ. ൻ. അതിനെന്തു്? വിവാഹം! അതു നിശ്ചയിക്കേണ്ടതു വിവാഹം ചെയ്യുന്ന രണ്ടുപേരും കൂടിയാണു്. അതിന്റെ ഗുണദോഷം, സുഖദുഃഖം എല്ലാം അനുഭവിക്കേണ്ട അവർ രണ്ടുപേരും കൂടിയാണു് തീരുമാനിക്കേണ്ടതു്. അതിൽ അച്ഛനും അമ്മയ്ക്കും ഒരഭിപ്രായം പറയേണ്ട ആവശ്യവുമില്ല. പരസ്പരം സ്നേഹിച്ചു്, പരസ്പരം അറിഞ്ഞു്, അതിനുശേഷം വേണം വിവാഹം നടക്കേണ്ടതു് എന്നു ഞാൻ എപ്പോഴും അഭിപ്രായപ്പെടുന്നതും അതുകൊണ്ടുതന്നെയാണു്. പഠിത്തം തീരട്ടെ. ആർഭാടരഹിതമായി അതു നടത്തണം.

നാ. ക. പണ്ടത്തെ "ക്ഷമകേടു്" ഇന്നും വിട്ടിട്ടില്ലാത്തതിലാണു് എനിക്കത്ഭുതം. അച്ഛനെ വശത്തു വരുത്തുവാൻ ഒന്നു ശ്രമിച്ചിട്ടു അവസാനക്കയ്യു് പ്രയോഗിക്കണം.

നാ. ൻ. എന്റെ ക്ഷമകേടു് എന്റേതിനോടു പറഞ്ഞാലതു് കുറ്റമാകുമോ? അന്നത്തെ എന്റെ ഹൃദയവേദനകൾ എല്ലാം എനിക്കു് ഓർക്കുവാൻ കഴിയുന്നതുകൊണ്ടാണു് എത്രയും വേഗം ഇതു് നടത്തണമെന്നു ഞാൻ ആഗ്രഹിക്കുന്നതു്.

നാ. ക. ക്ഷമിച്ചാൽ, സഹിച്ചാൽ അതിനു ഫലം കിട്ടും എന്നാണു് എന്റെ വിശ്വാസം.

നാ. ൻ. എന്നാലും നാം അനുഭവിച്ച വേദനകൾ ഒന്നൊന്നായി പൂർണ്ണമായി അങ്ങനെ നമ്മുടെ ഏക സന്താനത്തിനു് പകർന്നുകൊടുക്കണമെന്നാണോ? എന്നാൽ ആയിക്കൊള്ളൂ.

നാ. ക. എന്നല്ല ഞാൻ പറഞ്ഞതു്. ഭംഗിയായി നടത്തുവാൻ ഒന്നു ശ്രമിക്കണമെന്നുമാത്രം. അതുവരെ ലീല ക്ഷമിച്ചിരിക്കും.

നാ. ൻ. കേട്ടോ! പലപ്പോഴും സഹനശക്തി ആദരണീയമാണു്. ചിലപ്പോൾ അതു് അസഹനീയവുമാകും. എനിക്കു നല്ല ഓർമ്മയുണ്ടു്, എന്നെ സഹനശക്തി പരിശീലിപ്പിച്ചു് പെരുത്തിയ പടുകൾ? ഞാൻ ബന്ധനത്തിലായ കാലം! നമ്മുടെ നാടകത്തിന്റെ പൂർവ്വാങ്കം നടന്നുകൊണ്ടിരുന്നകാലം എന്റെ ജീവിതം മുഴുവൻ ഒന്നായി അനുസ്മരിപ്പിച്ച ആ കാരാഗാരജീവിതകാലം! നഷ്ടപ്പെട്ടതിനെയും നഷ്ടപ്പെട്ടുവോ എന്ന സംശയത്തിനാധാരമായതിനെയും ഓർത്തു് ഓർത്തു് ആരും അറിയാതെ കണ്ണുനീർ വാർത്ത കാലം. എന്റെ ജി! അന്നു നിന്നിൽനിന്നും വിമുക്തമായിരുന്ന ഒരു നിമേഷവും ഞാൻ ഓർക്കുന്നില്ല. "ക്ഷമകേടു്" എന്നു് എന്നെ പേരുചൊല്ലി വിളിച്ചാലും യഥാർത്ഥത്തിൽ ഞാൻ അന്നു് ക്ഷമമൂർത്തിയായിരുന്നു. ജീവിതത്തിലെ ഭയങ്കരമായ പ്രപാതമേറ്റു് എന്റെ എല്ലാ കഴിവുകളും എന്നേക്കുമായി അസ്തമിച്ച ഒരുകാലഘട്ടത്തിലാണു ഞാൻ ആദ്യമായി ജിയെ കണ്ടതു്. അതിനുശേഷം എത്രനാളത്തെ ചിന്താഫലമായി ഞാൻ ഒരു കത്തെഴുതി.

നാ. ക. ആദ്യത്തെ കത്തിലെ, ആദ്യവാചകം! ഒരു ഉദ്ദേശവുമില്ലാതെ ഞാൻ അതു പല തവണ വായിച്ചു. "നാം തമ്മിൽ പരിചിതരാണു്. എങ്കിലും അപരിചിതരുമാണു്."

നാ. ൻ:—അതിന്റെ അർത്ഥം. പോകട്ടെ, അതിനുശേഷം എത്രമാസം കഴിഞ്ഞു, സംശയത്തിന്റെ നിഴലിലൂടെ അനേകമാസം സഞ്ചരിച്ചു സഞ്ചരിച്ചു്, ആണു് എന്റെ ആശയം പ്രകടിപ്പിച്ചതു്. അതിനുശേഷം എന്തെല്ലാം നരകവേദന കഴിഞ്ഞാണു് നാം തമ്മിൽ പരസ്യമായി സന്ധിച്ചതു്. വീണ്ടും ആ കാരാഗാരവാസകാലം! അന്നു് എന്റെ കല വീണ്ടും മൊട്ടിടുവാൻ തുടങ്ങിയില്ലേ. പക്ഷെ ഓരോ രംഗവും എഴുതുമ്പോഴും, ഓരോ വാചകവും എഴുതുമ്പോഴും ആ പദങ്ങളുടെ ഇടയിലൂടെ എന്നെ നോക്കി സാക്ഷ്യമായി മന്ദഹസിക്കുവാൻ ഈ രൂപം ഇല്ലായിരുന്നുവെങ്കിൽ! ഇല്ലായിരുന്നുവെങ്കിൽ!! അന്നെഴുതിയ ഓരോ വാക്കും ഈ മുഖത്തുണ്ടാക്കുന്ന പ്രത്യാഘാതമെന്തെന്നറിയുവാനുള്ള ഉൽക്കണ്ഠ! എന്റെ ആനന്ദവും വേദനയും അതേപടി പകർന്നുകൊടുക്കുവാനുള്ള അഭിലാഷം! വേദനയിൽ മുക്കി എഴുതിയ എത്ര നാടകങ്ങൾ!....ഞാൻ മരിച്ചുകഴിഞ്ഞാലും, എന്റെ ക്ഷമകേടിനെപ്പറ്റി ഓർത്തു രസിച്ചുകൊള്ളണം കേട്ടോ. ഓരോ ക്ഷമകേടും ഓരോ ഗ്രന്ഥമായി? പക്ഷെ ഒന്നിലും, എന്റെ ഹൃദയവികാരങ്ങളുടെ പൂർണ്ണമായ പ്രതിധ്വനി കേൾക്കുന്നില്ല, എന്ന അതൃപ്തിയോടെ പിന്നെയും എഴുതുന്നു. അതുകൊണ്ടാണു്, ലീലയെ അധികനാൾ വ്യസനിപ്പിക്കരുതെന്നു ഞാൻ ആഗ്രഹിക്കുന്നതു്.

നാ. ക. (കയ്യു് മുറുകെപ്പിടിച്ചമർത്തിക്കൊണ്ടു്) ഞാനും, ഞാനും....എന്റെ ഹൃദയവികാരങ്ങളെ ....വേദനകളെ....എല്ലാം സഹിച്ചു. സഹിച്ചു. സ്നേഹത്തിന്റെ മധുരം എന്തെന്നറിയിച്ച ഈ കൈ....അന്നത്തെപ്പോലെ അമർത്തി അമർത്തി....അങ്ങോട്ടു പകരുകയാണു്.... ഈശ്വര! ലീലയും ഇതുപോലെ ഒരു ജീവിത പ്രപാതമേറ്റു്....വീണ്ടും, ഒരു വിവാഹത്തിനു സമ്മതിക്കുമെന്നു ഞാൻ വിചാരിച്ചില്ല.

നാ. ൻ. അതും ഭയങ്കരമായ ഒരാവർത്തനം! എന്റെ ജീവിതംപോലെ. ഒരു മാസം ഒന്നിച്ചു ഞങ്ങൾക്കു ജീവിക്കുവാൻ കഴിഞ്ഞില്ല. മൺമറഞ്ഞ അവളുടെ അമ്മ!....അവളെ പ്രസവിച്ചു്....ഇതാ! രാജൻ ഒരാൺകുട്ടിക്കു പിതാവായ ശേഷം ലീലയെ വിധവയാക്കി!—

നാ. ക. ജീവിതം! ജീവിതം!!

നാ. ൻ. എത്രവേഗം ആ ജീവിതചക്രമങ്ങു തിരിഞ്ഞു. രാജൻ വിദേശത്തുവച്ച്!

നാ. ക. അതെല്ലാം........തീരാത്ത വേദനകൾ!.... തീരാത്ത........

നാ. ക. [ചെന്നുനിന്നു്] കരംപിടിച്ചമർത്തി ആ ജീവിത ചക്രം വീണ്ടും തിരിഞ്ഞു്....വീണ്ടും തിരിഞ്ഞു്....എന്റെ ജി!....ലീല പ്രസവശയ്യയിൽ കിടന്നു്, ആ ദുരന്തവർത്തമാനം അറിയുന്നു. ഞാൻ രോഗശയ്യയിൽ കിടന്നു്, അവളുടെ അമ്മയുടെ മരണവാർത്തയും.

നാ. ക. രണ്ടുപേരും ചിത ഒന്നും പോലും കാണാതെ........ഇന്നിതാ

നാ. ൻ. മറ്റൊരു മഹാസമുദ്രത്തിന്റെ കരയിൽ ലീല നിൽക്കുന്നു.

നാ. ക. ലീലയെ വീണ്ടും ജീവിപ്പിച്ചതു് ചന്ദ്രൻ ആണു്.

നാ. ൻ. എനിക്കു് ഉജ്ജീവനം നൽകിയ സഞ്ജീവിനിതന്നെ ലീലയ്ക്കും ഉജ്ജീവനം നൽകുന്നു.
(തഴുകിക്കൊണ്ടു്) എന്റെ ജി! ജീവിതമാണിതു്, ജീവിതം. അതെന്നും എന്നെയും നിന്നെയും ഓർമ്മിക്കുന്നതാണു് "ജി" എന്ന ശബ്ദം.

നാ. ക. ഇതുകൊണ്ടെല്ലാമാണു് ഞാൻ കൂടുതൽ ഭയപ്പെടുന്നതു്. ഇനിയും ഇതിൽ ഒരു നിരാശയാണെങ്കിൽ? ഈശ്വരാ! ലീല! എന്റെ ലീല!

നാ. ൻ. എന്നെ അന്നു നിരാശയുടെ നീർച്ചുഴിയിലേക്കു് കൊണ്ടുപോയ ചിന്തകൾ. ലീലയെപ്പറ്റി ഓർക്കുമ്പോൾ നിന്നെയും അതേ നീർചാലിലേക്കു് കൊണ്ടുപോകുന്നു. ഇന്നു് എങ്കിലും, ഇരുപതു വർഷം കഴിഞ്ഞു്, കാണാനിടവന്ന ഈ നീർചാലു് ജിയെ അമ്പരപ്പിക്കുന്നല്ലോ.

നാ. ക. അതേ അതെന്നെ ഭയപ്പെടുത്തുന്നുണ്ടു്.

നാ. ൻ. ഭയപ്പെടേണ്ട! ഇവിടെ വരന്റെ പക്ഷത്തിൽനിന്നുള്ള എതിർപ്പാണു് അന്നു അതല്ലായിരുന്നവല്ലോ?

നാ. ക. എങ്കിലും അച്ഛനല്ലേ.

നാ. ൻ. അതുകൊണ്ടു മാർച്ചുമാസം കഴിയട്ടെ. അതുവരെ നാം വളരെനാൾ കണ്ടു സമാശ്വസിച്ച വെള്ളിനക്ഷത്രം കണ്ടു് അവർ പരസ്പരം സമാശ്വസിക്കട്ടെ.

നാ. ക. അതിനുശേഷം.........

നാ. ൻ. ആർഭാടരഹിതമായി അവരുടെ വിവാഹം നടക്കും.

നാ. ക. എങ്ങിനെ.

നാ. ൻ. അന്നത്തെ നമ്മെപ്പോലെ അവർ പരാധീനരല്ല.

നാ. ക. ഇതും ഒരു സാമ്പത്തികപ്രശ്നമായി രൂപാന്തരപ്പെട്ടിരിക്കുകയാണു്. ചന്ദ്രന്റെ അച്ഛൻ മഹാപ്രഭു.

നാ. ൻ. അതുകൊണ്ടുതന്നെ ചന്ദ്രൻ ഇതു് ധൈര്യമായി നടത്തും. നാം സ്വന്തകാലിൽ നിൽക്കാൻവേണ്ടി മാത്രം അത്രയും താമസിച്ചു. അവരുടെ സ്ഥിതി അതല്ല.

നാ. ക. എങ്കിലും അദ്ദേഹം എതിർക്കും.

നാ. ൻ. അപ്പോൾ! നിരാശയുടെ അടിത്തട്ടിൽ ഇരുന്നുകൊണ്ടു് നാം കണ്ട ഒരു സ്വപ്നം. നാം നടത്തണമെന്നു സ്വപ്നം കണ്ട രജിസ്റ്റർ വിവാഹം ലീലയും ചന്ദ്രനുംകൂടി നടത്തും. അങ്ങനെ മാതാപിതാക്കളുടെ അവശേഷിച്ച ഏക സ്വപ്നത്തിനു് സന്താനങ്ങൾ രൂപം കൊടുക്കും

നാ. ക. ഞാൻ ഇതൊന്നും അറിഞ്ഞ ഭാവം നടിക്കാൻ പോവുന്നില്ല.

നാ. ൻ. നിഗൂഢതയുടെ നിരുപമസുഖത്തിനു് ഭംഗം വരുത്തരുതു്. അവർ വേണ്ടത്ര സംസ്കാരം ഉള്ളവർ.

നാ. ക. അന്നു നമ്മെ സംയോജിപ്പിച്ച സ്വാതന്ത്ര്യത്തിലും ബന്ധനത്തിലും നമ്മെ സമാശ്വസിപ്പിച്ച ആ മഹതി....ലളിതഹൃദയായ അംബിക. അവരെ കാണുവാൻ എനിക്കു കൊതിയാകുന്നു. ഞാൻ അങ്ങോട്ടു പോവട്ടെ

നാ. ൻ. കോടതി അടയ്ക്കുന്നതു അടുത്ത ആഴ്ച. പോയി വരണം. എല്ലാം വിശദമായി പറയുകയാണു് നല്ലതു്.

നാ. ക. അതുകൊണ്ടു് ഞാൻ ഒരു വാചകത്തിൽ ഒരെഴുത്തു എഴുതുന്നുള്ളു. "വീണ്ടും ഞങ്ങളുടെ കുടുംബത്തിൽ വെള്ളി നക്ഷത്രം ഉദിച്ചിരിക്കുന്നു" എന്നു മാത്രം. എന്ത !

നാ. ൻ. മതി. അതു മതി. ആവർത്തനകഥ. ആവർത്തിച്ചുപറയണം. അച്ഛനെയും അമ്മയെയും സമാശ്വസിപ്പിച്ച തൂലിക മകളെയും സന്തോഷിപ്പിക്കട്ടെ.

നാ. ക. ആകട്ടെ! ആർക്കായിരുന്നു അന്നു കൂടുതൽ വേദന. (കൈ മുറുക്കിക്കൊണ്ടു്)

നാ. ൻ. എനിക്കല്ലായിരുന്നു തീർച്ച.

നാ. ക. അതിന്റെ വിധികർത്താവും എന്റെ സഹോദരിതന്നെ ആവട്ടെ.

നാ. ൻ. ആ ഭാവനാസമ്പന്ന അന്നു നിന്നോടു കാണിച്ച പക്ഷപാതം ഇന്നു ഓർക്കാതെ തീരുമാനം ചെയ്താൽ ഞാൻ സമ്മതിച്ചു....വേണ്ടാ! എന്റെ അന്ത്യകൃതി "ചക്രവാളം" അതിലെ അന്ത്യരംഗം അതിനുത്തരം നൽകും.

നാ. ക. അല്ല. അതു മുഴമിപ്പിച്ചിട്ടാണോ കിടന്നതു്. ഞാൻ ഉറങ്ങിപ്പോയി........

നാ. ൻ. കൂടെപ്പിറപ്പല്ലേ ഉറക്കം. വായിച്ചു കേൾപ്പിക്കാം............

നാ. ക. (ദൂരെ നോക്കി) അതാ ലീല! അതാ! കുളക്കരയിൽ ചെന്നു കണ്ണും മുഖവും കഴുകി........

നാ. ൻ. എവിടെ (നോക്കി) ഓ! ജിയും ആ കുളക്കരയിൽ.......

നാ. ക. കിഴക്കോട്ടു അഭിമുഖമായി!

നാ. ൻ. നിന്നു്....

നാ. ക. / നായകൻ } വെള്ളി നക്ഷത്രം കാണുമായിരുന്നു.

നാ. ക. അതാ! അതാ! ലീല കൈകൂപ്പുന്നു.

നാ. ൻ. അതുപോലെ നാലുപാടും പരിഭ്രമിച്ചു് നോക്കുമായിരുന്നോ.

നാ. ക. ആവർത്തനം! ഹാ വെള്ളിനക്ഷത്രം! എന്തൊരു പ്രകാശം. നമുക്കു മാറി നിൽക്കാം. ലീല കാണാതെ! ഈശ്വരാ! എന്റെ ലീല കൂപ്പുകയ്യോടെ.

[ഇരുവരും നടന്നുമറയുന്നു.]

[കർട്ടൻ]

# പ്രേമഗാനം *

(പുത്തൻകാവു മാത്തൻതരകൻ ബി. ഒ. എൽ)

(കുറത്തിപ്പാട്ട്)

മഞ്ജുളാംഗി, മൽപ്രിയേ, നീ വേഗമുണർന്നാലും
മഞ്ഞുകാലം മാഞ്ഞുപോയി മാമഴയും നീങ്ങി.

മതിമയക്കിടും മധുരലക്ഷണം
മണമുതിർത്തെങ്ങും വിരിയുന്ന
മൃദുലമുന്തിരിലതയിൽ പൂങ്കുല
മനം കുളിർപ്പിച്ചു വിളങ്ങുന്നു.

പ്രാക്കളുടെ നാദമിതാ നാട്ടിലെങ്ങും കേൾപ്പൂ
പാകമായ് വരുന്നു മുറമത്തിഫലജാലം.

നെടിയപാറതൻ വിടവിലുമതിൻ
കൊടുമുടിയുടെ മറവിലും
കുടിയിരിക്കുമെൻ പ്രിയകപോതികേ
കുടിലകുന്തളവിലസിതേ,

വാനിടത്തിൽ താരകങ്ങൾ നിന്നെ നോക്കിനില്പൂ
സുന്ദരി, നീയെന്നരികിൽ വന്നരുളിയാലും

പനിമതിബിംബമടിപണിയും നിൻ
വദനമൊന്നു ഞാൻ കണ്ടിടട്ടെ.
പരഭൃതങ്ങളും തലകുനിക്കും നിൻ
സ്വരവുമൊന്നു ഞാൻ കേൾക്കട്ടെ.

ശ്രീലയാം കപോതിയുടെ നിർമ്മലതയെല്ലാം
നീലജലജാതദലലോലമിഴിയാളേ,

നീ കടവാടിയിലാക്കമെന്നിയെ
നിനക്കുവേണ്ടി നിൻ പ്രിയതമൻ
നിശകഴിക്കയാണല്ലോ, മന്നവ-
നിലയംകൈവിട്ടുവരിക നീ,

മുദ്രവച്ചുമൂടിയിട്ട നീരുറവേ, നന്ദേ,
മുൾപ്പടർപ്പാലാവൃതമാം പാവനപ്പൂങ്കാവേ,

കനകമാതളക്കനിവിഭജിച്ചു
പതിച്ചതുപോലെ വിളങ്ങും നിൻ
കവിൾത്തടങ്ങളിലാകമഴിഞ്ഞു ഞാ-
നധരമുദ്രകൾ ചേർക്കട്ടെ.

താമരപ്പൂക്കൾക്കിടയിൽ മേഞ്ഞുകളിയാടും
കോമളങ്ങളായ രണ്ടു മാൻകിടങ്ങൾപോലെ

വിലസ്സിടും പയോധരങ്ങളെമുദാ
വാഹിക്കുമമ്മണിമാർവ്വിൽ ഞാൻ
വിമലമാം മമ ശിരസ്സുചായിച്ചു
വിജിതശോകനായ് നിൽക്കട്ടെ

* ശലോമോന്റെ "ഉത്തമഗീത"ത്തെ അടിസ്ഥാനപ്പെടുത്തി എഴുതിവരുന്ന "അജപാലമോഹിനി" എന്ന ഖണ്ഡകാവ്യത്തിലെ ഒരു ഭാഗം. [ലേഖകൻ]

# സൌഖ്യോദയം

[വിദ്വാൻ പി. കെ. രാമൻപിള്ള]

കുളിർമതിതൂകിടുമതിസുഖസാരം;
വളരൊളിവീശിടുമുഡുഗണഹാരം;
പുലർമണിപൂശിടുമിനകരപൂരം,
പചദളിമുളിടുമുചിതവിചാരം; 1

ഖരഖരിപാകിടുമികസുമജാലം,
നിരനിരയാം ദലകുലമൊടുലോലം;
പറവകൾ പാടിടുമരമ,സമൂലം,
പരഗുണപൂരിതനതിയതിവേലം; 2

പരിമളപൂരിതപവനവിമാനം,
വരഗുണദായകമഗതിവിലീനം,
ധരയിലുമധനികുലനവഗാനം
ചൊരിവൊരുഭുവിലുമധികമമാനം; 3

അലകടലാർത്തിടുമിതുകരയോഗം,
നലമൊടുപാർത്തിഹസരിദ്വരഭോഗം;
പലപലമാമരമധുകനിപൂഗം;
ഫലദമിതാ ബഹുപഥികവിഭാഗം. 4

കരിമുകിലീധരയുടെതിരുമാറിൽ
തെരുതെരെനൂലണിവിതറിയപോതിൽ
വരഫലപൂരണിയിലയുടെകാതൽ
വിരവൊടുകാണ്മിതുവിഘടിതവാതൽ 5

അപരനജീവിതമിവയുഴിയുന്നു
കൃപണതപൂണ്ടിഹനരനുഴലുന്നു
അവരനുനേർവഴിയിവകരുളുന്നു
ദിവസവുമാദരവധികമിയന്നു; 6

മുതലധികാരികളുഗതികൾനേരേ
ഹിതമൊടുമേവ നിവയരുളുന്നു!
അതിനുടെയാശയമവരറിയാതേ,
മതിതെളിയാതൊരു ഗതിതിരയുന്നു; 7

സമത,സഹോദരസവിധഗമായാൽ
സമരകരികൊടിയുടനടിതാഴും,
വിമലതപൂഞ്ചിരിപാരിലൊടുതൂകും,
സുമതസുഖസ്ഥിതിയുദയവുമാകും. 8

# ചാക്യാർക്കൂത്തും ചമ്പുക്കളും

(ഡോക്ടർ സി. കുഞ്ഞൻരാജാ എം. ഏ. ഡി. ഫിൽ., മദ്രാസ് സർവ്വകലാശാല.)

കേരളത്തിലെ ക്ഷേത്രങ്ങളിൽ ചാക്യാന്മാർ സംസ്കൃതനാടകങ്ങളെ അഭിനയിക്കുന്ന സമ്പ്രദായത്തിനാണ് "കൂത്ത്" എന്നു പറയുന്നത്. ഇതിനു മിക്ക ക്ഷേത്രങ്ങളിലും കൂത്തമ്പലം എന്നു പറയുന്ന ഒരു നാടകശാലയുണ്ടായിരിക്കും. "കൂത്ത്" എന്ന ഈ സമ്പ്രദായത്തിന് എത്ര പഴക്കമുണ്ടെന്നു ഇനിയും ക്ലിപ്തമായി ഗണിച്ചിട്ടില്ല. കൊല്ലവർഷം തുടങ്ങിയകാലത്തു ജീവിച്ചിരുന്നതായി വിശ്വസിച്ചുപോരുന്ന കുലശേഖരചക്രവർത്തിയുടെ കാലത്ത് കൂത്ത് നല്ല ഒരു നിലയിൽ എത്തിയിരുന്നു. കുലശേഖരൻതന്നെ തപതീസംവരണം, സുഭദ്രാധനഞ്ജയം എന്ന രണ്ടു നാടകങ്ങളും എഴുതിയിട്ടുണ്ട്. അക്കാലത്തു തോലൻ എന്നൊരു ഭാഷാകവിയുണ്ടായിരുന്നു എന്നൊരൈതിഹ്യമുണ്ട്. കൂത്തിൽ വിദൂഷകൻ ചൊല്ലുന്ന പല ഭാഷാശ്ലോകങ്ങളും തോലന്റേതാണെന്നു വിശ്വസിക്കപ്പെടുന്നു,

കുലശേഖരന്റെ രണ്ടു നാടകങ്ങൾക്കു പുറമെ ശക്തിഭദ്രന്റെ ആശ്ചര്യചൂഡാമണി ഹർഷന്റെ നാഗാനന്ദം ഉദയനന്റെ കഥകളായ പ്രതിജ്ഞായൗഗന്ധരായണവും സ്വപ്നവാസവദത്തയും—ഇങ്ങിനെ പല നാടകങ്ങളും കേരളത്തിലെ രംഗത്തിൽ സാധാരണ ചാക്യാന്മാർ അഭിനയിക്കാറുണ്ട്.

കവിയുടെ വാക്യങ്ങൾ നടന്മാർ ചൊല്ലുക, മുദ്രകൾവഴി നിർദ്ദേശിച്ചഭിനയിക്കുക എന്ന സമ്പ്രദായത്തിലല്ല നാടകത്തെ ചാക്യാന്മാർ കൂത്തമ്പലത്തിൽ പ്രദർശിപ്പിക്കാറുള്ളത്. കവിവചനത്തിനുപുറമെ പല സ്വാതന്ത്ര്യവും പുതുമയും ചാക്യാന്മാർ പ്രകടിപ്പിച്ചിരുന്നു.

ആശ്ചര്യചൂഡാമണിയിൽ അഞ്ചാമങ്കത്തിന് അശോകവനികാങ്കം എന്നാണ് പേർ. വ്യാജവൃത്തികൊണ്ടു സീതയെ അപഹരിച്ച രാവണൻ ലങ്കയിൽ അശോകവനികയിൽ സൂക്ഷിച്ചിരുത്തിയ കാലത്ത് കാമപരവശനായി സീതയിൽ തന്നെക്കുറിച്ചനുരാഗം ജനിപ്പിക്കാനായി വേഷം അണിഞ്ഞു സീതയുടെ അരികെ ചെല്ലുന്നതാണ് അങ്കത്തിലെ കഥാവസ്തു. കാമതാപം നിമിത്തം രാത്രിയിൽ ചന്ദ്രനെ കണ്ടു സൂര്യനാണെന്നു ധരിച്ച് "എന്താണു സൂര്യൻ ഇവിടെ വന്നിരിക്കുന്നത്?" എന്നു ചോദിക്കുന്നു. ഈ സന്ദർഭത്തിൽ പല വിഷയങ്ങളെയും അഭിനയത്തിൽ അവതരിപ്പിക്കുന്നുണ്ട്. ഇതെല്ലാം "ആട്ടപ്രകാര"ത്തിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ട്.

ഇതിനെത്തുടർന്നാണ് കഥകളിയിലും കവിവാക്കിനു പുറമെ കല്യാണസൗഗന്ധികത്തിൽ വനവർണ്ണന, കാലകേയവധത്തിൽ സ്വർഗ്ഗവർണ്ണന, തോരണയുദ്ധത്തിൽ സമുദ്രവർണ്ണന എന്നിങ്ങനെ പല ചടങ്ങുകളും ചിട്ടപ്പെടുത്തിട്ടുള്ളത്. പല സന്ദർഭങ്ങളിലും കാവ്യത്തിലെ പദത്തിനുശേഷം "ശ്ലോകം ആടുക" മുതലായി പലതും ആട്ടക്കാർ വിസ്തരിക്കാറുണ്ട്. അതു വേറെകഥ ഇരിക്കട്ടെ.

പ്രതിജ്ഞായൗഗന്ധരായണം എന്ന നാടകത്തിന്റെ മൂന്നാം അങ്കത്തിനു മന്ത്രാങ്കം എന്നാണു പേർ. വത്സരാജനായ ഉദയനനെ അവന്തിരാജാവായ പ്രദ്യോതൻ വ്യാജം പ്രയോഗിച്ചു കാരാഗൃഹത്തിൽ ഇട്ടതിന്റെ ശേഷം വിദൂഷകൻ പോയി രാജാവിന്റെ കഥകൾ അറിയുകയും മന്ത്രിമാരായ രുമണ്വാനും യൗഗന്ധരായണനും ബുദ്ധസന്യാസിയുടെയും ഭ്രാന്തന്റെയും വേഷം ധരിച്ച് ഉജ്ജയിനിയിൽ പോയി വിദൂഷകനിൽനിന്നു രാജാവിന്റെ വർത്തമാനം അറിയുകയും രാജാവിനെ രക്ഷപ്പെടുത്തുവാനുള്ള മാർഗ്ഗം ആലോചിക്കുകയും ചെയ്യുന്ന വസ്തുവിനെ ആശ്രയിച്ചാണു മന്ത്രാങ്കം എന്ന് ഈ അങ്കത്തിനു പേർ പ്രസിദ്ധമായത്.

വിദൂഷകൻ ഒരു ബ്രഹ്മചാരിയുടെ വേഷത്തിൽ കയ്യിൽ ഒരു മോദകം (അട) പിടിച്ച് പ്രവേശിക്കുന്നു. ബുദ്ധസന്യാസി അതിന്മേൽ തുപ്പുന്നു. ഇതെല്ലാം "വിധി"യാണെന്നു ബ്രഹ്മചാരി പറയുമ്പോൾ "വിധി" എന്നാൽ എന്താണെന്ന് അറിയുവാൻ ബുദ്ധസന്യാസി ആഗ്രഹിക്കുകയും, അതിനെ ഉദാഹരിക്കാനായി "കൃഷ്ണായേനഹൃതാ" എന്നു തുടങ്ങുന്ന ശ്ലോകം ചൊല്ലി ഓരോ കഥകളെ അവതരിപ്പിക്കയും ചെയ്യുന്നു. ബുദ്ധസന്യാസിയോട് "കിം ഐരാവണഃ" എന്നു ചോദിക്കയും ആ ഐരാവതത്തെ വർണ്ണിക്കാനായി "പയറ മുതിരയാന" കഥയെ വർണ്ണിക്കയും ചെയ്യുന്നു.

കൃഷിക്കാരുടെ പയറിനെ ഐരാവതം സ്വർഗ്ഗത്തിൽനിന്നു രാത്രി വന്നു തിന്നുകയും, ഐരാവതം തിരിയെ പോകുമ്പോൾ കാവല്ക്കാരൻ വാലിന്മേൽ തൂങ്ങി സ്വർഗ്ഗത്തിൽ ചെന്നു ഇന്ദ്രനോടു കാര്യം അറിയിക്കയും ഇന്ദ്രൻ ഒരു പറ പൊന്നുകൊടുത്ത് അയാളെ തിരിച്ചയക്കുകയും ചെയ്തു. പിറ്റേദിവസവും ഐരാവതം പയർ തിന്നാൻ വന്നപ്പോൾ മേലെമേലേക്കത്ത് പൊരുംകണ്ണുപ്പുരാടെ നാൽക്കേമ്പൻ പോരാതാണ് പഞ്ചതിനന്നതെന്ന് വിവരം അറിഞ്ഞ് അവിടെ കൂടിയ കൃഷിക്കാർ ആരും—തലേദിവസത്തെ കാവല്ക്കാരൻ ഐരാവതത്തിന്റെ വാലിന്മേൽ, പിന്നത്തെ ആൾ അയാളുടെ കാലിന്മേൽ—ഈ വഴി എല്ലാവരും ഒരു [illegible] കീഴ്മേലായി സ്വർഗ്ഗത്തിലേക്കു പുറപ്പെട്ടു. എല്ലാവരിലും കീഴിലുണ്ടായിരുന്ന ആൾ എത്ര പൊന്നു കിട്ടുമെന്നറിവാൻ ആഗ്രഹിച്ച് "മേലെ ലോകത്തെ പെരുങ്കൂപ്പാരുടെ പൊന്നളക്കുന്ന പറ എത്രയും പോരും" എന്നു ചോദിക്കുകയും എല്ലാവരിലും മേലെയുള്ള ആളായ തലേദിവസം പോയി പരിചയമുണ്ടായിരുന്നവൻ "ഇത്രയും പോരും" എന്നു പറഞ്ഞു ഐരാവതത്തിന്റെ വാലിൽനിന്നു കൈകൾ വിട്ടു രണ്ടു കൈയും വിടർത്തുകയും ചെയ്തു. അവരെല്ലാവരും താഴെ പയറിന്മേൽ വീഴുകയും പയറിന്റെ ഉരുണ്ട ഭാഗം ഈ അമരംകൊണ്ടു പരക്കുകയും ചെയ്തു. ഇങ്ങനെയാണ് പയറ് മുതിരയായത്.

ചോദ്യത്തിന് സമാധാനം "ആമ" എന്നാണ

ഈ സന്ദർഭത്തിൽ വേഗം മത്സരിച്ച ഒരു ആമ ഗരുഡനെ തോല്പിച്ച കഥ വർണ്ണിക്കാറുണ്ട്. ഗരുഡന് ആകാശത്തിലുള്ളതിൽ അധികം ആമയ്ക്കു വെള്ളത്തിൽ വേഗമുണ്ടെന്ന ഒരാമ ഗരുഡനോടു പറയുകയും മത്സരം തുടങ്ങിയപ്പോൾ ഒരു വലിയ പൊയ്കയുടെ ഇരുകരകളിലും ഓരോ ആമ ഇരുന്ന് ഗരുഡൻ ഒരു കരയിൽനിന്നു പുറപ്പെട്ടാൽ അവിടെ ആമ മുങ്ങുകയും ഉടൻ മറ്റെ ആമ മറുകരയിൽ നിവർന്ന "ഗരുഡാ ഞാനിങ്ങുപോന്നു" എന്നു പറയുകയും ചെയ്യും. ഇങ്ങനെ പല പ്രാവശ്യവും ഗരുഡനെ ഒരു കരയിൽനിന്നു മറുകരയിലേക്കു പറപ്പിച്ചു കഷ്ടപ്പെടുത്തി തോല്പിച്ചു ഇതാണു കഥ

വിദൂഷകൻ രാജധാനിയിലെ സംഗതികൾ വിസ്തരിക്കുമ്പോൾ വാസവദത്ത ശിബികയിൽ കയറി "രാജമാർഗ്ഗം വിഹായ" (രാജവീഥിയിൽക്കൂടെയല്ലാതെ) ക്ഷേത്രത്തിലേക്കു പോയി എന്നാണ് ഒരു സന്ദർഭം. രാജമാർഗ്ഗത്തിൽക്കൂടെ പോകാതിരിക്കുന്നതിനു കാരണമായി അവിടെ സഭ്യേതരങ്ങളായ പലതും നടക്കുന്നതും ജനങ്ങൾ സംസാരിക്കുന്നതും ഈ അവസരത്തിൽ വർണ്ണിക്കുന്നു. വാസവദത്തയുടെ യാത്ര കാരണമായി "പാച്ചിയും പന്ത്രണ്ടു ജാരന്മാരും" കൂടി അവിടെ വരുന്നതും ഈ അവസരത്തിൽ വിസ്തരിക്കുന്നു. ഈ ജാരന്മാർ ഓരോ ജാതിയിലും വർഗ്ഗത്തിലും പെട്ടവരാണ്. അതാതു ജാതിക്കാരെയും വർഗ്ഗക്കാരെയും അധിക്ഷേപിക്കാനുള്ള അവസരമാണിത്.

ഇപ്രകാരം അഭിനയത്തിനു സ്വീകരിച്ചിട്ടുള്ള നാടകത്തിലെ വാക്യങ്ങൾക്കു പുറമെ ചാക്യന്മാർ പുതുമയും മനോധർമ്മവും പ്രകടിപ്പിക്കാനായി പല ചടങ്ങുകളും ചിട്ടപ്പെടുത്തീട്ടുണ്ട്. ഇവയിൽ ഏറ്റവും പ്രധാനമായതാണ് "അശനം." ഇതു വിദൂഷകനുള്ള ഏതു നാടകത്തിലും കൊണ്ടുവരാവുന്ന ഒരു കഥയാണ്. ഒരു ബ്രാഹ്മണകുമാരൻ സമാവർത്തനത്തിനുശേഷം മേലാൽ ജീവിതമാർഗ്ഗത്തെ ആലോചിക്കുന്നു. ഓരോരോ സ്ഥലങ്ങളിൽ നടന്നു ഭക്ഷണംകഴിച്ചു ജീവിതം നയിക്കുകയാണ് ഒരു വഴി. അതിൽ വരാവുന്ന അനർത്ഥങ്ങളെ കാണിക്കാനായിട്ടാണ് ഒരു കഥപറയുന്നതു്.

"പൊതിയിൽ" ചാക്യാന്മാർ ആട്ടത്തിനും "കുട്ടഞ്ചേരി" ചാക്യന്മാർ വാഗ്ധാടിക്കും പാരമ്പര്യേണ പ്രസിദ്ധന്മാരായിരുന്നു എന്നാണു ശ്രുതി. കുട്ടഞ്ചേരി ഒരു ചാക്യാർ ഏതോ ഒരവസരത്തിൽ സ്വന്തം "അണിയലം" (കിരീടം മുതലായവ) തൽക്കാലം കൈയിൽ ഇല്ലാഞ്ഞതിനാൽ പൊതിയിൽ ചാക്യാരോടു അതുകടം വാങ്ങുവാൻ ശിഷ്യനെ അയച്ചു. "ആടാച്ചാക്യാർക്കു അണിയലം പ്രധാനം. നല്ല കോപ്പുകൾതന്നെ അയയ്ക്കൂ" എന്നു പൊതിയിൽ ചാക്യാർ ഹാസ്യമായി പറഞ്ഞു. ശിഷ്യൻ ഈ വിവരം കുട്ടഞ്ചേരി ചാക്യാരോടു പറഞ്ഞപ്പോൾ "അങ്ങനെ പറഞ്ഞുവോ? അതോ അതും അഭിനയിച്ചതേയുള്ളോ?" എന്നു ചോദിച്ചു. ഇങ്ങനെ തമ്മിൽ മത്സരമുള്ള ചാക്യന്മാരെപ്പറ്റി പല കഥകളും പ്രസിദ്ധമാണ്.

ഒരിക്കൽ കുട്ടഞ്ചേരി ചാക്യാർ "അശനം" പറയുമ്പോൾ പന്ത്രണ്ടാംമാസത്തിനു വേണ്ടുന്ന സംഭാരങ്ങൾ ശേഖരിച്ചുവെച്ച സ്ഥലത്തെ വർണ്ണിക്കാൻ തുടങ്ങി; ഒരു പൊതിയിൽ രാമച്ചം വച്ചിരിക്കുന്നതായി പ്രസ്താവിച്ചു. "പൊതിയിൽ രാമച്ചാക്യാരെ? (പൊതിയിൽ രാമച്ചം ആക്കിയതു ആര്) വഷള!' എന്നും മറ്റും പറഞ്ഞിട്ടുണ്ട്. ചാക്യാന്മാർ കൂത്തുപറയുമ്പോൾ കൂത്തുകാണാൻ വന്നിട്ടുള്ളവരെ വല്ലാതെ തുറന്ന് ആക്ഷേപിക്കുക പതിവാണ്. ഒരിക്കൽ കുട്ടകത്തു നമ്പൂതിരി എന്നൊരാളുണ്ടായിരുന്നു. കൂത്തുള്ള ദിക്കിലെല്ലാം എത്തുന്നൊരാളായിരുന്നു അദ്ദേഹം. ദിവസംതോറും ചാക്യാർ ഒന്നല്ലെങ്കിൽ മറ്റൊരു കാര്യത്തിൽ അദ്ദേഹത്തെ ആക്ഷേപിക്കുകയും ചെയ്യും. ഒരു ദിവസം അശനം പറയുന്ന കാലത്ത് അദ്ദേഹം കൂത്തിനുപോയില്ല. അദ്ദേഹത്തെ കൂത്തമ്പലത്തിൽ കാണാഞ്ഞപ്പോൾ അതും ആക്ഷേപത്തിന് ഒരു അവസരമായി. പന്ത്രണ്ടാം മാസത്തിനു പാത്രങ്ങൾ അടുക്കിവച്ചിരുന്ന സ്ഥലത്തെ വർണ്ണിച്ചുതുടങ്ങി. ഓരോ പാത്രത്തെയും എണ്ണിനോക്കി വക്കുപൊട്ടിയ കുട്ടകത്തെ കാണാനില്ല എന്നു ചാക്യാർ അധിക്ഷേപിച്ചു. ഈ കുട്ടകത്തു നമ്പൂതിരിയുടെ ചുണ്ടിനു ഒരു മുറിവുണ്ടായിരുന്നു. അതിനാലാണ് വക്കുപൊട്ടിയ കുട്ടകം എന്ന് ചാക്യാർ പറഞ്ഞതു്: ഈ വിവരം അറിഞ്ഞപ്പോൾ "ഞാൻ വന്നില്ലെങ്കിൽ ശകാരം പകർച്ച അയക്കണമോ?" എന്നു നമ്പൂതിരി ചാക്യാരോടു നേരംപോക്കായി പറഞ്ഞു.

ഇപ്രകാരം ഗൗരവമേറിയ നാടകങ്ങളെ രംഗത്തിൽ പ്രദർശിപ്പിക്കുമ്പോൾ ജനങ്ങളെ രസിപ്പിക്കുവാനായി ചാക്യന്മാർ പല പൊടിക്കൈകളും പ്രയോഗിക്കാറുണ്ട്. നാടകാഭിനയത്തിൽ ഒപ്പം കൂട്ടുവാനായി സ്വീകരിച്ചിരുന്ന പല വിഷയങ്ങളെയും അവർ കാവ്യരൂപേണ രചിച്ചിരുന്നു. അപ്രകാരമുള്ള ചില കാവ്യങ്ങളായിരുന്നിരിക്കണം ഉണ്ണിയാടി, ഉണ്ണിയച്ചി, ഉണ്ണിച്ചിരുതേവി മുതലായവരെപ്പറ്റിയുള്ള കൃതികൾ. ഈ മൂന്നിൽ ആദ്യത്തെ രണ്ടിനെയുംപറ്റി മഹാകവി ഉള്ളൂർ ഭാഷാ ചമ്പുക്കൾ എന്ന ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. മൂന്നാമത്തേതിനെപ്പറ്റി ഞാനും മംഗളോദയത്തിൽ അടുത്തകാലത്തു ചിലതെല്ലാം വിവരിച്ചിട്ടുണ്ട്.

ഈ മൂന്നിനും ചില സാദൃശ്യം കാണുന്നുണ്ട്. ഒരു നായികയെ കാണാനായി ഒരു ദിവ്യപുരുഷൻ നായികാഗൃഹത്തിലേക്കു പോകുന്നതും, പോകുന്നവഴിയിലും നായികാഗൃഹത്തിലുമുള്ള വിശേഷങ്ങളെ വർണ്ണിക്കുന്നതുമാണ് എല്ലാ കാവ്യങ്ങളിലെയും കഥാവസ്തു. ദുഷ്കവികൾ, മുറിവൈദ്യന്മാർ, ജ്യോതിഷികൾ, പരദേശബ്രാഹ്മണർ, വ്യാപാരികൾ, പടയാളികൾ ഇങ്ങനെ പലരെയും കാവ്യത്തിൽ പ്രതിപാദിച്ചുകാണുന്നുണ്ട്. നായികയുടെ ഗൃഹത്തിലെ വിഭവത്തെയും എല്ലാകാവ്യത്തിലും സരസമായി വർണ്ണിച്ചിട്ടുണ്ട്, ഉണ്ണുനീലിസന്ദേശത്തിൽ രണ്ടാംസർഗ്ഗം ആദിയിലും ഇതിന്റെ ഒരു ഛായ കാണുന്നില്ലെന്നില്ല.

ചാക്യാന്മാർ കൂത്തുപറയുന്നതിന് മലയാള ചമ്പുക്കൾ ഉപയോഗിച്ചിരുന്നു എന്ന് പ്രസിദ്ധിയുണ്ട്. കേരള നായികമാരെപ്പറ്റിയുള്ള മൂന്ന് ചമ്പുക്കൾ ഇപ്പോൾ കണ്ടുകിട്ടീട്ടുള്ളവ ഇപ്രകാരമുള്ള കൃതിയായിരിക്കണം. ചമ്പുപ്രസ്ഥാനം കേരളത്തിൽ ഇത്രയധികം നടപ്പിൽവന്നതു ചാക്യാർ കൂത്തുവഴിക്കായിരിക്കണമെന്നു ഞാൻ മറ്റൊരു ദിക്കിൽ പ്രതിപാദിച്ചിട്ടുണ്ട്. ചമ്പുക്കളുടെ പുഷ്ടിക്കനുകൂലമായ ചാക്യാർകൂത്തിന്റെ ചില സമ്പ്രദായ വിശേഷങ്ങളെ മാത്രം ഇവിടെ കാണിക്കുകയാണ് ഞാൻ ഈ ഉപന്യാസത്തിൽ ചെയ്തതു്.

# വളവും വിളവും

[കെ. ഇ. ജോബ് എം. എ., എൽ. റ്റി.]

"വളമേറിയ കണ്ടത്തിൽ വിതച്ചാൽ
വിളവൊരു പത്തിനു സംശയമില്ല.
വളമില്ലാത്ത നിലത്തിൽ വിതച്ചാൽ
അളവെ വിത്തും കിട്ടുകയില്ല."

കുഞ്ചൻനമ്പ്യാരുടെ വാക്യത്തിൽ മേലുദ്ധരിച്ച വാസ്തവം നമുക്കേവർക്കും നല്ലതുപോലെ അറിവുള്ള ഒരു ധനതത്വശാസ്ത്ര നിയമമാണ്.

ഭൂമിയിൽ സസ്യാദികൾ വളരുന്നതു സൂര്യപ്രകാശം, ജലം, വായു എന്നിവയുടെ സഹായത്തോടുകൂടിയാണ്. എന്നാൽ ഭൂമിയെല്ലാം തുല്യ ഗുണമുള്ളവയല്ല. ചിലഭാഗങ്ങളിൽ വിളവു സമൃദ്ധിയായും മററു ചില ഭാഗങ്ങളിൽ വിളവു വിരളമായും വളരുന്നു. ഇതിന്റെ കാരണം ഭൂമിയുടെ വീര്യം, അഥവാ വളം കൂടിയും കുറഞ്ഞും ഇരിക്കുന്നതാണ്. വളമെന്നു പറയുന്ന ഈ സാധനം ഭൂമിയിലുള്ള ലവണാംശമാണ്. (ലവണം, ഉപ്പ്) വിവിധതരത്തിലും ഗുണത്തിലുമാണ് വിവിധ ഭൂഭാഗങ്ങളിൽ ലവണാംശങ്ങൾ ലയിച്ചിരിക്കുന്നതു്. ധാരാളം ലവണാംശങ്ങൾ ശരിയായ അളവിൽ ലയിച്ചിരിക്കുന്ന മൺഭാഗം വളമുള്ളതാണെന്നു നാം പറയുന്നു. നേരെ മറിച്ച് ലവണാംശങ്ങൾ വിരളമായും തെററായ അളവിലും അടങ്ങിയിരിക്കുന്ന മൺഭാഗങ്ങൾ വളമില്ലാത്തവയായി നാം പരിഗണിക്കുന്നു. നിരന്തരമായ കൃഷിമൂലം മണ്ണിലുള്ള ലവണാംശങ്ങൾ നഷ്ടീഭവിച്ചു പോകുകയും നഷ്ടീഭവിച്ചു പോയ അംശങ്ങളെ വീണ്ടും ചേർത്തു മണ്ണിന്റെ വീര്യത്തെ പുനഃസ്ഥാപിക്കാതിരിക്കുകയും ചെയ്താൽ ആ സ്ഥലത്തിലെ കൃഷിയിൽ നിന്നു ലഭിക്കുന്ന ആദായം ക്രമേണ കുറഞ്ഞുകുറഞ്ഞു വരും. ഈ നിയമത്തെ ധനതത്വശാസ്ത്രത്തിൽ (The Law of diminishing Return) ആദായാവരോഹണ നിയമം എന്നു വിളിക്കുന്നു.

കൃഷിവൃത്തിയിൽ ഇങ്ങനെ ആദായാവരോഹണം സംഭവിക്കാതിരിക്കുവാനാണു നാം വളം ചേർക്കേണ്ടിയിരിക്കുന്നതു്. ഒരു ചെടി ചുട്ടു വെണ്ണീറാക്കുന്നപക്ഷം അതിൽ പൊട്ടാസ്യം, ഫോസ്ഫെറസ്സ്, കാത്സ്യം, മാഗ്നീഷ്യം, ഇരുമ്പ്, സിലിക്കൺ, സോഡിയം, ക്ലോറൈൻ എന്നീ സാധനങ്ങൾ അടങ്ങിയിരിക്കുന്നതായി കാണാം. ഈ ലവണാംശങ്ങൾ നഷ്ടപ്പെട്ടാൽ അവയെ തൽസ്ഥാനത്തു് പുനഃസ്ഥാപിക്കാതെ നിവൃത്തിയില്ല. ഇളക്കമുള്ള മണ്ണിൽ, ജലാംശത്തോടു യോജിച്ച്, അവയെ കണ്ടുകിട്ടിയാൽ സജീവമായ സസ്യമൂലങ്ങൾ അവയെ ഭക്ഷിച്ചുകൊള്ളും. സൂര്യപ്രകാശവും വായുവും അവയുടെ തണ്ടുകളിലും ഇലകളിലും തട്ടുമ്പോൾ അവ വായുമണ്ഡലത്തിൽനിന്നും വേണ്ട ആഹാരങ്ങൾ പിടിച്ചെടുക്കും. ഈവിധത്തിൽ കൃഷിചെയ്താൽ ആദായാവരോഹണം കൃഷീവലപ്രയത്നത്തെ സ്പർശിക്കുകപോലും ചെയ്യുകയില്ല.

മണ്ണിൽ നശിച്ചുപോയ ലവണാംശത്തെ പുനഃസ്ഥാപിക്കുന്നതിനുള്ള ഏററം എളുപ്പമായ മാർഗ്ഗം, വൃക്ഷങ്ങളുടെയും സസ്യങ്ങളുടെയും ഇലകൾ, കൊമ്പുകൾ മുതലായവ മണ്ണിൽ, ലയിക്കത്തക്ക പാകത്തിൽ, ചേർക്കുകയാണ്. പക്ഷിമൃഗാദികളുടെ കാഷ്ഠം, മൂത്രം, രക്തം, എല്ല്, മാംസം മുതലായവയും അഴിഞ്ഞു ചേരത്തക്കവിധത്തിൽ മണ്ണിൽ ചേർക്കുന്നതും ഇക്കാരണത്താൽ ഉപയോഗപ്രദമാണ്. ഒന്നു ചീഞ്ഞാൽ മററൊന്നിനു വളമാകുമെന്നുള്ള പഴഞ്ചൊല്ല് സാക്ഷാൽ അന്വർത്ഥം തന്നെ. ഈ വക വളങ്ങളെക്കുറിച്ച് (Organic manures) ആംഗികവളങ്ങൾ എന്നു പറയുന്നു.

എന്നാൽ ശാസ്ത്രജ്ഞന്മാർ യുക്തിപൂർവമായ അന്വേഷണങ്ങൾ നടത്തിയിട്ടുള്ളതിന്റെ ഫലമായി ചില കൃത്രിമവളങ്ങൾകൂടി അവർ കണ്ടുപിടിച്ചിട്ടുണ്ട്. വളങ്ങളുടെ പ്രധാനാംശങ്ങൾ നൈട്രജൻ, ഫോസ്ഫോറിക്ക് ആസിഡ്, പൊട്ടാഷ്യം, കുമ്മായം ഇത്രയുമാണ്. മണ്ണിൽ ഇവയിലേതെങ്കിലും ചേരാതെ വരുകയാണെങ്കിൽ അതിനെ പരിഹരിക്കുന്നതിനായിട്ടാണ് ഈ വളങ്ങൾ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. നൈട്രജൻ പോരാതെ വന്നാൽ ആ കുറവിനെ നികത്തുന്നതിനു് ഉപയോഗിക്കുന്ന കൃത്രിമവളങ്ങളിൽ പ്രധാനം, അമ്മോണിയം സൾഫേററ്, സോഡിയം നൈട്രേററ് ഇവയാണ്. ഫോസ്ഫോറിക്ക് ആസിഡും കുമ്മായവും കുറവായിരുന്നാൽ, അതു പരിഹരിക്കുവാൻ ഉപയോഗിച്ചുവരാറുള്ളതു്, ബേസിക് സ്ലാഗ്, സൂപ്പർ ഫോസ്ഫേററ്, എല്ലുപൊടി എന്നിവയാണ്. ഈ കൃത്രിമവളങ്ങൾ ഉപയോഗിക്കുന്നതിനു പ്രാരംഭമായി മണ്ണുകൾ പരിശോധിച്ച് എന്തെല്ലാം ലവണാംശങ്ങളാണ് അവയിൽ നഷ്ടീഭവിച്ചിട്ടുള്ളതെന്നു കണ്ടുപിടിക്കേണ്ടതു ആവശ്യമാണ്.

നമ്മുടെ നാട്ടിൽ സാമാന്യമായി എല്ലാവരും ഉപയോഗിച്ചുവരുന്ന ഒരു വളമാണു ഗോമൂത്രവും ഗോമയവും. ഇവ രണ്ടും വിലയേറിയ ഉരങ്ങളാണ്. അവ മണ്ണിന്റെ നശിച്ചുപോയ ലവണാംശത്തെ, പുനരുദ്ധരിച്ചും മണ്ണിനിളക്കം കൊടുത്തും അതിനെ ഫലഭൂയിഷ്ഠമാക്കുന്നു. പച്ചച്ചാണകത്തിനുള്ളേടത്തോളം വളം ഉണക്കച്ചാണകത്തിനില്ല. ചിലയിടങ്ങളിൽ ചാണകം അപ്പംപോലെ പരത്തി ഉണക്കി വീട്ടുചുവരുകളിൽ പതിച്ചുവയ്ക്കുകയും, ആവശ്യപ്പെടുമ്പോൾ തീയെരിക്കുവാൻ ഉപയോഗിക്കുകയും ചെയ്യുന്ന ഒരു ദുശ്ശീലമുണ്ട്. അതു നിരുത്സാഹിപ്പിക്കേണ്ട ഒരു ദുരാചാരമാണ്. ഗോമയംപോലെ ചാരവും എല്ലുപൊടിയും കുമ്മായവും പച്ചിലവളവും കരിയിലകളും എല്ലാം വിലയേറിയ ആംഗികവളങ്ങളാണ്. അവയെ വേണ്ടവണ്ണം സംഭരിക്കുകയും നിശ്ചിതക്രമമനുസരിച്ചു സംയോജിപ്പിച്ചു പാകപ്പെടുത്തുകയും ചെയ്തു വേണ്ടവണ്ണം കൃഷിക്കുപയോഗിക്കുന്നപക്ഷം, അനേക സഹസ്രാബ്ദങ്ങളിലെ പഴക്കമുള്ള നമ്മുടെ വിളഭൂമികളിൽനിന്നുപോലും, ഇപ്പോൾ ലഭിക്കുന്നതിൽക്കൂടുതൽ വിളവ് ലഭിക്കാവുന്നതാണ്.

വളങ്ങളുടെ ഉപയോഗംമൂലം കൃഷി എത്രത്തോളം

അഭിവൃദ്ധിപ്പെടുത്താമെന്നു കാണിക്കുന്നതിലേക്കു ചില അനുഭവവിവരങ്ങൾ പിന്നാലെ ചേർക്കാം.

ഒരു ഏക്കർ സ്ഥലത്തു വളമൊന്നും ഇറക്കാതെ ധാന്യം കൃഷിയിറക്കി വിളവെടുത്തപ്പോൾ 1374 റാത്തൽ ധാന്യവും 2174 റാത്തൽ വയ്ക്കോലും ആദായം കിട്ടി. അതേ സ്ഥലത്തുതന്നെ ചാണകം വളമിറക്കി കൃഷിചെയ്തപ്പോൾ 3556 റാത്തൽ ധാന്യവും 4779 റാത്തൽ വയ്ക്കോലും ലഭിച്ചു. അതുകഴിഞ്ഞു ചാണകത്തിന്റെ സ്ഥാനത്തു് എല്ലുപൊടിയും വെടിയുപ്പും ഉപയോഗിച്ചു നോക്കിയപ്പോൾ 4389 റാത്തൽ ധാന്യവും 6317 റാത്തൽ വയ്ക്കോലും കിട്ടി. ഈ കണക്കിൽനിന്നു വ്യക്തമാകുന്നതു് ശാസ്ത്രീയമായ വളം ഉപയോഗിച്ചു കൃഷിചെയ്തപ്പോൾ വളമില്ലാതെ കൃഷിചെയ്തതിന്റെ മൂന്നിരട്ടി ആദായം ലഭിച്ചു എന്നാണല്ലോ.

പരുത്തി കൃഷിയിൽ ഈ പരീക്ഷണം കൂടുതൽ സ്പഷ്ടമായ അനുമാനങ്ങൾ പ്രദാനംചെയ്തു. വളം ചേർക്കാതെ കൃഷിചെയ്തപ്പോൾ ഒരേക്കർ സ്ഥലത്തുനിന്നും 50 റാത്തൽ പഞ്ഞി ലഭിച്ചു. നാലുടൺ ചാണകംചേർത്തു കൃഷി ചെയ്തപ്പോൾ ആദായം 80 റാത്തലായി ഉയർന്നു. മൂന്നാമതായി 1 ശതത്തൂക്കം സോഡിയം—നൈട്രേറ്റും, 1 ശതത്തൂക്കം സൂപ്പർഫോസ്ഫേറ്റും 1 ശതത്തൂക്കം കെയിനൈറ്റും ചേർത്തു കൃഷിചെയ്തപ്പോൾ 150 റാത്തൽ പഞ്ഞിയാണു് ആദായമായി കിട്ടിയതു്. പിന്നീടു് 2 ശതത്തൂക്കം കടലപ്പിണ്ണാക്കും അത്രയും സൂപ്പർഫോസ്ഫേറ്റും അത്രയും തൂക്കം കെയിനൈറ്റും ചേർത്തു് കൃഷിചെയ്തസമയം ഒരേക്കർ സ്ഥലത്തുനിന്നും 200 റാത്തൽ പഞ്ഞി വിളവെടുക്കുവാൻ സാധിച്ചു. ഇതിൽനിന്നും ശാസ്ത്രീയമായ കൃത്രിമവളങ്ങളുടെ മേന്മ അനുമേയമാണല്ലോ. പക്ഷേ അവ ശരിയായി ഉപയോഗിക്കണമെങ്കിൽ ഒരു ശാസ്ത്രീയോപദേഷ്ടാവിന്റെ ഉപദേശം ആവശ്യമായിരിക്കും.

നമ്മുടെ കൃഷി ആദായകരമാക്കുന്നതിനു വേറെയും ചില മാർഗ്ഗങ്ങളുണ്ടു്. അവയിൽ ഏററം പ്രാധാന്യമർഹിക്കുന്നതു വിളവുകളുടെ പരിവൃത്തി (Rotation of-Crops) എന്ന സമ്പ്രദായമാകുന്നു. ഒരു കൊല്ലം മരച്ചീനി കൃഷിചെയ്യുന്ന സ്ഥലത്തു് അടുത്തകൊല്ലം ഏത്തവാഴയും മൂന്നാമത്തെ കൊല്ലം ഇഞ്ചിയും കൃഷിചെയ്യുമെന്നിരിക്കട്ടെ. അപ്പോൾ എല്ലാ കൊല്ലവും നല്ല ആദായം ലഭിക്കുന്നതായി കാണുകയില്ലയോ? ഈ സമ്പ്രദായത്തിനെയാണു് വിളവുകളുടെ പരിവൃത്തി എന്നു നാം നാമകരണം ചെയ്യുന്നതു്. ഈ കൃഷിസമ്പ്രദായപ്രകാരം മണ്ണിന്റെ വളം നശിച്ചുപോകാത്തതിന്റെ കാരണം ഓരോ വിളവും ഉപയോഗിക്കുന്ന ലവണാംശങ്ങൾ വ്യത്യസ്തങ്ങളായിരിക്കുമെന്നുള്ളതാണു്. ഈ രീതി പാശ്ചാത്യർ ഉപയോഗിച്ചുതുടങ്ങുന്നതിനു മുമ്പു് ഭാരതീയർ നടപ്പിലാക്കി ഫലം കണ്ടിട്ടുള്ളതുമാണു്.

നമ്മുടെ വിളഭൂമികളിൽനിന്നും കൂടുതൽ കൂടുതലായ ആദായം കരസ്ഥമാക്കുന്നതിനുള്ള വേറൊരു മാർഗ്ഗമാണു് നാട്ടിൻപുറങ്ങളിൽ മരങ്ങൾ വച്ചുപിടിപ്പിക്കുന്നതു്. അവയിൽനിന്നും നമുക്കു വേണ്ടുവോളം പച്ചിലവളം ചെലവില്ലാതെ ശേഖരിച്ചു് ഉപയോഗിക്കാവുന്നതാണു്. അതുകൂടാതെ മരത്തിന്റെ വേരുകൾ മണ്ണൊലിപ്പിക്കാതെ തടയുന്നതുമൂലം ഭൂമുഖത്തുള്ള വിലയേറിയ ലവണാംശങ്ങൾ മഴയത്തൊലിച്ചുപോകാതെ സൂക്ഷിക്കപ്പെടുന്നു. അമിതമായ മണ്ണൊലിപ്പുള്ള ചരിവുപുരയിടങ്ങൾ കൃഷിക്കുപയോഗശൂന്യമായി പോകുന്നതിനെ തടയുന്നതിനു് ഇടക്കയ്യാലകളും, കാനക്കുഴികളും നിർമ്മിക്കുന്നതുകൊള്ളാം. ആൾപ്പെരുപ്പും കൃഷിവർദ്ധനവും മൂലം സകലവിധ മരങ്ങളെയും വെട്ടിക്കളയുന്ന സമ്പ്രദായം നിശ്ചയമായും നിറുത്തൽചെയ്യേണ്ടതാകുന്നു. തീയെരിക്കുന്നതിനുള്ള വിറകും അതിനുനിന്നുള്ള ചാരവും കൃഷിക്കാരനു ലഭിക്കണമെങ്കിൽ ഓരോ പുരയിടങ്ങളിലും നല്ല മരങ്ങൾ വച്ചുപിടിപ്പിക്കേണ്ടതാണു്. മരങ്ങളും ശ്യാമളഛായയും ഇല്ലാത്ത സ്ഥലങ്ങളിൽ മഴതന്നെ കുറഞ്ഞുപോകാനിടയുള്ളതാണു്. വേങ്ങ, മുതലായ വൃക്ഷങ്ങളുടെ ചവറു്, കന്നുകാലികൾക്കു് അത്യന്തം രുചികരമായ ഒരു ഭക്ഷണപദാർത്ഥം കൂടിയാണു്. ഓരോരുത്തരും അവരവരുടെ പുരയിടങ്ങളിൽ ഉത്തമമെന്നു തോന്നുന്ന സ്ഥലങ്ങളിൽ മരങ്ങൾ വച്ചുപിടിപ്പിക്കുന്നതു കൂടാതെ ഓരോ ഗ്രാമത്തിന്റെയും സമീപത്തായി ചെറുവനങ്ങൾ വച്ചുപിടിപ്പിക്കുന്നതിനു വേണ്ട ചട്ടക്കെട്ടുകൾ സർക്കാർ മുന്നിട്ടു ചെയ്യുന്നതായാൽ അതു വിറകുശേഖരിക്കുന്നതിനും, കന്നുകാലികളെ വളർത്തുന്നതിനും വളരെ ഉപകാരപ്രദമായിരിക്കുമെന്നു ഒരു മഹാൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്.

ഇൻഡ്യാ ആൾപ്പെരുപ്പമുള്ള ഒരു കാർഷികരാജ്യം ആകകൊണ്ടു് ഇവിടെ വലിയ കൃഷിത്തോട്ടങ്ങൾ ഉണ്ടാകുവാനുള്ള സാദ്ധ്യതകൾ ചുരുക്കമാണു്. ഇപ്പോൾ കൃഷിക്കാരനുള്ള ചെറിയ ചെറിയ തുണ്ടുകളിൽനിന്നും എത്രത്തോളം വിളവെടുക്കാമോ അത്രത്തോളം എടുക്കേണ്ടതു് രാജ്യാഭിവൃദ്ധിക്കും ജനക്ഷേമത്തിനും അത്യാവശ്യമാണു്. ആകയാൽ കൃത്രിമവളങ്ങളും ആംഗികവളങ്ങളും യഥാവിധി ഉപയോഗിച്ചു് നമ്മുടെ കൃഷിയെ അഭിവൃദ്ധിപ്പെടുത്തേണ്ടിയിരിക്കുന്നു. കൃത്രിമവളങ്ങൾ വേണ്ട അളവിലും തൂക്കത്തിലും ഉപയോഗിച്ചു കൃഷി ചെയ്യണമെങ്കിൽ ശാസ്ത്രജ്ഞനായ ഒരു കൃഷിവിദഗ്ദ്ധന്റെ സഹായം ഉണ്ടായിരിക്കണം. പല പ്രവിശ്യകളിലും കൃഷിഡിപ്പാർട്ടുമെന്റിൽനിന്നും ഇക്കാര്യത്തിൽ വേണ്ട നിഷ്കർഷകൾ ചെയ്തിട്ടുണ്ടു്. എത്രയും ചെറിയ ഭൂഭാഗങ്ങളിൽ നിന്നും എത്രയും കൂടുതൽ വിളവിനെ ഉൽപ്പാദിപ്പിക്കുന്ന സമ്പ്രദായത്തിനെ (Intensive Cultivation) അഥവാ കടുംകൃഷിസമ്പ്രദായം എന്നാണു് വിളിക്കുന്നതു്. ഇൻഡ്യയെപ്പോലെ ആൾപ്പെരുപ്പുള്ള ഒരു കാർഷികരാജ്യത്തിൽ ഇങ്ങനെയുള്ള കടുംകൃഷിയാണു് ഇന്നു് ആവശ്യപ്പെട്ടിരിക്കുന്നതു്. വിസ്തൃത ഭൂഭാഗങ്ങളിൽ കൃഷിയിറക്കി ആദായം വർദ്ധിപ്പിക്കുന്ന രീതിക്കു് (Extensive cultivation) നെടുംകൃഷി എന്നാണു് പേരു്. അങ്ങനെയുള്ള കൃഷികൾക്കു് സൗകര്യമുള്ള സ്ഥലങ്ങളും ഇൻഡ്യയുടെ ചില ഭാഗങ്ങളിലുണ്ടു്. ആസ്സാം, തിരുവിതാംകൂർ മുതലായ സംസ്ഥാനങ്ങളിലെ വിസ്തൃത റബർ, തേയില, തോട്ടങ്ങൾ ഈ ഇനങ്ങളിൽപ്പെട്ടവയാണു്. എന്നാൽ അങ്ങനെയുള്ള വൻകൃഷികളും ആദായാവരോഹണനിയമം ക്രമേണ പ്രത്യക്ഷപ്പെട്ടുതുടങ്ങും. അപ്പോൾ ആ പ്രദേശങ്ങളിലും ആംഗികവളവും, കൃത്രിമവളവും വേണ്ടവിധം ഉപയോഗിച്ചു് കൃഷിയെ അഭിവൃദ്ധിപ്പെടുത്തേണ്ടതാണു്.

# ഫലിതപ്പടക്കങ്ങൾ

(By T. P.)

കണ്ണാടിയിൽ കണ്ട സത്യം

കൊച്ചുകേശവന്റെ ഭാര്യ വിരൂപിണിയായിരുന്നതുകൊണ്ട് അവൻ അവളെ നോക്കുകതന്നെ പതിവില്ല. അവരുടെ പുരയോട് ചേർത്ത് അവൻ നിർമ്മിച്ചിരുന്ന ചരിപ്പുമുറിയിൽ പ്രവേശിക്കുന്നതിന് അവൾക്ക അനുവാദവുമില്ല. ഭാര്യക്കു ഭർത്താവിനെപ്പററി ചില സംശയങ്ങൾ ഇല്ലാതിരുന്നില്ല. യുദ്ധം തുടങ്ങിയപ്പോൾ കൊച്ചുകേശവൻ പട്ടാളത്തിൽ ചേർന്നു. അവധി കിട്ടി വീട്ടിലേക്ക് പോന്നപ്പോൾ ദാദാനത്തിൽ വലിപ്പം കൂടിയ ഒരു കണ്ണാടി വാങ്ങിക്കൊണ്ടുവന്നു. അതു് അവന്റെ പ്രൈവററ് മുറിയിൽ തൂക്കിയിട്ടു. ഒരു ദിവസം രാവിലെ ഭാര്യ ചരിപ്പുമുറിയുടെ മുൻവശത്തുകൂടി പോയപ്പോൾ അകത്തേക്ക് ഒന്നു കണ്ണോടിച്ചു. അകത്തുനിന്നിരുന്ന ഒരു സ്ത്രീ ഒരു വശത്തേക്ക് മാറിയെന്നു സംശയം തോന്നി. അന്നു കൊച്ചുകേശവൻ മുറി പൂട്ടി വീട്ടിൽനിന്നും ഇറങ്ങിയ തക്കംനോക്കി ഭാര്യ മുറി തുറന്നു ഉള്ളിലേക്ക് നോക്കി. മുറിക്കുള്ളിൽ പ്രത്യക്ഷപ്പെട്ട സ്ത്രീയെ നോക്കി അവൾ പറഞ്ഞു. "ചുമ്മാതല്ലല്ലോ അയാൾ എന്നോടു പിണങ്ങിയിരിക്കുന്നതു്! അയ്യോടീ നിന്നെ കണ്ടാൽ കൊള്ളാവുന്നതായിരുന്നേലും വേണ്ടുകില്ലായിരുന്നു."

പുനർയൗവനപ്രാപ്തിക്കുള്ള കത്തിവയ്പ്

മകൻ വിദ്യാഭ്യാസത്തിനായി വിദേശത്തുപോയ കാലഘട്ടത്തിൽ വാർദ്ധക്യത്തിലെത്തിയിരുന്ന അച്ഛനും അമ്മയും പുനർയൗവനപ്രാപ്തിക്കായി വിദഗ്ദ്ധഡോക്ടറെ വരുത്തി, കുരങ്ങിന്റെ കൃകപിണ്ഡരസം കുത്തിവയ്പിച്ചു. മകൻ വിദ്യാഭ്യാസംപൂർത്തിയാക്കി തിരികെ വന്നപ്പോൾ മുഖഭാവത്തിൽ അമ്മയോട് സാദൃശ്യമുണ്ടായിരുന്ന നവയൗവനയുക്തയായ ഒരു സ്ത്രീ വീട്ടുമുററത്തു നില്ക്കുന്നതുകണ്ടു സംശയിച്ചു.

"അമ്മ—"മകനെ, എന്താ സംശയിക്കുന്നതു്? കണ്ടിട്ട് അറിയുന്നില്ല അല്ലേ? ഞങ്ങൾ രണ്ടുപേരും നവയൗവനപ്രാപ്തിക്ക് കുത്തിവയ്പിച്ചതാണ്."

മകൻ—"അച്ഛൻ എവിടെ"?

അമ്മ—"അച്ഛൻ തൊട്ടിയിൽ കിടക്കുന്നു. അച്ഛൻ ഇരട്ടിമരുന്നു ഉപയോഗിച്ചു."

ഏതാണ് കൂടുതൽ കുററകരം

പന്ത്രണ്ട് വയസ്സുപ്രായമുള്ള ഒരു ബാലൻ ഒരു തെരുവിന്റെ കോണിൽ സിഗററ് വലിച്ചുകൊണ്ടു നില്ക്കുകയായിരുന്നു. ആ വഴി വന്ന പ്രായമുള്ള ഒരു സ്ത്രീ അവനോടു ചോദിച്ചു "കുഞ്ഞേ നീ പുകവലിക്കുന്നതു് നിന്റെ അച്ഛൻ കണ്ടാൽ എന്തു ചെയ്യും?"

ബാലൻ—നിങ്ങൾ വിവാഹം കഴിഞ്ഞ സ്ത്രീയല്ലേ? അന്യപുരുഷന്മാരോട് സംസാരിച്ചുകൊണ്ടു നില്ക്കുന്നതു് നിങ്ങളുടെ ഭർത്താവ് കണ്ടാൽ എന്തു് വിചാരിക്കും."

അച്ഛൻ അറിയുമ്പോൾ എന്നെ അടിക്കും

കടത്തുവള്ളത്തിൽനിന്നു ഇറങ്ങിയപ്പോൾ ഒരു പയ്യൻ വിങ്ങിക്കരയാൻ തുടങ്ങി. അവന്റെ കരച്ചിൽ കണ്ട് പലർക്കും അവനോട് അനുകമ്പ തോന്നി. കാരണം ചോദിച്ചപ്പോൾ അവന്റെ കയ്യിലുണ്ടായിരുന്ന കാൽ രൂപാ വെള്ളത്തിൽ പോയെന്നും വീട്ടിൽ ചെല്ലുമ്പോൾ പണം നഷ്ടപ്പെടുത്തിയതിന് അച്ഛൻ അടിക്കുമെന്നും അവൻ പറഞ്ഞു. കൂട്ടത്തിലുണ്ടായിരുന്ന ഒരാൾ പോക്കററിൽനിന്നും കാൽ രൂപാ അവന് കൊടുത്തു കരയാതിരിക്കുവാൻ പറഞ്ഞു. പയ്യൻ എന്നിട്ടും കരച്ചിൽ നിറുത്തിയില്ല അയാൾ വീണ്ടും ചോദിച്ചു. ഇനിയും നീ എന്തിനാണ് കരയുന്നതു്.?"

പയ്യൻ—"അച്ഛൻ ഇക്കാര്യം അറിയുമ്പോൾ അര രൂപയാണ് നഷ്ടപ്പെട്ടതെന്നു പറയാതിരുന്നതു് എന്തുകൊണ്ടാണെന്നു ചോദിച്ചു എന്നെ അടിക്കും:"

ഓവർലോഡ് കൊണ്ടുണ്ടായ പിശക്

മദ്യപിച്ച ഒരാൾ വേറൊരാളെ വഴിയിൽവച്ചു കണ്ടുമുട്ടി.

മദ്യപൻ—"നിങ്ങളെ എവിടെവച്ചോ ഞാൻ കണ്ടിട്ടുണ്ടല്ലോ.? തുജ്ജനപ്പള്ളിൽവച്ചു ഒണ?"

വഴിയാത്രക്കാരൻ—"ഞാൻ തുജ്ജനാപ്പള്ളിയിൽ പോയിട്ടില്ല."

മദ്യപൻ—"ക്ഷമിക്കണം. ഞാനും തുജ്ജനപ്പള്ളിയിൽ പോയിട്ടില്ല. വേറെ രണ്ടുപേർ തമ്മിലായിരിക്കാം അവിടെവച്ചു കണ്ടതു്."

ശിക്ഷിക്കാതെ വിട്ടു

അലസതയ്ക്കും വൃത്തിഹീനതയ്ക്കും സ്കൂളിലെ പ്രഥമസ്ഥാനം കുട്ടപ്പൻ കരസ്ഥമാക്കിയിരുന്നു. ഒരിക്കൽ അവനെ ശിക്ഷിക്കുന്നതിനായി ഹെഡ്മാസ്റ്റർ പിടിച്ചുനിർത്തി വലതുകൈ നീട്ടുവാൻ പറഞ്ഞു. നീട്ടിയ കയ്യിൽ നോക്കിക്കൊണ്ടു ഹെഡ്മാസ്റ്റർ പറഞ്ഞു "ഇതിനേക്കാൾ വൃത്തികെട്ട കൈയ് ഈ സ്കൂളിൽ കാണിക്കാമെങ്കിൽ നിന്നെ ശിക്ഷിക്കാതെ വിട്ടേക്കാം."ഉടൻതന്നെ കുട്ടപ്പൻ വലതുകൈ താഴ്ത്തി ഇടത്തു് കൈ നീട്ടി. പറഞ്ഞുപോയ വാക്ക് പാലിക്കുന്നതിനായി ഹെഡ്മാസ്റ്റർ കുട്ടപ്പനെ വെറുതെ വിട്ടു

വിശ്രമിക്കാനുള്ള സൗകര്യം

പാതിരാത്രി കഴിഞ്ഞ സമയം. ഭയാനകമായ നിശ്ശബ്ദം അന്തരീക്ഷത്തിൽ വ്യാപിച്ചിരിക്കുന്നു.

രോഗിയായ ശിശുവിനെ തോളിൽ ഇട്ടുകൊണ്ട് അതിന്റെ അച്ഛൻ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുവാൻ തുടങ്ങിയിട്ടു മണിക്കൂർ രണ്ടു കഴിഞ്ഞു. കിടത്താൻ തുടങ്ങുമ്പോഴെല്ലാം ആ ശിശു അലറിക്കരയും. അടുത്തുള്ള കട്ടിലിൽ ഭാര്യ കൂർക്കം വലിച്ചു് കിടന്നുറങ്ങുകയാണ്. അവരെ ഉണർത്തി ശിശുവിനെ കയ്യിൽ ഏൽപ്പിക്കുന്നതിന് അയാൾക്ക ധൈര്യം പോരാ. പെട്ടെന്നു മുറിയുടെ മദ്ധ്യത്തിൽ ഒരു പുരുഷരൂപം പ്രത്യക്ഷപ്പെട്ടു.

ശിശുവിന്റെ അച്ഛൻ മന്ദസ്വരത്തിൽ ചോദിച്ചു "നിങ്ങൾ ആരാണ്"?

പുരുഷരൂപം "ആറു വർഷങ്ങൾക്കു മുമ്പ് ഇങ്ങനെയുള്ള ഒരു രാത്രിയിൽ എന്നെ ഒരാൾ ഈ മുറിയിൽ വച്ചു വധിച്ചു. ഓരോ വർഷവും ഒരു മണിക്കൂർ സമയം ഇവിടെ ചെലവഴിക്കുന്നതിനു എനിക്ക് അനുവാദമുണ്ട്. അതിനായി ഞാൻ വന്നിരിക്കയാണ്."

ശ്രുവന്റെ അച്ഛൻ "വലിയ കാര്യം. അരനാഴിക നേരത്തേക്ക് ഇതിനെ ഒന്നു പിടിച്ചോട്ടെ. ഞാൻ അത്രയും നേരത്തേക്കു ഒന്നു വിശ്രമിച്ചുകൊള്ളട്ടെ".

### മാറിക്കൊണ്ടിരിക്കുന്ന ലോകം

ഒരു ഈച്ചയും അതിന്റെ മകളുംകൂടി ഒരു കഷണ്ടിക്കാരന്റെ തലയിൽ കൂടി നടക്കുകയായിരുന്നു. തള്ളഈച്ച മകളോടു പറഞ്ഞു "ഈ ലോകം എന്തു വേഗത്തിലാണ് വ്യത്യസപ്പെട്ടുകൊണ്ടിരിക്കുന്നത്". നിന്റെ പ്രായത്തിൽ ഞാൻ ഈ വഴി നടക്കുമ്പോൾ ഇവിടം ഒരു വലിയ വനമായിരുന്നു. ഇപ്പോൾ ഇതാ വെറും മരുഭൂമിയായി തീർന്നിരിക്കുന്നു."

### പിൻവലിച്ച പ്രസ്താവന

ഒരു പട്ടണത്തിലെ മുനിസിപ്പൽ കൗൺസിലിലെ അംഗങ്ങളിൽ പകുതിപ്പേർ കള്ളന്മാരാണെന്നു ആ പട്ടണത്തിൽനിന്നും പുറപ്പെടുന്ന ഒരു ദിനപ്പത്രത്തിൽ പ്രസിദ്ധം ചെയ്ത പ്രസ്താവന പിൻവലിച്ച് ക്ഷമായാചനം ചെയ്യാതിരുന്നാൽ പത്രാധിപരുടെ മേൽ കർശന നടപടികൾ നടത്തുമെന്ന് മുനിസിപ്പൽ പ്രസിഡൻറ് പത്രാധിപർക്കു നോട്ടീസു കൊടുത്തു. അടുത്ത ദിവസം ആ പത്രത്തിൽ ഇങ്ങനെ വായിച്ചു. "ഇന്നലത്തെ ഞങ്ങളുടെ പ്രസ്താവനയിൽ ഞങ്ങൾ ഖേദിക്കുന്നു. ഈ പട്ടണത്തിലെ മുനിസിപ്പൽ കൗൺസിലിലെ അംഗങ്ങളിൽ പകുതിപ്പേർ കള്ളന്മാരല്ല."

### ചെലവിനുതക്ക മുതൽ

വീട്ടുകാരൻ—(പാൽക്കാരൻ കുട്ടിയോട്) "ഇന്നലെ നീ ഇവിടെ തന്ന പാലിൽ കുത്താടി കിടപ്പുണ്ടായിരുന്നില്ലേ?!!"

പാൽക്കാരൻ കുട്ടി—"നിങ്ങൾ വാങ്ങിക്കുന്ന അരക്കുപ്പിപ്പാലിൽ പരന്നോ, വാളമീൻ കിടക്കുമെന്നാണോ ഓർത്തിരുന്നത്?"

### മികച്ച പരിഷ്കാരം

പരിഷ്കാരികളായ ക്രിസ്ത്യൻ സ്ത്രീകൾ അവർ ധരിക്കുന്ന ചട്ടയുടെ കൈനീളം കുറച്ചു കുറച്ചുകൊണ്ടുവന്നപ്പോൾ, ലോകാവസാനം അടുത്തുപോയി എന്നു വിചാരിച്ച ചില ക്രൈസ്തവ ഉപദേശിമാരുണ്ട്. അങ്ങനെയുള്ളവർ താഴെപ്പറയുന്ന സംഭാഷണം കേട്ടാൽ എന്തു വിചാരിക്കുമോ, ആവോ!

കോളേജിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിയും വിദ്യാർത്ഥിനിയും തമ്മിൽ സൈരസല്ലാപം ചെയ്തശേഷം വിദ്യാർത്ഥി ചോദിച്ചു "ഓമനേ! ഞാൻ ദേവിയുടെ കൈയിൽ ഒന്നു ചുംബിക്കട്ടെ?" വിദ്യാർത്ഥിനി (അലക്ഷ്യഭാവത്തിൽ) "ഒന്നോ പത്തോ ചുംബിച്ചുകൊള്ളണം. എന്റെ കൈയിലെ സിഗററ്റ് കെടുത്തുകമാത്രം ചെയ്യരുത്."

### [illegible]കർത്താവിനെ പരിചയമില്ല

ഏഴു വയസ്സുള്ള ഒരു കുട്ടിയെ പരീക്ഷിച്ചു ക്ലാസ്സിൽ ചേർക്കുവാനായി പ്രൈമറിസ്കൂളിൽ കൊണ്ടുവന്നു. ഹെഡ്മാസ്റ്റർ അവനു ഒരു മനക്കണക്ക് ഇട്ടു. "മാസംതോറും 5 രൂപാ വീതം തിരികെത്തരാം എന്നുള്ള കരാറിൽ നിന്റെ അച്ഛൻ എന്നോട് 20 രൂപാ കടം വാങ്ങി. മൂന്നുമാസം കഴിയുമ്പോൾ എത്ര രൂപാ ബാക്കി നില്ക്കും."

കുട്ടി—"20 രൂപാ"

ഹെഡ്മാസ്റ്റർ—"നിനക്കു കണക്ക് ഒട്ടുംതന്നെ അറിയാൻപാടില്ലെന്നു തോന്നുന്നല്ലോ."

കുട്ടി "സാറിന് എന്റെ അച്ഛനെ ഒട്ടുംതന്നെ അറിയാൻപാടില്ലാഞ്ഞിട്ടാണ് അങ്ങനെ പറയുന്നത്."

### ഒരു കടങ്കഥ

ഇൻസ്പെക്ടർ കോട്ടയത്തു ജോലിയിലിരിക്കുമ്പോൾ അയാളുടെ മകൻ അയൽപക്കത്തുള്ള ഒരു കുട്ടിയുമായി പരിചയമായി. ചെങ്ങാതിമാരെല്ലാംകൂടി സൊള്ളിക്കൊണ്ടിരുന്ന അവസരത്തിൽ ഇൻസ്പെക്ടറുടെ മകന്റെ പരിചയക്കാരൻ കുട്ടി ഒരു കടമിട്ടു. അതു ഇങ്ങനെയായിരുന്നു.

"എന്റെ അച്ഛന് ഒരു കുട്ടിയുണ്ട്. എന്റെ സഹോദരനല്ല എന്റെ സഹോദരിയുമല്ല പിന്നെ ആരാണ്?" കേട്ടിരുന്നവർ തുള്ളിവിളിച്ചു. കടം ഇട്ട കുട്ടി പറഞ്ഞു. "ഞാനാണ്" എല്ലാവരും ചിരിച്ചു. കുറേനാൾ കഴിഞ്ഞു ഇൻസ്പെക്ടർക്കു കൊല്ലത്തിനു സ്ഥലംമാറ്റമായി. അവിടെ കൂട്ടുകാരൊരുമിച്ചു ഇരിക്കുമ്പോൾ അവന്റെ സാമർത്ഥ്യം പ്രകടിപ്പിക്കുവാനായി ഇൻസ്പെക്ടറുടെ മകൻ കോട്ടയത്തുവച്ചു പഠിച്ച കടം അവർക്ക് ഇട്ടു.

"എന്റെ അച്ഛന് ഒരു കുട്ടിയുണ്ട്. എന്റെ സഹോദരനല്ല. സഹോദരിയല്ല. പിന്നെ ആരാണ്." കേട്ടിരുന്നവർ തുള്ളിവിളിച്ചു

ഇൻസ്പെക്ടറുടെ മകൻ പറഞ്ഞു. "കോട്ടയത്തു ഞങ്ങളുടെ അയൽപക്കത്തുണ്ടായിരുന്ന ഒരു കുട്ടിയാണ്. അവന്റെ പേരു ഞാൻ ഓർക്കുന്നില്ല"

### സർക്കാരുദ്യോഗസ്ഥന്മാരുടെ സ്ഥാനവലുപ്പം

ഉദ്യോഗഭ്രമമുണ്ടായിരുന്ന ഒരു മജിസ്ട്രേട്ട് ജനനിബിഡമായ ഒരു തെരുവിൽക്കൂടി നടക്കുകയായിരുന്നു. ഒരു കെട്ട് ഓല തലയിൽ വഹിച്ചുകൊണ്ട് പിറകിൽക്കൂടിവന്ന ഒരാൾ മുമ്പിൽ നടക്കുന്ന ആളിനോടു പറഞ്ഞു. "ഹേ, മനുഷ്യാ, ഒന്നു മാറിത്തരണേ". മജിസ്ട്രേട്ട് അതു കേട്ട് തിരിഞ്ഞു പറഞ്ഞു "എടാ ഞാൻ മനുഷ്യനല്ല. മജിസ്ട്രേട്ടാണെന്നു ഓർത്തുകൊള്ളണം കേട്ടോ".

ഒരു അഞ്ചൽശിപായി അയാളുടെ മകനോട് ഒരു കുപ്പി മണ്ണെണ്ണ വാങ്ങിച്ചുകൊണ്ടുവരാൻ പറഞ്ഞു. മകൻ- "എനിക്കിപ്പോൾ കഴികേല്ല. അപ്പൻതന്നെ അങ്ങോട്ടു പോയ്ക്കോട്ടെ".

ശിപായി—"എടാ, ഞാൻ നിന്റെ അപ്പനാണെന്നുള്ളതു പോകട്ടെ. ഞാൻ ഒരു സർക്കാരുദ്യോഗസ്ഥനാണെന്നുള്ളതോർത്തെങ്കിലും നീ എന്നെ അനുസരിക്കരുതോ?"

### മത്സരിക്കുന്ന പത്രങ്ങൾ

സിംഹവീക്ഷണമെന്നും സിംഹഗർജ്ജനമെന്നും പേരുള്ള രണ്ടു പത്രങ്ങൾ ഒരു പട്ടണത്തിൽനിന്നു പുറപ്പെടുന്നുണ്ട്. അവയുടെ പത്രാധിപന്മാർ തമ്മിൽ എപ്പോഴും മത്സരമാണ്. ഒരു ഹോട്ടലിൽവച്ചു അവർ രണ്ടു പേരും കണ്ടുമുട്ടി.

സിംഹവീക്ഷണത്തിന്റെ അധിപൻ. "അസ്സേ, എന്റെ വേലക്കാരൻ നിങ്ങളുടെ ഒരു പത്രം ഇന്നലെ വീട്ടിൽ

# തെക്കുംകൂർരാജ്യം
## ചില പുരാതന ചരിത്രശകലങ്ങൾ

(പി. കെ. കേശവപിള്ള,)

**കേ**രളത്തിൽ, സ്വാതന്ത്ര്യങ്ങളായ ഏതാനും രാജ്യങ്ങൾ ആവിർഭവിച്ചതു്, ഒടുവിലത്തെ പെരുമാൾ, തന്റെ ബന്ധുക്കൾക്കും ചില പ്രബലന്മാർക്കുമായി രാജ്യം വിഭജിച്ചുകൊടുത്തതിനുശേഷമാണ് എന്നാകുന്നു ഐതിഹ്യം. ഇതു അബദ്ധസമ്പൂർണ്ണമാണെന്നു ചരിത്രലേഖകന്മാർ അസന്ദിഗ്ധമായിതെളിയിച്ചുകഴിഞ്ഞിട്ടുണ്ടു്. അവസാനത്തെ പെരുമാളിന്റെകാലത്തും അതിനുമുമ്പും സ്വാതന്ത്ര്യങ്ങളായ രാജ്യങ്ങൾ ഇവിടെ ഉണ്ടായിരുന്നു. ഇങ്ങനെയുള്ള രാജ്യങ്ങളിൽ ഒന്നായിരുന്നു തെക്കുംകൂർ.

ആദ്യകാലങ്ങളിൽ തെക്കുംകൂറിന്റെ വിസ്തീർണ്ണം എത്രമാത്രമായിരുന്നു എന്നോ, ഈ വംശത്തിന്റെ സ്ഥാപകൻ ആരായിരുന്നു എന്നോ, അറിയുവാൻ യാതൊരു നിവൃത്തിയുമില്ല. ഭാസ്കരരവിവർമ്മചേരമാൻപെരുമാൾ എ. ഡി. നാലാംനൂററാണ്ടിൽ യഹൂദപ്രമാണിയായ ചിരിനാണ്ടൻമാപ്പിളയ്ക്കു (ജോസഫ് റാബാൻ) നൽകിയ ചെപ്പേടിൽ, സാക്ഷിനിന്ന കേരളത്തിലെ എട്ടു നാടുവാഴികളെപ്പററി പറയുന്നുണ്ടു്. ഇവരിൽ ഒന്നു തെക്കുംകൂർ രാജാവാണു്. ഈ ചെപ്പേടിന്റെകാലത്തു് തെക്കുംകൂർ സാമാന്യം പ്രാബല്യത്തിൽ വർത്തിച്ചിരുന്നു എന്നുള്ളതിനു് ഇതൊരു തെളിവാണല്ലോ.

കാര്യക്ഷമമായ ഭരണനിർവഹണത്തിനു് ഈ രവിവർമ്മ, കേരളത്തിൽ, മേല്പറഞ്ഞ എട്ടു ഡിവിഷനുകൾ ഏർപ്പെടുത്തി എന്നു പറയപ്പെടുന്നു. ചെപ്പേടിനു സാക്ഷിനിന്നവരിൽ ഉൾപ്പെടുന്ന തിരുവിതാംകൂർ, കോലത്തിരി എന്നീ രാജാക്കന്മാരുടെ ഭരണത്തിലിരുന്ന രാജ്യങ്ങൾ, പെരുമാൾവാഴ്ചക്കാലത്തുതന്നെ (എ. ഡി. 216) നിലനിന്നിരുന്നതായി കാണുന്നുണ്ടല്ലോ. ചന്ദ്രഗുപ്ത ചക്രവർത്തിയുടെ രാജധാനിയിൽ ഗ്രീക്ക് സ്ഥാനപതിയായിരുന്ന മെഗാസ്തിനസ് തന്റെ "ഇൻഡ്യാ ചരിത്രവിവരണ"ങ്ങളിൽ, ചേരരാജ്യത്തിന്റെ ദക്ഷിണഭാഗം റാണിമാരാൽ ഭരിക്കപ്പെട്ടുവരുന്നതായി പ്രസ്താവിക്കുന്നുണ്ടു്. ഇതു് ആററിങ്ങൽ റാണിമാരെ ഉദ്ദേശിച്ചായിരിക്കണമെന്ന അനുമാനം ശരിയെങ്കിൽ, രവിവർമ്മ പെരുമാളിന്റെ കാലത്തിനു വളരെ മുമ്പുതന്നെ ആററിങ്ങൽരാജ്യവും നിലവിലിരുന്നതായി വേണമല്ലോ വിചാരിക്കാൻ.

തെക്കുംകൂർ, വടക്കുംകൂർ എന്നീ രാജവംശങ്ങൾ ഒരേ കുടുംബത്തിൽപെട്ടവരാണു്. ഇവർ സാമൂതിരിവംശജന്മാരാണെന്നത്രെ പറയപ്പെടുന്നതു്. ഒരുകാലത്തു തെക്കുംകൂറും, വടക്കുംകൂറും വെമ്പനാടെന്ന പേരിൽ ഒന്നായി ഒരു രാജാവിനാൽ ഭരിക്കപ്പെട്ടിരുന്നു എന്നും പിൽക്കാലത്തു് കുടുംബച്ഛിദ്രത്താലോ, മററു വല്ല കാരണങ്ങളാലോ രാജ്യം രണ്ടായി വിഭാഗിക്കപ്പെട്ടു എന്നുമാണു് ഐതിഹ്യം. അക്കാലത്തു് തെക്കുംകൂറിന്റെ വടക്കേ അതിരും വടക്കുംകൂറിന്റെ തെക്കെ അതിരുമായി നിർണ്ണയിക്കപ്പെട്ട പുഴയാണത്രെ അതിരംപുഴ (അതിരിൻപുഴ) എന്ന പേരിൽ ഇപ്പോൾ അറിയപ്പെടുന്നതു്. ഏററുമാനൂരിനു സമീപസ്ഥമായ ഈ പ്രദേശം ഇന്നു് ഒരു പ്രധാന വ്യാപാരസങ്കേതമായി പരിലസിക്കുന്നു.

മുൻകാലങ്ങളിൽ രാജാക്കന്മാർ, സമാധാനപൂർവ്വമായ ആലോചനകളാൽ തീരുമാനിക്കപ്പെടാവുന്ന നിസ്സാരമായ വിവാദസംഗതികൾപോലും യുദ്ധംചെയ്തു നിർണ്ണയിക്കുകയായിരുന്നല്ലോ പതിവു്, അതിനാൽ കേരളത്തിലെ ചെറുരാജ്യങ്ങളുടെ അതിരുകൾ പലപ്പോഴും മാറിക്കൊണ്ടുതന്നെയിരുന്നു. തെക്കുംകൂറിന്റെ വിസ്തീർണ്ണം, അതിരുകൾ എന്നിവ വ്യക്തമാക്കുന്ന ഒരു പഴയ ചരിത്രരേഖ ഇങ്ങനെയാണു:—

"ഇല്ലിക്കൽ കൊട്ടമുടിക്കു പടിഞ്ഞാറും, കുമരകം കായലിനു കിഴക്കും, കൈയ്പട്ടൂരിനു വടക്കും, കാണക്കാരിക്കു തെക്കും."

ഇതിൽ അല്പം വ്യത്യാസമുള്ള മറെറാരു രേഖയിൽ കാണുന്നതുകൂടി അടിയിൽ ഉദ്ധരിക്കാം.

"കൈയ്പട്ടൂർ കടവിനും വടക്കു്, കാണക്കാരി കുന്നിനും തെക്കു്, കൊണ്ടൂർതലമലയ്ക്കും മേക്കു്. കുമരകം പാടത്തിനും കിഴക്കു്"

തിരുവല്ല, കോട്ടയം, ചങ്ങനാശ്ശേരി, ഈ താലൂക്കുകളും മീനച്ചിൽ താലൂക്കിന്റെ ഒരു ഭാഗവും തെക്കുംകൂറിൽ അക്കാലത്തു് ഉൾപ്പെട്ടിരുന്നു എന്നു് ഈ രേഖകൾ വ്യക്തമാക്കുന്നുണ്ടു്.

തെക്കുംകൂർ പിടിച്ചടക്കിയതിനെത്തുടർന്ന ണല്ലോ രാമയ്യൻദളവാ മീനച്ചിൽ കർത്താവിന്റെ രാജ്യം ആക്രമിച്ചു കീഴടക്കിയതു്. കർത്താവു കീഴ[illegible]യതു് 1754—ൽ ആണു്. മീനച്ചിൽ കർത്താക്കന്മാർ തെക്കുംകൂറിന്റെ കീഴിലുള്ള ദേശവാഴികൾ മാത്രമായിരുന്നു എകദേശം നാലുനൂററാണ്ടുകൾക്കു മുമ്പു കർത്താവും, പൂഞ്ഞാർ രാജാവും തമ്മിൽ ഏതാനും മലംപ്രദേശങ്ങളെപ്പററി ഒരു തർക്കം ഉത്ഭവിച്ചു. പൂഞ്ഞാറിന്റെ മാത്രമായിരുന്നതുകൊണ്ടു കർത്താവിന്റെ മേൽക്കോയ്മ എന്ന നി

---

കൊണ്ടുവന്നു. എനിക്കു വളരെ ഇഷ്ടമുള്ള ഒരുകാര്യം അതിൽ കാണുവാൻ ഇടയായി."

സിംഹഗർജ്ജനത്തിന്റെ അധിപൻ—"ഇപ്പോഴെങ്കിലും ഞങ്ങളുടെ പത്രത്തിന്റെ മെച്ചം സമ്മതിക്കാൻ നിങ്ങൾക്കു സന്മനസ്സുണ്ടായതിൽ ഞാൻ താങ്കളെ അഭിനന്ദിക്കുന്നു. എന്തായിരുന്നു ഇഷ്ടമുള്ളതു്? സിംഹവീക്ഷണത്തിന്റെ അധിപൻ "പഞ്ചസാര"



ലകൊണ്ടോ തെക്കുംകൂർ രാജാവു് ഇതിൽ ഇടപെടുകയും തൽസ്ഥലം പൂഞ്ഞാറിനു വിട്ടുകൊടുക്കുകയുംചെയ്തു

അടുത്തകാലത്തു കാണ്മാൻകഴിഞ്ഞ അയ്മനം ക്ഷേത്രവരി ഒന്നിൽനിന്നു, ഗ്രഹിക്കുവാൻ നിലയായ വിവരങ്ങൾ, വിശ്വസനീയമെങ്കിൽ, പിൽക്കാലത്തു ചെമ്പകശ്ശേരി രാജ്യത്തിൽ (അമ്പലപ്പുഴ) ഉൾപ്പെടുത്തപ്പെട്ട അയ്മനം ദേശത്തിന്മേലും, അയ്മനം ക്ഷേത്ര ഭരണകാര്യങ്ങളിലുമുള്ള അവകാശാധികാരങ്ങൾ സംബന്ധിച്ചു്, തെക്കുംകൂറും ചെമ്പകശ്ശേരിയും തമ്മിൽ ഏഴു നൂറാണ്ടുകൾക്കുമുമ്പു്, ചില മത്സരങ്ങൾ ഉണ്ടായി എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇതു് ഒടുവിൽ ഒരു സന്ധിയിൽ അവസാനിച്ചതായിട്ടാണു കാണുന്നതു്. പ്രസ്തുത ക്ഷേത്രത്തെ സംബന്ധിച്ചു രണ്ടു രാജാക്കന്മാർക്കുമുള്ള അവകാശം നിർണ്ണയിച്ചും, അയ്മനം കളരിയിൽ രണ്ടുകൂട്ടർക്കും പകുതി അവകാശംവീതം ഉണ്ടായിരിക്കണമെന്നു നിശ്ചയിച്ചും ആയിരുന്നു സന്ധി. ഇങ്ങനെ കളരിയിൽ പകുതി അവകാശംവീതം ഇവർക്കു സിദ്ധിച്ചതുകൊണ്ടുകൂടിയാണു് അതിനു് "അരക്കളരി" എന്ന പ്രസിദ്ധമായ പേർ ലഭിച്ചതു്. തെക്കുംകൂറിലെ പതിനെട്ടര കളരികളിൽപെട്ട അരക്കളരിയുടെ ചരിത്രം ഇതാണു്.

തെക്കുംകൂറിന്റെ തലസ്ഥാനം ചങ്ങനാശ്ശേരിയായിത്തീർന്നതു് കൊല്ലവർഷം 489-നു ശേഷമാണെന്നുള്ളതിനു് ഉണ്ണുനീലിസന്ദേശം അവിതർക്കിതമായ തെളിവു വഹിക്കുന്നുണ്ടു്. കൊല്ലവർഷം 489-നും, 550-നും മദ്ധ്യേ എഴുതപ്പെട്ടതെന്നു പണ്ഡിതന്മാർ ഏകകണ്ഠമായി സമ്മതിച്ചിരിക്കുന്ന പ്രസ്തുത സന്ദേശകാവ്യത്തിൽ, മണികണ്ഠപുരമാണു തലസ്ഥാനം എന്നു പ്രസ്താവിച്ചിരിക്കുന്നു. മണികണ്ഠനെന്ന രാജാവിനാൽ സ്ഥാപിക്കപ്പെട്ടതിനാലായിരിക്കണം ഈ പേർ ഉണ്ടായതു്. അന്നു ചങ്ങനാശ്ശേരി ഒരു ജനപദമായിരുന്നോ എന്നതന്നെ സംശയമാണു്.

പുരാതനകാലങ്ങളിൽ തെക്കുംകൂർ ഒരു പ്രധാന വാണിജ്യകേന്ദ്രമായിരുന്നതായി കാണുന്നുണ്ടു്. ശ്രീബുദ്ധന്റെ കാലത്തും (ബി. സി 5-ാം നൂറ്റാണ്ടിൽ) പിൽക്കാലങ്ങളിലും പ്രചാരത്തിലിരുന്ന പഞ്ചു ചെയ്ത (കിഴിച്ച) നാണയങ്ങൾ കേരളത്തിൽ ഇന്നും അപൂർവമായി കണ്ടെത്തപ്പെടുന്നുണ്ടല്ലോ. ഈ രാജ്യത്തിലെ ബുദ്ധമതപ്രചാരത്തിന്റെയും മൗര്യഭരണകാലങ്ങളിൽ ഉത്തരഭാരതവുമായി കേരളത്തിനുണ്ടായിരുന്ന ബന്ധത്തിന്റെയും തെളിവുകൾ വഹിക്കുന്ന ഇത്തരം 306 വെള്ളിനാണയങ്ങൾ അങ്കമാലി റെയിൽവേസ്റ്റേഷനു സമീപമുള്ള ഒരു സ്ഥലത്തുനിന്നു് 1900-മാണ്ടു ലഭിക്കുകയുണ്ടായി. ഇയ്യിടെ കോട്ടയം താലൂക്കിൽ പെട്ട അകലക്കുന്നത്തുനിന്നും ഇത്തരത്തിലുള്ള 180 വെള്ളിനാണയങ്ങൾ പുരാതനവസ്തുപര്യവേക്ഷണ ഡിപ്പാർട്ടുമെന്റുകാർ കണ്ടെടുത്ത വിവരവും പ്രസ്താവ്യമത്രേ. ചരിത്രപരമായ പര്യവേക്ഷണങ്ങൾ നടത്തി കൂടുതൽ വിജ്ഞാനം സമ്പാദിക്കുന്നതുവരെ തെക്കുംകൂറിനെ സംബന്ധിച്ചുള്ള അപൂർണ്ണവും, പല നൂറ്റാണ്ടുകാലങ്ങളെ ഗ്രസിക്കുന്ന വിടവുകളാൽ വിഘടിതവുമായ ചരിത്രശകലങ്ങൾകൊണ്ടു നാം തൃപ്തിപ്പെടേണ്ടിയിരിക്കുന്നു.

തെക്കുംകൂർ ചിലകാലങ്ങളിൽ മറ്റുരാജ്യങ്ങളുടെ അധീശത്വം അംഗീകരിച്ചും തക്ക സന്ദർഭം കിട്ടുമ്പോഴെല്ലാം അധീശശക്തിയിൽനിന്നു വിമുക്തമായി സ്വാതന്ത്ര്യം പ്രാപിച്ചു കഴിഞ്ഞുകൂടി. പന്ത്രണ്ടാം നൂറ്റാണ്ടിന്റെ ആദ്യഘട്ടത്തിൽ വടക്കു് ആലുവാപ്പുഴ വരെയുള്ള രാജ്യങ്ങൾ തിരുവിതാംകൂറിനു് അധീനമായിരുന്നതിനാൽ അക്കാലത്തു തെക്കുംകൂർ തുടങ്ങിയ നാടുവാഴികൾ തിരുവിതാംകൂറിനു കീഴ്പ്പെട്ടിരുന്നു എന്നുള്ളതിനു സംശയമില്ല. എ. ഡി 1173-ൽ തിരുവിതാംകൂർ സിംഹാസനത്തിൽ ആരോഹണംചെയ്ത ശ്രീവീര ഉദയമാർത്താണ്ഡവർമ്മ, പന്തളം രാജാവിനും പൂഞ്ഞാർ രാജാവിനും കുറെ ദേശങ്ങൾ ദാനംചെയ്തതിൽനിന്നു തിരുവിതാംകൂറിന്റെ അധികാരശക്തിക്കു് ഇന്നത്തെ ഉത്തരതിരുവിതാംകൂറിൽ പെടുന്ന ഭൂഭാഗങ്ങൾ വിധേയമായിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. എന്നാൽ അധികകാലം കഴിയുന്നതിനുമുമ്പു് പ്രാബല്യത്തിലെത്തിയ കൊച്ചിരാജാവു, തിരുവിതാംകൂറിന്റെ ഉത്തരപ്രദേശങ്ങൾ കരസ്ഥമാക്കുകയും തെക്കുംകൂർ മുതലായ ചെറുരാജ്യങ്ങൾ ആ തക്കംനോക്കി സ്വതന്ത്രങ്ങളായിത്തീരുകയും ചെയ്തു. അഞ്ചാറു നൂറ്റാണ്ടുകൾക്കു മുമ്പു കൊച്ചി, തെക്കുംകൂറിന്റെയും വടക്കുംകൂറിന്റെയും ചെമ്പകശ്ശേരിയുടെയും മേൽക്കോയ്മാവകാശം സമ്പാദിക്കുകയുണ്ടായി.

ഇതിന്റെ കാരണമെന്തെന്നു് അറിയുവാൻ മാർഗ്ഗമില്ല. മാർത്താണ്ഡവർമ്മമഹാരാജാവു് ഈ രാജ്യങ്ങൾ പിടിച്ചടക്കിയപ്പോൾ നാടുവാഴികൾ കൊച്ചിയിൽ ഓടിയെത്തുകയും കൊച്ചി രാജാവു തിരുവിതാംകൂറിനോടു യുദ്ധം നടത്തുകയും ചെയ്തതു് ഈ മേൽക്കോയ്മാവകാശത്തെ അടിസ്ഥാനമാക്കിയായിരുന്നു. ചെമ്പകശ്ശേരിരാജാവിനു് ഇരിങ്ങാലക്കുട കൂടൽമാണിക്യം ക്ഷേത്രത്തിൽ ചില പ്രത്യേകാവകാശങ്ങൾ (ഈ അവകാശങ്ങളാണു് ഇന്നു തിരുവിതാംകൂറിനുള്ളതു്) സിദ്ധിച്ചതും തിരുനക്കര മഹാക്ഷേത്രം സ്ഥാപിച്ച തെക്കുംകൂർ വലിയതമ്പുരാൻ ഒന്നാംതീയതി തോറും തൃശ്ശിവപേരൂരെത്തി വടക്കുംനാഥനെ ദർശിച്ചുവന്നതും ഈ രാജ്യങ്ങൾക്കു കൊച്ചിയുമായുണ്ടായിരുന്ന വേഴ്ചയെ വെളിപ്പെടുത്തുന്നുണ്ടു്.

യൂറോപ്യന്മാർ കച്ചവടത്തിനായി ഇൻഡ്യയിൽ എത്തിയകാലത്തു് തെക്കുംകൂർ വളരെ ഐശ്വര്യത്തിൽ ഇരുന്നിരുന്നതായി കാണാം. പറിങ്കികളും ഡച്ചുകാരും തെക്കുംകൂറുമായി വ്യാപാരബന്ധം ഉറപ്പിച്ചു 16-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ കൊല്ലത്തെ ഡച്ചുപണ്ടകശാലയുടെ ചീഫ് ഡയറക്ടറായിരുന്ന ജോൺ നീഹോഫ് തന്റെ യാത്രാവിവരണങ്ങളിൽ, തെക്കുംകൂറിനെപ്പറ്റി ചിലതെല്ലാം പറയുന്നുണ്ടു്. അന്നു കേരളത്തിലേക്കും നല്ല കുരുമുളകു് തെക്കുംകൂറിലാണു് ലഭിക്കുന്നതെന്നുള്ള ഒരു വിശ്വാസം, പാശ്ചാത്യവണിക്കുകൾക്കു് ഉണ്ടായിരുന്നു. പാലാ മുളകിനു് ഇന്നുള്ളപോലെ, അക്കാലങ്ങളിൽ തെക്കുംകൂറിലെ മുളകിനു് വിപണികളിൽ കൂടുതൽ മതിപ്പും വിലയും സിദ്ധിച്ചിരുന്നിരിക്കണം.

ചങ്ങനാശ്ശേരി ഏതു വർഷത്തിലാണു് തെക്കുംകൂറിന്റെ രാജധാനിയായിത്തീർന്നതെന്നു് ഖണ്ഡിതമായി പറയുവാൻ നിവൃത്തിയില്ല. ഒരു പക്ഷേ, യൂറോപ്യൻ വ്യാപാരസംഘക്കാരുടെ ആഗമനത്തോടുകൂടി ആയിരിക്കാം. കായലിന്റെ സാമീപ്യം, ഗതാഗതസൗകര്യം, ഉപതലസ്ഥാനമായ കോട്ടയത്തിന്റെ അഭിവൃദ്ധി ഭൂപ്രകൃതിയുടെ രമണീയത, കച്ചവടത്തിനു് അനുകൂലമായ സാഹചര്യങ്ങൾ, എന്നിവയായിരിക്കാം ചങ്ങനാശ്ശേരി

# കേരളവും സിനിമാവ്യവസായവും

(സി. ജെ. തോമസ് ബി. ഏ. ബി. എൽ)

രാഷ്ട്രീയപ്രവർത്തകന്മാരും, കലാകാരന്മാരും; ചിന്തകന്മാരും പ്രവർത്തകന്മാരും നിരന്തരം ഉരുവിടാറുള്ള ഒരു പല്ലവിയാണ് "ഐക്യകേരളം." ഭരണപരമായി ഇന്നു കേരളം മൂന്നായി മുറിഞ്ഞു കിടക്കുന്നുവെന്ന പരമാർത്ഥം എല്ലാവരും അറിയുന്നുണ്ട്; അതിനെപ്പററി ഖേദിക്കുന്നുമുണ്ട്. എന്നാൽ ഐക്യകേരളമെന്ന ആശയത്തിന്റെ അടിസ്ഥാനമെവിടെയാണെന്ന് അന്വേഷിക്കുന്നവർ ചുരുക്കമാണ്. ഒരു രാജ്യത്തിന്റെയോ ജനതയുടെയോ ഐക്യം ഭരണത്തിലല്ല യഥാർത്ഥമായി സ്ഥിതിചെയ്യുന്നതു് സംസ്കാരത്തിലാണ്. തിരുവിതാംകൂറും, കൊച്ചിയും, മലബാറും കൂടിച്ചേർന്ന ഒരു രാഷ്ട്രത്തെ വിഭാവനം ചെയ്യുന്നവർ ഉദ്ദേശിക്കുന്നതു് മലയാളഭാഷ സംസാരിക്കുന്ന ജനതയുടെ ഒരു സംയുക്ത രാഷ്ട്രത്തെയാണ്. ഈ മൂന്നു വിഭാഗങ്ങൾക്ക് പൊതുവായിട്ടുള്ളതും, അവയെ ഇതരഭൂവിഭാഗങ്ങളിൽനിന്നു വേർതിരിക്കുന്നതു സംസ്കാരമാണ്! സർവ്വപ്രധാനമായ ഈ വസ്തുത മനസ്സിലാക്കിയിരിക്കുന്നതു് ഐക്യകേരളസൃഷ്ടിക്ക് അത്യന്താപേക്ഷിതമാണ്. ഇന്ന് രാഷ്ട്രീയമായ ഒരു ഐക്യകേരളം സാദ്ധ്യമല്ലാതെയാണിരിക്കുന്നതു്. അതുകൊണ്ട് ഒരു തരത്തിലുള്ള ഐക്യവും സാദ്ധ്യമല്ലെന്നർത്ഥമില്ല. സ്വാതന്ത്ര്യത്തിനും സമത്വത്തിനും വേണ്ടിയുള്ള സമരത്തിൽ ഐക്യമുന്നണിക്കു സ്ഥാനമുണ്ട്. ആ സംയുക്തസമരംതന്നെ ഐക്യകേരളസൃഷ്ടിയുടെ ശിലാസ്ഥാപനവുമായിരിക്കും. ഇതിലും വ്യാപക

---

തലസ്ഥാനമാക്കുവാനുണ്ടായ കാരണങ്ങൾ. ജയസിംഹൻ എന്ന രാജാവാണ് ഇതു സ്ഥാപിച്ചതെന്നും ഈ പേരിൽനിന്നാണ് ചങ്ങനാശ്ശേരി എന്ന പേർ ഉണ്ടായതെന്നും പറയുന്നതിൽ എത്ര വാസ്തവമുണ്ടെന്നു നിശ്ചയിക്കുക സാദ്ധ്യമല്ല. ജയസിംഹനാമത്തിൽനിന്ന് കൊല്ലത്തിനു ചെയത്തുങ്ങനാട്, ദേശിംഗനാട്ട് എന്നിങ്ങനെ നാമരൂപാന്തരമുണ്ടായി. ഇതിൽനിന്നു വ്യത്യസ്തമായി ചങ്ങനാശ്ശേരി എന്ന സംജ്ഞ വന്നുകൂടിയതെങ്ങനെ? ചങ്ങമനാട്ട്, ചങ്ങംപുഴ, ചങ്ങനാശ്ശേരി എന്നിവയിലുള്ള "ചങ്ങ"ശബ്ദത്തിന്റെ ഉൽപ്പത്തിയും അർത്ഥവും എന്തെന്നു പണ്ഡിതന്മാർ ആരായുന്നതു് ചിലപ്പോൾ പ്രയോജനകരമായിരിക്കും

കോട്ടയം തെക്കുംകൂറിന്റെ ഉപതലസ്ഥാനവും ഒരു സൈന്യകേന്ദ്രവുമായിത്തീന്നതു് 1543—നുശേഷമാണെന്ന് ഊഹിക്കാൻ ചില കാരണങ്ങളുണ്ട്. ഹിന്ദുക്ഷേത്രങ്ങൾ കവർച്ചചെയ്യുന്നതിന് പോർച്ചുഗീസ് ഗവർണ്ണറായ അഫോൺസൊ ഡിസൊസാ പടയാളികളെ നിയോഗിച്ചയച്ചതു് 1543-ൽ ആണ്. പറങ്കിപ്പട്ടാളക്കാർ തേവലക്കര തുടങ്ങിയ പല ക്ഷേത്രങ്ങൾ കൊള്ളയിട്ട് നിരവധി ധനം കരസ്ഥമാക്കി. ഇക്കൂട്ടത്തിൽ വെമ്പനാട്ടുകായൽ വഴി കപ്പലിൽ കോട്ടയത്തു വന്നിറങ്ങിയ ഒരു സംഘം പടയാളികൾ, തളിയിൽ ക്ഷേത്രത്തിൽ കടന്ന് കൊള്ള നടത്തി. സ്വർണ്ണമായും രത്നങ്ങളായും അനേകസഹസ്രം രൂപാ വിലവരുന്ന വകകൾ ഈ പറങ്കിക്കള്ളന്മാർ അപഹരിച്ചു.- ദേവവിഗ്രഹത്തിന്റെ കണ്ണുകളിൽ ഓരോ അമൂല്യരത്നം പതിച്ചിട്ടുണ്ടായിരുന്നു. ഒരു കണ്ണിലെ രത്നം ഇളകിപ്പോരാതിരുന്നതിനാൽ പടയാളികളിലൊരുവൻ ഏതോ ആയുധം പ്രയോഗിച്ച് അതു കുത്തിയെടുക്കുകയും ആ ശ്രമത്തിനിടയിൽ വിഗ്രഹത്തിന്റെ ആ കണ്ണ് അടർന്നുപോകുകയുംചെയ്തു. തളിയിൽ ദേവൻ "ഒററക്കണ്ണ"നായതിങ്ങനെയാണ്. ഈ കൊള്ള നടന്നകാലത്തു് ക്ഷേത്രത്തിനു ചുററി ഒരു കോട്ട ഉണ്ടായിരുന്നില്ലെന്നു വിചാരിക്കുന്നതിൽ എന്താണബദ്ധം? കോട്ടയും, അതു കാത്തുരക്ഷിപ്പാൻ ഭടന്മാരും ഉണ്ടായിരുന്നു എങ്കിൽ ഒരു ചെറുസംഘം പറങ്കിക്കള്ളന്മാർ ആ ആക്രമം പ്രവർത്തിക്കുമായിരുന്നില്ല. തളിക്കോട്ട കെട്ടിയിട്ട് 450 വർഷത്തിൽ അധികമായിട്ടില്ലെന്നാണ് ഐതിഹ്യങ്ങളുടെ സമ്പാദകനായിരുന്ന നിര്യാതനായ കൊട്ടാരത്തിൽ ശങ്കുണ്ണി അവർകൾ അഭിപ്രായപ്പെട്ടിട്ടുള്ളതു്. ഈ കാലത്തിൽനിന്ന് അൻപതുവർഷം കുറച്ചാൽ തളിക്കോട്ട നിർമ്മിച്ച ആണ്ടിനോടു വളരെ അടുത്തുചെന്നേക്കുമെന്നാണ് ഈയുള്ളവരുടെ വിനീതമായ അഭിപ്രായം. കോട്ടയകം എന്നതിൽനിന്നാണ് കോട്ടയത്തിന്റെ ഉൽപ്പത്തി. കോട്ടയില്ലാതെ കോട്ടയം ഉണ്ടാകുകയില്ലെന്നു പറയേണ്ടതില്ലല്ലൊ. അതിനാൽ കോട്ടയം എന്ന പേർ ഉണ്ടായിട്ട് 400 വർഷത്തിലധികം ആയിട്ടില്ലെന്നു വിചാരിക്കുവാനാണ് ന്യായമുള്ളതു്.

ചങ്ങനാശ്ശേരിയിൽ ഇന്നും നിലനില്ക്കുന്ന നീരാഴിക്കൊട്ടാരമായിരുന്നു തെക്കുംകൂർ രാജകുടുംബത്തിന്റെ അന്നത്തെ ആസ്ഥാനം. തെക്കുംകൂറിന്റെ അധഃപതനത്തിനുശേഷമായി 963—ൽ ഉണ്ടായ മൈസൂർകടുവായുടെ പടയോട്ടക്കാലത്തു്, മലബാറിൽനിന്ന് ഓടി രക്ഷപ്പെട്ട പരപ്പനാട്ടു രാജകുടുംബക്കാർക്ക് കാർത്തികതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ട് ഈ കൊട്ടാരം കല്പിച്ചുനൽകി. ഈ രാജകുടുംബമാണ് ഇന്നും ചങ്ങനാശ്ശേരിയിൽ താമസിക്കുന്നതു്.

തെക്കുംകൂർ രാജാക്കന്മാരുടെ മന്ത്രിസ്ഥാനം വടക്കു കോഴിക്കോട്ടുനിന്നു വന്ന ഒരു ഉണ്ണ്യാതിരികുടുംബക്കാരും, പടത്തലവൻസ്ഥാനം വാഴപ്പള്ളത്തു പണക്കർകുടുംബക്കാരുമാണ് പാരമ്പര്യവഴിക്കു വഹിച്ചുവന്നതു്. ഇവർ ഇന്നുമുണ്ട്. ഉണ്ണ്യാതിരികുടുംബക്കാർ, [illegible]ക്കൂർ രാജവംശക്കാർ ഇന്നു താമസിക്കുന്ന [illegible]യിൽ (കോട്ടയം പട്ടണത്തിനു സമീപം) തന്നെ പാർത്തുവരുന്നു. ഇവരുടെ കുടുംബക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നതു് തിരുവളയനാട്ടു ഭഗവതിയെയാണ്. സാമൂതിരി കുടുംബവുമായി ചില ബന്ധങ്ങൾ ഇവർക്കുമുണ്ടെന്നുള്ള ഐതിഹ്യത്തിന് ഇതു് ഉപോൽബലകമായിരിക്കുന്നു.

—O—

വും സുസ്ഥിരവുമായ ഒന്നാണ് നമ്മുടെ പൊതു സംസ്കാരത്തെ വളർത്തുകയെന്നതു്. അതിന്റെ ഒരു വശം മാത്രമാണ് മലയാള ചലച്ചിത്ര നിർമ്മാണം.

കേരളത്തിനു് സ്വന്തമായ ഒരു സംസ്കാരമുണ്ടു്. അതു് ഇന്നു പ്രതിഫലിപ്പിക്കുന്ന പ്രക്ഷേപണ പരിപാടിയോ, സിനിമയോ ഇല്ലെന്നു മാത്രം. സിനിമയിൽ നമുക്കു കിട്ടുന്നതു്, കുറെ തമിഴ്കഥകളാണ്. ഭാര്യ ഭർത്താവിനെ നിരന്തരം പ്രഹരിക്കുക, രാഗാലാപം ചെയ്യുന്ന ഒരു കോമരത്തെ കഴുത്തിൽ കടുക്കനുമിട്ടു് കുറേനേരം പ്രദർശിപ്പിക്കുക, ഈശ്വരപൂജയും, പ്രണയമില്ലാത്ത ശൃംഗാരവും കൂട്ടിക്കുഴഞ്ഞ ചില വികാരബന്ധങ്ങൾ വിതരണം ചെയ്യുക; ഇത്രയായാൽ ഒരു തമിഴ് ചിത്രമായി. വേണമെങ്കിൽ പേരിന്റെ ആദ്യം "ഭക്ത" എന്നുകൂടി ചേർത്തേക്കണം. മലയാളചിത്രങ്ങളുടെ കഥ ഇതിലും കഷ്ടമാണ്. അവയെല്ലാം, തമിഴന്റെ തലയിൽ കേരളത്തെപ്പററി കടന്നുകൂടിയ മിഥ്യാബോധങ്ങളുടെ ഒരു വിസർജ്ജനമാണ്. തമിഴന്റെ സാമുദായികനീതികൾ നമുക്കു് സ്വീകാര്യമല്ല. അവന്റെ മതം മദ്ധ്യാഫ്രിക്കയിലെ കാപ്പിരികളുടേതിൽനിന്നു് ഉയർന്നതല്ല. കേരളത്തിന്റെ കലാസമ്പത്തിനോടു് കിടപിടിക്കാൻ തമിഴനു് ഒന്നുംതന്നെയുണ്ടെന്നു പറഞ്ഞുകൂടാ. ഭരതനാട്യവും, കർണ്ണാടകസംഗീതവും അവരുടേതാണെന്നു് വാദമില്ല. പക്ഷെ ഭരതനാട്യം കഥകളിയോടുപമിച്ചുനോക്കുകയും കർണ്ണാടകസംഗീതം രണ്ടുകൂട്ടർക്കും പൊതുവായിട്ടുള്ളതാണെന്നു സ്മരിക്കുകയും ചെയ്യുമ്പോൾ കേരളത്തിന്റെ അഭിമാനത്തിനു് അവകാശമുണ്ടോ എന്നു് തെളിയുന്നതാണ്. പക്ഷെ ഈ അവകാശം ജീവിക്കണമെങ്കിൽ അതു് പ്രായോഗികമാകണം. ഇന്നത്തെ ഏററവും പ്രചാരംകൂടുതലുള്ള കലാവീഥി ചലച്ചിത്രമാണ്. സ്വന്തം സംസ്കാരത്തെ വിജയകരമായി പ്രതിഫലിപ്പിക്കുന്ന മലയാളചിത്രങ്ങൾ മലയാളികളുടെ നേതൃത്വത്തിൽ തയാറാകുന്നതിനാണ് കേരളത്തിലെ ധനാഢ്യന്മാർ പരിശ്രമിക്കേണ്ടതു്. പറയത്തക്കതായി മൂന്നു മലയാളചിത്രങ്ങൾ ഉണ്ടായതു് മൂന്നും തമിഴരാണ് ഉണ്ടാക്കിയതു്. അതിനുള്ള പരാജയം അതിലുണ്ടുതാനും.

പക്ഷെ ഈ സന്ദർഭത്തിൽ ഒരുസംശയമുണ്ടായേക്കാം. കേരളത്തിനു് ഒരു പ്രത്യേക കലയുണ്ടെന്നു സമ്മതിക്കാമെങ്കിലും, സിനിമാ നിർമ്മാണത്തിനു മാത്രം കഴിവു് നമുക്കുണ്ടോ എന്നു്. അതിനുത്തരമായി സിനിമായ്ക്കു വേണ്ട അതിപ്രധാന ഘടകങ്ങളുടെ വെളിച്ചത്തിൽ നമ്മുടെ സമ്പത്തു് നമുക്കു് ഒന്നു പരിശോധിച്ചുനോക്കാം. ഒന്നാമതായി സംഗീതംതന്നെയാകട്ടെ. സംഗീതവിദ്വാന്മാരായ [illegible] വാസുദേവൻനായരും കാർത്തികപ്പള്ളി മാർഭാഗവതരും ജനിച്ചനാട്ടിൽ കർണ്ണാടകസംഗീതം അവശ്യത്തിനില്ലെന്നു് ആരും വാദിക്കുകയില്ലല്ലോ. പോരെങ്കിൽ കേരളത്തിനു സ്വന്തമായി ഒരു സംഗീത[illegible]ണ്ടു്. സ്വാതിതിരുനാളിന്റെ നാടു് സംഗീതത്തിനു പുറകിലാകുമെന്നു ഭയന്നു് ചലനചിത്രനിർമ്മാണത്തിൽനിന്നു പിന്തിരിയാനവകാശമില്ല. ഇതിലുമുപരിയായി മറെറാന്നുള്ളതു, കേരളത്തിൽ സംഗീതത്തിനുണ്ടായിട്ടുള്ള പുരോഗതിയാണ്. ഹിന്ദിഗാനങ്ങൾക്കും, പാശ്ചാത്യസംഗീതത്തിനും കേരളത്തിൽ ലഭിക്കുന്ന സ്വീകരണം അത്ഭുതാവഹമാണ്. സംഗീതത്തിനു ഹാർമണിയിൽക്കൂടിയല്ലാതെ ഇനി പുരോഗതിയില്ലെന്നു തീർത്തു പറയാം. അതിനുള്ള പശ്ചാത്തലവും കേരളത്തിലുണ്ടു്. ഇതിനു നാം യൂറോപ്യൻ മിഷ്യനറിമാരോടു കൃതജ്ഞരായിരിക്കേണ്ടതാണ്. പാശ്ചാത്യ സംഗീതോപകരണങ്ങളിൽ വൈദഗ്ദ്ധ്യം സമ്പാദിച്ച അനേകർ നാട്ടിലുണ്ടായതും ഈ മിഷ്യനറിമാരുടെ സേവനംകൊണ്ടാണ്.

നൃത്തത്തിന്റെ കാര്യമാണെങ്കിൽ, സാങ്കേതികമായി പരിഷ്കരിച്ച കഥകളിയോടു കിടനിൽക്കാൻ ലോകത്തിലെ ഒരു നൃത്തസമ്പ്രദായത്തിനും കഴിവുണ്ടാകയില്ല. മാധവനും, ഗോപിനാഥനും, കൃഷ്ണൻകുട്ടിയും കേരളസന്താനങ്ങളാണല്ലോ. അന്നാ പാവ്ലോവായും, ഉദയശങ്കറും, സാധനാബോസും കേരളീയ നൃത്തത്തെയും, നർത്തകന്മാരെയും അഭിനന്ദിക്കുന്നെങ്കിൽപിന്നെ ആരാണ് അഭിനന്ദിക്കാത്തതു്.

സി. ഐ. പരമേശ്വരൻപിള്ള, കൈനിക്കര കുമാരപിള്ള, എം. എസ്. നമ്പൂതിരി മുതലായ കേരളീയനടന്മാരുടെ അഭിനയപാടവം ഹിന്ദിയിൽപോലും അപൂർവ്വമായിട്ടേ അതിശയിക്കപ്പെടാറുള്ളുവെന്നു പറഞ്ഞാൽ അതിൽ അതിശയോക്തിയുണ്ടായിരിക്കുകയില്ല. അഭിനയകലയിൽ ഇന്ത്യയ്ക്കു് നേതൃത്വംകൊടുക്കാനുള്ള കഴിവു കേരളത്തിനുണ്ടു്.

കലയുടെ മാഹാത്മ്യവും കലാകാരന്മാരുടെ കഴിവും കഴിഞ്ഞാൽ മററു ചില കാര്യങ്ങളും കൂടി നോക്കേണ്ടതുണ്ടു്. കേരളത്തിൽ ഒന്നാംതരം കഥാകാരന്മാരുണ്ടു്; നാടകകൃത്തുക്കളുണ്ടു്; ഗാനരചയിതാക്കളുമുണ്ടു്. സിനാറിയോ (സിനിമാക്കഥ) എഴുതുവാൻ കഴിവുള്ളവരും ആവശ്യമുള്ളപ്പോൾ ഉണ്ടാകും.

ഇത്രയെല്ലാമായിട്ടും കേരളത്തിലെ വ്യവസായപ്രമുഖന്മാർ ഈ രംഗത്തു് ഒരു പരിശ്രമവും നടത്താത്തതെന്താണെന്നു് അത്ഭുതം തോന്നുന്നുണ്ടു്. ഒന്നോ രണ്ടോ കമ്പനികൾ രൂപവൽക്കരിക്കപ്പെട്ടിട്ടുണ്ടു്. പക്ഷെ സാധാരണ എല്ലാ വ്യവസായത്തിനും മുന്നിട്ടുനിൽക്കുന്ന പല സ്ഥാനങ്ങളും ഇന്നും മൌനമായിട്ടിരിക്കുകയാണ്. ഇതിനു വ്യവസായികൾ സാധാരണയായി പറയുന്ന കാരണം മലയാളചിത്രങ്ങൾ നഷ്ടമാണെന്നതാണ്. "ബാലനും" "ജ്ഞാനാംബിക"യും നഷ്ടമായിരുന്നോ എന്നു് അന്വേഷിക്കേണ്ടതാണ്. മലയാളികൾ ഈ വ്യവസായത്തിൽ പ്രവേശിക്കാതിരിക്കുവാൻ തമിഴർ ചെയ്യുന്ന പ്രചരണത്തിൽ പെട്ടുപോകുന്നതു പോരായ്മയാണ്. കേരളത്തിലെ തീയേററുകളുടെ എണ്ണം തിട്ടപ്പെടുത്തിയ ഒരു പട്ടിക എടുത്തുകാണിച്ചുകൊണ്ടാണ് ഈ വാദം പോകുന്നതു്. മലയാളചിത്രങ്ങൾ തമിഴ്നാട്ടിൽ പ്രചരിക്കയില്ലെന്ന അഭിപ്രായത്തിന്മേലാണ് ആലോചന. "ഭക്തഗൌരി"യും "ഭൂലോകരംഭ"യും കേരളത്തിൽ വിലപ്പോകുമെങ്കിൽ മലയാളംചിത്രങ്ങൾക്കു തമിഴ്നാട്ടിൽ പ്രചാരം സിദ്ധിക്കുകയില്ലെന്നു ധരിക്കുന്നതു ശരിയല്ല. പ്രത്യേകിച്ചും നൃത്തപ്രധാനമായ ചിത്രങ്ങൾ തമിഴ്നാട്ടിലെന്നല്ല, ഭാരതമൊട്ടുക്കു പ്രചരിക്കും.

വിഷയങ്ങളും വേണ്ടിടത്തോളമുണ്ടു്. മതപരമോ, ചരിത്രപരമോ, സാമുദായികമോ ആയ എത്രയെത്ര ഇതിവൃത്തങ്ങൾ നമുക്കുണ്ടു്. വിജ്ഞാനപ്രദമായ ഡോക്കുമെന്ററി ചിത്രങ്ങൾ പ്രകൃതിസുന്ദരമായ കേരളത്തിൽ കഴിയുന്നിടത്തോളം മറെറാരു രാജ്യത്തും കഴിയുന്നതല്ല. ഒന്നുമാത്രമേ വേണ്ടു; ദേശാഭിമാനവും, സംഘടനാസാമർത്ഥ്യവും തികഞ്ഞ ഒരു വ്യവസായി.

# വിപ്ളവവും പരിവർത്തനവും

## സാഹിത്യകലയെ എങ്ങനെ ബാധിക്കാം?

[കൊട്ടപ്പുന്ന ഗോവിന്ദഗണകൻ]

മനുഷ്യവർഗ്ഗചരിത്രം പ്രകടമായ രീതിയിൽ പ്രഖ്യാപിക്കുന്നതു ലോകം അപരിഹാര്യമായ പരിവർത്തനത്തിനു് എന്നും വിധേയമാണെന്നാണു്. ഭൂതകാലത്തിന്റെ ശതാബ്ദങ്ങൾ സൂക്ഷിക്കുന്ന തത്വകോശങ്ങളും ആദർശസംഹിതകളും അനേക പരിവർത്തനങ്ങളുടെ നഗ്നയാഥാർത്ഥ്യങ്ങളല്ലെയൊ? അതെ, മതവും തത്വജ്ഞാനവും ശാസ്ത്രവും എല്ലാം പരിവർത്തനങ്ങളുടെ പരിണതഫലങ്ങൾ തന്നെയല്ലെയൊ? മനുഷ്യരാശിക്കു ഏക രചിതത്തിൽ അങ്ങനെ നിൽക്കുവാൻ എന്നുകൊണ്ടോ സാദ്ധ്യമല്ല എന്ന [illegible] സത്യംമാത്രമാണു് പരിവർത്തനങ്ങളിൽ നിന്നും അവധാര്യമായ രഹസ്യം. തത്ത ഉഗ്രപരിവർത്തനങ്ങളുടെ പശ്ചാത്തലത്തിൽ "അരയും തലയും മുറുക്കിനിൽക്കുന്ന യോദ്ധാവു്" വിപ്ലവം ഒന്നുമാത്രമാകുന്നു. ഒരു പരിവർത്തനം അവശ്യം സംഭവിക്കണമെങ്കിൽ, ഒരു വിപ്ലവം വഴി തെളിച്ചുകൊടുക്കുകതന്നെ വേണം. ആകയാൽ, എല്ലാ പരിവർത്തനങ്ങളും വിപ്ലവാത്മകങ്ങളെന്നു് സാരം.

സാമാന്യമായി, വിപ്ലവത്തെ, ആന്തരം, ബാഹ്യം എന്നു് രണ്ടു പ്രകാരത്തിൽ വിഭജിക്കാം. ആന്തരം തത്വാദർശപരങ്ങളും, ബാഹ്യം വർഗ്ഗ, സമുദായ, രാഷ്ട്രപരങ്ങളും ആകുന്നു. ഭൂതകാലവിപ്ലവങ്ങൾ ഒന്നടങ്കം ആന്തരത്തെ ഗുരുവായും ബാഹ്യത്തെ ലഘുവായും പരിപോഷിച്ചുപോന്നിട്ടുള്ളവയാണെന്നു ചരിത്രം തെളിയിക്കുന്നു. തത്വജ്ഞാനികളും മതസ്രഷ്ടാക്കളും ആന്തരവിപ്ലവത്തിന്റെ ജനയിതാക്കളും, ഉത്ബോധകരുമായിരുന്നു. അക്കാരണത്താൽ അവർക്കു ബാഹ്യവിപ്ലവത്തെ യഥാർത്ഥം ഉത്തേജനം ചെയ്യുവാൻ സാധിക്കാതെ വന്നു. ആന്തരംകൊണ്ടു ബാഹ്യം ക്രമീകൃതമായിക്കൊള്ളുമെന്നവർ വിചാരിച്ചിരുന്നിരിക്കണം. വർഗ്ഗ സമുദായ രാഷ്ട്രങ്ങളാകുന്ന ബാഹ്യഘടകങ്ങൾ ആന്തരവിപ്ലവചിഹ്നങ്ങളായ തത്വങ്ങളുടെയും, ആദർശങ്ങളുടെയും, അടിയൊഴുക്കിൽ അലിഞ്ഞുചേർന്നുകൊള്ളുമെന്നവർ സുദൃഢം നിശ്ചയിച്ചിരുന്നിരിക്കണം. എന്തായാലും അവ വിജയിച്ചു എന്നു പറയാൻ നിവൃത്തിയില്ല. "പെറുക്കാൻ ചെയ്തതു് കുടുക്കാൻ" എന്ന മട്ടിൽ വർഗ്ഗവും സമുദായവും, രാഷ്ട്രവും, അതാതിടങ്ങളിൽ പൂർവ്വാധികം പ്രബലതയോടെ ഉറച്ചിരിക്കയാണല്ലോ ഉണ്ടായതു്. ആന്തരികവിപ്ലവം വിജയം വരിച്ചിരുന്നുവെങ്കിൽ ബാഹ്യം ഇങ്ങനെ, വിഭിന്നവും അസ്വസ്ഥവും ആകുമായിരുന്നില്ല.

ഒരു കൃഷ്ണനോ, ഒരു ബുദ്ധനോ, ഒരു ചാർവ്വാകനോ സാധിച്ചില്ല ആന്തരികവിപ്ലവത്തെ ബാഹ്യപരിവർത്തനകോടിയിൽ ഫലപ്രദമാംവണ്ണം പ്രായോഗികമാക്കുവാൻ. കൃഷ്ണൻ വേദാന്തവും, ബുദ്ധൻ അഹിംസയും, ചാർവാകൻ നിരീശ്വരത്വവും ആന്തരികവിപ്ലവത്തിന്റെ ചിഹ്നങ്ങളായി ലോകസമക്ഷം കാഴ്ചവച്ചു. അതിന്റെ ഫലം, ഒരു വേദാന്തമതവും, ഒരു ബുദ്ധമതവും, ഒരു ചാർവ്വാകമതവും, വർഗ്ഗ, സമുദായ, രാഷ്ട്രവാദങ്ങളോടുകൂടെ ജന്മമെടുക്കയും വളരുകയുമായിരുന്നു. ഇതിന്റെ എല്ലാം അർത്ഥം എന്താണു്? കൃഷ്ണന്റെ വേദാന്തവും ബുദ്ധന്റെ അഹിംസയും ചാർവാകന്റെ നിരീശ്വരത്വവും പാരമാർത്ഥികമായ വിപ്ലവബീജത്തെയല്ല അവാപം ചെയ്തതെന്നു മാത്രമാണു്. അല്ലെങ്കിൽ പരസ്പരം വളരെ വൈജാത്യവും വൈരസ്യവും ചേർന്ന ഘടകങ്ങളെ സൃഷ്ടിച്ചു ബാഹ്യത്തെ അലങ്കോലപ്പെടുത്തുമായിരുന്നില്ല. വർഗ്ഗ, സമുദായ രാഷ്ട്ര, വാദങ്ങളിൽ ധ്രുവാന്തരങ്ങളല്ലെയൊ, വേദാന്തമതവും, ബുദ്ധമതവും ചാർവ്വാകമതവും. ചെമ്പു ശുദ്ധിചെയ്തു ക്ലാവു മാററാൻ ശ്രമിച്ചു. ആ ശ്രമംകൊണ്ടു് ക്ലാവു് മാറിയില്ലെങ്കിൽ, ആ ശുദ്ധി ശരിയായ ശുദ്ധിയെന്നു് എങ്ങനെ പറയാം? അതുകൊണ്ടു് അവ അപ്പാടെ അപ്രായോഗികതയിൽ പരാജയം അടഞ്ഞുപോയി എന്നു തീർത്തു പറയാം. ഇങ്ങനെ നോക്കിയാൽ കാണും ഭൂതകാലവിപ്ലവങ്ങൾ ആന്തരങ്ങളും തദ്വാരാ സംജാതമായ പരിവർത്തനം ബാഹ്യത്തെ നിയന്ത്രിക്കുവാൻ ദുർബ്ബലങ്ങളുമാണെന്നു്.

ബാഹ്യപരിവർത്തനം വിജയകരമായി സാധിക്കണമെങ്കിൽ ബാഹ്യാധിഷ്ഠാനത്തിൽ ഒരു വിപ്ലവം ഉണ്ടായേകഴിയൂ. ബാഹ്യത്തിന്റെ അധിഷ്ഠാനം ദൈനംദിനജീവിതം അല്ലാതെ മറ്റൊന്നുമല്ലതാനും. ആ ജീവിതത്തിലൊരു വിപ്ലവം അനിർവാര്യം സംഭവിക്കേണ്ടിയിരിക്കുന്നു. എങ്കിൽ മാത്രമെ ബാഹ്യം സുഗമവും സുകരവുമായി നിലയുറയ്ക്കുകയുള്ളൂ. അല്ലാതെ ആന്തരംകൊണ്ടു ബാഹ്യംക്രമീകരിക്കാൻ പ്രയാസമാണെന്നു ചരിത്രം നമ്മെ കാണിച്ചുതരുന്നുണ്ടല്ലോ. ബുദ്ധനും, കൃഷ്ണനും ചാർവ്വാകനും ആധുനികതയുടെ മുമ്പിൽ പരാജയപ്പെട്ടുപോകുന്നതിന്റെ രഹസ്യം ഇതാണു്. ആന്തരംകൊണ്ടു ബാഹ്യം ശരിയായിക്കൊള്ളുമെന്നവരെല്ലാം വിചാരിച്ചു. ഇന്നു് അതത്രയും തെററിപ്പോയെന്നു കണ്ടുകഴിഞ്ഞു ബാഹ്യപരിവർത്തനം ക്രമീകൃതമായാൽ ആന്തരം, പ്രചോദനം കൊള്ളുവാൻ ആരുടെയും ഉൽബോധനം ആവശ്യമില്ല. അങ്ങനെയുണ്ടാകുന്ന ആന്തരിക വിപ്ലവം സ്ഥാപിതങ്ങളായ തത്വവാദങ്ങളെയും ആദർശങ്ങളെയും തകിടംമറിക്കുകയില്ലെന്നു എങ്ങനെ പറയാം? തീർച്ചയായും ഐദംപര്യേണ ആരാധിച്ചും സ്വീകരിച്ചും [illegible]രുന്ന എല്ലാ നിയമകങ്ങളും ഒന്നോടെതിരിഞ്ഞുവ[illegible] നിവൃത്തിയില്ല. സകല വസ്തുക്കളെയും വസ്തുതകളെയും ബാധിക്കുന്ന ആ വിപ്ലവത്തിൽനിന്നു കലാസാകല്യത്തിനു ഒഴിഞ്ഞുനിൽക്കാൻ എങ്ങനെ കഴിയും? പ്രത്യുത കലകളെയായിരിക്കും അവ ആദ്യം ബാധിക്കാവുന്നതു്.

ഒരു പൊളിച്ചെഴുത്തു കലകൾക്കാകമാനം അസന്ദിഗ്ദ്ധം ആവശ്യമായിവരാം. ഇതഃപര്യന്തമുള്ള കലാ

ബോധം ഭൂതകാല പരിവർത്തനഫലമായ ചില സാങ്കേതികങ്ങളെ ആശ്രയിച്ചു നിൽക്കുന്നതാണല്ലോ. നൂതനമായൊരു സംവിധാനം ആവിർഭവിക്കുന്നപക്ഷം ആ സാങ്കേതികങ്ങൾക്കങ്ങനെ നീണ്ടുനിവർന്നുനിൽക്കാൻ സാദ്ധ്യമല്ലെന്നു് അസന്ദേഹമാകുന്നു. മനുഷ്യകത്തിന്റെ അഭിരുചിയും ആവശ്യവും മാറുമ്പോൾ ഭൂതകാലം സൂചിപ്പിക്കുന്ന തത്വവും ആദർശവും ഒക്കെ മണ്ണടിയുകയില്ലേ. തത്വജ്ഞാനവും ശാസ്ത്രവും അല്ല എല്ലാംതന്നെയും പരിവർത്തനത്തിനു് വിധേയമാവുകയില്ലേ?

കലയുടെ സൂക്ഷ്മമായ അവലംബം ജീവിതമായിരിക്കെ ആ ജീവിതം പുതിയൊരു പരിവർത്തനത്താൽ രൂപവത്കൃതമാകുന്നപക്ഷം കലയുടെ സ്വഭാവവും പാടേ മാറേണ്ടതാണല്ലോ. കല സ്വതന്ത്രമാണെന്നു വാദിക്കുന്നവർക്കും ഈ അഭിപ്രായത്തോടു വിയോജിക്കാൻ സാധിക്കുകയില്ല. കാരണം ജീവിതാനുഷംഗിയായ "സ്വം"—അതേ—ഹൃദയം ജീവിതപരിവർത്തനത്തോടൊപ്പം പരിവർത്തിക്കാതിരിക്കയില്ല. ഭൂതകാലത്തിന്റെ ഹൃദയവികാരങ്ങൾ ഇന്നു എത്രയെല്ലാം നിലകളിൽ മാറിയിട്ടില്ല. ശോകാന്തങ്ങളായ കഥകളും മറ്റും ഒരു കാലത്തു് ഹൃദയവർജ്ജകങ്ങളായിരുന്നു. ഇന്നു് അവയ്ക്കു് അത്രതന്നെ സ്ഥാനമില്ലല്ലോ. "മൂരിശൃംഗാരം" ആസ്വദിക്കുവാൻ ഇന്നു ജനസാമാന്യത്തിനു് വളരെ ഇഷ്ടമില്ല. വീര, ബീഭത്സ, ഭയാനക, രസങ്ങൾ ഇന്നു് ഉണ്ടോ എന്നു് കൂടെ സംശയിക്കേണ്ട നിലവന്നിട്ടുണ്ടു്. ഇങ്ങനെ രസങ്ങൾക്കും, ഭാവങ്ങൾക്കും, ഇപ്പോൾതന്നെ സാരമായ വ്യതിചലനം സംഭവിച്ചിട്ടുണ്ടു്. ബാഹ്യപരിവർത്തനം സമ്യക്കായിട്ടും സാധിതമാകുമ്പോൾപിന്നെ അവയുടെ കാര്യം പറയേണ്ടതില്ലല്ലോ. ആ നിലയിൽ, കലാസാകല്യത്തിനു മാറാതിരിക്കുവാൻ കഴിയുമോ? ഹൃദയവും, വികാരവും, പരിവർത്തനാത്മകങ്ങളെന്നു സമ്മതിക്കുന്നെങ്കിൽ തീർച്ചയായും കലയും കലാസാമഗ്രികളും പരിവർത്തനാത്മകങ്ങൾതന്നെ.

കരുണരസം ആസ്വാദ്യമാകുന്നതു് ദുഃഖകരമായ പരിതഃസ്ഥിതികൾ നമുക്കു് അനുഭവവിഷയങ്ങളാകുമ്പോഴാണല്ലോ. നേരേമറിച്ചു ദുഃഖവും ദുരിതവും ഇല്ലാത്തൊരവസ്ഥയിൽ കരുണം എങ്ങനെയായി ഭവിക്കും? ഇമ്മട്ടു് രസങ്ങൾക്കു് സ്ഥായിയായ പരിവർത്തനമോ ഏകദേശനാശമോ സംഭവിക്കാവുന്നതാണു്. അപ്പോൾ കലകളെല്ലാം രൂപവും, ഭാവവും മാറി നവീനവിധാനങ്ങളോടെ ഉദയംകൊള്ളുകതന്നെ വേണം. ഇതൊരു സ്വപ്നദർശനമാണെന്നു വിചാരിക്കേണ്ട. ജീവിതത്തിനൊരടിസ്ഥാനപരിവർത്തനം ഉണ്ടായാൽ മാത്രം മതിയാകും. കല ശാശ്വതികമെന്നു വാദിക്കുന്നവർ ഇങ്ങനെയൊരു ഭാവിദർശനം വിഭാവനം ചെയ്തുനോക്കട്ടെ. ജീവിതം മാറുന്നതനുസരിച്ചു തദ്ദീപകങ്ങളായ എല്ലാം മാറിക്കൊണ്ടിരിക്കുമെന്നു സാരം. അല്ലെങ്കിൽ വ്യക്തി[illegible] വളർച്ചയെ പൊക്കിക്കാണിക്കുന്ന ഭൂതകാല വി[illegible]ത്രമേ ഇനിയുമുണ്ടാകാവൂ. ആ തിരിച്ചടിയിലേക്കു ജനത മുഖം തിരിക്കുമെന്നു വിചാരിക്കുക യുക്തിസഹജവുമല്ല.

---

# വേണ്ടാത്തവർ

(കാകളി)

(നാലാങ്കൽ കൃഷ്ണപിള്ള എം എ എൽ റ്റി)

ലോകത്തിനാവശ്യമില്ലായിരിക്കണം
ശോകത്തിൽനീറുന്നസാധുലക്ഷങ്ങളെ
മർദ്ദനത്തിൻചാട്ടകൊണ്ടുപുറംപൊട്ടി
രക്തമൊലിച്ചുകിടക്കുന്നവർകളെ
ദാരിദ്ര്യയക്ഷിചവച്ചുതുപ്പീടിന
ദാരുണമായുള്ള 'ശൽക്കഷണ'ങ്ങളെ
പൊട്ടക്കുടിൽകളിൽനിന്നുംമനോജ്ഞമായ്
പൊട്ടിപ്പുറപ്പെടുംശോകകാവ്യങ്ങളെ,
നിത്യംകലാംബികതൻചേവടികളെ
രക്തപുഷ്പങ്ങളാൽപ്പൂജചെയ്വോർകളെ;
ഘോരകാമഭ്രാന്തരുമായിമല്ലിട്ടും
ചാരിത്രഹാരമണിയുന്നസ്ത്രീകളെ,
രാപ്പകലാത്മാർത്ഥതയോടുതൻജാതി
വേർപ്പിൽക്കുളിച്ചുചെയ്തീടുംമറയരെ,
സത്യവുംനീതിയുംനട്ടുനനച്ചിടും
സൽഗുണനിഷ്ഠരാംസാത്വികന്മാർകളെ,
സ്വാതന്ത്ര്യശീലരെ,ബുദ്ധിസമ്പന്നരെ,
കൈതവംതീണ്ടാത്തസാധുമതികളെ,
കണ്ണീരുമായിക്കഴിയുമിവരൊക്കെ
മണ്ണടിഞ്ഞാലെന്തുനഷ്ടംജഗത്തിനു്?
കാപട്യമല്ല,വിജയപതാകയും
ഹാ,പാറപ്പിച്ചുചരിപ്പതെവിടെയും!?

---

# TEH ANANDAM RUBBER CO., LTD.

(Incorporated in Travancore in 1941)

REGISTERED OFFICE:-

## Manalel Building, Nattakam, Kottayam.

CAPITAL:

AUTHORISED : : : Rs. 5,00,000

DIVIDED INTO 25,000
ORDINARY SHARES OF RS. 10/- AND 25,000 7% CUM.
PREF. SHARES OF RS. 10/- EACH.

| | | | |
|---|---|---|---|
| ISSUED & PAID UP | ORDINARY : | Rs. | 2,50,000 |
| | PREFERENCE : | Rs. | 2,50,000 |

DEBENTURES

1750 6% TRAVANCORE TAX FREE DEBENTURES OF RS. 100 EACH

**Board of Directors:**

A. V. Mathew Esq. M. A. M. Muthuraman Chettiar Esq.
T. Kuruvilla Thomas Esq. A. V. George Esq.
C. J. Kurian Esq.

MANAGING AGENTS:

## A. V. George & Company Limited, Kottayam,

TRAVANCORE

# തലേലെഴുത്ത്

[കുര്യൻ തൈക്കടവിൽ ബി. ഏ. ബി. എൽ]

വിധിയെന്നോ, ഈശ്വരേച്ഛയെന്നോ, ശിരോലിഖിതമെന്നോ, തലേലെഴുത്തെന്നോ, നിങ്ങൾക്ക് ഇഷ്ടമുള്ള എന്തെങ്കിലും പേരുപറഞ്ഞുകൊള്ളുക—അങ്ങനെ ഒന്ന് ഉണ്ടെന്നുതന്നെ ഞാൻ തീർത്തുപറയും. സർവ്വ ജീവജാലങ്ങളുടെയും ഉത്ഭവം, പരമാന്ത്യം, ഗതിവിഗതികൾ, ജയാപജയങ്ങൾ എന്നിവയെല്ലാം അവയുടെ ഉത്ഭവത്തിനു കാരണഭൂതനായ മഹച്ഛക്തിയാൽ മുമ്പിനാലെ നിർണ്ണയിക്കപ്പെട്ടിട്ടുണ്ടെന്ന് ഈ ലോകഗതിയെ സൂക്ഷ്മമായി അവലോകനം ചെയ്യുന്ന ഏവർക്കും ബോദ്ധ്യമാകും. മനുഷ്യന്റെ സുഖദുഃഖങ്ങൾക്കും ജയാപജയങ്ങൾക്കും കാരണക്കാരൻ അവൻ തന്നെയാണെന്നുള്ള സിദ്ധാന്തത്തോട് യോജിക്കുവാൻ വഴികാണുന്നില്ല. ഈശ്വരൻ നിർണ്ണയിച്ചിട്ടുള്ളപ്രകാരമാണ് ലോകഗതി തുടർന്നുകൊണ്ടിരിക്കുന്നതു് എന്നല്ലേ എല്ലാ മതസ്ഥാപകന്മാരും സമർത്ഥിച്ചിട്ടുള്ളതു്? തലയിലെഴുത്ത് ദൃശ്യമായവിധം എവിടെയെങ്കിലും രേഖപ്പെടുത്തിയിട്ടുണ്ടോ എന്നു ചോദിച്ചാൽ "അറിഞ്ഞുകൂടാ" എന്നേ എനിക്കു മറുപടി പറയുവാനുള്ളു. അതു ബാഹ്യശരീരത്തിൽ ദൃശ്യമായ ഏതെങ്കിലും രൂപത്തിൽ ഉല്ലേഖം ചെയ്തിട്ടില്ലെങ്കിൽ തന്നെ, അലിഖിതവും, അലംഘ്യവുമായ ഒരു നിയമമാണെന്നു പറയാം. ആ നിയമപരിധികൾക്കു വെളിയിൽ ചാടുവാൻ സാദ്ധ്യമല്ലെന്ന് അനുഭവംകൊണ്ടു മാത്രമേ ബോദ്ധ്യമാകുകയുള്ളൂ.

സ്നേഹിതാ, നിങ്ങൾ "വിധി" എന്നു് ഒന്നില്ലെന്നു വാദിക്കുന്നവനാണെങ്കിൽ ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ—നിങ്ങളുടെ ഇപ്പോഴത്തെ അവസ്ഥയ്ക്കു് ഉത്തരവാദി ആരു്? ജീവിതത്തിൽ നിങ്ങൾ വിജയശ്രീലാളിതനായി ഭവിച്ചിട്ടുണ്ടെങ്കിൽ, നിങ്ങൾ പറയുമായിരിക്കും—"എന്റെ പ്രയത്നംകൊണ്ടാണു്" എന്നു്. ശരി, നിങ്ങളെക്കാൾ പ്രയത്നിച്ചവൻ, ബുദ്ധിശാലി, കർമ്മകുശലൻ, ജനസമ്മതൻ, നിങ്ങളോടൊപ്പം ജീവിതസോപാനത്തിന്റെ ചവിട്ടുപടിയിൽ കാലൂന്നിയവൻ—ആ സഹോദരൻ എന്തുകൊണ്ടു് ഇപ്പോഴും പൂർവ്വസ്ഥിതിയിൽ തന്നെ നിലകൊള്ളുന്നു? എന്തുകൊണ്ടു് ഈ സ്ഥിതിയിൽ തന്നെ ഇരുന്ന വേറൊരു സ്നേഹിതൻ ദൈനംദിനം അധഃപതിച്ചുകൊണ്ടിരിക്കുന്നു? ഒരു മൊട്ടിൽതന്നെ ഉത്ഭവിക്കുന്ന എല്ലാ മുകുളങ്ങളും ഒരുപോലെ വിടർന്നു് സുന്ദരസൂനങ്ങളായി സുഗന്ധം വീശാറുണ്ടോ? എത്രയെണ്ണം മൊട്ടിൽ തന്നെ വാടിപ്പോകുന്നു? എത്രയെണ്ണം കീടങ്ങൾക്കു് ആഹാരമായിത്തീരുന്നു? എന്തുകൊണ്ടു് എല്ലാം ഒരുപോലെ ഫലപ്രാപ്തിയിലെത്തുന്നില്ല? തീർച്ചയായും ആ പൂമൊട്ടുകളുടെ പ്രവൃത്തികൊണ്ടോ, പ്രവർത്തനരാഹിത്യംകൊണ്ടോ അല്ല അവയ്ക്കു് ഈ വിധമായ അവസ്ഥാന്തരങ്ങൾ സംഭവിക്കുന്നതെന്നുള്ളതിനു സംശയമില്ലല്ലോ.

ഈ ചിന്താസരണി ഇപ്പോൾ എന്നിൽ ഉളവാക്കിയതു് ഈയിടെ കാണാനിടയായ ഒരു ദയനീയരംഗമാണു്. ഉച്ച നേരത്തു് തിരുവനന്തപുരം പട്ടണത്തിന്റെ മദ്ധ്യഭാഗത്തുള്ള ഒരു ഇടവഴിയിൽ ഒരു ചെറിയ ജനക്കൂട്ടം കണ്ടു് ഞാനും അടുത്തു ചെന്നു. ഒരു യുവാവു് ആ ജനമദ്ധ്യത്തിൽ നീണ്ടുനിവർന്നു് ബോധരഹിതനായിക്കിടക്കുന്നു. മദ്യഗന്ധംകൊണ്ടു് അയാളോടു് അടുത്തുനിൽക്കുന്നവർക്കുപോലും തലച്ചുറ്റലുണ്ടാകുമെന്നു് തോന്നിപ്പോയി. കീറിപ്പറിഞ്ഞു ചെളിപുരണ്ട വസ്ത്രങ്ങൾ. കള്ളുഭരണിയിൽ നിന്നെന്നവണ്ണം അയാളുടെ വായിൽനിന്നും നുര പൊങ്ങിച്ചാടുന്നു. ആ യുവാവു് എനിക്കു സുപരിചിതനാണു്. ലക്ഷപ്രഭുവായിരുന്ന ഒരു മനുഷ്യന്റെ അഞ്ചു പുത്രന്മാരിൽ ഒരാൾ. പേരും പെരുമയുമുള്ള കുടുംബം. ഈശ്വരഭക്തരും ബഹുമാന്യരുമായ മാതാപിതാക്കൾ. സുസമ്മതരും സുപ്രസിദ്ധരുമായ സഹോദരങ്ങൾ. ഈ യുവാവു മാത്രം ഇങ്ങനെ ആയിത്തീരുവാൻ സംഗതിയെന്തു്? വിദ്യാഭ്യാസത്തിനുള്ള സൗകര്യങ്ങൾ എല്ലാവർക്കും ഒരുപോലെയുണ്ടായിരുന്നു. നാലു പേർ പ്രശസ്തബിരുദങ്ങൾ നേടി. ഇദ്ദേഹം കെ. ഡി. എന്ന ബിരുദം നേടി. ഭാഗം ചെയ്തുകിട്ടിയ സമ്പത്തു മുഴുവൻ നശിപ്പിച്ചശേഷം അയാൾ മദ്യഷാപ്പിൽ വാസവും, അടിപിടിമോഷണം മുതലായവ തൊഴിലുമായി കഴിഞ്ഞുകൂടുന്നു. ഇതിനു കാരണക്കാരൻ ആരു്? ആ മനുഷ്യൻ ഈ നിലയിൽ എത്തണമെന്നു് വിധിയുടെ നിയമമാണു്, അയാളുടെ ശിരോലിഖിതമാണു്. എന്നൊരു സമാധാനം മാത്രമേ കണ്ടുപിടിക്കാൻ കഴിയുന്നുള്ളു. അധഃപ്പതനത്തിനായി ഒരു വ്യക്തിയും ആഗ്രഹിക്കയോ പ്രവർത്തിക്കയോ ചെയ്കയില്ലല്ലോ. മദ്യപാനംകൊണ്ടാണു് മുൻപറഞ്ഞ യുവാവിനു് ഈ അധഃപ്പതനമുണ്ടായതെന്നു് നിങ്ങൾ വാദിക്കുമായിരിക്കും. മദ്യപാനം ചീത്തയാണെന്നു് നിങ്ങളും മററു പലരും പറയുന്നു. പക്ഷെ അതിനു ദൃഷ്ടാന്തമൊന്നുമില്ല. കുറെ കുടിച്ചാൽ ആരോഗ്യത്തിനു നല്ലതാണെന്നു് അയാളുടെ മനസ്സാക്ഷി ഉള്ളിൽ മന്ത്രിച്ചതിന്റെ ഫലമായിട്ടാണു അയാൾ കുടി തുടങ്ങിയതു് ഇങ്ങനെ ദുഷ്പ്രേരണകൾ നൽകുന്ന മനസ്സാക്ഷി അയാൾക്കു കൊടുത്ത വിധിയല്ലേ യഥാർത്ഥത്തിൽ അയാളുടെ ദുരിതങ്ങൾക്കു കാരണക്കാരൻ.

അദ്ധ്വാനം, പരിശ്രമം, ഉത്സാഹം എന്നിവയാണു് ജീവിതവിജയത്തിനു കാരണമെന്നു നിങ്ങൾ [illegible]ക്കുന്നപക്ഷം, തീവ്രമായ നിരന്തര ധ്യാനം ചെ[illegible], സ്ഥിരോത്സാഹമുണ്ടായിരുന്നിട്ടും, ഒരടിപോലും മുമ്പോട്ടു കയറാത്ത അനവധി സഹജീവികളെ ഞാൻ ചൂണ്ടിക്കാണിച്ചുതരാം. യാതൊരു ശ്രമവും കൂടാതെ ഞൊടിയിടയിൽ ഉത്തുംഗസ്ഥാനം പ്രാപിച്ച ഭാഗ്യശാലികളെയും നിമിഷനേരംകൊണ്ടു ഭാഗ്യശൃംഗത്തിൽനിന്നും അടർന്നുവീണ ഹതഭാഗ്യന്മാരെയും ഞാൻ കാണിച്ചുതരാം. ഇതെല്ലാം "വിധി"യുടെ അലംഘനീയമായ പൂർവ്വനിശ്ചയങ്ങൾകൊണ്ടു മാത്രം സംഭവിക്കുന്നതത്രെ

ചി[illegible]ർപ്പായും ബുദ്ധിശൂന്യതയാണ് പരാജയത്തിന്നു ഹേതുവാകുന്നു. എത്രയോ അനേകന്മാർ വലിയ കുബേരന്മാരായി, സുഖലോലുപന്മാരായി, സൌഭാഗ്യമൂർത്തികളായി കഴിഞ്ഞുകൂടുന്നു. ധനത്തിന്റെ ഉപയോഗം തന്നെ അവർക്കറിഞ്ഞുകൂടാ. എത്രയോ ബുദ്ധിമാന്മാർ അവരുടെ ബുദ്ധിയും സാമർത്ഥ്യവും പ്രയോഗിക്കുന്നതിന്നുള്ള അവസരംപോലും ലഭിക്കാതെ, കഷ്ടപ്പെട്ടു നട്ടംതിരിയുന്നു. അഥവാ ബുദ്ധിശൂന്യത ഒരു കാരണമായി സ്വീകരിച്ചാൽതന്നെയും, ഒരുവനു കൂടുതലും, അപരനു കുറവും ബുദ്ധി നൽകിയതു് ആരാണ്? മനുഷ്യന്റെ മനഃപൂർവ്വമല്ല; തീർച്ചതന്നെ. ഒരുവനു് അനുകൂലമായും, മറ്റൊരുവനു പ്രതികൂലമായുമുള്ള പരിതസ്ഥിതികൾ ഉണ്ടാക്കിവെച്ചതും വിധിതന്നെ. വിജയത്തിന്നായോ, സുഖത്തിന്നായോ നിങ്ങൾ അക്ഷീണയത്നം ചെയ്തുകൊണ്ടു മാത്രമായില്ല; തലയിലെഴുത്തുകൂടി അതിന്നു് അനുകൂലമാണെങ്കിലേ കാര്യസാദ്ധ്യമുണ്ടാകയുള്ളൂ. അതുകൊണ്ടു് അപജയത്തിലും ദുരിതത്തിലും ദുഃഖിച്ചിട്ടു കാര്യമില്ല

ദേവേന്ദ്രനുപോലും വിധിയുടെ പിടിയിൽനിന്നും ഒഴിഞ്ഞുപോകാൻ സാധിച്ചിട്ടില്ലെന്നാണു പുരാണങ്ങൾ പറയുന്നതു്. അദ്ദേഹത്തിന്റെ "തലേലെഴുത്തിൽ" ആയിരംവർഷത്തെ ഗ്രഹപ്പിഴയുണ്ടായിരുന്നു ദേവേന്ദ്രനായതുകൊണ്ടു് അതു നേരത്തെ അറിയാനിടയായി. അദ്ദേഹം ബ്രഹ്മാവിനോടു സങ്കടം അറിയിച്ചു മററുപല പണികളും ശുപാർശകളും ചെയ്തു പരിഹാരമൊന്നുമുണ്ടായില്ല. അവസാനമായി അദ്ദേഹം മഹാവിഷ്ണുവിന്റെ കോടതിയിൽ അപ്പീൽ ബോധിപ്പിച്ചു. വാദം കേട്ടശേഷം മഹാവിഷ്ണു ശിക്ഷ ശരിവച്ചു; എന്നാൽ അതിന്റെകാലം ആയിരം വർഷത്തിൽനിന്നും മുന്നേമുക്കാൽ നാഴികയാക്കി കുറച്ചു. അതും അനുഭവിക്കാതെ കഴിച്ചുകൂട്ടാനായിരുന്നു ദേവരാജന്റെ അടുത്ത ശ്രമം. ഗ്രഹപ്പിഴയുടെ കാലമാകുമ്പോൾ "വിധി നടത്തുന്നതിന്നു" ശനിവന്നു പിടികൂടും. അതിനാൽ ശനിയുടെ ദൃഷ്ടിയിൽനിന്നും ഒളിച്ചിരിക്കത്തക്കവണ്ണമുള്ള ഒരു സങ്കേതം അന്വേഷിച്ചു ദേവേന്ദ്രൻ നടപ്പായി. പതിമ്മൂന്നു ലോകങ്ങളിലും സഞ്ചരിച്ചിട്ടു പററിയ ഒരു സ്ഥലം കണ്ടുകിട്ടിയില്ല. അപ്പോൾ ശനിയുടെ ആക്രമണകാലവും ആസന്നമായി. ദേവേന്ദ്രൻ ഭൂമിയിൽ ഓടിയെത്തി. എവിടെയൊ ഒരു വലിയ ചാണകക്കുന്നു് കണ്ടുപിടിച്ചു് അതിൽ ഒരു തുരങ്കമുണ്ടാക്കി അകത്തുകടന്നു് വാതിലുമടച്ചു് ദേവന്മാരുടെ രാജാവ് ഇരുപ്പായി. ശനി വാറണ്ടുമായി വാതിൽക്കലുമെത്തി. ദുർഗ്ഗന്ധം വമിക്കുന്ന ചാണകക്കുന്നിന്റെ അകത്തു കടക്കാൻ അയാൾ തുനിഞ്ഞില്ല. ചാണകക്കുന്നിനകത്തെ പുഴുക്കളുടെ കടിയും ദുർഗ്ഗന്ധവും ഭയങ്കരമായ ചൂടും സഹിച്ചു്, ശ്വാസംമുട്ടി വെന്തുനീറി വിയർത്തൊലിച്ചു് മുന്നേമുക്കാൽ നാഴിക ദേവേന്ദ്രൻ ക[illegible]കൂട്ടി. ഇതിൽ കൂടുതൽ എന്തു ദുരിതം അനുഭവിക്ക[illegible]ന്റെ സമയം കഴിഞ്ഞപ്പോൾ ശനി "അവന്റെ പാട്ടിനു പോയി." ദേവേന്ദ്രൻ രക്ഷപെട്ടു. പക്ഷെ, തലേലെഴുത്തിന്റെ ഫലം അനുഭവിക്കതന്നെ ചെയ്തു. ഏതൊരു ജീവിയും അതനുഭവിച്ചേതീരൂ. പരിശ്രമംകൊണ്ടൊ ബുദ്ധിശക്തികൊണ്ടൊ മററു മാർഗ്ഗങ്ങളിലൂടെയൊ അതിൽ ചില വിട്ടുവീഴ്ചകളൊക്കെ ഉണ്ടാക്കാമായിരിക്കാമെന്നേയുള്ളു "കണ്ണിൽ കൊള്ളാനുള്ളതു പുരികത്തെങ്കിലും കൊള്ളണം."

# ഉപഹാരം

(സാഹിത്യവിശാരദ് മതിൽഭാഗം ചന്ദ്രശേഖരൻപിള്ള)

ശ്രീചന്ദനനവ്യവാസന്ത—
കാലത്തിൻപുലർവേളയിൽ
നഗ്നമായീടുമെന്റെയിച്ചെറ—
ഭഗ്നകുടീരദ്വാരത്തിൽ
ഏതതിഥിതാൻവന്നു; മഞ്ജുള—
മഞ്ജീരാരവമേകിപ്പോൾ?
എൻദയനീയാവസ്ഥയിലെന്നെ—
യെപ്പോഴുംകളിയാക്കുവൻ
ഏതുകുഞ്ജത്തിലെന്റെയശ്രുവിൻ
വെൺമണിമാലകോർക്കുന്നു!
ഹേതുവെന്തിന്നീകാകളീലാപ—
ഗീതത്തിൽശോഭതേടുന്നവൻ!
എന്തു,മാമകവീണതൻലോല—
തന്ത്രികൾപൊട്ടിപ്പോകവെ
കാതരമാനമണ്ടുടൻഞാനാ—
ഗീതവുംമറന്നീടുമോ?
മാമകാസ്യത്തിൽലജ്ജതൻഭാരം
സാമോദംകളിയാടവെ
മഞ്ജിമകരുവസിതാൻഫുല്ല—
മഞ്ജരീനിരതേടുമോ
ലോലലോലംബരാജികൾരാഗ—
ലോലരായ്പാടിയാടവെ
ആഹതസ്മൃതിതൻനിലയത്തി—
ലനാഹതംഭഗ്നമായിടും
മാമകസ്വപ്നവാസനയെയീ
നേരത്തിലുണർത്തീടുവാൻ
ആരുചെയ്തീയലങ്കരണങ്ങ—
ളേതോനുംമമുന്നിലായ്?
വന്നുവെങ്കിലടുത്തുതാനിന്നു
വന്നിടാംസഖി!വേഗത്തിൽ
തോറവഞ്ഞാൻഫലം,കുശലം,ബല—
മററില്ല തവദാനമായ്
നിർമ്മലാഖിലവിശ്വശ്രീപദ—
നന്മലരിലെൻപ്രാഭൃതം
പ്രേമപൂർവകംകാഴ്ചവയ്ക്കട്ടെ
ഭരമഹർഷമണിഞ്ഞുഞാൻ!

പ്രപഞ്ചപ്രവാഹത്തിൽ പെട്ടു പ്രയാണംചെയ്യുന്ന വെറും കുമിളമാത്രമല്ലേ മനുഷ്യൻ. പ്രവാഹത്തിന്റെ ഗതിക്കനുകൂലമായി മാത്രമേ നമുക്കു യാത്രചെയ്യുവാൻ സാധിക്കുന്നുള്ളൂ. ഒഴുക്കു ചിലസമയം നമ്മെ കരയ്ക്കു് അടുപ്പിച്ചുവെന്നോ ചിലപ്പോൾ ഒരു വൻചുഴലിയിലിട്ടു കറക്കിയെന്നോ ഞെരിച്ചുടച്ചുകളഞ്ഞെന്നോ വരാം. ഏതവസ്ഥയിൽ ആയാലും കൈവന്നിട്ടുള്ള കൃത്യങ്ങൾ കഴിവതുപോലെ ചെയ്ക മാത്രമാണു മനുഷ്യധർമ്മം. വിജയമോ, അപജയമോ; സുഖമോ, ദുഃഖമോ വിധിപോലെ വന്നുകൊള്ളും. സ്വകൃത്യനിർവഹണത്തിൽ ബദ്ധശ്രദ്ധനായ ഒരുവനു് "ഞാൻ ചെയ്യാനുള്ളതു ചെയ്തു" എന്നുള്ള സമാധാനത്തോടുകൂടിയെങ്കിലും ഈ രംഗത്തുനിന്നും നിഷ്ക്രമിക്കാം.

—0—

# പരസ്യം

## ഒരു വിനോദനിരീക്ഷണം

(ശാന്താരാമൻ)

പരസ്യം ഒരിക്കലും രഹസ്യമല്ല. രഹസ്യം ചിലപ്പോഴൊക്കെ പരസ്യമാവാം. പരസ്യം പരക്കെ പലരും പാരായണംചെയ്യുന്നതാണ്; രഹസ്യം ചിലപ്പോഴൊക്കെ ചിലർ മാത്രവും. രാവും പകലുംപോലെ, മഴയും വെയിലുംപോലെ ഇവ രണ്ടും ഭിന്നമാണ്. ഇവർ ഒരേ കുടുംബജാതരാണെങ്കിലും, ഒരാൾ ഒതുങ്ങിയും, അപരൻ എവിടെയുംകയറിയിറങ്ങിയും പെരുമാറുന്നു. പരസ്യം പഴയകാലത്ത് കുലീനതയും, അന്തസ്സുംവിടാതെ പത്രപംക്തികളിലും വിളക്കുമരങ്ങളിലും ചാലമരങ്ങളിലും മണിമന്ദിരങ്ങളിലും നിസ്സങ്കോചം വിഹരിച്ചിരുന്നു. ആനകൾ, വസ്തുക്കൾ, പൊൻപണ്ടങ്ങൾ മുതലായ വിലയേറിയ സാധനങ്ങളുടെ—വിലയേറിയ കള്ളങ്ങളുടെ—നിയന്ത്രണമായിരുന്ന അന്നത്തെ അതിന്റെ ജോലി. ഇന്ന് അങ്ങനെയല്ല. ഇന്നത്തെക്കാലം പുരോഗമനത്തിന്റേതാണ്. എവിടെനോക്കിയാലും, എന്തു വായിച്ചാലും, എന്തു പ്രസംഗിച്ചാലും പുരോഗമനമുണ്ടോ എന്നാണ് എവരുടെയും അന്വേഷണം. ഇല്ലെങ്കിൽ നോക്കാൻ—പ്രശംസിക്കാൻ—ആളില്ല. നോക്കിയാൽ അർത്ഥവും ഇല്ല.

പത്രപംക്തികൾ നോക്കുക! കെട്ടിടത്തിന്റെ ഭിത്തികൾ പരിശോധിക്കുക. നോട്ടീസുകൾ വായിക്കുക. അവിടെയെല്ലാം കാണാം പരസ്യത്തിന്റെ പുരോഗമനം. അവിടെ നിൽക്കുന്നോ? ഇല്ല. യൂറോപ്യൻനാടുകളിൽ നല്ല കഷണ്ടികളെയും, സുന്ദരിമാരെയും, വൻപിച്ച തുകകൊടുത്ത് പരസ്യപ്പലകകളാക്കി കമ്പനിക്കാർ പണംപിടുങ്ങുന്നുണ്ട്. നമ്മുടെനാടുകളിലും ഇതു പകരാം ഭാവിയിൽ പലരും പരസ്യങ്ങൾക്കായി കഷണ്ടികൾ സജ്ജമാക്കുകയുംചെയ്യാം. “രണ്ടിലയും മൂന്നുമൊട്ടും” “കൊഴുപ്പുകൾ കണികാണാത്ത അമൂല്യവസ്തു” “സൗന്ദര്യം എങ്ങനെയുണ്ടാക്കാം” “പട്ടിണിയും പരിവട്ടവും” ഇത്യാദി പരസ്യങ്ങൾ ഇപ്പോൾ ട്രാൻസ്പോർട്ടു ബസ്സുകളിൽ കയറി, യാതൊരു തിക്കും തിരക്കുംകൂടാതെ കാററുംകൊണ്ട് സവാരി[illegible]ന്നുണ്ട്. ഇവയിലധികവും സോപ്പുകമ്പനിക്കാ[illegible]ന്തമാണ്. രണ്ടിലയും മൂന്നുമൊട്ടും എന്ന വലി[illegible] അക്ഷരങ്ങളുടെ അടിയിൽകാണാം, ഹമാംസോപ്പെന്ന ചെറിയ അക്ഷരത്തിൽ. പത്രങ്ങളിലെ പരസ്യക്കോലാഹലമോ പറയാനില്ല! “തങ്കമ്മ തരുണിയും” അസ്ഥിസ്രാവരോഗത്തിനുള്ള മരുന്നിന്റെ പരസ്യത്തലക്കെട്ടാണിതു്. ജാതിനാമസ്മരണ ഇതു നിമിത്തം ചിലർക്കുണ്ടായേക്കാം. “മദനമോഹന പാവനജീവനം” ഇതു ദഹനക്കേടിനുള്ളതു്. “നിങ്ങൾക്കു പ്രതിമാസം നൂറുരൂപ വരുത്താനാം.” പത്രത്തിനു വരിക്കാരെ ചേർക്കാനുള്ള ഏജന്റന്മാർക്കുള്ള മുന്നറിയിപ്പാണിതു്. “തങ്കമ്മയും പൊന്നമ്മയും ഒരു സംവാദം” ഇഴയും മിനുസവുമുള്ള കവണികൾ വിൽക്കുന്ന നെയ്ത്തുശാലക്കാരുടെ പുരോഗമനമാണിതിൽ. “കബരീഭരകരിങ്കാർനിര” തമുടിക്കു മുട്ടും നിറവും വർദ്ധിപ്പിക്കുന്ന ഒരു തൈലം ഇങ്ങനെ നിൽക്കുന്നോ ഇല്ല.

ഈ പരസ്യപുരോഗമനം, ചിത്രകാരന്മാരുടെ കലാവൈഭവത്തിന്റെ നിഴൽപററി, ബോർഡുകളിൽ തൂങ്ങുന്നതും, കവലകളിൽ നിവർന്നുനിന്നു കാററും വെയിലുമേല്ക്കുന്നതും, കണ്ടിട്ടില്ലാത്തവരുണ്ടോ? സോപ്പുകമ്പനിക്കാർ വെള്ളവും കുളക്കടവും തിരിഞ്ഞുനില്ക്കുന്ന യുവതീയുവാക്കന്മാരെയും വരപ്പിക്കും. വസ്ത്രശുദ്ധിക്കുള്ള സോപ്പിന്റെ മാഹാത്മ്യം ഇതുകണ്ടു ഗ്രഹിച്ചുകൊള്ളണം. രണ്ടു മല്ലന്മാരുടെ ഗുസ്തിയാണ് കാമശ്വരസായനക്കാരൻ വരപ്പിക്കുന്നതു്. പേരിന്റെ പുതുമ അധികം കളിയാടുന്നതു് വൈദ്യശാലക്കാരിലാണ്. ശൂല മുതൽ ക്ഷയം വരെയുള്ള തൊണ്ണൂററിമൂന്നു സുഖക്കേടിനും പററുന്നതായിരിക്കും ഓരോ മരുന്നും. സർവ്വരോഗകലാന്തകമല്ലാത്ത മരുന്നൊന്നും അവരുടെ പരസ്യവീഥികളിൽ കാണുകയില്ല. ഇതൊക്കെ എങ്ങനെയും സഹിക്കാം. ചന്തകളിലും കവലകളിലുംനിന്ന്, പൽപ്പൊടി, പൽമീറ, കായം, ഇവ വില്ക്കുന്നവന്റെ പരസ്യപ്രസംഗമാണ് തീരെ സഹിക്കാൻ പാടില്ലാത്തതു്. അയാളുടെ പൊഴലിഞ്ഞൊമ്പുകൾ വീർത്തുള്ള പ്രഭാഷണം കേൾക്കേണ്ടതും, അഭിനയവും തലക്കെട്ടും ഒന്നു കാണേണ്ടതുമാണ്. അംബ! പരസ്യത്തിന്റെ പൊതുജനസേവനം! ഭക്ഷണസാധനമെന്നല്ല പലതിനും, റേഷൻ അനുവദിച്ചിരിക്കുന്ന ഇക്കാലത്ത് ആ മാർഗ്ഗത്തിൽക്കൂടെ പാവനമായ പരസ്യത്തെ സഹായിക്കാൻ അധികാരികൾ ശ്രദ്ധിച്ചാൽ കൊള്ളാം.

സാധാരണ കാണാറുള്ള പരസ്യത്തിലെ പതിരും മണിയും തിരിയുകയാണെങ്കിൽ, മണി ഒന്നിനു പതിരു പത്തെന്നു കണ്ടുപിടിക്കാൻ കണക്കിൽ ഡിഗ്രി സമ്പാദിച്ചിട്ടില്ലാത്തവർക്കും കഴിയുന്നതാണ്. സമരപരിതസ്ഥിതി സൃഷ്ടിച്ച പണപ്പെരുപ്പിന്റെ ഒരംശം, കൈക്കലാക്കാൻ കേരളത്തിലുണ്ടായിട്ടുള്ള പ്രസ്ഥാനങ്ങളിൽ ഒട്ടും താഴെയല്ലാത്ത ഒന്നാണ് നാടകക്കമ്പനികൾ. അവയെ ഉള്ളഴിഞ്ഞു സഹായിച്ചുപോരുന്നുണ്ട്, പരസ്യങ്ങൾ പലവിധത്തിലും. പരസ്യമില്ലെങ്കിൽ ചില കമ്പനികളേ ഇല്ല. അതിന്റെ വാലിൽ തൂങ്ങിക്കൊണ്ടു്, ഓരോ കളികൾ, കളിപ്പിക്കലുകളായി കമ്പ[illegible]യും, കണ്ട്രാക്ടറന്മാരെയും, മടിപ്പിക്കാറും ചിലപ്പോൾ കരയിക്കാറുമുണ്ട്. ഏതെങ്കിലും ഒരു കഥ. പേരു്, സ്വരാജ്യം, ഐ എൻ എ, നേതാജി, വിപ്ലവം, തൊഴിലാളി, വേലക്കാരി, ഇവയിൽ ഒന്നായാൽ അസൽ പുരോഗമനമായി. നീട്ടിയോ, കാക്കിയോ ഹിന്ദുസ്ഥാനിദിനസ്സിൽ പാടാൻ അറിയാവുന്ന ഒരാൾ പ്രധാന നടൻ. അമ്മയാകാതെ ആ വിശേഷണം ചേ

ക്കാവുന്ന ഏതാനും നടികൾ, ഒരു മാനേജർ, ഇത്രയുമായാൽ ഒരു കമ്പനിയായി. അഭിനയകലയും മററു മനോധർമ്മങ്ങളും പരസ്യത്തിൽ. എന്തിനു്! എല്ലാം പണമോഹം!

പുത്തൻ നാടകക്കമ്പനികളിൽ ഒന്നാണു്, പോഞ്ഞിക്കരനിന്നും പിറന്ന "നടനകലാകൈവല്യം." നടന്മാർ മുൻപറഞ്ഞവിധം വിദഗ്ദ്ധന്മാർ. റേഡിയോ ഫോയിം മുതലായ വിശേഷണങ്ങൾ ചിലക്കെല്ലാമുണ്ടു്. ബഫൂൺ, പി. പി. പിള്ള ഒരു മാതിരി വേണ്ടതില്ലാത്ത വീരനാണു്. ശബ്ദമുണ്ടാക്കാനും വീരത്വം കാണിക്കാനും, ആനന്ദിച്ചു നടക്കാനും മഹാവിരുതൻ. ചുരുക്കംപറഞ്ഞാൽ മി. പിള്ളയില്ലെങ്കിൽ ആ കമ്പനിയുമില്ല, അവക്കു പേരുമില്ല, ഓരോ കളികൊണ്ടു് പലേടത്തും ഇവർ ഖ്യാതിനേടി. പത്രങ്ങളിൽ പലതിലും ഈ കമ്പനിയുടെ പരസ്യം പൊടിപൊടിച്ചു. അക്കാലത്തു്, തന്റെ മേൽനോട്ടത്തിൽ ഒരു കൊല്ലത്തെ കപ്പയിൽനിന്നു കിട്ടിയ പണം ചെലവാക്കി, കുട്ടപ്പണിക്കർ, കരകച്ചാൽകവലയ്ക്കു സമീപം കമനീയമായി പണികഴിപ്പിച്ച "കാമിനി തീയേറററിന്റെ കവാടോൽഘാടനം, ഈ കമ്പനിയുടെ കളി"യോടുകൂടെ നടത്താൻ അദ്ദേഹം തീർച്ചപ്പെടുത്തി. കമ്പനിക്കാക്കെഴുത്തയച്ചു തുക സമ്മതിച്ചു് അഡ്വാൻസും കൊടുത്തു. തിയതിയും നിശ്ചയിച്ചു ബിററുനോട്ടീസും നാടെങ്ങും പരത്തി.

"നടനകലാകൈവല്യം, കമ്പനിയുടെ നവീനമായ "രക്തംചൊരിച്ചിൽ" കാണണമോ, ആനന്ദിക്കണമോ, അൽഭുതപ്പെടണമോ, കരയണമോ, വരുവിൻ! കരകച്ചാൽ കവലയ്ക്കു സമീപം, കമനീയമായി കെട്ടി അലങ്കരിച്ചു്, അടച്ചു തൂക്കി മെഴുകിയിട്ടിരിക്കുന്ന വിശാലമായ കൊട്ടകയിൽ! കഥാസാരം കണ്ടറിയുവിൻ! സംഗീതമാധുര്യം ചെവിക്കൊള്ളുവിൻ! അഭിനയമാഹാത്മ്യം കൺകുളിർക്കെ നോക്കി രസിപ്പിൻ! ജീവിതം സഫലമാക്കുവിൻ! ഹിമവൽസേതുപര്യന്തം കേളികിളർന്ന നടീനടന്മാർ! പുതിയ സീനുകൾ! ഇതൊന്നുമല്ല നിങ്ങളെ കുളിർക്കപ്പായം അണിയിക്കുന്നതു്,! ഭയപ്പെടുത്തി വിറപ്പിക്കുന്നതു്, കൊക്കോ, രാമചന്ദ്രൻ, കൃഷ്ണൻ മുതലായ ഹാസ്യനടന്മാരെ കൈകടിപ്പിക്കുന്ന ഞങ്ങളുടെ "വികടവിനോദവീരുതൻ" പി. പി. പിള്ള ഇന്നു രംഗത്തു വച്ചു നടത്തുന്ന "കടുവാപ്പോരാട്ടം" ഭൂലോകഭരിതസംപ്ലുതഡോളായമാന ഭയങ്കര സമരസന്ദർശനം, ഹാ! അതു കാണാത്ത കണ്ണുകൾ നിഷ്ഫലങ്ങൾ! ആ ഉഗ്രജന്തുവിനെ മി. പിള്ള നടുവേ വലിച്ചുകീറുന്ന കാഴ്ച; കണ്ണും കരളും തുള്ളിക്കും! കാലും കൈയും പൊള്ളിക്കും! അമ്പ! അത്ഭുതരംഗം!! വരുവിൻ! പകലേ ടിക്കററു വാങ്ങി ര[illegible]ീതമെങ്കിലും സമ്പാദിപ്പിൻ" ഇതായിരുന്നു വിശേഷവിവരങ്ങൾ അടങ്ങിയ വലിയ നോട്ടീസ്.

ഈ പരസ്യം രണ്ടാഴ്ച മുൻപുമുതലേ ജനങ്ങളെ ആകർഷിച്ചു തുടങ്ങി. മോട്ടോറിലും സൈക്കളിലും സഞ്ചരിച്ചു് ഇവ നാടെല്ലാം പരന്നു. പറഞ്ഞാറിഞ്ഞു് കടുവാപ്പോരാട്ടം വീടെങ്ങും നിറഞ്ഞു. ഓശ്ശമാർ ഒത്തക്കന്മാർക്കു മുൻകൂട്ടി നോട്ടീസു കൊടുത്തു, കരകച്ചാലിനു കൊണ്ടുപോകണമെന്നു്. കുട്ടികൾ പറങ്കിയണ്ടി വിററു കിട്ടിയ പണത്തിനു ടിക്കററു വാങ്ങിക്കളയാമെന്നു സമാജംകൂടി ഐകകണ്ഠ്യേന പ്രമേയം പാസ്സാക്കി. ആകപ്പാടെ, പി പി പിള്ള, കടുവാപ്പോരാട്ടം, വലിച്ചുകീറൽ, രക്തംചൊരിച്ചിൽ ഇത്യാദി പദങ്ങൾ ഏവരുടെയും സംഭാഷണരംഗത്തെ അലങ്കരിച്ചു തുടങ്ങി. പൊതുവെ ഒരിളക്കം.

നാടകദിവസം സമാഗതമായി. കൊട്ടകയുടെ ചെലവും പലിശയും പകലേതന്നെ മി. പണിക്കർക്കു ലഭിച്ചു. രാത്രിയിൽ ബെഞ്ചിനും കസേരയ്ക്കും ടിക്കററില്ലെന്നായി. പലരും നിരാശപ്പെട്ടു കൊട്ടകയ്ക്കു ചുററും കൂടി. ഉൽഘാടനം ഒരു എം എൽ ഏ നിർവഹിച്ചു. പ്രസംഗം ഒരു ഹൈസ്കൂൾ വദ്ധ്യാരും. കളിതുടങ്ങി. രംഗം നിശ്ചലമായി. ഒന്നുരണ്ടു വേഷക്കാർ വന്നപ്പോൾ ചില ശബ്ദങ്ങൾ തൊഴിൽശാലകളിൽനിന്നെന്നപോലെ കേട്ടു. സാരമില്ല. കടുവാപ്പോരാട്ടരംഗമായി. കർട്ടൻ പൊങ്ങിയപ്പോൾ ഒരു വലിയ വീഞ്ഞപ്പെട്ടി രംഗത്തിരിപ്പുണ്ടു്. അതിൽനിന്നും ചില മുരളലുകളും ഗർജ്ജനങ്ങളും കേൾക്കാം. നാനാജാതിമതസ്ഥരായ ആബാലവൃദ്ധം ആ സ്ത്രീപുരുഷം ജനങ്ങൾ, അച്ചടക്കത്തോടും ഐകമത്യത്തോടും സാഹോദര്യവും സമത്വവും പുലർത്തി, നിശ്ശബ്ദരായി ഇവിടെയെങ്കിലും ഇരിക്കാൻ ഇടയാക്കിയ പരസ്യം എത്ര കേമം! എത്ര പ്രശംസാർഹം! രംഗം സജ്ജീവമായി. മി. പി. പി. പിള്ള പല്ലുരുമ്മിയും, കൈകൾ തുടകളിൽ അടിച്ചും അട്ടഹസിച്ചുകൊണ്ടു രംഗത്തു ചാടിവീണു. പെട്ടിയിൽ മുരമുരപ്പും അലർച്ചയുംകേട്ടു. പിള്ള പെട്ടിയടുത്തു. വലതുകൈ പെട്ടിക്കുള്ളിലേക്കിട്ടു. കടുവായുടെ കടിയേററ നാട്യത്തിൽ കൈകുടഞ്ഞു പിൻവലിച്ചു. ഈ പ്രയോഗം ഒരു മൂന്നുതവണ നടന്നു. കോപംകൊണ്ടു വിറച്ചു അയാൾ പെട്ടിക്കു ചുററും പലവുരു ഓടി. അലറി, സ്റ്റേജിൽ ആകപ്പാടെ ഒരിളക്കമുണ്ടാക്കി. വീണ്ടും പെട്ടിയോടടുത്തു. വലത്തുകൈ ഉള്ളിലേക്കിട്ടു. "കടുവ" എന്നു വലിയ അക്ഷരത്തിൽ എഴുതിയിരുന്ന ഒരു കട്ടിയുള്ള കടലാസു കഷണം, കഷ്ടപ്പെട്ടിട്ടെന്നപോലെ പുറത്തേക്കു വലിച്ചെടുത്തു. അതു തലയ്ക്കുമേൽ പിടിച്ചു രംഗവാസികളെ കാണിച്ചു. അപ്പോൾ ആകപ്പാടെ വലിയ ചിരിയും, കൂകലും, ബഹളവും ഉണ്ടായി. ആ കടലാസുകഷണത്തെ മി. പിള്ള നിഷ്പ്രയാസം വടക്കോട്ടും തെക്കോട്ടും എറിഞ്ഞു. അതിനെയിപ്പം തകർക്കുമെന്നഭിനയിച്ചു വീണ്ടും വട്ടംചുററി. പെട്ടെന്നു് ഒരട്ടഹാസത്തോടുകൂടി ആ കടലാസുകഷണം പണിപ്പെട്ടിട്ടെന്നപോലെ നടുവെ വലിച്ചുകീറി. പല്ലുകടിച്ചു കണ്ണുതിരിച്ചു താഴത്തേക്കിട്ടു് അതിന്റെ പുറത്തുകയറി ഇരിപ്പുമായി. ഇതുകണ്ടു ചിലർ ചിരിച്ചു. ചിലർ കളിപ്പിക്കൽ, ദൂഷണം, അക്രമം, പച്ചപ്പൊളി, എന്നെല്ലാം വിളിച്ചുപറഞ്ഞു. നിയമപാലകന്മാരുടെ നയംകൊണ്ടു ബഹളം മാംസപിണ്ഡത്തിൽവരെ എത്താതെ കഴിഞ്ഞു. സകലവും ശാന്തമായി.

പരസ്യമെവിടെ? അനുഭവമെവിടെ? ഇതാണു് "നാടകത്തിൽ പരസ്യംവരുത്തുന്ന പരമപ്രയോ"ജനം! നൂതന സംവിധാനം?

# മാതൃത്വം

## =ചെറുകഥ=

[തകഴി ശിവശങ്കരപ്പിള്ള]

അവൻ മലർന്നുകിടന്നു കിടുകിടാ ചിരിച്ചു. അമ്മ വയററത്തു് തെരുതെരെ ഉമ്മവച്ചു. അതിൻെറ കിക്കിളിയിൽ അവൻ ചുളിഞ്ഞു കുതിച്ചു ചിരിച്ചു. അതെല്ലാം കണ്ടുകൊണ്ടിരുന്ന അച്ഛൻ പറഞ്ഞു

"കുഞ്ഞിനെ അങ്ങനെയിട്ടു ചിരിപ്പിക്കാതെ"

അവനു് ആ കളിയും ചിരിയും മതിയായില്ല. "ഉം" "ഉം" എന്നു് അവൻ പറഞ്ഞു. കൈ ഉയർത്തി അമ്മയുടെ കഴുത്തിൽപിടിച്ചു. അമ്മ ഇനിയും അവൻെറ വയററത്തു ഉമ്മവച്ചു കിക്കിളിയാക്കണം. അമ്മ പറഞ്ഞു.

"ചെറുക്കൻെറ എളക്കം കണ്ടില്ലേ്യാ. ഇനീം ഉമ്മ വക്കണമെന്നു്! ഇപ്പം മനസ്സില്ല്യ!"

അതും അവൻെറ കിടുകിടാ ചിരിക്കു കാരണമായി. അച്ഛൻ നിർദ്ദേശിച്ചു

"അവനെ ഉറക്കു്"

"അതെങ്ങനാ? അവനു് ഉറക്കം വരുന്നില്ലല്ലോ."

അച്ഛൻ മകനോടായി പറഞ്ഞു

"വാ മോനെ! അച്ഛൻ ഉറങ്ങാൻ പോവ്വാ"

കുഞ്ഞു് എഴുന്നേററു് അച്ഛൻെറ അടുത്തെത്തി. അച്ഛൻ അവനെ കട്ടിലിൽ കയററി കിടത്തി. അങ്ങനെ അച്ഛനും മകനുംകൂടി കെട്ടിപ്പിടിച്ചു കിടന്നു. പക്ഷെ കുഞ്ഞു്, അച്ഛൻെറ തോളിൽ ചുണ്ടമർത്തി "മിർ" എന്നു ശബ്ദമുണ്ടാക്കിക്കൊണ്ടിരിക്കുകയാണു്.

"ഉറങ്ങു മകനെ:"

കുഞ്ഞിനു ദേഷ്യം വന്നു. ദുസ്സഹമായ വേദനയോടെ അച്ഛൻ ഒന്നു നിലവിളിച്ചുപോയി. അവൻെറ കൊച്ചുവിരലുകളിൽ അച്ഛൻെറ നെഞ്ചത്തു വളരുന്ന നീണ്ട രോമങ്ങൾ ചുററിപ്പിണഞ്ഞിരിക്കുന്നു.

കുഞ്ഞും കരഞ്ഞു.

അമ്മ ഓടിവന്നു് അവനെ എടുത്തു. അമ്മയുടെ തോളത്തു ശിരസ്സുവച്ചു് അവൻ ഉറങ്ങി. അമ്മ അവനെ അച്ഛൻെറ അടുത്തു കൊണ്ടുചെന്നു കിടത്തി. കൈകൾ ഇരുവശങ്ങളിലും നീട്ടിയിട്ടു് മലർന്നുകിടന്നുറങ്ങുന്ന അവനെ അച്ഛനും അമ്മയും എന്തോ ചിന്തിച്ചു നോക്കിക്കൊണ്ടിരുന്നു. അവൻ ക്ലേശമേതുമില്ലാതെ, മെത്തയിൽ, സ്നേഹിക്കുന്ന രണ്ടുപേരുടെ ഇടയ്ക്കു കിടന്നു സുഖമായി ഉറങ്ങുന്നു.

ആ ദമ്പതികളുടെ ചിന്താഗതി ഒരുപോലെയിരുന്നു. ഭർത്താവു് ഒരു ദീർഘനിശ്വാസത്തിനുശേഷം പറഞ്ഞു

"അല്ല, ഞാൻ ഓർക്കുകയായിരുന്നു; വിധിയുടെ കളിയേ! ഇങ്ങനെ ഇവൻ വളരുമെന്നു് അന്നു കണ്ടവരാരെങ്കിലും വിചാരിച്ചിരുന്നോ?"

ഭാര്യ പ്രതിവചിച്ചു:—

"പാവം! അതു ചത്തുപോയേനെ"

ഭർത്താവു് ഉറപ്പോടെ പറഞ്ഞു:—

"ഏതായാലും നല്ല തലേലെഴുത്തുള്ള കൊച്ചു"

"അതിനു തർക്കമില്ല. മുഖത്തുനോക്കിയേ! എന്തു തേജസ്സും കലയുമാ!"

വീണ്ടും ആ ഭാര്യാഭർത്താക്കന്മാർ മിണ്ടാതിരുന്നു. അവർ അവൻെറ മുഖത്തുതന്നെ നോക്കിക്കൊണ്ടിരിക്കുകയാണു്. മനസ്സറിയാത്തതുപോലെ ഭർത്താവിൻെറ വായിൽനിന്നും, ആ ഇരുപ്പിൽതന്നെ, ഒരു വാചകം ഉതിർന്നു.

"ഇവൻ നമുക്കു് ഉപകാരപ്പെടുമോടീ?"

"ഉപകാരപ്പെടാതിരിക്കുമോ?"

ഭർത്താവും ഭാര്യയും കുഞ്ഞിൻെറ മുഖത്തുനിന്നും ദൃഷ്ടികൾ പറിച്ചു പരസ്പരം മുഖത്തുനോക്കി സംസാരം തുടങ്ങി. വിഷാദനിർഭരമായി ഭർത്താവു പറഞ്ഞു

"എന്തേ! അവൻ നമ്മുടെ ചോരയാണോ? നീ അവനു വയററിനിടം കൊടുത്തോ?"

ഭാര്യ ഉദ്വേഗത്തോടെ പറഞ്ഞു:—

"ഇല്ല എങ്കിലും—"

"എങ്കിലും എന്താ?"

അതിനുത്തരമില്ല.

അല്ല! അവൻ അവരുടെ വയററിൽ ജനിച്ചതല്ല.

അവൻ മററാരുടെയോ ബീജമാണ്. അവന്റെ മാംസവും രക്തവും ഒന്നും അവരുടെയല്ല. അവനെ അവർ നൊന്തു പെററതുമല്ല. എങ്കിലും............! എങ്കിലുമെന്തു്? അവനു് അവരുമായിട്ടുള്ള ബന്ധം പത്തു രൂപയുടേതാണ്! ഇരുനൂററി എൺപതു ചക്രത്തിന്റെ! പെററ കുഞ്ഞിനെ പോററാൻ ഗതിയില്ലാത്ത പിച്ചക്കാരി മരിക്കാറായ കുഞ്ഞിനെ, അതു രക്ഷപെടുന്നതിനും താൻതന്നെ ചാകാതിരിക്കുന്നതിനും വേണ്ടി, കൈത്തണ്ടിലെടുത്തുകൊണ്ടു വന്നപ്പോൾ ഇരുപതു് അരരൂപ കൊടുത്തു് ആ കുഞ്ഞിനെ വാങ്ങിച്ചു. എങ്കിലും അവനെ അവർ സ്നേഹിക്കുന്നുണ്ടു്. അവർക്കു സ്നേഹിക്കാൻ മറെറാരു വസ്തുവില്ല. അവൻ തിരിച്ചു സ്നേഹിച്ചില്ലെങ്കിൽ!

അമ്മ നിസ്സഹായിനിയായി അവന്റെ മുഖത്തു സ്വമുഖം അർപ്പിച്ചു. പ്രസവിച്ചിട്ടില്ലാത്ത ആ സ്ത്രീയുടെ ഹൃദയാന്തർഭാഗത്തുനിന്നും ഏതോ ഒരു ചെറുവാചകം ഉയർന്നു. അതു് അവന്റെ കർണ്ണങ്ങളിൽ അവർ മന്ത്രിച്ചു. അവർ മുഖമുയർത്തിയപ്പോൾ ഒരു തുള്ളി ജലം അവന്റെ നെഞ്ചത്തു് അടർന്നുവീണു. അവൻ ഒന്നു നീണ്ടു നിശ്വസിച്ചിട്ടു ചരിഞ്ഞുകിടന്നു.

മുകളിൽ തൂങ്ങിയ വിളക്കിൽ തട്ടിമുട്ടി അതിനു ചുററുമായി ഒരു കരിവണ്ടു മുരണ്ടുപറന്നു.

* * * *

അവന്റെ പേർ ബാലരാമനെന്നു്; ഓമനപ്പേർ ഓമനക്കുട്ടനെന്നും.

കുട്ടനു് പൊന്നരഞ്ഞാണവും തരിവളയും കഴുത്തു നിറയെ പൊൻകുത്തുമാലയുമുണ്ടു്. അമ്മയുമച്ഛനും അവനെ നിലത്തുവച്ചല്ല വളർത്തുന്നതു്. അവനോ? ഒരു ചൈതന്യമുള്ള കുഞ്ഞുമാണ്.

“തെണ്ടി പെററതാണെങ്കിലെന്താ? ഏതു ജാതിയാണെങ്കിലെന്താ? തലേലെഴുത്തോടെ ജനിക്കണം” ഇങ്ങനെ നാട്ടുകാർ പറഞ്ഞു. ആ വലിയ സ്വത്തു്, എന്നല്ല ആ ദമ്പതികളുടെ ആത്മാവുകൂടെ അവനടങ്ങിയിരിക്കുകയാണ്!

ഓമനക്കുട്ടന്റെ കാൽ വളരുന്നോ കൈ വളരുന്നോ എന്നു നോക്കിക്കൊണ്ടിരുന്നു അമ്മ. അച്ഛനു് അവനെ പിരിഞ്ഞിരിക്കാൻവയ്യ. അങ്ങനെ വളരുന്ന കുഞ്ഞു് അല്പം സിദ്ധാന്തക്കാരനായിരിക്കുമല്ലൊ. അമ്പിളി അമ്മാവനെ പിടിച്ചുകൊടുക്കണമെന്നു് കുട്ടൻ ആവശ്യപ്പെടുമ്പോൾ, ആ പാവങ്ങൾ അതു സാധിക്കാനുള്ള വഴികൾ ആലോചിക്കും. അവന്റെ ആശ സാധിക്കാതിരുന്നാൽ, അവന്റെ മനസ്സിടിഞ്ഞാൽ, അവൻ കരഞ്ഞാൽ—അവൻ ഒരു തത്തയെപ്പോലെ പിടിവിട്ടു പറന്നു് അങ്ങു പോയെങ്കിലോ?

അങ്ങനെ കുട്ടൻ വളർന്നുവന്നു. അവനെ സ്കൂളിൽ ചേർത്തു.

[illegible] കുളിപ്പിച്ചൊരുക്കി നല്ല ഉടുപ്പുകളുമിടീച്ചു് ഒരു [illegible]മ്മ കുട്ടനെ സ്കൂളിലേക്കയയ്ക്കും. ആർക്കും ആ പോക്കുകണ്ടാൽ കൗതുകം തോന്നും. ഓമനക്കുഞ്ഞു്; സുഖസ്ഥിതിയിൽ വാത്സല്ലിച്ചു വളർത്തുന്ന കുട്ടി. ഒരു വേലക്കാരൻ അവന്റെ കൂടെയുണ്ടു്.

കുട്ടൻ സ്കൂളിലേക്കു പോയിക്കഴിഞ്ഞാൽ പിന്നീടു് അമ്മയ്ക്കു സമാധാനമില്ല. അവൻ ഉരുണ്ടുവീണെങ്കിലോ? വല്ല ശീമപ്പിള്ളേരും തല്ലി നോവിച്ചെങ്കിലോ? അദ്ധ്യാപകൻ ശാസിച്ചെങ്കിലോ? മൂന്നുമണിയായാൽ അവർ പടിക്കൽ കാവലാണു്.

നാലുമണിവിട്ടു വീട്ടിലേക്കു് ഓടിവരുന്ന മകൻ അമ്മയുടെ നീട്ടപ്പെട്ട കൈകളിൽക്കൂടി എളിയിലേക്കു കുതിച്ചു. അമ്മ അവനെ ഉമ്മവച്ചു. പാലിനും പലഹാരത്തിനും മുമ്പിലിരിക്കുമ്പോൾ അവൻ അമ്മയോടു വിശേഷങ്ങൾ പറയുകയാണു്. അവൻ ഇന്നു് എല്ലാ കണക്കുംചെയ്തു. പക്ഷെ പുസ്തകം വായിക്കാൻ സാറു പറഞ്ഞിട്ടു് അവൻ വായിച്ചില്ല. അവനു തോന്നിയില്ല. ഒരു കുട്ടിക്കു് അവൻ അവന്റെ ചെറിയ പെൻസിൽ കൊടുത്തു. ആ കെഞ്ചൽ കേട്ടിട്ടും കേട്ടിട്ടും അമ്മയ്ക്കു മതിയായില്ല.

അന്നു് അവനു് ഒരു വിശേഷംകൂടി പറയാനുണ്ടായിരുന്നു. ഒരു കുട്ടിക്കു് അവനോടു വിരോധമാണു്. കറുത്തുതടിച്ച ഒരു ചെറുക്കൻ! അവൻ അന്നുച്ചയ്ക്കു കുട്ടനോടു പറഞ്ഞു കുട്ടനെ വിലകൊടുത്തുവാങ്ങിയതാണെന്നു്. കുട്ടൻ ജിജ്ഞാസയോടെ ചോദിച്ചു.

“അങ്ങനെ ആണോ അമ്മേ?”

അമ്മ നടുങ്ങി. അവരുടെ മുഖം വാടി. ഒരു യാഥാർത്ഥ്യത്തെ അവർ നേരിടുന്നു. അവൻ കാര്യങ്ങൾ അറിഞ്ഞുതുടങ്ങുന്നു! ഇനിയും ഇതിലും കൂടുതലറിയും.... അങ്ങനെ ആ കിളി പറന്നുപോവുകതന്നെ ചെയ്യുമോ? ഒരു യന്ത്രത്തെപ്പോലെ, എന്തെങ്കിലും മറുപടി പറയണമല്ലോ എന്നുവച്ചിട്ടെന്നപോലെ, കുട്ടന്റെ ആവർത്തിച്ചുള്ള ചോദ്യത്തിനു് അവർ മറുപടി പറഞ്ഞു.

“അല്ല, അല്ല, എന്റെ മോൻ പാലുകുടിച്ചേ?”

കപ്പെടുത്തു പാലു കുടിച്ചുകൊണ്ടിരിക്കുമ്പോൾ ആ സ്ത്രീ എന്റെ മോൻ പാലു മുഴുവൻ കുടിക്കണേ” എന്നു പറഞ്ഞുകൊണ്ടുപോയി. അങ്ങനെ കുട്ടൻ പാലും പലഹാരവും മുഴുവൻ കഴിക്കുന്നതിനുമുമ്പു്, ഒരിക്കലും അവർ പോയിട്ടില്ല. ആ പാവത്തിനു് അവന്റെ അടുത്ത ചോദ്യത്തെ നേരിടാൻ വയ്യ. ആ അടുത്ത ചോദ്യം! അമ്മ എന്നെ പ്രസവിച്ചതാണോ? എന്നായാലോ?

കുട്ടൻ ഉറങ്ങിക്കഴിഞ്ഞപ്പോൾ ഭാര്യയും ഭർത്താവും തമ്മിൽ സംസാരിക്കുകയാണു്. ആ വിവരം അവനിൽനിന്നും ഒളിക്കേണ്ട കാര്യമില്ലെന്നു ഭർത്താവു് പറഞ്ഞു. എന്നായാലും അവൻ അറിയും. അവനിൽനിന്നും ഒളിക്കുന്നതുകൊണ്ടു യാതൊരു വിശേഷവുമില്ല.

അവൻ എല്ലാം അറിഞ്ഞാൽ, വിലയ്ക്കു വാങ്ങിയതാണെന്നറിഞ്ഞാൽ, അവന്റെ പെററമ്മയും ജനിപ്പിച്ച അച്ഛനും അല്ലെന്നറിഞ്ഞാൽ, അവൻ സ്നേഹിക്കുമോ? ഭർത്താവു് പറഞ്ഞു.

“ഏതായാലും അവന്റെ സ്നേഹത്തിനു് ഒരതിരുണ്ടു്.”

“അപ്പോൾ അവൻ പോകുമോ?”

“പോയെന്നും വരും. അവനു നമ്മോടുള്ള ബന്ധം—അതു് ഒരു കടപ്പാടു മാത്രമാണു്. വളർത്തിയതിനുള്ള ബാദ്ധ്യത”

സാധുസ്ത്രീ അവർ അവനെ സ്നേഹിച്ചു; കൂടുതൽ സ്നേഹിച്ചു, പിന്നീടും സ്നേഹിച്ചു. ആ അമിതവാത്സല്യത്തിനു് വല്ലാത്ത ഒരു സ്വഭാവവിശേഷമുണ്ടായിരുന്നു. അതു് ഒരമ്മയ്ക്കു മകനോടുള്ള വാത്സല്യമായിരുന്നില്ല. അവന്റെ നന്മയെക്കുറിച്ചുള്ള പരിപാടി ആ വാത്സല്യത്തിൽ അടങ്ങിയിരുന്നില്ല. അവൻ പോയെങ്കിലോ?

അതുകൊണ്ടു് അവനു ഹിതമല്ലാത്തതൊന്നും പറയുകയില്ല, പ്രവർത്തിക്കയില്ല. ശാസിക്കുക എന്നല്ല, ഉപദേശംപോലും ഇല്ല. വാത്സല്ലിക്കുക, പിന്നീടും വാത്സല്ലിക്കുക. മാതൃപുത്രബന്ധത്തിന്റെ നിറപ്പകിട്ടുള്ള ഒരു പ്രതിരൂപമായിരുന്നു അതു്.

അവനോ? അവനു പിണക്കം ഭാവിക്കാനറിയാം. കരയാനുമറിയാം. അവനു് ഒന്നിനേയും ഭയമില്ല തോന്ന്യാസവും തന്നിഷ്ടവും തന്നെ അങ്ങനെ വളർന്നു "അറവഷള്" എന്ന ഒരു പേരും സമ്പാദിച്ചു.

ലോകം മിണ്ടാതിരിക്കുമോ? ഒരു പിച്ചക്കാരിയുടെ മകനു് ഈ സുഖസൗകര്യങ്ങൾക്കു് അവകാശമില്ലെന്നതോ പോകട്ടെ, അവന്റെ തോന്ന്യാസങ്ങൾ വകവച്ചുകൊടുക്കുമോ? ലോകം അതിന്റെ പ്രതികാരം തുടങ്ങി. അവന്റെ അടി ഏൽക്കുന്ന പിള്ളാർ പല്ലുകടിച്ചുകൊണ്ടു പിറുപിറുത്തു "തെണ്ടിയുടെ മകൻ" എന്നു്. ആ പല്ലിറുമ്മലിന്റെ ചില ഭാഗങ്ങൾ അവന്റെ ചെവിയിലും പെട്ടു.

അവൻ അച്ഛനെന്നു വിളിക്കുന്ന ആൾ അവന്റെ അച്ഛനല്ലെന്നു കുട്ടനു മനസ്സിലായി. അമ്മയെന്നു വിളിക്കുന്ന സ്ത്രീ അമ്മയുമല്ല. ഒരു പിച്ചക്കാരി സ്ത്രീ മരിക്കാറായ ഒരു കൊച്ചുകുഞ്ഞിനെയും എടുത്തു വിൽക്കാൻ നടക്കുന്നതു് അവന്റെ ഭാവനാമണ്ഡലത്തിലുണ്ടു്. കുട്ടൻ വഴിനീളെ കാണുന്ന തെണ്ടിപ്പെണ്ണുങ്ങളെ ഉററുനോക്കും. ഒരുപക്ഷേ ആളറിയാതെ അവൻ അവന്റെ അമ്മയെ കടന്നു പോരുന്നുണ്ടാവാം!

ഒരു ദിവസം അവൻ സ്കൂളിൽ പോയില്ല; പിറേറന്നും പോയില്ല; അടുത്ത ദിവസം അവൻ സ്കൂളിൽ പോകാൻ കഴിയുകയില്ലെന്നു തീർത്തു പറഞ്ഞു. ആരും എതിർത്തില്ല.

അതു് ഒരു പരിവർത്തനഘട്ടമായിരുന്നു. അധികപ്രസംഗിയെന്നു പേരെടുത്ത ആ യുവാവിനു് എവിടെയോ ഒരു തിരിച്ചടി ലഭിച്ചു അതെങ്ങിനെയെന്നും എന്തെന്നും ആർക്കും അറിഞ്ഞുകൂടാ. അവൻ വീട്ടിൽനിന്നും പുറത്തിറങ്ങുകയില്ല, ആരോടും മിണ്ടുകയില്ല; ഒന്നും തന്നെ ആവശ്യപ്പെടുകയുമില്ല. നിശ്ശബ്ദനായി മുറിക്കകത്തു കയറി എന്തോ ഓർത്തിരിക്കും. അവന്റെ പ്രസരിപ്പു പോയി. അങ്ങനെ ഒരു യുവാവിനു ഓർത്തിരിക്കാൻ വകയില്ലേ?

അവന്റെ ഒരു ഹൃദ്യമായ ചിരി കാണുവാൻ ആർത്തിയോടെ അമ്മ അടുത്തു ചെല്ലും. പക്ഷേ അതവൾക്കു ലഭിക്കാറില്ല. നിരാശയായി ആ സ്ത്രീ പറയും

"എന്റെ മോൻ ഒന്നു ചിരിച്ചേടാ!"

ഒരു കടപ്പാടുകൊണ്ടെന്നപോലെ അവൻ അപ്പോൾ ഒന്നു പല്ലിളിക്കും. നല്ല അലക്കിത്തേച്ച മുണ്ടും ഷർട്ടും കൊണ്ടുചെന്നു കൊടുത്താൽ അവ വളരെ ദിവസം അങ്ങനെയിരിക്കും. അമ്മ ആജ്ഞാപിച്ചാൽ ആ ആജ്ഞ അനുസരിക്കാനായി ഉടുക്കും. അമ്മ പറയുന്നടത്തോളം അവനുണ്ണും. അതും അവന്റെ കടമയാണു്.

അച്ഛനും അമ്മയും ഭയപ്പെട്ടുപോയി. അമ്മ അച്ഛനോടു ചോദിച്ചു.

"അവൻ സന്യസിക്കാൻ പോവാണോ?"

ആ മനുഷ്യൻ എന്തുപറയും?

അവനു ജീവിതത്തിലുള്ള അനാസ്ഥ അയാളും കാണുന്നുണ്ടായിരുന്നു.

അവനെക്കൊണ്ടു ഒരു വിവാഹം കഴിപ്പിച്ചാലെന്തു? ഈ ചരിത്രമെല്ലാമറിഞ്ഞു്, ഇതൊന്നും അവനവകാശപ്പെട്ടതല്ലെന്നറിഞ്ഞു, അവന്റെ മനസ്സിടിഞ്ഞതാണോ? മാധ്വിക്കു് ഒരു യുക്തി തോന്നി. അവർ പറഞ്ഞു.

"ഏതായാലും നമുക്കുള്ളതെല്ലാം അവന്റേതാണു്. അതവനു നേരത്തെ കൊടുത്താൽ—അവനു വിശ്വാസമാകുമല്ലോ."

അച്ഛൻ ആലോചിച്ചു. അമ്മ അലട്ടി. അവൾക്കു അങ്ങനെ ചെയ്തേമതിയാകൂ. അച്ഛനും അതു സമ്മതിച്ചു

അടുത്തിരുന്നു പുറം തലോടിക്കൊണ്ടു അമ്മ മകനോടുപറഞ്ഞു

"മോനെ! അച്ഛൻ ഒന്നു നിശ്ചയിച്ചിരിക്കുന്നു. അതു നിനക്കിഷ്ടമാണോ?"

അവൻ ഒന്നും മിണ്ടിയില്ല അമ്മ തുടർന്നു.

"ഞങ്ങൾക്കു നീയല്ലാതാരുമില്ല."

ആ സ്ത്രീയുടെ കണ്ണുകൾ നിറഞ്ഞു. അവനു് എന്നിട്ടും ഒന്നുംമിണ്ടിയില്ല ഒട്ടുനേരം കഴിഞ്ഞു് അവർ വീണ്ടും പറഞ്ഞു.

"ഉള്ളതെല്ലാം എന്റെ മോന്റെപേർക്കു് അച്ഛനെഴുതി തരാൻ നിശ്ചയിച്ചിരിക്കുകയാണു്."

കുട്ടൻ തലഉയർത്തി അമ്മയുടെ മുഖത്തു ഒന്നുനോക്കി. അവർ അവരുടെ പരിപാടിയെല്ലാം പറഞ്ഞു. അവൾക്കു വയസ്സാണു്. വീടന്വേഷിക്കാൻ ഒരു പെണ്ണുകൂടി വേണം. അതും അച്ഛൻ കണ്ടുവച്ചിട്ടുണ്ടു്. "വേണ്ട" എന്നൊരുശബ്ദം അവന്റെ മുഖത്തുനിന്നു നിർഗ്ഗളിച്ചു. ആ മാതാവു നടുങ്ങിപ്പോയി.

വളരെനാൾകൂടി അന്നാദ്യമായാണു് അവൻ ഒന്നു നിഷേധിക്കുന്നതു്! ആ "വേണ്ട" ശബ്ദത്തിനു എന്തുശക്തിയാണു്!

പിറേറന്നുമുതൽ അവൻ പുറത്തിറങ്ങിത്തുടങ്ങി. ഒരു ദിവസം വെളിയിൽനിന്നും തിരിച്ചുവന്ന കുട്ടൻ അമ്മയോടുചോദിച്ചു.

"എന്നെ പ്രസവിച്ച ആ സ്ത്രീ—ഇന്നു ജീവിച്ചിരിക്കുന്നുണ്ടോ?"

അവൾക്കു ഒരു നിമിഷത്തേക്കു ഉത്തരം പറയാൻ കഴിഞ്ഞില്ല. അവൻ അവന്റെ അമ്മയെ അന്വേഷിക്കുന്നു! ഇനിയും അവൻ പോയേക്കും. ആ ആ ഉദ്വേഗത്തിനു "ഇല്ല, ഇല്ല" എന്നവർ മറുപടി പറഞ്ഞു കുട്ടനു ഒരു ചോദ്യംകൂടി ചോദിക്കാനുണ്ടായിരുന്നു.

"ഇതിനു മുമ്പും ആ സ്ത്രീ ഇങ്ങനെ പെററിട്ടു കുട്ടികളെ വിററിട്ടുണ്ടോ?"

അതു് അവർ എങ്ങനെ അറിയും?

ആ വീട്ടിൽ എല്ലാം കുഴഞ്ഞു. കുട്ടൻ അവന്റെ അമ്മയെ അന്വേഷിക്കുകയാണു്. ഇനി അവൻ പോയേക്കും; എന്നല്ല പോകുകതന്നെ ചെയ്യും. ആ സാധുസ്ത്രീ അവരുടെ വന്ധ്യാത്വത്തിന്റെ ഭീകരത എത്ര[illegible] ഉണ്ടെന്നറിഞ്ഞു വന്ധ്യക്കു കുട്ടികൾ പാടില്ലെ[illegible] വിധി. വിലയ്ക്കു വാങ്ങിച്ചു വളർത്തിയാലും ആ കുട്ടി ഉപകാരപ്പെടുകയില്ല. എങ്കിലും വന്ധ്യയ്ക്കും മാതൃത്വം ഉണ്ടു്.

മറെറാരു സത്യംകൂടി അവൾക്കു വെളിപ്പെട്ടു. കുഞ്ഞിനെ വിററുപോയെങ്കിലും, മാതൃപുത്രബന്ധം വിച്ഛേദിക്കപ്പെടുകയില്ല. ആ കുഞ്ഞുതള്ളയെ അന്വേഷിക്കും; ത

# പ്രജായത്തഭരണം

## ഒരു സാമാന്യതത്വനിരൂപണം

(വി. സി. ജോർജ്ജ് ബി. ഏ. എൽ. റ്റി)

നാം പ്രജായത്ത ഭരണക്രമത്തെപ്പററി ധാരാളം കേൾക്കുന്ന കാലമാണല്ലൊ ഇതു്. ആധുനികകാലത്തു് അഭികാമ്യമായി പരിഗണിക്കപ്പെടുന്ന ഭരണരീതി പ്രജായത്ത ഭരണസമ്പ്രദായമാണെന്നുള്ള ഒരു ധാരണ പൊതുവെ പരന്നിട്ടുമുണ്ടു്. എന്നാൽ പ്രജാധിപത്യത്തെ അപേക്ഷിച്ചു കൂടുതൽ സ്വീകാര്യമായിരിക്കുന്നതു് രാജാധിപത്യമാണെന്നു പൊതുവെ സമ്മതിക്കപ്പെട്ടിരുന്ന ഒരു കാലമുണ്ടായിരുന്നു. ആ സമ്മതി ഭൂലോകത്തിന്റെ ഭൂരിഭാഗത്തും ഇന്നു നിലവിലിരിക്കുന്നുമുണ്ടു്. സ്പെയിനിൽ രാജാധിപത്യം പുനസ്ഥാപിക്കപ്പെടുവാൻ ചില യത്നങ്ങൾ നടക്കുന്നതായി അറിയുന്നു. ഫ്റാൻസിൽ വളരെ ശക്തിയും സ്വാധീനതയും ഉള്ള ഒരു രാജകീയകക്ഷിയുണ്ടു്. ബൽജിയത്തിൽ രാജഭരണാനുകൂലികളും തൽപ്രതികൂലികളും തമ്മിൽ ഏതാനുംമാസങ്ങൾക്കുമുമ്പ് മത്സരം നടന്നു. പക്ഷെ ആദ്യത്തെക്കൂട്ടർ വിജയികളായി. ഗ്രീസിലെയും അൽബേനിയായിലെയും കഥയും ഇങ്ങനെതന്നെ ആയിരുന്നു

എന്നാൽ റഷ്യയിലെ സ്സാറന്മാരുടെ സിംഹാസനത്തിൽ ഇന്നു ഭരണം നടത്തുന്നതാരാണു്? തുക്കിസുൽത്താന്റെ ചെങ്കോൽ ആരുടെ കരബലത്തിലാണു് ഇന്നു് അടങ്ങിയിരിക്കുന്നതു്? ഹാപ്സ്ബർഗ്ഗ് രാജകുടുംബാംഗങ്ങൾ എവിടെ? ജർമ്മനിയിലെ വില്യം കൈസരുടെ അനന്തരഗാമികൾക്കു് എന്തു സംഭവിച്ചു? ഈ ചോദ്യങ്ങൾക്കു കിട്ടുന്ന ഉത്തരങ്ങൾ രാജാധികാരത്തിന്റെ സുസ്ഥിരതയെ താങ്ങുന്നില്ലെന്നു സമ്മതിക്കണം.

ഭൂമുഖത്തു സാമ്രാജ്യങ്ങളും രാജ്യങ്ങളും ഇല്ലാതെ കഴിഞ്ഞ ആ പുരാതന കാലങ്ങളിൽ തങ്ങളുടെ ആടുമാടുകളെ തീററിപ്പോററുന്നതിനായി തൃണസങ്കുലങ്ങളായ പ്രദേശങ്ങൾ തേടിനടന്ന വിവിധ ജനവിഭാഗങ്ങൾ ചില ഭൂഭാഗങ്ങളിൽ സ്ഥിരതാമസമുറപ്പിക്കുന്നതിനു പ്രേരിതരായപ്പോൾ ജനസംഘത്തിൽ കായബലവും കാര്യശേഷിയും തികഞ്ഞ ആളെ നായകനായി സ്വീകരിച്ചു് അയാളുടെ ആജ്ഞ അനുസരിച്ചു സകല കാര്യങ്ങളും ചെയ്തുവന്നു. ഈ നായകൻ ജനങ്ങളുടെ ബഹുമാനവും സ്നേഹവും ആർജ്ജിക്കുകയും നേതൃത്വം പുത്രപൌത്രരിലേക്കു് കൈമാററം ചെയ്യുകയും ചെയ്തുവന്നിരുന്നു. ഇങ്ങനെയാണു് രാജകുടുംബങ്ങൾ ആവിർഭവിച്ചതു്. അന്നത്തെ ആളുകൾ എല്ലാവരുംതന്നെ ഈശ്വരവിശ്വാസികളായിരുന്ന കാലക്രമേണ രാജാവു് പ്രത്യക്ഷദൈവമായിത്തീർന്നു. പ്രജായത്ത ഭരണക്രമത്തിൽ ജനങ്ങൾ തന്നെ ഭരണകർത്താക്കളും ഭരണീയരുമായി പ്രവർത്തിക്കുകയാണു്. പൂർവ്വികന്മാരിൽ ഒരുകൂട്ടർക്കു് ഈ ഭരണക്രമം അഭികാമ്യമായി തോന്നിയില്ല അവർ ഇതിനെ വളരെ താണപടിയിലുള്ള ഭരണസമ്പ്രദായമെന്നു വിധിച്ചു. ചിലരുടെ ദൃഷ്ടിയിൽ അതു ഭരണക്രമത്തോടെന്നതിനെക്കാൾ ഭരണരാഹിത്യത്തോടു സമീപിച്ചിരുന്നു. ആകയാൽ അറിസ്റ്റോട്ടിൽ ജനാധിപത്യം നിയമാനുഷ്ഠാന നിഷ്ഠയുള്ള ഭരണക്രമങ്ങളിൽ അധമമാണെന്നും ദുർഭരണമായി പരിണമിക്കാൻ സാംഗത്യമുള്ളതാണെന്നും അഭിപ്രായപ്പെട്ടിരിക്കുന്നു.

എന്നാൽ ആധുനികന്മാരുടെ അഭിമതമനുസരിച്ചു് പ്രജായത്തഭരണരീതി ഏററവും ഉൽകൃഷ്ടവും സംശുദ്ധ

(ശേഷം 91—ം പേജിൽ)

ള്ള കുഞ്ഞിനെമടങ്ങി വരുന്നെന്നും വരും. ആ പിച്ചക്കാരി മരിച്ചെങ്കിൽ—എങ്കിലും അവൻ അവളെ ഓർത്തുകൊണ്ടിരിക്കും.

മുത്തശ്ശി ഭാര്യയെ സമാധാനപ്പെടുത്തി.

“അവൾ മടങ്ങിവന്നാലെന്തു്? അവളുംകൂടെ താമസിക്കട്ടെ. അപ്പോൾ അവൻ നമ്മെയും സ്നേഹിക്കും.”

ഇല്ല, അതിലവർക്കു വിശ്വാസമില്ല. അവൾക്കുടിതാമസിക്കാൻ! ആവശ്യക്കു് തോന്നി അവൻ അവൾക്കു പൂർണ്ണമായി അധീനപ്പെട്ടുപോകുമെന്നു്; ഒരവകാശവും അവർക്കു ശേഷിക്കുകയില്ലെന്നു്!

ആ മതവും കരച്ചിൽതന്നെയാണു്. അവനോടു അപേക്ഷിക്കുകതന്നെയാണു്. അവരുടെ സ്നേഹം അർപ്പിക്കുവാൻ മററാരിടമില്ല അതുകേട്ടു് അവൻ ഒന്നു ചിരിച്ചു. ഒരു വളത്തമ്മയുടെ സ്നേഹവും പെററമ്മയുടെ സ്നേഹവും തമ്മിലുള്ള വ്യത്യാസമറിയാൻ അവനു പ്രായമായി. സ്നേഹിക്കാൻ മററാരിടമില്ലായ്കയാലല്ല പെററമ്മ സ്നേഹിക്കുന്നതു്. അവർ സ്നേഹിപ്പാൻവേണ്ടി സ്നേഹിക്കുന്നു. പെററമ്മക്കു കുഞ്ഞിനെ സ്നേഹിക്കാതിരിപ്പാനും കഴിവില്ല.

ഒരു സായാഹ്നത്തിൽ, പടിക്കുപുറത്തു ദയനീയമായ ഒരു വിളികേട്ടു ഭൃത്യൻചെന്നു പടിതുറന്നു. അതു് വൃദ്ധയായ ഒരു പിച്ചക്കാരിയാണു്. നടക്കാൻ വയ്യ. നിരങ്ങി വന്നിരിക്കയാണു്. അവൾ ചോദിച്ചു.

“ഇതല്ലേ മല്ലയ്യൂൽവീടു്?” ഭൃത്യൻ അതെ എന്നു പറഞ്ഞു. അവൾ നിരങ്ങി പടികടന്നു് മുററത്തെത്തി. അടുക്കളയിൽ നിന്നും പുറത്തിറങ്ങിയ അമ്മ സ്തംഭിച്ചു നിന്നുപോയി. ആ പിച്ചക്കാരി മരിച്ചിട്ടില്ല.

അവൾ ചോദിക്കുന്നു.

ന്റെ കുഞ്ഞെന്ത്യേ അമ്മോ?”

ഗൃഹനായിക സ്തംഭിച്ചുപോയി. അവർക്കു് ഒരക്ഷരം പറയാൻ വയ്യ. ആ ഇരുപ്പിൽ അവൾ മരിച്ചെങ്കിൽ! അല്ലെങ്കിൽ അവളെ അടിച്ചു പുറത്തിറക്കിയെങ്കിൽ.!

അപ്പോഴേക്കും കുട്ടൻ പുറത്തുവന്നുകഴിഞ്ഞു.

ാ=ാാ



# കേശവർദ്ധിനി

മുഖത്തും തലയിലും രോമം കൊഴിയുക വിശിഷ്യാ അവിട വിടെ രോമം കൊഴിഞ്ഞു വൃത്താകൃതിയിൽ വിരൂപമാകുക മുതലായ എല്ലാവിധ ശിരോരോഗങ്ങളെയും അതിശയകരമായി സുഖപ്പെടുത്തി കണ്ണിന്നു കുളിർമയും മുടിക്കു കാന്തിയും കൈവരുത്തി അളവററ കേശസമൃദ്ധിയെ പ്രദാനംചെയ്തു് സൗന്ദര്യം വർദ്ധിപ്പിക്കുന്ന ഒരു വിശിഷ്ട തൈലം.

വില 16 ഔൺസു് കുപ്പിക്കു 5 ക മാത്രം.

# കരിംകുരങ്ങുകാൽപം

കരിംകുരങ്ങിൻ മാംസരസവും മററനേകം ദിവ്യമൂലികകളുംചേർത്തു് നവീനരീതിയിൽ സംസ്കരിക്കപ്പെട്ട ഈ രസായനം ക്ഷയം, ഏങ്ങൽ, ചുമ, വാതവ്യാധി, മെലിച്ചിൽ എന്നീ മഹാരോഗങ്ങളെ നിശേഷം മാററി ദീർഘജീവിതക്ഷമമായ ആരോഗ്യം പ്രദാനം ചെയ്യും. വിശിഷ്യാ, ശരീരപോഷണത്തിനും പ്രസവരക്ഷയ്ക്കും അതീവഫലപ്രദം. റാത്തൽ 1-ന് 5 ക മാത്രം.

## മാനേജർ, S. H. ഫാർമസി, തൊടുപുഴ, തിരുവിതാംകൂർ.

ബ്രാഞ്ചുകൾ:—1 കോട്ടയം. 2 കൊച്ചി. 3 കൊല്ലപ്പിള്ളി. 4 കാഞ്ഞാർ. 5 ആലുവാ. 6 ഉടുമ്പന്നൂർ. 7 എറണാകുളം. 8 മുട്ടം. 9 വാഴക്കുളം. 10 പള്ളിവാസൽ. 11 മൂവാററുപുഴ. 12 പിറവം. *V. P.* ഏർപ്പാടു് ഹെഡ്ഡാഫീസിൽമാത്രം.

## ആധുനികലോകത്തിന്റെ അഭിരുചിക്കനുസരണമായ

കോട്ടിംഗു് ഷർട്ടിംഗു്, ഡബിൾ മുണ്ടുകൾ, കല്യാണ ആവശ്യത്തിലേക്കുള്ള നേരിയതു്, സേലം പട്ടുതരങ്ങൾ തുടങ്ങിയവയും സ്ത്രീകൾക്കു ഒററമുണ്ടായി ഉപയോഗിക്കാവുന്ന കോട്ടാറൻ തുപ്പട്ടികൾ മറെറല്ലാവിധ നാടൻ ചരക്കുകളും ഏററവും കുറഞ്ഞ വിലയ്ക്കു കച്ചവടക്കാർക്കു പ്രത്യേകനിരക്കിലും മൊത്തമായും ചില്ലറയായും വിററുവരുന്നു.

*N. B.* ബ്രാണ്ടി, വിസ്കി, വൈൻ, കൊക്കൊ, വമ്മത്തു്, ജിൻ തുടങ്ങിയ ശീമമദ്യങ്ങൾ ചില്ലറയായി വിററുവരുന്നു:

## മണർകാട്ട് സ്റേറാഴ്സ്

## പാലാ.

**Proprietor: M. U. MATHEW**
**(കുഞ്ഞുമത്തായി)**

# VATTAKKUNNEL BROTHERS

**Piece Goods Dealers, Palai.**
(Est: 1910)

നവീന തരത്തിലുള്ള എല്ലാവിധ ജവുളി ചരക്കുകളും മൊത്തമായും ചില്ലറയായും ഏററവും കുറഞ്ഞ വിലയ്ക്കു വില്ക്കുന്നതാണു്.

പള്ളികൾക്കാവശ്യമുള്ള കാപ്പ, കുർബാനകുപ്പായം, ദൽമണി മുതലായവ അസൽ ഫ്രാൻസു് സിൽക്കിലും സാററിൻ സിൽക്കിലും ഓർഡർ അനുസരിച്ചു ക്ലിപ്തസമയത്തു ചെയ്തുകൊടുക്കുന്നതാണു്.

## സീൻസുകൾ

നവീനരീതിയിലും പരിഷ്കാരമനുസരിച്ചും എപ്പോഴും ഏതു നാടകവേദിയിലും ഉപകരിക്കത്തക്കവണ്ണം പ്രത്യേകം എഴുതി തയ്യാറാക്കിയിരിക്കുന്ന പത്തു ജോടി കർട്ടനും സീൻസും, ഒരേ രീതിയിലുള്ള കാൻവസു് ചെയാർ, സിററിങ്ങു് ചെയാർ മുതലായ കസേരകളും വാടകക്കു കൊടുപ്പാൻതയ്യാർ.

Apply to: **Managing Proprietor,**
**V. M. VARKEY,**
വട്ടക്കുന്നേൽ, പാലാ.

(86-ാംപേജിൽനിന്നു തുടർച്ച)

വുമാണെന്നു പരിഗണിക്കപ്പെടുന്നു. വളരെക്കാലത്തെ നിരീക്ഷണപരീക്ഷണങ്ങൾക്കുശേഷമാണ് ഇതു് ആവിർഭൂതമായതു്. മദ്ധ്യശതകങ്ങളിൽ ഈ ഭരണരീതിക്കു് മൂന്നു ലക്ഷണങ്ങൾ വിധിച്ചിരുന്നു. അതു പൊതുനന്മ കൈവരുത്തുന്നതായിരിക്കണം; ജനസമൂഹത്തിന്റെ പ്രാതിനിധ്യം വഹിക്കുന്നതായിരിക്കണം; അതിന്റെ അധികാരവ്യാപ്തി ജനസമൂഹത്തിൽനിന്നു് ലഭിച്ചതായിരിക്കണം. മദ്ധ്യശതകങ്ങൾ ഐക്യത്തെയും ഏകാധിപത്യത്തെയും (monarchy) വിലമതിച്ചിരുന്നുവെന്നുള്ളതിനെ വിസ്മരിച്ചുകൂടാ. ഐക്യം അഥവാ ഐകരൂപ്യം മുൻനിറുത്തിയുള്ള ഏകാധിപത്യം വിജയപ്രദമാകണമെങ്കിൽ ഏകാധിപതി അനന്യസാധാരണമായ നീതിബോധവും സൽബുദ്ധിയും ഉള്ള ആളായിരിക്കണമെന്നുള്ളതും നിസ്തർക്കമാണ്. ഈ തരമായ സൽബുദ്ധിയുടെയും നീതിബോധത്തിന്റെയും അഭാവത്താലാണല്ലോ മദ്ധ്യശതകങ്ങളിലെ പല ഏകാധിപതികളും രാജക്കന്മാരും നിഷ്ഠൂരശാസിതാക്കളായി പരിണമിച്ചതു്.

നിഷ്ഠൂരശാസനം വേരുറച്ച രാജ്യങ്ങളിലകട്ടെ കാലാന്തരത്തിൽ അധികാരത്തിന്റെയും നിയമത്തിന്റെയും ആസ്ഥാനം—ഉൽപ്പത്തിസ്ഥാനം—ജനസംഘമല്ലാ, ഭരണാധികാരിയാണ് എന്നുള്ള ധാരണ പ്രതിഷ്ഠിതമായി. നിയമം നീതിയുടെയും യുക്തിയുടെയും പ്രതിഫലനമല്ലാ ഭരണാധികാരിയുടെ ഹിതംതന്നെയെന്നും വന്നുകൂടി. ഹെറാൾഡ് ലാസ്കി പ്രസ്താവിക്കുന്ന പ്രകാരം ഈ നയം പെട്ടെന്നു് ജുഗുപ്സാവഹമായി പരിണമിച്ചു. കാലചക്രം അതിനെതിരായി തിരിഞ്ഞു. സൽഭരണത്തിനുവേണ്ട പ്രധാന ലക്ഷണങ്ങളിൽ പ്രഥമമായതു ഭരണനിർവഹണത്തിൽ ഭരണീയരെക്കൂടി ഭാഗഭാക്കുകളാക്കുകയാണ് എന്ന അഭിപ്രായത്തിനു് പ്രാബല്യം സിദ്ധിച്ചു. പതിനെട്ടാം നൂററാണ്ടിൽ പ്രബലപ്പെട്ട അഭിപ്രായം ജനസമൂഹത്തിന്റെ നന്മയ്ക്കായി ജനസമൂഹംതന്നെ പ്രയത്നിക്കണമെന്നത്രേ

ഒററ വ്യക്തിയോ ഏതാനും വ്യക്തികളോ ഭരണകർത്താക്കളായിരിക്കുന്നതിനു പകരം ജനസമൂഹത്താൽ തന്നെ ജനസമൂഹം ഭരിക്കപ്പെടണമെന്നു വരുന്നപക്ഷം, ജനസമൂഹത്തിനോ, ജനസമൂഹം നിയമിക്കുന്ന ആളുകൾക്കോ, ഭരണീയരിൽ സകലരെയും ആജ്ഞാനുവർത്തികളാക്കിത്തീർക്കുന്നതിനു് പര്യാപ്തമായ ധാർമ്മികശക്തി ഉണ്ടായിരിക്കേണ്ടതല്ലയോ എന്ന പ്രശ്നം ആവിർഭവിക്കുന്നു. ബൈബിളിലെ പഴയതും പുതിയതുമായ ഭാഗങ്ങളിലെ ലിഖിതങ്ങളും ക്രൈസ്തവസഭയിലെ പ്രബോധകന്മാരും ഭരണകർത്താവിന്റെ അധികാരം ഈശ്വരനിൽനിന്നു ഉത്ഭവിക്കുന്നതാണെന്നു പ്രഖ്യാപിക്കുന്നുണ്ടു്. അറിസ്റ്റോട്ടൽ തുടങ്ങിയ തത്വചിന്തകർ അധികാരം പ്രകൃതിനിയമങ്ങളിൽനിന്നുളവാകുന്നുവെന്നു അഭിപ്രായപ്പെടുന്നവരാണ്. എന്നാൽ പ്രകൃതിനിയമങ്ങളുടെ കർത്താവു് ഈശ്വരനാണെന്നു വിശ്വസിക്കുന്നവർക്കു് പ്രസ്തുത അഭിപ്രായഭേദങ്ങൾ തമ്മിൽ സാരമായ പൊരുത്തക്കേടു് കാണുവാൻ സാധിക്കുകയില്ല. മനുഷ്യബുദ്ധി ഉപയോഗിച്ചു മനുഷ്യന്റെ പ്രകൃതിയിൽ കണ്ട ഈശ്വരകല്പിതങ്ങളായ നിയമങ്ങൾ തന്നെയാണല്ലോ പ്രകൃതിനിയമങ്ങൾ. അല്പിയൻ (Ulpian) എന്ന പണ്ഡിതനെ അനുകരിച്ചു അധികാരങ്ങൾ എല്ലാംതന്നെ ജനങ്ങളിൽനിന്നുള്ളവയാണെന്നും അവയ്ക്കുള്ള ആദിമൂലം സ്രഷ്ടാവായ ദൈവംതന്നെയാണെന്നും അഭിപ്രായപ്പെട്ട മററു ചിലരുടെ കാര്യവും ഇവിടെ വിസ്മരിച്ചുകൂടാ. കാറൽമാൻ ചക്രവർത്തിയുടെ കാലത്തു ഭരണകർത്താവിന്റെ അധികാരം അയാളും ഭരണീയരും തമ്മിൽ ശപഥത്തോടുകൂടി നടത്തിയ വാഗ്ദാനങ്ങളും കരാറുകളുംമൂലം ഉത്ഭവിച്ചതാണെന്നുള്ള ബോധം പ്രബലപ്പെട്ടു.

ഭരണാധിപന്റെ അധികാരം സംബന്ധിച്ചു യൂറോപ്പിൽ രംഗപ്രവേശം ചെയ്ത വിവിധാഭിപ്രായങ്ങളെ കൂട്ടിയിണക്കി വേറൊരഭിപ്രായവും പിന്നീടുണ്ടാകാതിരുന്നില്ല. ഈശ്വരസംജാതമായ അധികാരം പ്രകൃതിനിയമങ്ങളാൽ പ്രകാശിപ്പിക്കപ്പെട്ടു് ജനസമൂഹത്തിൽ ലയിച്ചുവെന്നും, അതു് കരാർ വഴിക്കു് ഭരണാധികാരിക്കു് ലഭിച്ചു എന്നുമുള്ളതാണ് ആ നൂതനാഭിപ്രായത്തിന്റെ സാരം. ജനസമൂഹം നേരിട്ടു് ഭരണാധികാരം പ്രയോഗിക്കാൻ സന്നദ്ധമായിരുന്നില്ലെന്നു ഭരണാധികാരിയുമായുള്ള കരാർ ഏർപ്പാടു് തെളിയിക്കുന്നുണ്ടല്ലോ. ഏതായാലും ജനഭരണവും രാജകീയഭരണവും തമ്മിൽ—അഥവാ അവയുടെ ആധാരമായി നിലകൊണ്ട ആശയങ്ങൾ തമ്മിൽ ഒരു ബലപരിശോധന യൂറോപ്പിൽ നടക്കുകതന്നെ ചെയ്തു. പതിനഞ്ചാം നൂററാണ്ടിൽ ഇംഗ്ലണ്ടിലകട്ടെ ജനകീയഭരണം ഉത്തേജിതപ്പെട്ടിരുന്നുവെങ്കിൽ യൂറോപ്പ്ഖണ്ഡത്തിലെ വിഭാഗങ്ങളിലെല്ലാംതന്നെ രാജകീയഭരണം സുസ്ഥിരമായിരുന്നു. മക്കിയവെലി (machiavelli) മൂലം ചില രാജ്യങ്ങളിൽ ജനകീയ ഭരണത്തിനു് പ്രസക്തി വർദ്ധിച്ചുവെങ്കിൽ ഇംഗ്ലണ്ടിൽ സൂഡർ സ്റ്റുവർട്ട് എന്നീ രാജ്യകുടുംബാംഗങ്ങളുടെ കാലങ്ങളിൽ രാജശാസനത്തിന്റെ പിടിമുറുക്കുകയാണ് ചെയ്തതു്. ഈ ഭരണസമ്പ്രദായത്തെ അനുകൂലിച്ചവരുടെ കൂട്ടത്തിൽ തോമസ് ഹോബ്സിന്റെ നാമം അനുസ്മർത്തവ്യമത്രേ

എന്നാൽ ഒരു മനുഷ്യൻ വേറൊരു മനുഷ്യനു് അധീനനായിരിക്കുക അപമാനകരമാണെന്നുള്ള അമിതസ്വാതന്ത്ര്യത്തിന്റെ കാഹളധ്വനി ഫ്രാൻസിൽ പിന്നീടു് മുഴങ്ങി. ഇതിന്റെ പ്രയോക്താവു് റൂസ്സോ (Rousseau) ആയിരുന്നു. അധികാരത്തിന്റെ ഉല്പത്തിസ്ഥാനം ഓരോരുത്തന്റെ മനസ്സിൽ അല്ലെങ്കിൽ ഇഷ്ടത്തിലാണ് റൂസ്സോ സ്ഥാപിച്ചതു്. റൂസ്സോ ഈശ്വരവിധ്വംസകനായിരുന്നു. സകല അധികാരത്തിനും ആദികാരണനായി ദൈവത്തെ അംഗീകരിക്കുവാൻ അദ്ദേഹത്തിനു് കഴിഞ്ഞുമില്ല. രാഷ്ട്രീയാധികാരത്തെ അനുസരിക്കുന്നവൻ സ്വാധികാരത്തെത്തന്നെയേ അനുസരിക്കുന്നുള്ളുവെന്നായിരുന്നു ഈ ഫ്രെഞ്ചുചി[illegible]ന്റെ അഭിമതം. എന്തെന്നാൽ സാമൂഹ്യസന്ധി[illegible] (Social contract) മൂലം പൊതുമനസ്സിൽ ഓരോരുത്തന്റെ മനസ്സും ഉൾപ്പെടുന്നുണ്ടെന്നു് അദ്ദേഹം സിദ്ധാന്തിച്ചു

മനുഷ്യൻ ഒരു സമുദായജീവിയാകകൊണ്ടു് പരാപേക്ഷകൂടാതെ ജീവിതം അസാദ്ധ്യമാണെന്നും, ആകയാൽ രാജാധികാരം ജനസംഘത്തിൽതന്നെ നിഷ്കർഷിക്കപ്പെട്ടിരിക്കണമെന്നും, അമേരിക്കയിലെ സ്വാതന്ത്ര്യ

# ഒരു പരാജിതയുദ്ധതന്ത്രം

## അഥവാ യുദ്ധകാലജർമ്മനിയിൽ ഹിററ്ലർക്കെതിരായി വ്യാപരിച്ച ചില ശക്തികൾ

(ഡോക്ടർ സി. ററി. ഈപ്പൻ)

പ്രശാന്തസുന്ദരങ്ങളായ ചില രാത്രികളിൽ ചില തേജഃപുഞ്ജങ്ങൾ എരിച്ചുവിട്ട വാണങ്ങൾ പോലെ ആകാശമണ്ഡലത്തിൽ ഇറച്ചുകയറുന്നതു് നാം കണ്ടിട്ടുണ്ട്. അതുപോലെയാണ് വെറും സാധാരണനിലയിലുള്ള ഹിററ്ലർ സാധാരണതരന്മാരുടെ കേളീരംഗമായ ജർമ്മൻ രാഷ്ട്രീയനഭോമണ്ഡലത്തിൽ അനന്യസാധാരണമായ ഒരു സ്ഥാനത്തെത്തിച്ചേർന്നതു്. ഹിററ്ലർ എന്നുപറഞ്ഞാൽ ജർമ്മനിയും ജർമ്മനിയെന്നുപറഞ്ഞാൽ ഹിററ്ലറും എന്നർത്ഥമാകത്തക്കവണ്ണം അത്ര മഹത്തായ ഒരു സ്ഥാനത്തെയത്രേ അദ്ദേഹം കരസ്ഥമാക്കിയതു്. അദ്ദേഹത്താൽ വിരചിതമായ "മെയിൻക്യാഫ്" എന്ന പുസ്തകം നാസികളുടെ ഒരു സവിശേഷ ഗ്രന്ഥമായിത്തീർന്നു. അതിൽ താൻചെയ്ത ചില പ്രവചനങ്ങൾ അതേപടി സംഭവിച്ചതു് ആളുകൾക്കു് ഹിററ്ലറിലുണ്ടായ വിശ്വാസത്തെ ശതഗുണീഭവിപ്പിച്ചു

എങ്കിലും ഹിററ്ലർ ബീജാവാപംചെയ്ത ചില അഭിപ്രായങ്ങളും അദ്ദേഹം അനുഷ്ഠിച്ച ചില പരിപാടികളും എങ്ങനെ ഒരു പരിഷ്കൃതരാജ്യം—ആദരിച്ചുവെന്നുള്ളതു് ഇന്നും ചിന്താശീലന്മാർക്കു വിശ്വസിക്കാൻ പ്രയാസമുള്ള സംഗതിയാണ്. മനുഷ്യൻ മനുഷ്യനുവേണ്ടിയല്ല സ്വരാജ്യത്തിനുവേണ്ടി ജീവിക്കേണ്ടതാണെന്നുള്ളതാണ് ഹിററ്ലറിന്റെ സുവിശേഷത്തിലെ പ്രഥമപാഠം. രാഷ്ട്രത്തിന്റെ പുരോഗമനത്തിനു ഉപകരിക്കാത്തവർ ജീവിക്കേണ്ട കാര്യമെയില്ലെന്നു് ഹിററ്ലർ വാദിച്ചു. തൽഫലമായി അദ്ദേഹത്തിന്റെ കിങ്കരന്മാർ എത്ര വൃദ്ധന്മാരെയും രോഗബാധിതരെയും നിർദ്ദയമായി യമപുരിയിലേക്കു യാത്രയയച്ചു? കായശക്തിയില്ലാത്തവരുടെ സന്താനങ്ങൾ രോഗാതുരന്മാരും രാജ്യസേവനത്തിനു ഉപയോഗപ്പെടാത്തവരുമായതുകൊണ്ടു് അങ്ങനെയുള്ളവരുടെ ഉല്പാദനശക്തി കൃത്രിമമായി നശിപ്പിക്കണമെന്നുള്ളതു് രാജ്യനിയമമാക്കി. പ്രകൃതിസിദ്ധമായ സന്താനോല്പാദനത്തിനുപോലും ജർമ്മനിയിൽ സ്വാതന്ത്ര്യമനുവദിച്ചിരുന്നില്ല. യഹൂദന്മാർ ജർമ്മൻ ജാതിക്കാരെപ്പോലെ മേന്മയുള്ളവരല്ലെന്നുള്ള ഭാവത്താൽ എത്ര യഹൂദന്മാരെയാണ് ജർമ്മനിയിൽ നിന്നോടിക്കയും അവരുടെ വസ്തുവകകൾ കണ്ടുകെട്ടുകയും ചെയ്തിട്ടുള്ളതു്? ജർമ്മനിയിലെ ജീവിതം അസാദ്ധ്യമാണെന്നുകണ്ടു് ശാസ്ത്രജ്ഞന്മാരായ ആൽബർട്ട്, അയിൻസ്റ്റായിൻ മുതലായവർ സ്വദേശംവിട്ട അമേരിക്ക മുതലായ അന്യരാജ്യങ്ങളെ ആശ്രയിക്കേണ്ടിവന്നു. മതം മനുഷ്യനെ മയക്കുന്ന ഒരു മരുന്നാണെന്നും എല്ലാമതങ്ങളും, ക്രിസ്തുമതം വിശേഷിച്ചും മനുഷ്യന്റെ പുരോഗമനത്തിനു തടസ്സമാണെന്നും ഹിററ്ലർ സിദ്ധാന്തിച്ചു. അതിന്റെ ഫലമായി ക്രിസ്ത്യാനികളെ പീഡിപ്പിക്കയും ക്രിസ്തുദേവാലയങ്ങൾ നശിപ്പിക്കയും ചെയ്തു. ഹിററ്ലർ ഒരു റോമൻ കത്തോലിക്കനായിരുന്നെങ്കിലും പാപ്പാതന്നെ ഹിററ്ലറിനെ ഭയന്നാണ് ജീവിച്ചുപോന്നതു്. ഏതുസമയത്താണ് വത്തിക്കാൻരാജ്യം ആക്രമിക്കപ്പെടുന്നതെന്നു് ആർക്കും നിശ്ചയമില്ലായിരുന്നു. ജാതിയെ നന്നാക്കുന്നതിനു ആരോഗ്യരായ മാതാപിതാക്കന്മാരുടെ സന്താനങ്ങളുണ്ടാകണമെന്നുള്ളതും ഒരു ഹിററ്ലർ തത്വമായിരുന്നു. ഈ ഉദ്ദേശത്തോടുകൂടെ ആരോഗ്യമുള്ള യുവതീയുവാക്കന്മാർക്കു വിവാഹബന്ധത്തെ അതിലംഘിച്ചുഹിതാനുസരണം ജീവിക്കത്തക്ക സൌകര്യങ്ങളോടുകൂടെ ഒരു പട്ടണം നിർമ്മിക്കയും ഇങ്ങനെയുള്ള ബന്ധത്തിൽനിന്നും ജാതമാകുന്ന കുട്ടികളുടെ ജീവസന്ധാരണത്തിനു വമ്പിച്ചതോതിൽ ഗവർമ്മെന്റിൽനിന്നും പണസഹായം ചെയ്യുകയും ചെയ്തു. ആ പട്ടണം ഇന്നും ഹിററ്ലർ സിദ്ധാന്തങ്ങളുടെ മകുടോദാഹരണമായി സ്ഥിതിചെയ്യുന്നു. തന്റെ ഹിതാനുസരണം അനുവർത്തിക്കാത്ത എത്രയോ യോഗ്യന്മാരും ശക്തന്മാരുമായ ആളുകളെയാണ് നിർദ്ദയമായി കൊന്നൊടുക്കിയതു്. ഇങ്ങനെയുള്ള പ്രവർത്തനങ്ങൾക്കു ജർമ്മൻ ജനതയുടെ പിന്തുണ ഉണ്ടെന്നല്ലേ ലോകം ഇതഃപര്യ

---

വാദികളായ മാഡിസൺ വിൽസൺ ഹാമിൽററൻ എന്നിവർ വാദിച്ചു. ഭരണസമ്പ്രദായത്തെ നിർമ്മിക്കുവാൻ ജനങ്ങൾക്കധികാരമുള്ളതുപോലെതന്നെ വ്യവസ്ഥാപിതഭരണഘടനക്കു് വിധേയരായിരിക്കാൻ അവർക്കു ചുമതലയുണ്ടെന്നു് ജോർജ്ജ് വാഷിംഗ്ടൻ പ്രസ്താവിച്ചിട്ടുള്ളതു് ഈ അവസരത്തിൽ ചിന്തനീയമാണ്.

ഇങ്ങനെ അധികാരാവകാശങ്ങളുടെ സംയോജനത്തിലാണ് ഭരണസമ്പ്രദായങ്ങളുടെ മേന്മയിരിക്കുന്നതു്. പൗരനും രാഷ്ട്രവും തമ്മിലുള്ള സഹകരണത്തിനും പ്രസ്തുത സംയോജനം അവസരം തരുന്നു. ഒരു വ്യക്തിയെന്നനിലയിൽ തന്റെ ശക്യതകൾക്കു് പരിപൂർത്തിവരുത്തുന്നതിലേക്കു പൗരൻ രാഷ്ട്രത്തിന്റെ സംരക്ഷണവും സഹായവും അർത്ഥിക്കുന്നു. ഓരോ വ്യക്തിയുടെ മാത്രമല്ല എല്ലാ വ്യക്തികളുടെയും ശക്യതാ പരിപാകത്തിലക്ഷ്യമാക്കിയുള്ള പരിശ്രമങ്ങളിൽ മറ്റു സകല [illegible]കളുടെയും സഹകരണം ആവശ്യപ്പെടുന്നു. ജനസമൂഹത്തിനു് ഭരണാധികാരിയെന്നനിലയിൽ ജനസമൂഹത്തിന്റെ നിഷ്കർഷപൂർവമായ വിധേയത്വത്തെ അനുശാസിക്കുന്ന അമേരിക്കൻ ഭരണഘടനാനിർമ്മാതാക്കളുടെ തത്വമാണ് ഇപ്പോൾ സാർവത്രികമായ പ്രശംസയ്ക്കു് പാത്രീഭവിച്ചിട്ടുള്ളതു്. ഇതനുസരിച്ചു് അധികാരിയും അധീനനും ജനസമൂഹംതന്നെ.

......o......

ന്തം വിചാരിച്ചുപോരുന്നതു്. ജർമ്മനിയിൽ ഒരഭ്യന്തര കലഹം അത്യാസന്നമെന്നു് പല സൂക്ഷ്മനിരീക്ഷണ പടുക്കളും യുദ്ധകാലം മുഴുവനും പ്രതീക്ഷിച്ചിട്ടും അതു് ഉണ്ടായിക്കണ്ടില്ല. ഹിററ്ലരുടെ പ്രവർത്തനങ്ങളെ എല്ലാം ജർമ്മനിയിലെ സാമാന്യ ജനങ്ങൾ കണ്ണുമടച്ചു് ഹിററ്ലറിന്റെ അഭിലാഷത്തെ ആദരിക്കുകയും ബഹുമാനിക്കുകയുമാണോ ചെയ്തതെന്നുള്ളതു് ഇന്നു പലരും അറിയാൻ ഉൽക്കണ്ഠയോടുകൂടെ കാത്തിരിക്കുന്ന സംഗതിയാണു്.

ഹിററ്ലർക്കെതിരായി ഒരു വലിയ ഗൂഢശക്തി ജർമ്മനിയിലുണ്ടായിരുന്നെന്നും അവർ ഹിററ്ലറെ വധിക്കാൻ ശ്രമിച്ചെങ്കിലും സംഗതിവശാൽ സാധിക്കാതെ പോയതാണെന്നും ഇപ്പോൾ ഓരോരോ രേഖകൾ വഴിയായി വെളിവായിവരുന്നു. 1938 ഫെബ്രുവരിയിൽ ഹിററ്ലർ ഫീൽഡ്മാർഷൽ ബ്ലോംബർഗ്ഗിൽ നിന്നും അധികാരം തട്ടിപ്പറിച്ചെടുത്തതു മുതൽ എതൃശക്തികൾ ജർമ്മനിയിൽ വേരൂന്നിത്തുടങ്ങിയതാണു്. 1939-ൽ പോളണ്ടിനെ ആക്രമിക്കുന്നതിനു സേനയുടെ നിരുദ്ധമായ ശക്തിയെ അങ്ങോട്ടു തിരിച്ചുവിടാൻ സാധിച്ചപ്പോൾ താൻ ഒരനിഷേധ്യനേതാവെന്നു ഹിററ്ലർ സ്വയം അഭിമാനിച്ചു. എങ്കിലും അന്നത്തെ ചില സേനാനായകന്മാർ യന്ത്രശക്തികളെ പോളണ്ടിലേക്കു പായിക്കാതെ ബർലിനിലേക്കു തിരിച്ചുവിട്ടു് ഹിററ്ലരുടെ കഥ കഴിക്കണമെന്നു വിചാരിച്ചതാണു്. ഗുഡ്റെയിൽ മുതലായ ചുരുക്കം ചില നേതാക്കന്മാർ അവസാനവേളയിൽ ഈ ആക്രമണത്തെ അനുകൂലിച്ചില്ല. അങ്ങനെ ആ അത്യാഹിതത്തിൽനിന്നു ഹിററ്ലർ രക്ഷപെട്ടു 1941—ൽ ജർമ്മൻ സൈന്യങ്ങൾ മോസ്കോയുടെ കവാടങ്ങളിൽവച്ചു തോൽപ്പിക്കപ്പെടുന്നതുവരെ ഈ വധശ്രമം നീക്കിവച്ചു. ജനറൽ ബ്രൌഷിററിഷ് മുതലായവർ ഈ ശ്രമത്തിനു വേണ്ട ഒരുക്കങ്ങൾ കാലേക്കൂട്ടി ചെയ്തിരുന്നു. എങ്കിലും അവസാന നിമിഷത്തിൽ ആ ജനറലിനെ അവിചാരിതമായി ഉദ്യോഗത്തിൽനിന്നും പിരിച്ചുവിട്ടതുകൊണ്ടു ആ ശ്രമവും സഫലമായില്ല.

ആദ്യം ഹിററ്ലർക്കെതിരായുള്ള കൂട്ടുകെട്ടു് സൈന്യമേധാവികളെ മാത്രമേ ബാധിച്ചിരുന്നുള്ളുവെന്നുവരികിലും അതു ക്രമേണ കച്ചവടസംഘങ്ങളെയും സോഷ്യലിസ്റ്റുകക്ഷിക്കാരെയും ബാധിച്ചു. ഇക്കൂട്ടത്തിൽ ജർമ്മനിയിലെ ഉന്നതസ്ഥാനങ്ങളെ അലങ്കരിച്ചിരുന്ന പലരും ഉൾപ്പെട്ടിരുന്നു. ഹെസ്സനിലെ രാജ്യാന്തര കാര്യങ്ങളുടെ മന്ത്രിയായിരുന്ന വിൽഹെൽമം ലൂഷനർ അതിന്റെ നേതാവായിരുന്നു. ബർല്ലിനിൽ ആദ്യം ആരംഭിച്ച ഈ സംരംഭം റൂർ, റയിൻലണ്ടു്, മ്യൂണിച്ചു്, ഫ്രാങ്കഫർട്ടു് മുതലായ ജർമ്മനിയുടെ വിവിധ ഭാഗങ്ങളിലേക്കു കാട്ടുതീപോലെ പടന്നു. ഗേർഡിലറുടെ നേതൃത്വത്തിൽ ജർമ്മനിയിലെ മദ്ധ്യവർഗ്ഗക്കാരുടെ ഇടയിലും ഇതു വ്യാപിച്ചു. ഈ പ്രസ്ഥാനത്തിന്റെ വിവിധ ഘടകങ്ങളെ എല്ലാംകൂടെ "ക്രെയിസർ ക്രീസ്" എന്നൊരു സംഘടനയിൽ കൊണ്ടുവന്നു. സിലീഷ്യയിൽ കൌണ്ടു മോൾട്ടക്കിന്റെ കൊട്ടാരത്തിൽ മുറയ്ക്കു് അവർ യോഗങ്ങൾ കൂടി ആലോചനകൾ നടത്തിവന്നു. റോമൻ കത്തോലിക്കരും പ്രൊട്ടസ്റ്റൻറുകാരും ഈ പ്രസ്ഥാനത്തിനു വേണ്ട പിൻതുണ നൽകി. ഈ രണ്ടു വിഭാഗങ്ങളിലെയും ബിഷപ്പന്മാർ ഹിററ്ലർക്കെതിരായി ഇടയലേഖനങ്ങൾ പ്രസിദ്ധം ചെയ്യാൻ തീരുമാനിച്ചു. സഹായം വാഗ്ദാനം ചെയ്ത പ്രൊട്ടസ്റ്റൻറ നേതാക്കന്മാർ ഡോക്ടർ ഗെഴ്സ്റ്റൻമയർ, ബോൺഹോഫർ, ബിഷപ്പ് വേം മുതലായവരായിരുന്നു. റോമൻ കത്തോലിക്ക നേതാവു് ഒരു യേശുസമൂഹക്കാരനായ ഫാദർ ഡെല്പമായിരുന്നു. ഇവരെ കൂടാതെ നിരവധി പ്രഭുക്കന്മാരും ധനാഢ്യന്മാരും സഹായപ്രതിജ്ഞ ചെയ്തിരുന്നു.

1942—ൽ വീണ്ടും ഹിററ്ലറെ വധിക്കുന്നതിനുള്ള ഒരു ശ്രമം നടന്നു. യേശുസമൂഹക്കാർ നടത്തിയ ഒരു ഹിതപരിശോധനയിൽ ഹിററ്ലർക്കെതിരായുള്ള ശക്തി മ്യൂണിച്ചിലും വീയന്നായിലും മാത്രം സ്ഥിതിചെയ്യുന്നുവെന്നും ബാക്കിയുള്ള സ്ഥലങ്ങൾ ഏകാഭിപ്രായമായി ഹിററ്ലറെ അനുകൂലിക്കുന്നുവെന്നും മനസ്സിലാക്കുകയാൽ സാധാരണ ജനങ്ങളുടെ സഹായം ഉണ്ടാകുന്നതിനുവേണ്ടി ഈ ശ്രമം അടുത്ത കൊല്ലത്തേക്കു മാററിവച്ചു. അപ്പോഴും ആഭ്യന്തര സമരം പെട്ടെന്നു വേണമെന്നും വേണ്ട എന്നും രണ്ടഭിപ്രായമുണ്ടായിരുന്നു. ഈ സന്ദർഭത്തിൽ പുതിയ ജർമ്മനിയുടെ ഒരു ഭരണഘടന രൂപവൽക്കരിക്കുന്ന കാര്യത്തിൽ ഇവർ വ്യാപൃതരായിരുന്നു. ഈ പെട്ടൽ ഉണ്ടാകുന്നതിനുള്ള കാലം താമസിച്ചാൽ ഗെസ്റ്റപ്പോ വിവരം അറിഞ്ഞു നേതാക്കന്മാരെയെല്ലാം വധിക്കുമോ എന്നു ഭയപ്പെടുകയും രക്ഷയ്ക്കുവേണ്ടി റഷ്യക്കാരുമായി ഒരു രഹസ്യ ഉടമ്പടി ഉണ്ടാക്കാൻ ശ്രമിക്കണമെന്നു ചിലർ ആഗ്രഹിക്കുകയും ചെയ്തു. സ്റ്റാലിൻഗ്രാഡു് യുദ്ധം തോററപ്പോൾ ചില ജർമ്മൻ സർവ്വകലാശാലാ കേന്ദ്രങ്ങളിൽ വിദ്യാർത്ഥികൾ യുദ്ധവിരുദ്ധ പ്രകടനങ്ങൾ നടത്തുകയും തൽഫലമായി രണ്ടു പ്രൊഫസ്സറന്മാർ കൊല്ലപ്പെടുകയും അനേക വിദ്യാർത്ഥികൾ നാടുകടത്തപ്പെടുകയുമുണ്ടായി.

1944—ൽ ഐക്യകക്ഷികളുടെ യൂറോപ്യൻ സമരം ആരംഭിച്ചപ്പോൾ ഹിററ്ലരുടെ കീഴിലുള്ള ചില ഉദ്യോഗസ്ഥന്മാർ തന്നെ ഈ കൂട്ടുകെട്ടിനെ അനുകൂലിക്കുകയും ഹിററ്ലറെ വധിക്കുന്നതിനുള്ള ശ്രമം വീണ്ടും പുനഃജ്ജീവിപ്പിക്കയുംചെയ്തു. ജനറൽ സീററ്ലർ എന്ന ഏററവും ഉയർന്ന ഒരു പട്ടാള ഉദ്യോഗസ്ഥനാണു് വധിക്കാമെന്നേററിരുന്നതു്. എന്നാൽ അപ്രതീക്ഷിതമായുണ്ടായ ചില സംഗതികൾ വധശ്രമത്തെ വിഫലമാക്കി. "ക്രെയിസ്സർ ക്രീസ്സ്" എന്ന ഗൂഢസംഘത്തിലെ ചില അംഗങ്ങൾ നിയമവിരുദ്ധമായ കമ്മ്യൂണിസ്റ്റ്പാർട്ടിയിലെ ചില അംഗങ്ങളുമായി ആലോചന നടത്തി. കമ്മ്യൂണിസ്റ്റ്കാർ ഗൂഢസംഘത്തിലെ നേതാക്കന്മാരുടെ പേരുകൾ ആവശ്യപ്പെട്ടു. രണ്ടാമത്തെ മീററിംഗ് കൂടുന്നതിനു മുമ്പായി ഇവരിൽ ചിലർ അറസ്റ്റു് ചെയ്യപ്പെട്ടു. കമ്മ്യൂണിസ്റ്റ്പാർട്ടിയിലെ ചില അംഗങ്ങൾ ഗെസ്റ്റപ്പോയുടെ ചാരന്മാരായിരുന്നുവെന്നു പിന്നീടാണു് മനസ്സിലായതു്.

സംഗതികൾ വെളിവായതോടുകൂടെ ക്രെ[illegible]സർ ക്രീസ്സിന്റെ നില അപകടത്തിലായി. കാലതാമസം കൂടാതെ പ്രവർത്തനപദ്ധതി അനുഷ്ഠിക്കേണ്ടതാവശ്യമായിവന്നു. കൌണ്ടു് സ്റ്റഫൻബർഗ്ഗ് ഒരു തോൽസഞ്ചിയിൽ ഒരു ബോംബുമായി ഹിററ്ലരുടെ ഭൂമിക്കടിയിലുള്ള വാസസ്ഥലത്തു പ്രവേശിക്കയും ഒരു അംഗരക്ഷകൻ അതു തുറന്നപ്പോൾ ബോംബുപൊട്ടുകയും സ്റ്റോഫൻബർഗ്ഗിനെ അറസ്റ്റുചെയ്യുകയും ചെയ്ത സംഗതി

കൾ പരക്കെ അറിവുള്ളതാണല്ലോ. എന്താണ് ഈ ഗൂഢശ്രമം പരാജയപ്പെട്ടതെന്ന് ആർക്കും അറിഞ്ഞുകൂടാ. അപജയത്തിനുള്ള ഒരു കാരണം ചിലരുടെ അവിശ്വസ്ഥതയാണ്. മറെറാരു കാരണം ഈ ഗൂഢസംഘത്തെ വേണ്ടതുപോലെ സംഘടിപ്പിക്കാൻ സാധിക്കാഞ്ഞതാണ്.

ഹിററ്ലർ വധത്തിന്റെ പരാജയം പലരുടെയും അറസ്റ്റിനിടയാക്കി. പലരേയും അവരുടെ കുടുംബാംഗങ്ങളോടുകൂടെ നിഷ്ഠുരമായി വധിച്ചുകളഞ്ഞു. ഇങ്ങനെ വധിക്കപ്പെട്ടവരുടെ സംഖ്യ കുറഞ്ഞപക്ഷം ഇരുപതിനായിരം ആയിരിക്കുമെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു.

ഹിററ്ലറെ അടിപ്പെടുത്തുന്നതിനു ജർമ്മനിയിലെ ക്രൈസ്തവനേതാക്കന്മാർ വേണ്ടത്ര ശ്രമങ്ങൾ ചെയ്തതാണ്. 1942—ൽ ഇംഗ്ലണ്ടിലെ ഒരു ബിഷപ്പായ ഡോക്ടർ ബെൽ, സ്വീഡനിൽ പോയ അവസരത്തിൽ ജർമ്മനിയിൽനിന്നും രണ്ടു ക്രൈസ്തവനേതാക്കന്മാർ സ്വീഡനിൽവന്ന് ഹിററ്ലറെ അടപ്പെടുത്തുന്നകാര്യത്തിൽ ബ്രിട്ടീഷ്ഗവർമ്മെൻറിന്റെ പിന്തുണ അവർക്കുണ്ടാകുമോ എന്നറിഞ്ഞതു് എത്രയോ ആശ്ചര്യജനകമായ സംഗതിയാണ്. ഡോക്ടർ ബെൽ, വിദേശമന്ത്രിയായ മി. ഈഡനുമായി ഇക്കാര്യം ആലോചിക്കയും ബ്രിട്ടീഷ്ഗവർമ്മെൻറിനൊന്നും ചെയ്യാൻ സാധിക്കയില്ലെന്ന് അവരെ അറിയിക്കയുംചെയ്തു. ബ്രിട്ടീഷ്ഗവർമ്മെൻറ് ഈ ശ്രമത്തിനു വല്ല പിന്തുണയും നൽകിയെങ്കിൽ സംഗതികൾ എങ്ങനെ കലാശിക്കുമെന്നുള്ളതു് കണ്ടറിയേണ്ടതായിരുന്നു. ജർമ്മനിയിലെ യുദ്ധകാര്യങ്ങൾ രാഷ്ട്രീയാന്തരീക്ഷത്തിൽ ജർമ്മൻജനതയെ ആക്രമം ബാധിക്കുന്ന അസ്വസ്ഥത വിളയാടുന്നുണ്ടായിരുന്നുവെന്ന് ലോകത്തിലുള്ളവർ വേണ്ടതുപോലെ മനസ്സിലാക്കിയിരുന്നില്ല.

ബിഷപ്പ് ബെൽ അഭിപ്രായപ്പെട്ടതു്, "അനേകം ജർമ്മൻ ദേശാഭിമാനികൾ ഈ സ്വേച്ഛാപ്രഭുവിനെ അധഃപതിപ്പിക്കുവാൻ ശ്രമിച്ചതിനാൽ അവരുടെ ജീവൻ ബലികഴിക്കേണ്ടിവന്നു. എങ്കിലും അവരുടെ സാക്ഷി ശേഷിക്കുന്നുണ്ടു്. ഹിററ്ലറെ എതിർത്തവരിൽ ശേഷിച്ചിട്ടുള്ള ജർമ്മനിയിലെ വിശാലമനസ്കന്മാരും സഹോദരസ്നേഹികളുമായ ആളുകളിലും അവരെപ്പോലെ അന്യരാജ്യങ്ങളിലുള്ള സഹൃദയന്മാരിലുമാണ് ജർമ്മനിയുടെയും യൂറോപ്പിന്റെയും പുനരുദ്ധാരണം സ്ഥിതിചെയ്യുന്നതു്."

# THE CATHOLIC BANK OF INDIA LIMITED

**HEAD OFFICE:- CHANGANACHERRY.**

(INCORPORATED IN TRAVANCORE 1938)

*Branches:-* **Alleppey, Athirampuzha, Calicut, Changanacherry, Edathua, Kanjirappally, Kottayam, Manimala, Trivandrum (Main Road) & Trivandrum (Vallakadavu)**

## STATEMENT OF ACCOUNTS AS ON 30TH JUNE 1946.

| Capital & Liabilities | Rs. as. ps. | Rs. as. ps. |
|---|---|---|
| **Capital:-** | | |
| Authorised, Issued & Subscribed | 5,00,000 0 0 | |
| Paid up — — | — | 4,59,020 0 0 |
| Reserve — — | — | 12,000 0 0 |
| **Deposits:-** | | |
| Fixed — — | — | 9,26,276 5 10 |
| Current & Savings — | — | 5,39,575 9 11 |
| Sundries — — | — | 4,866 10 9 |
| Bills for collection as per contra | — | 35,233 2 1 |
| Branch Adjustments — | — | 37,762 0 9 |
| Profit & Loss A/c — | — | 18.340 8 0 |
| TOTAL | | 20,33,074 5 4 |

| Properties & Assets | Rs. as. ps. | Rs. as. ps. |
|---|---|---|
| Furniture, Preliminary Expenses, Commission on sale of shares, Books and Stationery- | | 73,004 15 6 |
| Advances on gold, Goods, Bills discounted, Pro-notes and Overdrafts etc. | | 15,91,736 1 9 |
| Bills lodged for collection | | 35,233 2 1 |
| Investments on Govt. Bonds, Properties and Shares. | | 53,817 4 5 |
| **Cash:-** | | |
| With Bankers in current A/c. | 1,23,173 11 11 | |
| In hand | 1,56,109 1 8 | 2,79,282 13 7 |
| TOTAL | | 20,33,074 5 4 |

## PROGRESS STATEMENT FROM DECEMBER 1943 TO JULY 1946.

| | | PAID UP | FIXED DEPOSIT | TOTAL WORKING CAPITAL |
|---|---|---|---|---|
| December | 1943 | 1,50,824 0 0 | 2,02,331 0 6 | 6,45,423 0 0 |
| June | 1944 | 2,01,074 0 0 | 2,72,047 9 0 | 8,11,625 11 4 |
| December | 1944 | 2,27,674 0 0 | 3,19,039 15 7 | 10,47,796 14 8 |
| June | 1945 | 3,32,260 0 0 | 5,92,585 12 8 | 13,58,354 10 8 |
| December | 1945 | 4,30,460 0 0 | 7,97,357 4 4 | 18,66,016 7 9 |
| June | 1946 | 4,59,020 0 0 | 9,26,276 5 10 | 20,33,074 5 4 |

Paul Varghese B. A. B. L.
(Chairman)

Kuncheria T. Marattukalam M. A.
(Managing Director)

Thomas T. Marattukalam M. A.
(Secretary)

# അലയുന്ന കുട്ടികൾ

## അവരെ എങ്ങനെ സമുദ്ധരിക്കാം?

(മിസ്സസ് കെ. ഏ. മാത്യു ബി. എ, തിരുവനന്തപുരം)

ഇന്ന് ഇൻഡ്യയിലെ എല്ലാ പട്ടണങ്ങളുടെയും ഗ്രാമങ്ങളുടെയും വീഥികളിൽ അലഞ്ഞുതിരിഞ്ഞു നടക്കുന്ന കുട്ടികളുടെ സംഖ്യ വലുതായാണ്. ഇവരുടെ സ്ഥിതിവിവരങ്ങൾ മനസ്സിലാക്കാൻ ബോംബെ, മദ്രാസ്, (തിരുവിതാംകൂറിൽ) ആലപ്പുഴ മുതലായ പട്ടണങ്ങളിൽ സർവ്വെ നടത്തിയിട്ടുണ്ട്. എന്നാൽ ആകെയുള്ള സംഖ്യ എത്രയെന്നറിയാൻ എല്ലാ പട്ടണങ്ങളിലും സർവ്വെ നടത്തിയിട്ടില്ല. ക്ഷാമം വർദ്ധിച്ചുവരുന്ന ഇക്കാലത്ത് ഇവരുടെ സംഖ്യയും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. തിരുവിതാംകൂറിലും ഇവരുടെ സംഖ്യ കുറയുന്നതിനു പകരം വർദ്ധിച്ചുവരുന്നതായിട്ടാണ് കാണുന്നത്.

ഈ കൂട്ടരുടെ ജീവിതരീതിയെപ്പററി എല്ലവർക്കും അറിയാം. അവർക്കു കിടപ്പാനിടം ഇല്ല. കടകളുടെ തിണ്ണയിൽകിടന്നാണവർ ഉറങ്ങുന്നത്. ഭക്ഷിപ്പാൻ ആഹാരമില്ല. പലരും എച്ചിൽ ഇലകളിൽ ശേഷിക്കുന്ന ഉച്ഛിഷ്ടം തിന്നാണുപജീവിക്കുന്നത്. ഉടുക്കുന്നതിനൊരു കീറിപ്പറിഞ്ഞ തുണി മാത്രം കാണും. അതൊന്നു നനച്ചുപിഴിഞ്ഞുടുക്കുന്നതിനു സോപ്പുവാങ്ങാൻപോലും ചക്രമില്ല. പലർക്കും ചൊറി, ചിരങ്ങ്, പുണ്ണു മുതലായ ത്വക്ക്രോഗങ്ങൾ ഉണ്ട്. ഇവരിൽ മിക്കവരുടെയും മാതാവോ പിതാവോ മരിച്ചുപോയിരിക്കും. ചിലർ രണ്ടാനമ്മയുടെ പോരുസഹിക്കാൻ വയ്യാതെ ഭവനത്തിൽനിന്നും ഒളിച്ചുപോന്നിട്ടുള്ളവരാണ്. മററുചിലർ പിതാവു കള്ളുകുടിയനായതുകൊണ്ടു ഭയന്നു വീട്ടിൽനിന്നും പോന്നിരിക്കും. തിരുവനന്തപുരത്തു നാലു ജ്യേഷ്ഠാനുജന്മാർ ഈ കാരണത്താൽ തെരുവീഥിയെ അഭയംപ്രാപിച്ചിട്ടുള്ളതായി എനിക്കറിയാം.

ഇങ്ങനെ പല കാരണങ്ങൾകൊണ്ടാണു കുട്ടികൾ ഭവനങ്ങൾ വിട്ടിറങ്ങുന്നത്. അതിനെപ്പററി ബോംബയിലും മററും നടത്തിയിട്ടുള്ള സർവ്വെയിൽനിന്നു മനസ്സിലാകുന്നത്, അധികവും സഹചര്യങ്ങളുടെ പ്രാതികൂല്യംകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതെന്നത്രെ. ദാരിദ്ര്യവും അതുനിമിത്തം കുടുംബജീവിതത്തിനു വന്നിട്ടുള്ള ഉടവുമാണ് പ്രധാന കാരണം.

പട്ടണത്തിലാണെങ്കിൽ തൊഴിലാളികളും മററും ജീവിക്കുന്നത് ഏററവും നികൃഷ്ടമായ സ്ഥലങ്ങളിലാണ്. രണ്ടുംമൂന്നും കുടുംബങ്ങളാണ് ഒരു മുറിയിൽ താമസിക്കുന്നത്. ബോംബയിൽ ഉറങ്ങുന്നതിനു യാതൊരു സൗകര്യവുമില്ലാതെ കുട്ടികൾ തെരുവിൽ പാതിരാത്രിവരെ അലഞ്ഞുനടക്കുക സാധാരണയാണ്. ബോംബെ പട്ടണത്തിൽ ഇതിനെസംബന്ധിച്ചു ശേഖരിച്ച കണക്കുകളിൽനിന്നും കാണുന്നത് 96 ശതമാനം ആളുകളും സ്വന്തമായി ഒരു മുറി ഉപയോഗിപ്പാനില്ലാത്തവരാണെന്നാണ്. 4 ശതമാനം മാത്രമെ അവിടെ ഒരുവിധം സുഖമായി കഴിഞ്ഞുകൂടുന്നുള്ളു.

ഇൻഡ്യക്കാരിൽ ഭൂരിപക്ഷമാളുകളും ഗ്രാമങ്ങളിലാണു താമസിക്കുന്നത്. നമ്മുടെ ഗ്രാമങ്ങളിലെ സ്ഥിതി പട്ടണത്തിലേതിനെക്കാൾ മെച്ചമൊന്നുമല്ല. ഇരുന്നുപൊളിഞ്ഞുകിടക്കുന്ന കുടിലുകളും കാററും വെളിച്ചവും കയറാത്ത മുറികളും അല്ലാതെ അവിടെ വാസയോഗ്യങ്ങളായ ഭവനങ്ങൾ എത്ര ചുരുക്കമാണ്! ഇതിനുംപുറമെ ആഹാരത്തിനു മാർഗ്ഗമൊന്നും കാണാത്തപ്പോൾ കുട്ടികൾ ഭവനങ്ങൾവിട്ടു പട്ടണത്തിലേക്കു പ്രയാണംചെയ്യുന്നു. അവിടെ പകൽ തെരുവുകളിൽ കഴിച്ചുകൂട്ടിയശേഷം രാത്രി കടത്തിണ്ണയിൽകിടന്നുറങ്ങും.

പട്ടണത്തിൽ ആകർഷണീയമായി പലതും ഉണ്ട്. കാലക്ഷേപത്തിനു ഗ്രാമങ്ങളെക്കാൾ സൗകര്യം പട്ടണത്തിലാണ്. വിനോദമായി സമയംകഴിക്കുന്നതിനു സിനിമ, നാടകം മുതലായവയുണ്ട്. അതിനാൽ ഗ്രാമങ്ങളിൽനിന്നും പട്ടണത്തിൽ വരുന്ന കുട്ടികൾ തിരികെ അവരുടെ ഗ്രാമങ്ങളിലേക്കു നിവൃത്തിയുണ്ടെങ്കിൽ പോകുക പതിവില്ല.

പിതാവിന്റെ തൊഴിലില്ലായ്മ പലപ്പോഴും കുട്ടികൾ ഭവനംവിട്ടിറങ്ങുന്നതിനു കാരണമാണ്. തൊഴിലില്ലായ്മകൊണ്ടുണ്ടാകുന്ന പട്ടിണി, അതിനെത്തുടർന്നു ഭവനത്തിൽ മാതാപിതാക്കന്മാർ തമ്മിലുണ്ടാകുന്ന കലഹങ്ങൾ, ഇവയെല്ലാം കുട്ടികളുടെജീവിതം ക്ലേശസമ്പൂർണ്ണമാക്കും. ആ വായുമണ്ഡലത്തിൽനിന്നും എങ്ങനെയെങ്കിലും രക്ഷപെടണമെന്നാണു കുട്ടികളുടെ ആഗ്രഹം.

അച്ഛനും അമ്മയും ജോലി ഉണ്ടെങ്കിലും ചിലപ്പോൾ അപകടമാണ്. അമ്മ ഭവനത്തിൽ ഇല്ലാത്തപ്പോൾ കുട്ടികൾ തന്നിഷ്ടമായി വെളിയിൽ സഞ്ചരിക്കുന്നതിനും തോന്ന്യാസമായി നടക്കുന്നതിനുമിടയുണ്ട്.

മാതാപിതാക്കന്മാരുടെ മരണം, രണ്ടാനമ്മമാരുടെ ക്രൂരമായ പെരുമാററം, അച്ഛനമ്മമാരുടെ ദുർമ്മാർഗ്ഗജീവിതം ഇവയെല്ലാം കുട്ടികളുടെ അലച്ചിലിനു കാരണങ്ങളാണ്.

ദാരിദ്ര്യംനിമിത്തം മാതാപിതാക്കന്മാർതന്നെ കുട്ടികളെ യാചകവൃത്തിയും മോഷണവും ചെയ്യുന്നതിനു പ്രേരിപ്പിക്കുന്നതു പട്ടണങ്ങളിൽ സാധാരണമാണ്.

വലിയ പട്ടണങ്ങളിൽ നിരാശ്രയരായി നടക്കുന്ന കുട്ടികൾ ചില അക്രമികളുടെ കയ്യിൽ അകപ്പെടുകയും ആ ദുഷ്ടന്മാർ അവർക്കു അംഗഹീനത വരുത്തി, യാചകവൃത്തി പരിശീലിപ്പിച്ച്, അവരെ ഒരു ധനാഗമമാർഗ്ഗമായി ഉപയോഗിച്ചുവരുകയും ചെയ്യുന്നതായി ബോംബെബാലസഹായസംഘത്തിന്റെ റിപ്പോർട്ടിൽനിന്നും മററും മനസ്സിലാക്കാം. അംഗഭംഗം വന്നിട്ടുള്ള കുട്ടികളെക്കൊണ്ടുപണം സമ്പാദിച്ചിട്ടുള്ള പല ആളുകൾ ഈ ബോംബെ പട്ടണത്തിൽ ഉള്ളതായി പ്രസ്തുത റിപ്പോർട്ടിൽ പറയുന്നുണ്ട്.

6 വയസ്സ് മുതൽ 17 വയസ്സ് വരെ പ്രായമുള്ള അനേകം കുട്ടികൾ തീരെ വഷളായ സഹചര്യങ്ങ

ളിൽ ആരുടെയും നോട്ടമില്ലാതെ കേവലം മൃഗങ്ങളെപ്പോലെ വളർന്നു വരുന്നു. അവരിൽ പലരും മോഷ്ടാക്കളും സമുദായത്തിനും രാഷ്ട്രത്തിനും കൊള്ളിക്കത്തവരുമായി തീരുന്നതിൽ അതിശയിപ്പാനുണ്ടോ? അവരെ എന്തെങ്കിലും തൊഴിൽ അഭ്യസിപ്പിച്ച് ഉത്തമപൗരന്മാരാക്കിത്തീർക്കേണ്ടതു് എല്ലാ സമുദായസ്നേഹികളുടെയും കടമയത്രെ.

എല്ലാവിധ സാമൂഹ്യസേവനങ്ങളിലും ഏററവും പ്രാധാന്യമേറിയതു് കൊച്ചുകുട്ടികൾക്കായി ചെയ്യുന്ന സേവനമാണ്. ലോകം ഇന്നു കുഞ്ഞുങ്ങളുടെ വില മനസ്സിലാക്കി വരുകയാണെന്നുള്ളതിനുദാഹരണമാണ് ഈ പ്രകാരമുള്ള സേവനങ്ങൾ. ഒരു പ്രായമുള്ള കുററവാളിയെ കാണുമ്പോൾ നമുക്കവന്റെ പരിതാപകരമായ നില കണ്ടു് സഹതാപം തോന്നിയേക്കാം. എന്നാൽ കുററം ചെയ്തു ശിക്ഷിക്കപ്പെടുന്ന ഒരു കുട്ടിയെ കാണുമ്പോൾ അവനല്ല യഥാർത്ഥ കുററവാളി. പിന്നെയോ അവനെ ഈ വിധത്തിലാക്കിത്തീർത്ത സമുദായമാണ് കുററം ചെയ്തതെന്നും അവന്റെ തെററിനു് നമ്മെത്തന്നെ കുററപ്പെടുത്തിയാൽ മതിയെന്നും തോന്നാറുണ്ടു്.

ഇംഗ്ലണ്ടിൽ 19—ാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന ഷഫ്ററ്സ്ബറി പ്രഭു കുഞ്ഞുങ്ങൾക്കായി പല നിയമങ്ങൾ പാർലമെന്റിൽ കൊണ്ടുവരുകയും പാസ്സാക്കുകയും ചെയ്തിട്ടുള്ളതു നമുക്കെല്ലാവർക്കും അറിവുള്ളതാണല്ലോ. അദ്ദേഹമാണ് ഫാക്ടറി നിയമങ്ങൾ, പുവർ നിയമങ്ങൾ മുതലായ നിയമങ്ങൾ ഇംഗ്ലണ്ടിൽ നടപ്പിൽ വരുത്തിയതിനു കാരണഭൂതൻ. 1843—ൽ അദ്ദേഹം ലണ്ടൻ പട്ടണത്തിലെ തെരുക്കുട്ടികൾക്കായി പല ചെറിയ സ്കൂളുകൾ ആരംഭിച്ചു അനാഥവിദ്യാലയങ്ങൾ എന്നായിരുന്നു അവയുടെ പേർ. അവയുടെ ആരംഭത്തെപ്പററിയും അവിടെ പഠിപ്പിച്ചിരുന്ന അദ്ധ്യാപകന്മാർക്കുണ്ടായിട്ടുള്ള അനുഭവങ്ങളെപ്പററിയും ചില രസകരമായ കഥകൾ ഷഫ്ററ്സ്ബറി പ്രഭുവിന്റെ ജീവചരിത്രത്തിൽ പറയുന്നുണ്ടു്. അവയിൽ ഒന്നുരണ്ടു ഇവിടെ ഉദ്ധരിക്കാം.

ഫീൽഡ്‌ലേൻ എന്നു പറഞ്ഞ ഒരു സ്ഥലത്താണ് ആദ്യം ഒരു അനാഥവിദ്യാലയം ആരംഭിച്ചതു്. ആ സ്ഥലത്തു കുട്ടികളുടെ ഉണ്ടായ അടിലഹള ശമിപ്പിക്കുന്നതിനു് ഒൻപതാളും പോലീസുകാർ അവിടേക്കു കവാത്തു ചെയ്യുന്ന കാഴ്ച സർവസാധാരണമായിരുന്നു. പ്രസ്തുത സ്ഥലത്തെ കുട്ടികൾക്കായി ഷഫ്ററ്സ്ബറി പ്രഭു ഒരു സ്കൂളാരംഭിച്ചു. സ്കൂളിലെ ആദ്യത്തെ അദ്ധ്യാപകർ 4 പേർ മാത്രമായിരുന്നു. അവരിൽ ഒരാൾ ഒരു മിഷ്യനറിയും രണ്ടാമൻ ഒരു വക്കീൽ ഗുമസ്തനും മൂന്നാമത്തെ ആൾ ഒരു തുണിവ്യാപാരിയും നാലാമൻ ഇരുമ്പുസാമാനം വിൽക്കുന്ന ആളുമായിരുന്നു.

അന്നു ലണ്ടനിൽ അസംഖ്യം കുട്ടികൾ ഭവനരഹിതരായി അലഞ്ഞു് നടക്കുന്നുണ്ടായിരുന്നു നമ്മുടെ രാജ്യത്തുള്ള തെരുക്കുട്ടികളെപ്പോലെ അവരും കടത്തിണ്ണകളിൽ കിടന്നുറങ്ങിയും നാറിയ മുണ്ടുടുത്തും കിട്ടുന്ന ആഹാരം കഴിച്ചും അങ്ങോട്ടുമിങ്ങോട്ടും വഴക്കുണ്ടാക്കിയും സമയം കഴിച്ചു വന്നു. ഒരു ദിവസം ആഹാരത്തിനു് വക ലഭിക്കാതെ പോയാൽ ആരുടെയെങ്കിലും പോക്കററടിച്ചു് വേണ്ടതു് സമ്പാദിച്ചുവന്നു. ഇപ്രകാരം നടന്ന കുട്ടികളെ വിളിച്ചുകൂട്ടിയാണ് ഷാഫ്ററ്സ്ബറി പ്രഭുവും കൂട്ടുകാരും സ്കൂളാരംഭിച്ചതു്. എഴുതാനും വായിക്കാനും വളരെ പ്രയാസം കൂടാതെ അവർ പഠിച്ചു. എന്നാൽ തെററും ശരിയും ഏതെന്നവരെ മനസ്സിലാക്കുന്നതിനും അവരുടെ സ്വഭാവത്തിൽ എന്തെങ്കിലും വ്യത്യാസം വരുത്തുന്നതിനും വളരെ കാലതാമസം നേരിട്ടു.

ഞായറാഴ്ച വൈകിട്ടു് ഒരു നിശ്ചിത സമയത്തു കുട്ടികൾ ഓരോരുത്തരായി ക്ലാസ്സിൽ നിന്നിറങ്ങി പോകുക പതിവായിരുന്നു. അദ്ധ്യാപകരിൽ ഒരാൾ ഇതിന്റെ കാരണം ചോദിച്ചപ്പോൾ "സാറെ, പോക്കററടിക്കാൻ ഇപ്പോഴാണു നല്ലസമയം. ആളുകൾ പള്ളിയിൽനിന്നും ഇറങ്ങിവരുന്നനേരത്തുചെന്നെങ്കിലേ വല്ലതും കിട്ടുകയുള്ളു" എന്നു മറുപടി പറഞ്ഞു. "പോക്കററടിക്കുന്ന കുട്ടികൾ നരകത്തിൽ പോകും" എന്നു അദ്ധ്യാപകൻ പറഞ്ഞപ്പോൾ "സാറെ നരകം ഞങ്ങൾക്കു ഈ ലോകത്തെക്കാൾ നല്ലതായിരിക്കും" എന്നു പറഞ്ഞുകൊണ്ടു പള്ളിമുററത്തേക്കോടി.

1848—ൽ ലണ്ടനിൽ 4000 കുട്ടികൾ പട്ടണത്തിന്റെ പലഭാഗങ്ങളിലായി ആരംഭിച്ചിരുന്ന (അനാഥ വിദ്യാലയങ്ങളിൽ) പഠിക്കുന്നുണ്ടായിരുന്നു യാതൊരു ശിക്ഷണബോധവുമില്ലാതെ കേവലം മുട്ടാളരായി വളർന്നുവന്ന ഈ കുട്ടികൾക്കുവേണ്ട വിദ്യാഭ്യാസം കൊടുത്തവരെ ഉത്തമപൗരന്മാരാക്കിത്തീർത്തകഥ ആരെയും ആശ്ചര്യപ്പെടുത്തുന്ന ഒന്നാണ്.

അവരെ പഠിപ്പിച്ച അദ്ധ്യാപകർ നേരിട്ട വിഷമങ്ങളും അവർ തരണംചെയ്ത രീതിയും ഏററവും അഭിനന്ദനീയമത്രെ.

പുതുതായി ആരംഭിച്ച ഒരു സ്കൂളിൽ കുറെനാളത്തേക്കു പഠിത്തം നടക്കുകയില്ലായിരുന്നു ഒരിക്കൽ ഒരു പുതിയ സ്കൂളിൽ 24 കുട്ടികൾ സിഗററും വലിച്ചുകൊണ്ടു് കയറിയിരിപ്പായി. അവിടെ വരുന്ന ആരെയും പഠിപ്പിക്കാൻ അനുവദിക്കരുതെന്നായിരുന്നു അവരുടെ ഉദ്ദേശ്യം. അതിനവർ ലഹളയുണ്ടാക്കികൊണ്ടു രണ്ടുമൂന്നുദിവസം രാത്രിയും പകലും അവിടെ കഴിച്ചുകൂട്ടി. ആരുംഅവരെ തടസ്സപ്പെടുത്താൻ ചെല്ലുന്നില്ലെന്നുകണ്ടപ്പോൾ അവിടെനിന്നും മെല്ലെ ഇറങ്ങിപ്പോയി. പിന്നീടു സ്കൂളാരംഭിച്ചു ക്രമേണ ലഹളക്കാരും സ്കൂളിൽചേർന്നു പഠിച്ചുതുടങ്ങി.

ഒരിക്കൽ ക്ലാസ്സിൽ വളരെ ബഹളം കൂട്ടിയ ഒരു കുട്ടിയെ വാദ്ധ്യാർ ഒന്നടിച്ചു. പിറേറനിമിഷത്തിൽ വാദ്ധ്യാർ താഴെക്കിടക്കുന്നു. വാദ്ധ്യാരറിയാതെ കുട്ടി കാലിനെ തട്ടിക്കൊടുത്തതാണു കാരണം. അയാൾ ഒരക്ഷരവും പറയാതെ യാതൊന്നും സംഭവിച്ചില്ലെന്നുള്ള മട്ടിൽ എഴുന്നേററു തന്റെ ജോലി തുടർന്നു.

ഈ കുട്ടികളെ പഠിപ്പിച്ചിരുന്ന അദ്ധ്യാപകരെ പററിപറഞ്ഞിരിക്കുന്നതു് "അനാഥവിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാർ ജന്മസിദ്ധമായ വാസനയുള്ളവരായിരിക്കണം എന്നത്രെ തെരുക്കുട്ടികളുടെ മനഃശാസ്ത്രം നല്ലതുപോലെ അറിയുന്നവരായിരിക്കണം അവരെ പഠിപ്പിക്കുന്നതു്.

അനാഥവിദ്യാലയങ്ങൾ ആരംഭിച്ച കുറെകഴിഞ്ഞപ്പോൾ ഗവണ്മെന്റിൽനിന്നും ഇൻസ്പെക്ടറന്മാരെ അയച്ചു് സ്കൂൾപരിശോധന നടത്തണമെന്നു് ഒരഭിപ്രായമുണ്ടായതിനെ ഷഫ്ററ്സ്ബറിപ്രഭു ശക്തിയുക്തം

എതിർത്തു. കാരണം ഗവർമ്മെൻറുകൾ ആത്മാവില്ലാത്ത തറിയന്ത്രങ്ങൾ ആണ്. എന്നാൽ കുഞ്ഞുങ്ങൾ മാംസരക്തങ്ങളും മനസ്സും ആത്മാവും ഉള്ള ജീവികളത്രെ. അതിനാൽ ആത്മാവില്ലാത്ത ഗവർമ്മെൻറിനു കുഞ്ഞുങ്ങളെ മനസ്സിലാക്കാൻ കഴിവില്ല. കുഞ്ഞുങ്ങളുടെ ജീവിതത്തിൽ ഗവർമ്മെൻറ കാര്യമില്ലാതെ ഇടപെടുന്നതു നന്നല്ല

സ്കൂൾ തുടങ്ങി കുറെ കഴിഞ്ഞപ്പോൾ വേറെ പ്രശ്നങ്ങളും ഉദിച്ചു. ഭക്ഷണത്തിന്റെയും വസ്ത്രത്തിന്റെയും അഭാവംനിമിത്തം അവരെ എന്തെങ്കിലും തൊഴിൽ അഭ്യസിപ്പിക്കേണ്ടതാവശ്യമാണെന്നു മനസ്സിലാക്കി. അതിനാൽ ചില സമയങ്ങളിൽ സ്കൂൾ ഒരു തൊഴിൽശാലയായി രൂപാന്തരപ്പെട്ടു. ചിലർ തുന്നൽപണി അഭ്യസിച്ചു മററുചിലർ ചെരുപ്പുണ്ടാക്കുന്നതിനു പഠിച്ചു. അങ്ങനെ ചെറിയ തോതിൽ ആരംഭിച്ച അനാഥവിദ്യാലയങ്ങൾ നാലഞ്ചുവർഷംകൊണ്ടു നല്ല ഒന്നാംതരം ഇൻഡസ്ട്രീയൽ സ്കൂളുകളായി പരിണമിച്ചു

ഭവനരഹിതരായ കുട്ടികൾ എല്ലാ രാജ്യത്തും കുറെ കാണും. എന്നാൽ ഇംഗ്ലണ്ട് അമേരിക്കാ റഷ്യാ മുതലായ രാജ്യങ്ങളോടു താരതമ്യപ്പെടുത്തിയാൽ ഇൻഡ്യയിൽ അവരുടെ സംഖ്യ വളരെ കൂടുതലാണ്. എന്നുതന്നെയല്ല, പാശ്ചാത്യരാജ്യങ്ങളിൽ അവർക്കായുള്ള ഭവനങ്ങളും പ്രത്യേക സ്കൂളുകളും ധാരാളം ഉള്ളപ്പോൾ ഇൻഡ്യയിൽ അവ തുലോം കുറവാണ്. അനേകം ബാലഭവനങ്ങളും ഇൻഡസ്ട്രിയൽ സ്കൂളുകളും നമ്മുടെ രാജ്യത്തും ഉണ്ടാകേണ്ടതാണ്. മാങ്ങാനത്തെ ഈ സ്കൂൾ തിരുവിതാംകൂറിലുള്ള ഏക ബാലഭവനമാണെന്നാണെന്റെ അറിവ്. ഇതുപോലെയുള്ള ബാലഭവനങ്ങൾ നമ്മുടെ നാട്ടിലുള്ള മററു പട്ടണങ്ങളിലും ഉണ്ടാകേണ്ടതാവശ്യമാണ്.

എന്നാൽ വ്യവസായസ്കൂളുകളും മററും വമ്പിച്ച തോതിൽ ആരംഭിക്കണമെങ്കിൽ ഗവർമ്മെൻറിന്റെ സഹായവും സഹകരണവും ആവശ്യമാണ്. ഗവർമ്മെൻറിന്റെ സഹായത്തോടുകൂടെ, എന്നാൽ ഗവർമ്മെൻറിന്റെ അനാവശ്യമായ കൈകടത്തൽ ഇല്ലാതെ അവ നടത്തേണ്ടതാണ്.

തിരുവനന്തപുരത്തു സ്റ്റുഡൻറ്ക്രിസ്ത്യൻ മൂവുമെൻറിന്റെ ആഭിമുഖ്യത്തിൽ ഒരു ചെറിയ സാമൂഹ്യസേവനം തെരുക്കുട്ടികളുടെ ഇടയിൽ ചെയ്യുന്നുണ്ട്. കഴിഞ്ഞ കുറെവർഷങ്ങളായി ക്രിസ്ത്യൻ വിദ്യാർത്ഥികളിൽ ചിലർ ഈ കുട്ടികളെ വിളിച്ചുകൂട്ടി, ഞായറാഴ്ചതോറും കളിപ്പിക്കയും, ചിലപ്പോഴൊക്കെ അവരെ വിനോദയാത്ര കൊണ്ടുപോകയും കാപ്പിയും പലഹാരവും മററും വാങ്ങിക്കൊടുക്കുകയും, മുണ്ടും കാൽചട്ടയും മററും സമ്മാനിക്കയും ചെയ്യാറുണ്ട്. മുണ്ടു കൊടുക്കുന്നതു പിറേറദിവസംതന്നെ മൂന്നും നാലും ചക്രത്തിനു വിററുകളയും. വിററതെന്താണെന്നു ചോദിച്ചാൽ "സാറെ, വിശന്നപ്പോൾ ഞങ്ങൾ വിററു കാപ്പികുടിച്ചു" എന്നു മറുപടി പറയും. അവർക്കായി ഒരു ക്ലാസ്സ് മെയിൻറോഡിനു സമീപമുള്ള എസ് സി എം മുറിയിൽ ആരംഭിച്ചു. 5 മണിമുതൽ ആറരമണിവരെയുള്ള സമയം വന്ന് എഴുതാനും വായിക്കാനും പഠിക്കുന്നതവർക്കിഷ്ടമായിരുന്നു. 10-12 കുട്ടികൾ മുറയ്ക്കു ക്ലാസ്സിൽ ചേർന്നു പഠിച്ചു. എന്നാൽ ക്ലാസ്സിൽ വരുന്നവർക്കുടുപ്പാൻ നല്ല വസ്ത്രമില്ല. നല്ലതു വാങ്ങിച്ചുകൊടുത്താൽ പിറേറദിവസം കൈവിട്ടുപോയി വില്ലും. എന്തെങ്കിലും തൊഴിൽ പഠിക്കുന്നതിനവരെ അയച്ചാൽ അവിടെനിന്നോടിക്കളയും. കുറെ മാസങ്ങൾക്കുമുമ്പ് അവരിൽ മൂന്നുപേരെ ഇവിടെ അയച്ചു. അവരിൽ രണ്ടുപേർ മൂന്നാംദിവസം ഒളിച്ചോടി കൊട്ടാരക്കരവരെ നടന്നു. അവിടെനിന്നും ട്രെയിനിൽ ടിക്കററില്ലാതെ യാത്രചെയ്തു തിരുവനന്തപുരത്തെത്തി. മൂന്നാമൻ ഒരെഴുത്തയച്ചു, അവന്റെ കൂട്ടുകാരെപ്പോലെ അവൻ ചെയ്യുകയില്ലെന്ന്. എഴുത്തു കിട്ടിയതിന്റെ പിറേറദിവസം നേരം പുലരിയപ്പോൾ അവൻ തിരുവനന്തപുരത്തു ബസ്സ് സ്റ്റാൻഡിൽ നില്ക്കുന്നു!

ഇതുപോലെയുള്ള ഒരു ഭവനം അവിടെ അത്യാവശ്യമാണ്. ഭവനത്തിന്റെ അന്തരീക്ഷത്തിൽ മാത്രമെ ഈ കുട്ടികളുടെ സ്വഭാവം വ്യത്യാസപ്പെടുകയുള്ളൂ.

ബോംബെ, മദ്രാസ് മുതലായ പട്ടണങ്ങളിൽ ഇവരുടെ ഇടയിൽ സംഘടിതമായി പ്രവർത്തനം നടത്തുന്നതിനു ബാലസഹായസംഘങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്! പ്രസ്തുത സംഘങ്ങൾ ചെയ്യുന്നത്, അലഞ്ഞുനടക്കുന്ന കുട്ടികളെകണ്ടുപിടിച്ച് അവർക്കായി ഉണ്ടാക്കിയിരിക്കുന്ന ഭവനങ്ങളിലയക്കുക, മാതാപിതാക്കന്മാരുടെ അടുക്കലയക്കേണ്ടവരെ അങ്ങനെ ചെയ്യുക, കുററം ചെയ്തവരെ ബന്തവസ്സുഭവനങ്ങളിൽ അയക്കുക, ഇങ്ങനെ ബഹുവിധ സേവനങ്ങളാണ്.

തിരുവിതാംകൂറിലെ നിയമസഭയിൽ ഒരു ബാലനിയന്ത്രണനിയമം പാസ്സാക്കീട്ടുണ്ട്. അതു ബോംബെ ആക്റ്റിന്റെ മോഡലിൽ രൂപവൽക്കരിച്ചിട്ടുള്ളതാണ്. പ്രസ്തുത ആക്റ്റ് പലവിധത്തിലും ഒരു നല്ല നിയമമാണെന്നാണ് വിദഗ്ദ്ധാഭിപ്രായം. എന്നാൽ ഏതു പരിഷ്കാരവും നടപ്പിൽ വരുത്തുന്നതിനു ജനങ്ങളുടെ പിൻതുണ ആവശ്യമാണ്. ബോംബെയിൽ കുറെ നാളത്തേക്ക് ഇതു വെറും കടലാസുനിയമം മാത്രമായിരുന്നു. അവിടെ ബാലസഹായസംഘം ഉണ്ടായതിനുശേഷമെ ഇതു നടപ്പിൽ വന്നുള്ളൂ. തിരുവിതാംകൂറിലും ഈ ആക്റ്റ നടപ്പിൽ വരുത്തുന്നതിനും അലഞ്ഞുനടക്കുന്ന കുട്ടികളുടെ കാര്യത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്നതിനും ഒരു ബാലസഹായസംഘം ഉണ്ടാകേണ്ടത്യാവശ്യമാണ്.

ഇന്നു തിരുവിതാംകൂറിൽ ചില സ്ഥലങ്ങളിൽ പ്രൈമറിവിദ്യാഭ്യാസം സൌജന്യവും നിർബന്ധിതവുമാക്കീട്ടുണ്ട്. എന്നാൽ അലഞ്ഞുനടക്കുന്ന കുട്ടികൾക്കാർക്കും അതുകൊണ്ടു പ്രയോജനപ്പെട്ടിട്ടുള്ളതായി അറിവില്ല. പാവപ്പെട്ടവർക്കല്ലാതെ മററുള്ളവർക്കു വിദ്യാഭ്യാസം നിർബന്ധമാക്കീട്ടാവശ്യവുമില്ല. പാവപ്പെട്ട കുട്ടികൾക്കെന്തെങ്കിലും ഉപജീവനമാർഗ്ഗവുംകൂടെ ഉണ്ടാക്കാതെ വിദ്യാഭ്യാസം നിർബന്ധിതമാക്കിയാൽ അവർക്കതു പ്രയോജനപ്പെടുകയില്ല. അങ്ങനെയുള്ള പരിഷ്കാരങ്ങൾ തോൽവിയിൽ കലാശിപ്പാനെ ഇടയുള്ളൂ.

തെരുക്കുട്ടികളോടിടപെടുന്ന ആളുകൾ അവരുടെ മനശ്ശാസ്ത്രം അറിയാവുന്നവരായിരിക്കണം. കുററംചെയ്തു പിടിക്കപ്പെടുന്ന കുട്ടികളെ വിസ്തരിക്കുന്നതു സാധാരണ കോടതിയിലായിരിക്കരുത്. അവർക്കായി പ്രത്യേകം ഉണ്ടാക്കിയിരിക്കുന്ന ബാലവിചാരണക്കോടതികളിൽ അവരുടെ മനഃശ്ശാസ്ത്രം അറിയാവുന്ന പ്രത്യേക ജഡ്ജിമാർ ആയിരിക്കണം വിസ്താരം നടത്തേണ്ടതു്. അവരോടിടപെടുന്നതിനു പോലീസുകാരും പോലീസുദ്യോഗസ്ഥന്മാരുമല്ല വേണ്ടത്. അ

തിനായി പ്രത്യേക പരിശീലനം ലഭിച്ചിട്ടുള്ള നിരോധന ഉദ്യോഗസ്ഥന്മാരെ നിയമിക്കണം.

ബാലനിയന്ത്രണനിയമപ്രകാരം റിഫോർമേററി സ്കൂളുകൾ നിറുത്തലാക്കുകയാണു ചെയ്യുന്നതു്. കുററം ചെയ്തു പിടിക്കപ്പെടുന്ന കുട്ടികളെ ആദ്യം ബന്ധവസ്സു ഭവനങ്ങളിൽ അയയ്ക്കുകയും പിന്നീടു ബാലവിചാരണക്കോടതികളിൽ കൊണ്ടുവന്നു വിസ്താരം നടത്തുകയുംവേണം.

കുററത്തിൽ പിടിക്കപ്പെടുന്ന കുട്ടികളുടെ പൂർവ്വചരിത്രവും അവരെ കുററംചെയ്യുവാൻ പ്രേരിപ്പിച്ച കാരണങ്ങളും ശരിയായി മനസ്സിലാക്കുന്നതിനും അവരെ വ്യത്യാസപ്പെടുത്തുന്നതിനേതു മാർഗ്ഗം സ്വീകരിക്കണമെന്നുപദേശിക്കുന്നതിനും ബാലവിചാരണക്കോടതികളുടെ സഹായാർത്ഥം അമേരിക്കയിലും മററും ബാലപരിശീലനസങ്കേതശാലകൾ ഉണ്ടാക്കീട്ടുണ്ടു്.

തെരുക്കുട്ടികളുടെ പ്രശ്നം ഇന്ത്യയെ പൊതുവെ അഭിമുഖീകരിക്കുന്ന മററു പ്രശ്നങ്ങളിൽനിന്നും വിഭിന്നമായി ചിന്തിക്കുന്നതു് അബദ്ധമാണു്. ഈ പ്രശ്നത്തെ വേർതിരിച്ചുനോക്കി ഇതിനൊരു പരിഹാരം കണ്ടുപിടിക്കാൻ ശ്രമിക്കയാണെങ്കിൽ കഠിനമായ എന്തോ രോഗം ബാധിച്ചിരിക്കുന്ന ഒരു രോഗിയുടെ യഥാർത്ഥ സുഖക്കേടു് എന്താണെന്നു മനസ്സിലാക്കാതെ അതിന്റെ ചില ലക്ഷണങ്ങൾ കണ്ടുകൊണ്ടു് അവയെ തടയുന്നതിനു ചികിത്സ നടത്തുന്ന വൈദ്യനെ പോലെയാണു്. ഈ പ്രശ്നത്തിന്റെ യഥാർത്ഥകാരണം കണ്ടുപിടിച്ചു്, അതിനെ നീക്കംചെയ്യുവാനാണു് നാം ശ്രമിക്കേണ്ടതു്.

ഇന്ത്യൻ ജനതയുടെ ദാരിദ്ര്യമാണു് ഇതിനു പ്രധാന കാരണം. ഇന്ത്യയിലെ കർഷകനെപ്പോലെ കഠിനദാരിദ്ര്യം അനുഭവിക്കുന്ന ഒരു മനുഷ്യൻ ഇന്നു ഭൂമുഖത്തു കാണുകയില്ല. 40 കോടി ജനങ്ങൾ അധിവസിക്കുന്ന ഈ ഭാരതഭൂമിയിൽ പകുതിയിലധികവും തൊഴിലാളികളാണു്. ഇവരിൽ 70 ശതമാനം കർഷകത്തൊഴിലാളികളും 18 ശതമാനം ഫാക്ടറി, ട്രാൻസ്പോർട്ടു് മുതലായവയിലുള്ള വ്യവസായത്തൊഴിലാളികളും 7 ശതമാനം അടുക്കളപ്പണിയിൽ ഏർപ്പെട്ടിരിക്കുന്നവരും 5 ശതമാനം അനാദായകരമായ ജോലികളിൽ ഏർപ്പെട്ടിരിക്കുന്നവരുമാണു്. ഇന്ത്യയിൽ ധനവാന്മാരുടെ സംഖ്യ വളരെ കുറവാണു്. എന്നാൽ ഭൂമിയുടെ അധികഭാഗവും കൈവശംവെച്ചുകൊണ്ടിരിക്കുന്നതവരാണു് 3 കോടിയിലധികംവരുന്ന കർഷകത്തൊഴിലാളികൾ ഭൂസ്വത്തുക്കൾ ഇല്ലാത്തവരാണു്. ഇന്ത്യൻ കർഷകജീവിതത്തിന്റെ ഒരു പ്രധാനസംഗതി ഭൂമിക്കു താങ്ങാൻ വയ്യാത്തവണ്ണം ആളുകൾ കാർഷികജീവിതത്തിൽ പ്രവേശിച്ചിട്ടുണ്ടെന്നുള്ളതാണു്. ഇംഗ്ലണ്ടിലും മ[illegible] പാശ്ചാത്യരാജ്യങ്ങളിലും കൃഷികൊണ്ടുമാത്രം ഉപജീവിക്കുന്നവരുടെ സംഖ്യ കുറഞ്ഞുവരുമ്പോൾ ഇന്ത്യയിൽ നാൾക്കുനാൾ വർദ്ധിച്ചുവരുകയാണു്. അതു കൃഷി വളരെ ആദായകരമായിക്കണ്ടിട്ടുള്ളതുകൊണ്ടു് അതിൽ കൂടുതൽ ആളുകൾ ഏർപ്പെടുന്നതല്ല. പിന്നെ എന്താണെന്നു ചോദിച്ചാൽ ചെലവിനു മറെറാരു മാർഗ്ഗവും കാണാത്തതിനാൽ അവർ ഭൂമിദേവിയെ ആശ്രയമാക്കിയിരിക്കുന്നു എന്നേയുള്ളു; ഇന്ത്യയിൽ 34 ശതമാനം ഭൂമി മാത്രമെ കൃഷിക്കുപയോഗിക്കുന്നുള്ളു. അതിൽ 5—ൽ നാലുഭാഗവും അസ്ഥിരമായ കാലവർഷത്തെ ആശ്രയിച്ചാണിരിക്കുന്നതു്. തിരുവിതാംകൂറിൽ കൃഷിചെയ്യാൻ 8 ലക്ഷത്തിനാല്പത്തീരായിരം ഏക്കർ ഭൂമി ഉള്ളതിൽ 3ലക്ഷത്തിനാല്പത്തിമൂവായിരം ഏക്കർസ്ഥലം ഇനിയും കൃഷിചെയ്യാനുണ്ടെന്നു് ഒരു കണക്കു കണ്ടു. ഇന്ത്യാ വ്യവസായീകരിക്കയും കൃഷിസ്ഥലങ്ങൾ വർദ്ധിപ്പിച്ചു നവീനസമ്പ്രദായത്തിൽ കൃഷിചെയ്യിക്കയും ഗവമ്മെൻറുവളരെ വിപുലമായതോതിൽ ജലവിതരണപദ്ധതികൾ ഏർപ്പെടുത്തുകയും ചെയ്യുങ്കിൽമാത്രമെ ഇന്ത്യൻ ജനതയുടെ ദാരിദ്ര്യം നീങ്ങുകയുള്ളു.

നമ്മുടെ പട്ടണങ്ങളിലും ഗ്രാമങ്ങളിലും അലഞ്ഞുനടക്കുന്ന കുട്ടികൾ ഇപ്രകാരം ദാരിദ്ര്യദുഃഖം അനുഭവിക്കുന്ന കർഷകന്റെയും തൊഴിലാളിയുടെയും കുട്ടികളാണു്. ജനിക്കുന്നതുമുതൽ മരിക്കുന്നതുവരെ കടംവീട്ടുന്നതിനും ഉദരപൂരണത്തിനുമായി പ്രതികൂല സാഹചര്യങ്ങളോടു മല്ലടിക്കുകയാണു് ഇന്ത്യയിലെ ഒരു കർഷകന്റെ ജീവിതകഥ.

പണ്ഡിത ജവഹരിലാൽനെഹ്റു തന്റെ പുത്രിക്കെഴുതിയ കത്തിൽ ഇപ്രകാരം പറയുന്നു. "നിരാശ നിഴലിച്ചുകാണുന്ന കുഴിഞ്ഞൊട്ടിയ കണ്ണുകൾ കാണുമ്പോൾ നമ്മുടെ സാധുകർഷകരെക്കാൾ ദയനീയകാഴ്ച ഇന്നു ലോകത്തിൽ വേറൊന്നുമില്ല എന്നു തോന്നിപ്പോകുന്നു. നമ്മുടെ കർഷകർ ഈ അനേകവർഷങ്ങളായി എന്തൊരു ദുർവ്വഹമായ ഭാരമാണു വഹിക്കുന്നതു്. കുറെയൊക്കെ അഭിവൃദ്ധിപ്പെട്ടിട്ടുള്ള നാമും അവൻ വഹിക്കുന്നഭാരത്തിന്റെ ഒരു ഭാഗമാണെന്നുള്ള വസ്തുത നാം മറക്കരുതു്. വിദേശിയനും ഇന്ത്യാക്കാരനും ഒരുപോലെ ഈ ക്ഷമാശീലനായ കർഷകനെ ചൂഷണം ചെയ്യുന്നതിനും അവന്റെ ചുമലിൽ കയറി അവനെ ചവിട്ടുപടിയായി ഉപയോഗിക്കുന്നതിനും എപ്പോഴും തുനിഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് അവന്റെ നട്ടെല്ലു തുണ്ടംതുണ്ടമായി ഒടിഞ്ഞുപോകുന്നതിൽ അത്ഭുതപ്പെടാനുണ്ടോ"!

ദേശീയബോധത്തിന്റെ ആവിർഭാവത്തോടെ ഇന്ത്യൻ കർഷകരും അതിന്റെ ആഹ്വാനത്തിനു വശംവദരാകയും പല കാർഷിക വിപ്ലവങ്ങളും പൊട്ടിപ്പുറപ്പെടുകയും ചെയ്തിട്ടുണ്ടു്. ഇന്നു ഇന്ത്യയിലെ കർഷകരും തൊഴിലാളികളും സ്തുത്യർഹമായവിധം സംഘടിച്ചിട്ടുണ്ടു്. ഇന്ത്യൻ രാഷ്ട്രീയനഭോമണ്ഡലത്തിൽ ഇന്നുണ്ടായിരിക്കുന്ന ഏററവും പ്രധാനസംഗതി സമുദായമത്സരമൊ, ഹിന്തുമുസ്ലീം വൈരമൊ അല്ല. പിന്നെയൊ, പ്രബുദ്ധരായിത്തീർന്നിരിക്കുന്ന മൂകലക്ഷങ്ങളുടെ സംഘടിതശക്തിയത്രെ. ഇനിയും ഈ കർഷക ജനതയുടെ ആവശ്യങ്ങളെ അവഗണിച്ചു പ്രവർത്തിപ്പാൻ ഒരു ഗവമ്മെൻറിനും സാദ്ധ്യമല്ല.

നമ്മുടെ രാജ്യത്തുനിന്നും പട്ടിണിയും സാംക്രമികരോഗങ്ങളും വിപാടനം ചെയ്യുന്നതിനും എല്ലാവക്കും ജീവിക്കുന്നതിനുള്ള സൌകര്യങ്ങൾ ഉണ്ടാകുന്നതിനും ഇപ്പോഴത്തെ ഗവമ്മെൻറു വ്യത്യാസപ്പെടുകയും ഒരു ജനകീയ ഗവമ്മെൻറുണ്ടാകയുംവേണം. രാഷ്ട്രീയസ്വാതന്ത്ര്യം മാത്രമല്ല, സാമ്പത്തികസ്വാതന്ത്ര്യം കൂടെ ഉൾക്കൊള്ളുന്ന ഒരു സോഷ്യലിസ്റ്റു് വ്യവസ്ഥിതിയാണു ഉണ്ടാകേണ്ടതു്. ഭൂമിയുടെ ഉടമസ്ഥാവകാശം കൃഷിചെയ്യുന്നവരിൽ തന്നെയൊ, അല്ലെങ്കിൽ തൊഴിലാളികളും കർഷകരും കൂടിച്ചേർന്നു സ്ഥാപിക്കുന്ന രാഷ്ട്രത്തിലൊ അധിഷ്ഠിതമാക-

# പ്രേമപരീക്ഷ

## =ചെറുകഥ=

[മിസ്സ് ജെ. ആർ. ജേതാഷാ എം. എ]

"കൊള്ളാം, ഇതുവരെ ജോലി തീർന്നില്ലേ? മണി അഞ്ചു കഴിഞ്ഞല്ലോ!"

ഏകാഗ്രചിത്തനായി ഒരു ലേഖനപരിശോധനയിൽ ഏർപ്പെട്ടിരുന്ന ഗോപാലൻ ഭാര്യയുടെ ആ ചോദ്യം കേട്ടതേയില്ല.

കമലയ്ക്കു് അവളുടെ ഭർത്താവിന്റെ സ്വഭാവം നല്ലവണ്ണം അറിയാമായിരുന്നതിനാൽ സ്വരം കുറേക്കൂടി ഉയർത്തിയിട്ട് അവൾ പറഞ്ഞു.

"ഇതെന്തു ഗ്രഹപ്പിഴയാണ്? ഞാൻ ഇവിടെക്കിടന്നു നിലവിളിക്കുന്നതു വല്ലതുമുണ്ടോ അറിയുന്നു.

(പരുഷസ്വരത്തിൽ) ഏയ്ഹേ! കേട്ടോ? ഗോപാലൻ തലയുയർത്തി വിസ്മയത്തോടുകൂടി കമലയെ നോക്കി. ആ നോട്ടത്തിലും അയാളുടെ മുഖത്തും പ്രസന്നത കളിയാടി:

ഗോപാ.—ഉം, വല്ലതും പറഞ്ഞോ?

കമലയ്ക്കു ചിരിവന്നു എങ്കിലും അതു് അമർത്തിയിട്ടു പറഞ്ഞു, "നിങ്ങളോടല്ലാതെ ഇവിടെ പറയാൻ മററു വല്ലവരും ഇരുപ്പുണ്ടോ." എങ്കിലും ഒരു അത്ഭുതസൃഷ്ടിതന്നെ!

ഗോ.—(സസ്മിതം) എന്തുപറഞ്ഞു?

കമ.—എന്തുപറഞ്ഞെന്നോ? വിശേഷംതന്നെ: ഇന്നു ആറുമണിക്കു് മല്ലസ്കൂൽ പോകണമെന്നുള്ളകാര്യം ഓർമ്മയേയില്ലല്ലോ. അനിയൻ എത്ര വിളിച്ചിട്ടാണു പോയതു്. അതു മറന്നുപോയോ ?

ഗോപാലനു് കാര്യം ഓർമ്മവന്നു എങ്കിലും താൻ പരിശോധിച്ചുകൊണ്ടിരുന്ന ലേഖനത്തിൽതന്നെ നോക്കിക്കൊണ്ടു് "കമലേ, എനിക്കിപ്പോൾ വരാൻ പ്രയാസമാണു്. ഈ ലേഖനം വെട്ടിത്തിരുത്തി ശരിയാക്കി ഇപ്പോൾതന്നെ പ്രസ്സിലേക്കു കൊടുത്തയക്കേണ്ടിയിരിക്കുന്നു ഇല്ലെങ്കിൽ ജോലി നടക്കുകയില്ല. നാളെക്കാലത്തെ "കമ്പോസ്" ചെയ്യാൻ ഒന്നുമില്ല. ലേഖനത്തിനായി പ്രസ്സിൽനിന്നു വന്ന ആൾ പുറത്തിരിക്കുകയാണു് ഒരു മണിക്കൂർനേരത്തെ ജോലിയുണ്ടു്."

കമല മേശയുടെ സമീപം എത്തി; ഭർത്താവിനെ സൂക്ഷിച്ചുനോക്കി. "പക്ഷേ എനിക്കു താമസിക്കാൻ നിവൃത്തിയില്ല. ഉച്ചയ്ക്കേ പോകേണ്ടതായിരുന്നു. ഇന്നവന്റെ പിറന്നാളാണു്. സഹോദരിയായിരുന്നുകൊണ്ടു് അതിഥികളെല്ലാം എത്തിയതിനുശേഷം ചെല്ലുന്നതു മര്യാദ

---

ണമെന്നാണു് ഇന്ത്യയിലെ കർഷകർ വാദിക്കുന്നതു്. ഇന്ത്യയുടെ ദേശീയസ്വാതന്ത്ര്യ സമ്പാദനത്തിനുശേഷം ഇതിനാവശ്യമായിവരുന്ന വമ്പിച്ച പ്രക്ഷോഭണം ഇന്ത്യയിൽ എല്ലായിടത്തുമുണ്ടാകുമെന്നുള്ളതിനു സംശയമില്ല.

ഇനി ഈ പ്രശ്നത്തിന്റെ അദ്ധ്യാത്മികവശം കൂടെ ഇവിടെ പറഞ്ഞുകൊള്ളട്ടെ. നമ്മുടെ സാമൂഹ്യസേവനങ്ങൾ പലപ്പോഴും ധനവാന്മാരായ ആളുകളുടെ ഭൂതദയയെ ആശ്രയിച്ചു നടത്തപ്പെടുന്നതാണു്. ധർമ്മംകൊടുക്കുന്നതു്, അതുകൊടുക്കുന്നയാളിനും സ്വീകരിക്കുന്ന ആളിനും ഒരുപോലെ ദോഷംചെയ്യുന്നുവെന്നാണു പറയുന്നതു്. അതിനാൽ മററുള്ളവരുടെ നന്മനസ്സിനെ ആശ്രയിച്ചുള്ള സാമൂഹ്യസേവനങ്ങളല്ല ഇന്നാവശ്യമായിരിക്കുന്നതു്.

എന്നുമാത്രമല്ല, ഈ പ്രശ്നത്തിന്റെ കാരണങ്ങളും അതിന്റെ വിപുലതയും മനസ്സിലാക്കുമ്പോൾ ചെറിയ തോതിലുള്ള സാമൂഹ്യസേവനങ്ങളെല്ലാം ചാകാൻ പോകുന്ന ആളിന്റെ ആയുസ്സിന്റെ ദൈർഘ്യം രണ്ടുമൂന്നു മിനിററു നേരത്തേക്കുകൂടെ മരുന്നു കുത്തിവച്ചു നീട്ടുന്നതുപോലെയാകുന്നെന്നു പറയുന്നതു് ഏറെക്കുറെ വാസ്തവമാണു്.

എന്നാൽ ഇതെല്ലാം കേവലം രാഷ്ട്രീയകാര്യങ്ങൾ ആണെന്നു ചിലർ പറഞ്ഞേക്കും. മനുഷ്യജീവിതത്തെ ആത്മീകവും രാഷ്ട്രീയവും എന്നു ഡിപ്പാർട്ടുമെൻറുകളായി വേർതിരിക്കുന്നതു ശരിയല്ല. ദൈവത്തെപ്പററിയുള്ള നമ്മുടെ മനോഭാവം ദൈവം മനുഷ്യചരിത്രത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നത്രെ. ദൈവം ലോകത്തിൽ അവതരിച്ചു് മനുഷ്യന്റെ ഉദ്ധാരണത്തിനായി ക്രൂശിന്മേൽ മരിച്ചു എന്ന ലളിതമായ വിശ്വാസം നാം സ്വീകരിക്കുമ്പോൾതന്നെ രാഷ്ട്രീയവും സാമ്പത്തികവുമായ രംഗത്തു പ്രവേശിച്ചു കഴിഞ്ഞു.

ഭൂമിയിലെ സമ്പത്തു കുറച്ചുപേരുടെ കൈവശംമാത്രം ഇരിക്കയും അതവരുടെ സ്വാർത്ഥപരമായ വിനോദങ്ങൾക്കു ചെലവിടുകയും, ഭൂരിപക്ഷമാളുകളും പട്ടിണിയിലുഴലുകയും ചെയ്തുവരുന്നതു് അക്രൈസ്തവവും അനീതിയുമാണെന്നു് ക്രൈസ്തവർ മനസ്സിലാക്കുന്നു.

എന്നാൽ ഇന്നത്തെ സാമ്പത്തിക ഘടന വ്യത്യാസപ്പെടുമ്പോൾ സ്വർഗ്ഗരാജ്യം ലോകത്തിൽ വരുമെന്നുള്ള മിഥ്യാബോധം ക്രൈസ്തവരായ നമുക്കുണ്ടാകാൻ പാടില്ല. ഓരോ വ്യക്തിയും ദൈവമുമ്പാകെ വിലയേറിയതാകുന്നെന്നു നാം മനസ്സിലാക്കുമ്പോൾ ഓരോ വ്യക്തിയുടെയും വളർച്ചയ്ക്കു പററിയ സാഹചര്യങ്ങൾ ഉണ്ടാകേണ്ടതും ആവശ്യമത്രെ. കുഞ്ഞുങ്ങൾ ഉത്തമമായ രീതിയിൽ വളർന്നുവരണമെങ്കിൽ നല്ല ഭവനങ്ങളും വിദ്യാഭ്യാസം ലഭിച്ചിട്ടുള്ള മാതാപിതാക്കന്മാരും ഉത്തമന്മാരായ ഗുരുക്കന്മാരും ഉണ്ടായിരിക്കണം. അപ്രകാരമുള്ള മാതാപിതാക്കന്മാരെയും ഗുരുക്കന്മാരെയും രാജ്യത്തിനു പ്രദാനം ചെയ്യുന്നതിനു് ക്രിസ്തുസഭയ്ക്കാണു കഴിയുന്നതു്.

ഠോഠാഠാ

യല്ല നിങ്ങൾക്കു് അനിയനോടു് സ്യാലനെന്നുള്ള ബന്ധം മാത്രമല്ല. അവൻ നിങ്ങളുടെ ശിഷ്യനുമാണു്. ആദ്യം ചെല്ലേണ്ടതു് നിങ്ങളാണു്.

ഗത്യന്തരമില്ലാത്തവനെപ്പോലെ ഘടികാരത്തിലേക്കു ദൃഷ്ടികൾ അയച്ചുകൊണ്ടു പറഞ്ഞു—.

പക്ഷെ........ശരി, ഒരു കാര്യം ചെയ്യൂ.

നീ മാധു (ഭൃത്യൻ) വിനെയും കൂട്ടിക്കൊണ്ടു നടക്കു്, ഞാൻ ഈ ലേഖനം ശരിയാക്കിക്കൊടുത്തിട്ടു് ഉടൻ വരുന്നു. ദേഷ്യപ്പെടരുതു്. ലേഖനം ഇപ്പോൾ നോക്കിക്കൊടുത്തില്ലെങ്കിൽ പത്രം പ്രസിദ്ധംചെയ്യാൻ താമസം നേരിടും.

കമല.—(ദേഷ്യത്തോടു്) ഈ മുഹൂർത്തത്തിൽ ശരിയാക്കിക്കൊടുത്തില്ലെങ്കിൽ ആകാശം ഇടിഞ്ഞുവീഴും! തിരിച്ചുവന്നിട്ടു ശരിയാക്കി കാലത്തെ എത്തിച്ചുകൊടുക്കണം.

ഗോപാ.—അതു പോരാ. വന്ന ആൾ കാത്തിരിക്കുന്നു. കാലത്തു് ഇതു ആരു പ്രസ്സിൽ കൊണ്ടുചെന്നു കൊടുക്കും? നീ ഉപദ്രവിച്ചില്ലെങ്കിൽ ഇതിനകം പകുതി നോക്കിക്കഴിയുമായിരുന്നു. പോകൂ. മാധുവിനെയും കൂട്ടിക്കൊണ്ടു മോട്ടറിൽ പൊയ്ക്കൊള്ളൂ. ഞാൻ വണ്ടിപിടിച്ചു വന്നേക്കാം.

കമ.—അതെ, അതെ, എനിക്കറിയാം ഇതെല്ലാം. എന്റെകൂടെ എങ്ങോട്ടും വരുന്നതു് ഇഷ്ടമല്ല. നോക്കട്ടെ, ആരുടെ ലേഖനമാണു്?

കമല ലേഖനം കൈയിൽ എടുത്തു നോക്കി. അവളുടെ മുഖത്തു പൊട്ടുന്ന ഹാസ്യരസം സ്ഫുരിച്ചു. ഗോപാലനെ അർത്ഥവത്തായി ഒന്നു കടാക്ഷിച്ചിട്ടു് പറഞ്ഞു.—"ശ്രീമതി കല്യാണി! ഓഹോ! ഒരു സ്ത്രീയുടെ ലേഖനമാണു്! അതല്ലേ ഇത്ര ലയിച്ചിരിക്കുന്നതു്! അവരെ പരിചയമുണ്ടോ?

ഗോപാ.—പേരുകൊണ്ടുള്ള പരിചയംമാത്രം. ഇതുവരെ കണ്ടിട്ടില്ല. പത്രാധിപന്മാരുടെ പക്കൽ ഇങ്ങനെ എത്ര ലേഖനങ്ങൾ വരുന്നു! ഇവരുടെ ലേഖനം നല്ലതാണു്. കിട്ടിയിട്ടു് രണ്ടുമൂന്നു മാസവുമായി. പ്രസിദ്ധപ്പെടുത്താമെന്നു ഞാൻ പറഞ്ഞിട്ടുണ്ടു് വായിച്ചുനോക്കൂ. ഒന്നാംതരം ഭാഷ.

കമലയുടെ വിശാലനയനങ്ങൾ കുറച്ചുനേരത്തേക്കു ഭർത്തൃവദനത്തിൽ പതിഞ്ഞുപോയി. പുറത്തേക്കു പുറപ്പെടാൻ വെമ്പിയ ദീർഘശ്വാസം എന്തുകൊണ്ടോ ശിഥിലമായി; അല്പാല്പമായി അതു പുറത്തുവന്നു.

ഗോപാലന്റെ ദൃഷ്ടികൾ വീണ്ടും ലേഖനത്തിൽ പതിച്ചു.

കമല ആ മുറിയിൽനിന്നിറങ്ങി, സഹോദരന്റെ വീട്ടിലേക്കു തിരിച്ചു.

കുറേദിവസങ്ങളായി ഗോപാലന്റെ സ്വച്ഛവും പ്രേമപരിപൂർണ്ണവുമായ ദാമ്പത്യജീവിതത്തിൽ ഒരു കരിനിഴൽ വീശിത്തുടങ്ങിയിട്ടുണ്ടു്. സ്വഭർത്താവിന്റെ ആത്മാർത്ഥമായ സഹകരണവും സാഹചര്യവും തനിക്കു നഷ്ടപ്പെടുന്നു എന്നൊരു വിചാരം കമലയുടെ മനസ്സിൽ ബലപ്പെട്ടുവരുന്നു.

ഗോപാലൻ മാതാപിതാക്കന്മാരുടെ ഏകസന്താനമാണു്. അച്ഛനു വേണ്ടുവോളം സമ്പാദ്യമുണ്ടു്. പിതാവിന്റെ മരണശേഷം അയാൾ അതിന്റെയെല്ലാം അവകാശിയായി. വിവാഹം കഴിഞ്ഞിട്ടു്, കുറച്ചുകാലമേ ആയിട്ടുള്ളൂ. യൌവനത്തിൽ കാലൂന്നിയിട്ടും കാലമധികമായിട്ടില്ല. സൌന്ദര്യവതിയായ ഒരു ഭാര്യയെയും ലഭിച്ചു. ഒരു ഒററദിവസത്തെ വിയോഗംപോലും അവർക്കു് ദുസ്സഹമായിത്തോന്നി. എവിടെ പോകണമെങ്കിലും ഒരുമിച്ചു പോകാറുള്ളൂ. ബന്ധുമിത്രാദികളും നാട്ടുകാരും ഇവരുടെ ദാമ്പത്യജീവിതത്തെ വാഴ്ത്തുന്നു.

കുടുംബകാര്യങ്ങൾ അന്വേഷിക്കുന്നതു കാര്യസ്ഥനാണു്. ഗോപാലൻ പത്നിയുടെ മുഖചന്ദ്രനിൽ ലയിച്ചുകഴിച്ചുകൂട്ടി. കുടുംബസംബന്ധമായി ഒട്ടധികം കേസ്സുകൾ ഉണ്ടായിരുന്നതിനാൽ ബാങ്കിലുണ്ടായിരുന്ന പണത്തിന്റെ സംഖ്യ കുറഞ്ഞുതുടങ്ങി. കേസ്സുകൾ നടത്തി മുഷിഞ്ഞു അങ്ങുമിങ്ങുമുള്ള വസ്തുക്കൾ എല്ലാം വിററു കാശാക്കുന്നതാണു് ഉചിതമെന്നയാൾക്കു തോന്നി. കമലയും അനുകൂലിച്ചു. വാടക കിട്ടുന്ന ചില കെട്ടിടങ്ങൾ ഒഴികെ ബാക്കിയുള്ള വസ്തുക്കളെല്ലാം വിററു പണം ബാങ്കിൽ നിക്ഷേപിച്ചു.

ഗോപാലനു് സാഹിത്യസേവനത്തിൽ അതിയായ ആസക്തിയുണ്ടായിരുന്നു. ഈ ആഗ്രഹം നിറവേററുന്നതിനായി ഒരു പ്രസ്സ് സ്ഥാപിച്ചു ഒരു മാസികയും തുടങ്ങി. പത്തുകൊല്ലമായി "സാധന" മാസിക നടത്തിവരുന്നു. ഭാര്യയും ഒരു പുത്രിയുമാണു് കുടുംബാംഗങ്ങൾ. മകൾ സുശീലയ്ക്കു് ഒരു നല്ല വരനും വന്നുചേന്നു. ജാമാതാവു് ഒരു ഉയന്ന ഉദ്യോഗസ്ഥനാണു്. ആലുവായിൽ താമസവും നല്ല ശമ്പളവും.

വസ്തുസംബന്ധമായ കാര്യാന്വേഷണത്തിൽനിന്നു വിമുക്തനായെങ്കിലും മാസിക നിശ്ചിതസമയത്തു ഭംഗിയായി അടിച്ചുപുറത്താക്കുന്ന ഭാരം ഗോപാലനെ അലട്ടിക്കൊണ്ടിരുന്നതിനാൽ മുൻപിലത്തെപ്പോലെ പ്രേമഭാജനത്തോടു സല്ലപത്തിനു സമയം ലഭിക്കാതെയായി. വീട്ടിൽ കഴിച്ചുകൂട്ടുന്ന സമയം കത്തുകൾ വായിക്കുന്നതിനും, മറുപടി അയയ്ക്കുന്നതിനും, ലേഖനങ്ങൾ പരിശോധിക്കുന്നതിനും ചെലവഴിക്കേണ്ടിവന്നു. പ്രസ്സിലാണെങ്കിൽ അതിന്റെ നടത്തിപ്പിലും മാസികയുടെ പ്രചാരത്തിനു വേണ്ട കാര്യങ്ങളിലും ശ്രദ്ധിക്കണം. ചുരുക്കത്തിൽ, ഏകാന്തമായിരുന്നു് കമലയോടു് എന്തെങ്കിലും പറയുന്നതിനോ, അവൾക്കു പറയാനുള്ളതു കേൾക്കുന്നതിനോ സമയം കുറഞ്ഞു. ഇതു ദുർവ്യാഖ്യാനത്തിനു ഹേതുവായി. ഭർത്താവിനു തന്നോടുള്ള സ്നേഹം കുറഞ്ഞുവരുന്നെന്നും, തന്നിൽനിന്നും അദ്ദേഹം അകന്നുപോകുന്നെന്നും ഒരു ശങ്ക കമലയ്ക്കു തോന്നിത്തുടങ്ങി. മാസികയും പ്രസ്സും ലേഖകന്മാരും വരിക്കാരും എല്ലാംകൂടി തന്നെയും ഭർത്താവിനെയും തമ്മിൽ അകററുന്ന ഒരു ഭിത്തിയായി അവൾക്കു് അനുഭവപ്പെട്ടു. ഗോപാലനും ഈ മാററത്തെപ്പററി ചിലപ്പോഴെല്ലാം ചിന്തിക്കാറുണ്ടു്; ചിന്തിച്ചു് ദുഃഖിക്കാറുമുണ്ടു്. എന്നാൽ സാഹിത്യസേവനത്തിലും പത്രാധിപത്യത്തിലുമുള്ള ഉത്സാഹത്തിനു് ഒരു കുറവുമുണ്ടായില്ല.

ലേഖനം പരിശോധിച്ചു് പ്യൂണിന്റെ കയ്യിൽ കൊടുത്തിട്ടു് ഗോപാലൻ മണിനോക്കി. ആറടിച്ചുകഴിഞ്ഞു. അതിശീഘ്രം കൈയും മുഖവും കഴുകി വസ്ത്രം മാറി പുറപ്പെട്ടു. മുല്ലയ്ക്കലേക്കുള്ള ട്രാമിൽ കയറി ഇരുന്നതോടുകൂടി കഴിഞ്ഞ പത്തുവർഷത്തെ ജീവിതാനുഭവങ്ങളും സംഭവങ്ങളും ഓരോന്നായി മനസ്സിൽ ഉദിച്ചു.

കുംഭമാസം, ആകാശം പ്രശാന്തമായിരിക്കുന്നു. ഉഷ്ണാധിക്യത്താൽ ആളുകൾ പരിഭ്രാന്തരാകുന്നു. പുറത്തുനിന്നും വരുന്ന ഉഷ്ണവായുവിൽനിന്നും രക്ഷപ്പെടാനായി ഗോപാലൻ ജന്നലുകൾ അടച്ചിട്ട് വൈദ്യുതപങ്കയ്ക്കു് സമീപം ഇരുന്നു. ജോലി ചെയ്യുന്നതിനു് തീരെ ഉന്മേഷമില്ല. നൂററിആറ ഡിഗ്രി ചൂടുണ്ടു്. മാസിക തലേദിവസം പുറപ്പെട്ടുകഴിഞ്ഞു ഇന്നു വിശേഷാൽ ഒരു ജോലിയുമില്ല.

ഊണുകഴിഞ്ഞു് കമല മുറിയിൽ വന്നു. ഭർത്താവിനു് മുറുക്കാൻ എടുത്തു കൊടുത്തിട്ടു് ഉഷ്ണാധിക്യത്തെപ്പററി പറഞ്ഞു ഇത്തവണ ആലുവാ ശിവരാത്രിക്കു് പോകണമെന്നെനിക്കു് മോഹമുണ്ടു്. എന്താ പോകാമോ?

ഗോപാ—കൊള്ളാം, നല്ല ആഗ്രഹമാണു്. അവിടെ എന്തൊരു ആൾക്കൂട്ടമാണു്. ആ ആശ വെടിഞ്ഞേക്കണം.

പ്രസന്നത നടിച്ചുകൊണ്ടു് കമല—ഞാൻ എവിടെയെങ്കിലും പോകുന്ന കാര്യം മിണ്ടിപ്പോയാൽ എന്തെല്ലാം ഒഴിവുകഴിവുകളാണു് കണ്ടുപിടിക്കുന്നതു്. കഴിഞ്ഞ കൊല്ലം വൈക്കത്തു പോകാമെന്നു പറഞ്ഞപ്പോൾ കാളറായുണ്ടെന്നു ഭയപ്പെടുത്തി. വാസ്തവം പറയുകയാണെങ്കിൽ എന്നെ നിങ്ങൾക്കു് ഒരിടത്തും കൂട്ടിക്കൊണ്ടുപോകാൻ ഇഷ്ടമില്ല. ഇപ്രാവശ്യം ഞാൻ ഈ ഒഴിവുകഴിവുകളൊന്നും കേൾക്കുകയില്ല.

ഭാര്യയുടെ ദൃഢനിശ്ചയം സ്ഫുരിക്കുന്ന മുഖത്തേക്കു നോക്കി ഗോപാലൻ ചിരിച്ചു

"കമലേ, അവിടെ വലിയ ആൾക്കൂട്ടമായിരിക്കും. ഇത്ര വലിയ കൂട്ടത്തിൽ പോകുന്നതും ശരിയല്ല."

കമ—മാസിക തുടങ്ങിയിട്ടു് പത്തു വർഷമാകുന്നു. ഇതിന്നകം പുറത്തേക്കു ഒരിക്കലെങ്കിലും പോയിട്ടുണ്ടോ?

ഗോപാ—സമയം കിട്ടണ്ടേ? എന്റെ കുററമാണോ?

കമ—നിങ്ങൾക്കു പോകണമെന്നാഗ്രഹമേ ഇല്ലല്ലോ. മനസ്സുണ്ടെങ്കിൽ സമയമുണ്ടാകും. അതെല്ലാം പോകട്ടെ, ആലുവായ്ക്കു് പോകുകതന്നെ വേണം

ഭാര്യയുടെ നിർബന്ധം കണ്ടു് ഗോപാലൻ പരുങ്ങലിലായി. "നോക്കൂ, പത്രത്തിൽ പോലും വായിച്ചു. അവിടെ ഭയങ്കര കൂട്ടമാണെന്നും കാളറാ ആരംഭിച്ചെന്നും. അതുകൊണ്ടു പോകുന്നതു ശരിയല്ല. അവിടെവച്ചു് എന്തെങ്കിലും അസുഖം നേരിട്ടാലോ?

കമലം ചിരിച്ചുകൊണ്ടു പറഞ്ഞു—"വീണ്ടും ആ ഒഴികഴിവുതന്നെ. എനിക്കെന്തെങ്കിലും വന്നുപോയാൽ അതും നല്ലതുതന്നെ. ഒരു സ്ത്രീക്കു് അതിലും കൂടുതലായി ഒരു സൗഭാഗ്യം ഉണ്ടാകാനുണ്ടോ? എന്തിനാണു പരിഭ്രമിക്കുന്നതു്. ചെറുപ്പമല്ല, വിഢാനല്ല, പ്രസിദ്ധ പത്രാധിപരല്ലേ. പോരെങ്കിൽ ധനക്കാരനും. വിവരം അറിയുന്ന മാത്രയിൽ പെൺകുട്ടികളുള്ള എത്രപേർ ഓടി എത്തും?

നേരംപോക്കു പറയാനുള്ള ഭാര്യയുടെ സാമർത്ഥ്യം അയാൾക്കു നല്ലവണ്ണം അറിയാമായിരുന്നു. ഇങ്ങനെ പല കാര്യങ്ങളിലും അവൾ അയാളെ കളിയാക്കാറുണ്ടു്.

കമ—ഇനിയും പോയാൽ രണ്ടു ദിവസമേ കുളിച്ചു താമസിക്കുവാൻ സാധിക്കുകയുള്ളു,

ഗോപാലൻ മൗനംദീക്ഷിച്ചു.

കമ—എന്താ ഒന്നും മിണ്ടാത്തതു്? എന്നുപോകാം?

ഗോപാലൻ മെല്ലെപറഞ്ഞു—മാസിക പുറത്തിറക്കാതെ എങ്ങിനെയാണു് പോകുന്നതു്. മാസാവസാനത്തിലാണു് മാസിക പുറപ്പെടുന്നതെന്നു നിനക്കറിയാമല്ലോ. ഒടുവിലത്തെ ആഴ്ചയിൽ ശ്വാസംവിടാൻപോലും സമയം കിട്ടുകയില്ലല്ലോ.

കമ—എന്തു്? നിങ്ങളുടെ സഹകാരി പണിക്കർ ഇല്ലേ. അയാൾക്കു് ഒരു മാസത്തെ മാസിക തനിച്ചു് അച്ചടിപ്പിച്ചു ഇറക്കാൻ സാധിക്കുകയില്ലേ?

ഗോപ—ഈ ലക്കം പുതുവർഷത്തെ ജന്മ ലക്കമാണു്. സാധാരണയുള്ളതിൽനിന്നും വളരെ മെച്ചമായിരിക്കണം. അതിന്റെ ഭാരം പണിക്കരുടെ തോളിൽ മാത്രം ചുമത്തുന്നതു ശരിയല്ല. ചില വിമർശനങ്ങളും പുസ്തകാഭിപ്രായങ്ങളും ഞാൻതന്നെ എഴുതേണ്ടതാണു്. ഇനി ആകെ ഏഴ ദിവസമേയുള്ളു.

കമ—(ദേഷ്യപ്പെട്ടു്) അപ്പോൾ നിങ്ങൾ എന്നെ കൂട്ടിക്കൊണ്ടു പോകുകയില്ലേ? നിങ്ങൾക്കു് മാസികയാണു് എന്നെക്കാൾ വലുതു്. ശരി, ഇഷ്ടമില്ലെങ്കിൽ വേണ്ട. നിങ്ങളുടെ സ്നേഹിതൻ ശങ്കരൻനായർ പോകുന്നുണ്ടു്. അദ്ദേഹത്തിന്റെ ഭാര്യയും പോകുന്നു ഞാൻ അവരുടെ കൂടെ പൊയ്ക്കൊള്ളാം.

കമല മുറിയിൽനിന്നു പോകുന്നതിനായി എഴുന്നേററു. ഗോപാലൻ ഭാര്യയെ കൈക്കുപിടിച്ചു് ഇരുത്തി സസ്നേഹം പറഞ്ഞു—ഞാൻ പറയുന്നതു ശരിക്കു മനസ്സിലാക്കുന്നില്ല. ഞാൻ ആരുടെയും ജോലിക്കാരനല്ലെന്നുള്ളതു പരമാർത്ഥംതന്നെ. പക്ഷെ, വായനക്കാർക്കു മാസിക എത്തിച്ചുകൊടുക്കേണ്ട ചുമതല എനിക്കില്ലേ? ഏററവും ഭംഗിയായിട്ടും സമയത്തിനും അവർക്കു് അതു കിട്ടേണ്ടതല്ലേ? അവർ എന്റെ സൌകര്യാസൌകര്യങ്ങൾ നോക്കുന്നതെന്തിനു്? യഥാസമയം പണം എത്തിക്കുന്നില്ലേ? അതിനെല്ലാം പുറമെ നിനക്കു നല്ല സുഖവുമില്ല. ഇത്ര വലിയ കൂട്ടത്തിൽ പോകുന്നതു നന്നാണോ. നീ അറിവുള്ള കൂട്ടത്തിലല്ലേ? കൊച്ചുകുട്ടി അല്ലല്ലോ.

സ്ത്രീകളുടെയും, രാജാക്കന്മാരുടെയും ബാലന്മാരുടെയും നിർബന്ധശീലം പ്രസിദ്ധമാണല്ലോ. ഈ ഉപദേശങ്ങൾ ഒന്നും കമലയിൽ ഒരു മാററവും വരുത്തിയില്ല. അവൾ വീണ്ടും ദൃഢതയോടുകൂടി പറഞ്ഞു—ഞാൻ നിശ്ചയമായും പോകും. ശങ്കരൻനായരുടെ ഭാര്യ ഇപ്പോൾ വരും. ഞാൻ അവരോടുചെല്ലാമെന്നു പറഞ്ഞുപോയി.

ഇതിനിടയ്ക്കു ഒരു കുതിരവണ്ടി വാതുക്കലെത്തി. ശങ്കരൻനായരും ഭാര്യയും വണ്ടിയിൽനിന്നിറങ്ങി കമലയും പത്മാവതിയും സഹപാഠികളാണു്. ആത്മസ്നേഹിതകളും.

പത്മ:—കമലേ, സീററു് റിസർവ്വ്ചെയ്തിട്ടുണ്ടു് നാളെ പോകണം.

ഗോപാ—(ശങ്കരനോടു്) എന്താ പോകുന്നോ?

ശങ്ക:—പോകാതിരിക്കാമോ! യജമാനത്തിയുടെ ആജ്ഞ അനുസരിക്കാതിരിക്കാമോ?

പത്മ:—(ഗോപാലനോടു്) താങ്കളും വരുന്നില്ലേ? ഇല്ലേ?

ഒരു കമ്പാർട്ടുമെൻറു മുഴുവൻ റിസർവ്വുചെയ്തിരിക്കുകയാണു്, അതുകൊണ്ടു് ബുദ്ധിമുട്ടുകാണുകയില്ല.

കമ!—(നീരസത്തോടുകൂടി) അദ്ദേഹം വരുകയില്ല അദ്ദേഹത്തിനു മാസിക.........

ശങ്കരൻ:—അതുശരിയാണു്. പുതിയ വാല്യത്തി

ന്റെ ആരോഗ്യലക്ഷം പുറത്താകാതെ ഗോപാലനു് എങ്ങോട്ടും പോകാൻ സാധിക്കുകയില്ല. സാരമില്ല. വിഷമിക്കേണ്ട നിങ്ങൾക്കു് ഒരു ബുദ്ധിമുട്ടും നേരിടാതെ ഞങ്ങൾ സൂക്ഷിച്ചുകൊള്ളാം.

ഗോ:—പക്ഷേ.......

ശങ്കരൻ:—(ചിരിച്ചുകൊണ്ടു്) ഹെയ്, അതിൽ പക്ഷേയും ഒന്നുമില്ല ജ്യേഷ്ഠത്തീ, നിങ്ങൾ നാളെ തയ്യാറായിരിക്കണം. ഞാൻ ഇങ്ങോട്ടുവന്നു കൂട്ടിക്കൊണ്ടു പോകാം.

* * * * *

സ്റ്റേഷനിൽപ്പോയി ഭാര്യയെയും, പത്നീസഹിതം മിത്രത്തെയും വണ്ടികയററിയിട്ടു് ഗോപാലൻ മടങ്ങി. അയാൾക്കു് മനസ്സിനു ഒരു സന്തോഷവുമില്ല. യാത്രപറഞ്ഞപ്പോൾ ഭാര്യയുടെമുഖത്തു് പ്രത്യക്ഷമായ ഗ്ലാനത അയാളുടെ ഹൃദയത്തെ ഇളക്കിമറിച്ചു.

ഗോപാലൻ തന്റെ വിവാഹത്തിനുശേഷം ആദ്യമായിട്ടാണു് ഭാര്യയെ തനിച്ചു് വിദേശത്തേയ്ക്കയച്ചതു്. ഭാര്യയെ കൂടാതെ തനിച്ചു് ഒരു ദിവസംപോലും താമസിച്ചിട്ടില്ല. അതിനാലയാൾക്കു വളരെ വിഷമംതോന്നി.

പത്തുവർഷങ്ങളായി ഗോപാലന്റെ ഹൃദയാന്തർഭാഗങ്ങളിൽ ഉറച്ചു കിടക്കുന്ന പ്രേമത്തിന്റെ ബാഹ്യ പ്രകടനം കുറഞ്ഞിരിക്കുന്നെന്നുള്ളതു പരമാർത്ഥം തന്നെ. എങ്കിലും ഒരു പുതിയജോലി സഫലമാക്കുന്നതിനുള്ള പ്രയത്നത്തിനിടയിൽ ഭാവനാവൈഭവവും പ്രയത്നശീലവും ഉള്ള ഒരാൾക്കു് പ്രേമാലാപനങ്ങൾക്കു് ബാഹ്യപ്രകടനങ്ങൾക്കും സമയം കിട്ടുന്നതെങ്ങനെ.? ആത്മനിയന്ത്രണം ചെയ്തുകൊണ്ടു് മനുഷ്യൻ തന്റെ ജോലിയിൽ ലയിക്കേണ്ടതായിവരുന്ന ഘട്ടങ്ങൾ അപൂർവ്വമല്ല. എന്നാൽ ഹൃദയത്തിന്റെ അടിത്തട്ടിൽ പ്രിയജനത്തിനുള്ള സ്ഥാനം തെല്ലും മാറുന്നില്ല. ഈ പരമാർത്ഥം ആർ എങ്ങനെ അറിയും.?

മാസികയുടെ ഫൈനൽപ്രൂഫ് സാധാരണയായി ഗോപാലനാണു് നോക്കുക. പക്ഷെ ഇത്തവണത്തെ ധൃതികൊണ്ടു് അയാൾ നോക്കിയില്ല. പണിക്കർ പ്രൂഫ് നോക്കിയിട്ടു് അച്ചടിക്കാൻ ആർഡർ കൊടുത്തമാത്രയിൽ മണി നാലടിച്ചു. അതോടുകൂടിത്തന്നെ ഫോണിന്റെ മണിനാദവും മുഴങ്ങി. മോഹനൻ റിസീവർകൈയിലെടുത്തു.

അയാൾ പറഞ്ഞു "അതെ, ഇതു സാധന കാര്യാലയമാണു് താങ്കൾക്കു് ആരോടു് സംസാരിക്കണം." പത്രാധിപർ ഗോപാലനോടേ? അദ്ദേഹം ഇപ്പോൾ ആഫീസിൽ നിന്നുപോയി—എവിടെനിന്നാണു് സംസാരിക്കുന്നതു്.?

എവിടെനിന്നു്? ആലുവായിൽനിന്നോ? താങ്കൾ ആരാണു്? പത്മാവതിദേവിയോ? മി. ശങ്കരന്റെ ധർമ്മപത്നിയോ? ഇതുവായ്ക്കുപോയില്ലേ?—എന്തു്—ഇന്നു തിരിച്ചുവരുന്നെന്നോ? മകൾ സുശീലയുടെ അടുക്കലല്ലേ.?

അതിനുശേഷം കേട്ടവാർത്ത പണിക്കരെ വല്ലാതെ പരിഭ്രമിപ്പിച്ചു. നെററിത്തടത്തിൽ വിയർപ്പുതുള്ളികൾ പൊടിഞ്ഞു. ശബ്ദഭേദത്തോടുകൂടി അയാൾ ചോദിച്ചു, "എന്തുപറഞ്ഞു? ഗോപാലന്റെ ഭാര്യ മരിച്ചുപോയെന്നോ? എങ്ങനെ? എന്തു്? ഹൃദയസ്തംഭനം ആയിരുന്നോ? എന്തു്? സംസ്കാരവും കഴിഞ്ഞെന്നോ? അയ്യോ! ഈശ്വരാ! ഗോപാലൻ ഇന്നുവൈകുന്നേരത്തെ വണ്ടിയിൽ പുറപ്പെടാൻ ഇരിക്കുകയാണു്. ഈ ഭയങ്കരവാർത്ത എങ്ങനെയാണു് അറിയിക്കുന്നതു്? പുത്രി സുശീലയ്ക്കു സുഖമില്ലെന്നോ? എന്തുപറഞ്ഞു? മാസികയിൽ അവരുടെ മരണവാർത്ത പ്രസിദ്ധംചെയ്യണമെന്നോ? ശരി, ശരി, ഞാൻ ഇപ്പോൾതന്നെപോയി പറയാം. അദ്ദേഹത്തിനു് ഉചിതമെന്നു തോന്നുന്നതു ചെയ്യട്ടെ.

അയാൾ ഒരു വാടകക്കാർ പിടിച്ചു് ഗോപാലന്റെ വീട്ടിലേക്കുതിരിച്ചു. താൻ ഗ്രഹിച്ച വാർത്ത എങ്ങനെയാണു് ഗോപാലനെ അറിയിക്കുന്നതു്.? അതു് ഒരു ദുസ്സഹമായ ചുമതലയായി അയാൾക്കു തോന്നി.

പണിക്കർ വന്നവിവരം അറിഞ്ഞു് ഗോപാലൻ പുറത്തേക്കുവന്നു സ്നേഹിതന്റെ മുഖത്തെ ഗ്ലാനതകണ്ടു് ചോദിച്ചു—"എന്താണു ബദ്ധപ്പെട്ടുവന്നതു്.?"

പണിക്കർ അധോമുഖനായിരുന്നുകൊണ്ടു് വളരെ പണിപ്പെട്ടു് വിവരം അറിയിച്ചു.

ഗോപാലന്റെ മുഖത്തുകളിയാടിയിരുന്ന ആ സൗമ്യശ്രീപെട്ടെന്നു മാറി. ആ ഗംഭീരഹൃദയം ആകസ്മികമായി ഭവിച്ച ആഘാതത്താൽ ശൂന്യമായി പ്രചണ്ഡശോകാഗ്നി അയാളുടെ അശ്രുക്കളെ ഉണക്കിക്കളഞ്ഞു. വളരെ വിഷമിച്ചു ആത്മസംയമനം ചെയ്തുകൊണ്ടു പറഞ്ഞു —"ആലുവയ്ക്കുപോകേണ്ടതുതന്നെ. ഇനി അതു് എനിക്കു് എല്ലാററിലും വലിയ തീർത്ഥമാണു്.

പണിക്കർ, ഒരു അടിയന്തിര കമ്പി കൊടുക്കണം. "ഞാൻ വരുന്നു എന്നെ പ്രതീക്ഷിക്കണം."

അയ്യോ! കമലേ.!

പണിക്കർ ഗോപാലന്റെ സമീപത്തെത്തി. കൈലേസ്എടുത്തു കണ്ണുനീർ തുടച്ചിട്ടു പറഞ്ഞു മി. ഗോപാലൻ ഞാനും അനുഭവസ്ഥനാണു്. ഈ കഷ്ടം........

ഗോപാ. താങ്കൾപോകണം. ജനറൽ പോസ്റ്റാഫീസിൽചെന്നു് കമ്പി അടിക്കണം. "ശരി" എന്നു പറഞ്ഞു് പണിക്കർ പുറപ്പെട്ടു.

എക്സ്പ്രസ്സ് ട്രെയിനിൽ അതിശീഘ്രം പായുന്ന ഏകാന്തതയിൽ ഇരുന്നു ചിന്തിക്കാനും തന്റെ ദുഃഖം അന്യരിൽനിന്നു മറയ്ക്കുന്നതിനുമായി ഗോപാലൻ ഒന്നാംക്ലാസ്സിൽ ഒരു മുറി റിസർവ്ചെയ്തു.

അയാൾ ചിന്തകൾക്കധീനനായി. "അവൾ പോയി! ഇത്ര കാലത്തെ ബന്ധത്തെ തകർത്തിട്ടു് ഒന്നും പറയാതെ പൊയ്ക്കളഞ്ഞു! അന്തിമവേളയിൽ ഒന്നു കാണാനുള്ള അവസരംപോലും തന്നില്ല. ഞാൻ കമലയെ തനിച്ചു പോകാൻ അനുവദിച്ചതു് കഷ്ടമായിപ്പോയി.

തന്റെ ഭർത്താവിനെ കൂട്ടിക്കൊണ്ടുപോകാൻ അവൾക്കുണ്ടായിരുന്ന ആഗ്രഹവും, അവളുടെ അപേക്ഷയും അയാൾ സ്മരിച്ചു. ദുഃഖതരംഗങ്ങൾ ഹൃദയഭിത്തികളെ തല്ലിത്തകർത്തു. തുച്ഛമായ ഒരു മാസികയ്ക്കുവേണ്ടി തന്റെ ജീവിതേശ്വരിയുടെ അപേക്ഷ താൻ നിരാകരിച്ചു! ദുസ്സഹവേദനയും പശ്ചാത്താപവുംകൊണ്ടു് അയാൾ വിവശനായി.

വീണ്ടും അയാൾ ചിന്തിച്ചു—എനിക്കു യാതൊന്നിനും കുറവില്ല, പണം സമ്പാദിക്കാനായിട്ടല്ല ഞാൻ മാസിക അടിച്ചു പുറത്താക്കിയതു്. എന്റെ കൈവശമുണ്ടായിരുന്ന പണം ഞങ്ങൾക്കു സുഖമായി കഴിയുന്നതിനു ധാരാളം മതിയായിരുന്നു. പിന്നെ സാഹിത്യസേവ! അതു് വീട്ടിൽ ഇരുന്നും ആകാമായിരുന്നു. അങ്ങനെ ചെയ്തിരുന്നെങ്കിൽ കമലയെ കൊണ്ടുപോകുന്നതിനു യാതൊരു തടസ്സവും ഉണ്ടാവുകയില്ലായിരുന്നു. പക്ഷേ ഇനിയും ആലോചിച്ചിട്ടു് എന്തു ഫലം! ഞാൻ അശരണനായി. പതിവ്രതയായ കമല അന്തിമസമാധിയിൽ ലയിച്ചു അയ്യോ! ഈശ്വരാ, എനിക്കു സഹിക്കാൻ കഴിയുന്നില്ല! കഷ്ടം! മാതാവിന്റെ വിയോഗത്തിൽ എന്റെ സുശീലയുടെ അവസ്ഥ എന്തായിരിക്കും? എന്റെയും കമലയുടെയും ഏക സന്താനമാണല്ലോ അവൾ. ഞങ്ങളുടെ ജ്യോതിസ്സും ധനവും സുശീലയായിരുന്നല്ലോ. ആകൃതിയിലും പ്രകൃതിയിലും അവൾ അമ്മതന്നെ.”

വണ്ടി അതിശീഘ്രം പായുന്നു. ആകാശമണ്ഡലത്തിൽ താരഗണങ്ങൾ നിരന്നു. ഗോപാലനെ നിദ്രാദേവി ദർശിക്കുന്നില്ല. അയാൾ ആ നക്ഷത്രങ്ങളെ സൂക്ഷിച്ചു നോക്കുന്നു. ഒരുവേള കമലയെ അവയുടെ മദ്ധ്യേ തേടുകയായിരിക്കാം.

“ഹേ സാധ്വി! ക്ഷമിക്കുക, ക്ഷമിക്കുക നിന്റെ അന്തിമ ആഗ്രഹം നിറവേറ്റുവാൻ എനിക്കു സാധിച്ചില്ല. ഈ അപരാധാഗ്നി എന്നെ ദഹിപ്പിച്ചുകൊണ്ടിരിക്കും. ഇരുപതിരണ്ടു വർഷങ്ങളായി നീ നൽകിയ പാവനവും നിസ്സീമവുമായ ആനന്ദം മറക്കത്തക്കതാണോ?

നീ നിസ്വാർത്ഥയായി സർവ്വസ്വവും എനിക്കു തന്നു; പകരം ഒന്നും ആശിച്ചില്ല; ഒന്നും ലഭിച്ചതുമില്ല. അതുകൊണ്ടുള്ള പാതിവ്രത്യമാണ് എന്നെ ദുഃഖങ്ങളും കഷ്ടങ്ങളും സഹിക്കാനായി ഇവിടെ ഇട്ടിട്ടു് നീ സ്വർല്ലോകം പൂകിയതു്.

ഒരു സ്റ്റേഷനിൽ വണ്ടി നിന്നു. നേരം നല്ലവണ്ണം പുലർന്നു. അന്നത്തെ പത്രം പ്ലാറ്റ്ഫാറത്തിൽ വില്പനയ്ക്കു തയ്യാറുണ്ടായിരുന്നു. പത്രവില്പനക്കാരനെ വിളിച്ചു് അമൃതബസാർ പത്രിക വാങ്ങി, തലക്കെട്ടുകളിൽ കണ്ണോടിച്ചിട്ടു് ഒരിടത്തിട്ടു. പത്രം വായിക്കാനുള്ള മനഃശക്തി അയാൾക്കു് ഇല്ലായിരുന്നു.

തീവണ്ടി യഥാസമയം ആലുവാ സ്റ്റേഷനിൽ എത്തി. വല്ല വിധവും ഗോപാലൻ വണ്ടിയിൽനിന്നു ഇറങ്ങി. സാമാനങ്ങൾ ഒന്നുമില്ലായിരുന്നു. ഒരു വണ്ടി പിടിച്ചു തന്റെ ജാമാതാവിന്റെ ഗൃഹത്തിലേക്കു തിരിച്ചു.

ആ വീടു് അടച്ചിട്ടിരുന്നു. അവിടെ ആരെയും കണ്ടതുമില്ല. അതിനടുത്തു ഒരു സർക്കാരുദ്യോഗസ്ഥൻ താമസമുണ്ടായിരുന്നു. അയാളിൽനിന്നും തന്റെ ജാമാതാവു് തൃശ്ശിവപേരൂരേയ്ക്കു പോയിരിക്കുകയാണെന്നറിഞ്ഞു. രണ്ടു ദിവസത്തെ അവധി എടുത്തുകൊണ്ടാണ് പോയതു്. അതിൽ കൂടുതൽ ഒന്നും ചോദിച്ചറിയുന്നതിനുള്ള ക്ഷമ ഗോപാലനു് ഉണ്ടായിരുന്നില്ല. ഗോപാലൻ സ്റ്റേഷനിലേക്കു മടങ്ങി. ഒരു മണിക്കൂർ കഴിഞ്ഞാൽ തൃശ്ശിവപേരൂരേയ്ക്കു വണ്ടിയുണ്ടു്.

ടിക്കറ്റ് എടുത്തുകൊണ്ടു് ഒരു ബഞ്ചിൽ ചെന്നിരുന്നു ചിന്തിച്ചു “ഇനി ആലുവായിൽ താമസിച്ചതുകൊണ്ടു് എന്തു പ്രയോജനം? ശങ്കരനും പത്മാവതിയും തൃശ്ശിവപേരൂർക്കു പോയിരിക്കുന്നു. എന്റെ പ്രിയതമയുടെ കോമളശരീരം ദഹിപ്പിച്ച ആ സ്ഥലം ആരാണ് കാണിച്ചുതരുന്നതു്? മാതൃവിയോഗത്താൽ വിഹ്വലയായി മകൾ ഭർത്തൃഗൃഹത്തിലേക്കു പോയിരിക്കുന്നു. ഈ ദാരുണദുഃഖത്തിൽ അവൾക്കു സാന്ത്വനം നൽകുന്നതാരാണു്?”

ഗോപാലൻ തൃശ്ശിവപേരൂർ എത്തിയപ്പോൾ പത്തുമണിയായി.

അയാൾ വളരെ പണിപ്പെട്ടു് പടികൾ കയറി വീട്ടിന്റെ വരാന്തയിലെത്തി. കഷ്ടിച്ചു നാലു വയസ്സു് പ്രായമുള്ള പൗത്രൻ വരാന്തയിൽ നില്പുണ്ടായിരുന്നു. ഗോപാലനെ കണ്ടമാത്രയിൽ “വല്യച്ഛാ, വല്യച്ഛാ” എന്നു വിളിച്ചുകൊണ്ടു് ഓടി എത്തി.

ഗോപാലൻ ഒരു ചാരുകസേരയിലേക്കു് പതിച്ചു. പൗത്രനെ മാറോടണച്ചുകൊണ്ടു കണ്ണുകൾ മുറുകെ അടച്ചു.

പുത്രന്റെ ശബ്ദം കേട്ടു് സുശീല ഓടി എത്തി. പിതാവിന്റെ അവസ്ഥ കണ്ടു് അവൾ ആർത്തയായി.

പുത്രിയുടെ ഒച്ചകേട്ടു് ഗോപാലൻ കണ്ണു തുറന്നു. “അയ്യോ” എന്നൊരു ശബ്ദം മാത്രം അയാളുടെ നാവിൽനിന്നും പുറപ്പെട്ടു. പുത്രിയെ ഒന്നു നോക്കിയിട്ടു് ശിരസ്സു് ഒരു വശത്തേക്കു് തിരിച്ചു

“അച്ഛാ, അച്ഛാ” സുശീല ഉച്ചത്തിൽ വിളിച്ചു.

ആരോ അതിവേഗം വരാന്തയിൽക്കൂടി കടന്നു വരുന്നതായി തോന്നി പരിഭ്രാന്തയായി സുശീല പറഞ്ഞു—“അമ്മ, നോക്കണം അച്ഛനു് എന്തു പിണഞ്ഞു?

വൈദ്യുതപ്രവാഹം ഏറ്റതുപോലെ ഞെട്ടി ഗോപാലൻ കണ്ണു് തുറന്നു. ഇതാരാണ്. ഗോപാലന്റെ സഹധർമ്മിണിയുടെ രൂപത്തിൽ, കമലയുടെ ശരീരം ധരിച്ചുകൊണ്ടു് അധോമുഖയായി മുൻപിൽ നിൽക്കുന്നതാരു്.”

“നീയോ, നീയോ?” ഇത്രമാത്രമേ അയാൾക്കു് ശബ്ദിക്കാൻ കഴിഞ്ഞുള്ളു.

കമല—അതെ.

വാസ്തവത്തിൽ കമലതന്നെ ആയിരുന്നു. കമല, ഗോപാലന്റെ ശിരസ്സു താങ്ങിക്കൊണ്ടു് കാതരസ്വരത്തിൽ പറഞ്ഞു. “ഞാൻ മരിച്ചില്ല. ജീവനോടെ ഇതാ മുൻപിൽ നില്ക്കുന്നു. ഇങ്ങനെ സങ്കടപ്പെടുന്നതെന്തിനു്.”

അല്പംകഴിഞ്ഞു് അവൾ വീണ്ടും പറഞ്ഞു. “മുഖത്തു് ഇതെന്തു നിറമാണു് ഉണ്ടായിരിക്കുന്നതു്? കണ്ണുകൾ എത്ര കുഴിഞ്ഞിരിക്കുന്നു; വരണം അകത്തേക്കു വരണം. എന്റെ തോളിൽ പിടിച്ചുകൊണ്ടു നടക്കണം. സുശീലേ, നീ അച്ഛന്റെ കൈയിൽ പിടിച്ചുകൊള്ളു.

കമല പൈപ്പിനടുത്തു ഗോപാലനെ കൂട്ടിക്കൊണ്ടുപോയിട്ടു പറഞ്ഞു, കുളിച്ചു വല്ലതും കഴിക്കണം. പിന്നീ

# "അച്ഛൻകൊമ്പത്ത്"

## —ചെറുകഥ—

[പൊൻകുന്നം വർക്കി]

"രാജ്യത്തിന്റെ യഥാർത്ഥ കാവല്ക്കാരനാണ്, കർഷകൻ രാജ്യലക്ഷ്മിയുടെ ഗളതലത്തിൽ മരതകഹാരം അണിയിക്കുന്ന പ്രിയതമനാണ് കർഷകൻ. പ്രപഞ്ചത്തെ വിളിച്ചുണർത്തുന്ന നിർമ്മാതാവാണ് കർഷകൻ"—ഒരു കർഷകസംഘസമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ട് രാജ്യസ്നേഹിയായ ഒരു സ്റ്റേറ്റുകോൺഗ്രസ്സുകാരൻ പ്രസംഗിച്ചു.—"കർഷകനെ ഉദ്ധരിക്കാത്ത പരിഷ്കാരം ഒരു പരിഷ്കാരമല്ല. വിജ്ഞാനം എത്രതന്നെ ആകാശത്തിൽ ഉയരട്ടെ. വ്യവസായശാലകൾ ഉദ്യോഗസ്ഥന്മാർതന്നെ ഉൽഘാടനം ചെയ്യട്ടെ. കോളേജുകൾ കരകൾതോറും അനുവദിക്കട്ടെ; രാജ്യത്തിന്റെ യഥാർത്ഥ കാവൽക്കാരനായ കർഷകന്റെ കണ്ണും തലയും നേരെ നിൽക്കുന്നില്ലെങ്കിൽ എന്താണു ഫലം? തീരാത്ത ഗുണബാഹ്യതകൾ, ശാസ്ത്രീയമല്ലാത്ത കൃഷിസമ്പ്രദായം, നിസ്സഹായമായ ദൈനന്ദിനജീവിതം, എല്ലുന്തിനിൽക്കുന്ന ശരീരം, വിഷാദം ചൊരിയുന്ന ശിരസ്സ്; എന്റെ നാട്ടിലെ കൃഷിക്കാരെ കാണുമ്പോൾ ഞാൻ ലജ്ജിക്കുന്നു. ഇന്നത്തേക്കാൾ സുഖസമൃദ്ധമായ ഒരു വ്യവസ്ഥിതിക്കുവേണ്ടി എന്റെ ആത്മാർത്ഥ വിപ്ലവംകൊള്ളുന്നു."

ആ പ്രസംഗകന്റെ മുമ്പിൽ ഏകാഗ്രമായ അനുഭൂതികളോടുകൂടി കറിയാമാപ്പിള ഇരുന്നുപോയി. നിസ്സഹായരായ കൃഷിക്കാരോടുള്ള ആത്മാർത്ഥതയുള്ള പ്രസംഗം കേട്ടപ്പോൾ ആശയുടെ ഏതോ നീർച്ചാല് നേരെ ഒഴുകിവരുന്നതായി അയാൾക്കു തോന്നി. മീറ്റിംഗു കഴിഞ്ഞപ്പോൾ കറിയാമാപ്പിളയ്ക്ക് ആ പ്രസംഗകനോട് ഒന്നു സംസാരിച്ചാൽ കൊള്ളാമെന്നായി. പക്ഷെ ഖ

---

ട്ട് എല്ലാം പറയാം. സുശീലേ, വേഗംപോയി ചായ തയ്യാറാക്കൂ. എന്തെങ്കിലും പലഹാരവും ഉണ്ടാക്കുക. ചൂടോടെ കഴിക്കട്ടെ.

ഗോപാലൻ കുളികഴിഞ്ഞ് ആഹാരം കഴിച്ചു. അയാൾ അല്പം സ്വസ്ഥനായപ്പോൾ കമല പറഞ്ഞു—"രണ്ടാമത്തെ കളിച്ചൊഴിവ് കഴിഞ്ഞുവന്നപ്പോൾ ധർമ്മശാലയിൽ പെട്ടെന്നു രണ്ടു മരണമുണ്ടായി. അതുകേട്ട് ഞാൻ വല്ലാതെ പരിഭ്രമിച്ചു. കോളറാ അതിഭയങ്കരമായി വ്യാപിച്ചുതുടങ്ങിയിരിക്കുന്നെന്നും കേട്ടു. ഇനി അവിടെ താമസിക്കുന്നില്ലെന്നു നിശ്ചയിച്ചു. പത്മാവതിയുടെയും ഭർത്താവിന്റെയും അഭിപ്രായവും അതുതന്നെയായിരുന്നു. നിങ്ങൾക്കു ഗോവിന്ദനെ അറിയാമല്ലോ. നിങ്ങളുടെ മാസികയിൽ പതിവായി എഴുതുന്നയാൾ. അയാളും ഭാര്യയും ഞങ്ങളുടെ അടുത്തവീട്ടിൽ താമസം ആയിരുന്നു. അല്പംകഴിഞ്ഞു അയാളുടെ ഭാര്യയ്ക്കു സുഖമില്ലെന്നറിഞ്ഞു. മൂന്നുനാലുമണിക്കൂർ കഴിഞ്ഞപ്പോൾ മരിച്ചു.

കമല സ്നേഹപൂർണ്ണങ്ങളായ നയനങ്ങൾ ഭർത്താവിന്റെ നേർക്കയച്ചിട്ട് മൗനമവലംബിച്ചു.

ഗോപാ—ഓഹോ—ഈ സംഭവമാണോ ഈ നാടകരചനയ്ക്ക് കാരണമാക്കിയത്? ശരി അതിരിക്കട്ടെ, നിന്റെ സ്നേഹിത എന്തിനാണ് പണിക്കരോട് ഫോണിൽ ഈ കള്ളം പറഞ്ഞത്? കമല, അപരാധിനിയായ കമല, തന്റെ ഭർത്താവിന്റെ കരം ഗ്രഹിച്ചുകൊണ്ടു പറഞ്ഞു—"അല്ല, അവളുടെ കുറ്റമെന്നല്ല. അവരൊന്നുമറിഞ്ഞതല്ല ഞാനാണ് ഫോൺചെയ്തത്. ഗോവിന്ദന്റെ ഭാര്യയുടെ മരണം അറിഞ്ഞപ്പോൾ നിങ്ങളുടെ സ്നേഹം ഒന്നു പരീക്ഷിച്ചുകളയാമെന്നെനിക്കു തോന്നി. അതുകൊണ്ട് ആരോടുംപറയാതെ ഞാൻ ഫോൺചെയ്തു. ഇങ്ങനെ ഒരു വാർത്ത നിങ്ങളുടെ മനസ്സിൽ എന്തുമാറ്റമാണുണ്ടാക്കുന്നതെന്നറിയാൻ ഞാനാഗ്രഹിച്ചു.

ഗോപാലൻ ഒരു ദീർഘശ്വാസത്തോടുകൂടി ചോദിച്ചു—ഇങ്ങനെ ഒരു കടുംകൈ പ്രയോഗിച്ച് എന്റെ ഹൃദയം തകർക്കുന്നതിനു നിനക്കു മടിതോന്നിയില്ലേ? നിന്റെ സഖിയോ ദാമോദരനോ, ശങ്കരനോ ആരും നിന്നെ തടഞ്ഞില്ലേ? എല്ലാവരും ഒരുപോലെ നിഷ്ഠൂരരായിപ്പോയോ?

"ആരും അറിഞ്ഞില്ല, ശങ്കരനെയും ദാമോദരനെയും ടിക്കറ്റുവാങ്ങിക്കാൻ പറഞ്ഞയച്ചു. ഞാൻ സുഖമായി തിരിച്ചുവരുന്നു എന്നു നിങ്ങളോട് ഫോണിൽപ്പറയണമെന്നുള്ളതുകൊണ്ട് ടെലഫോൺ ആഫീസിൽ ഫോൺചെയ്യുന്നു ചാർജ്ജും കൊടുത്തിട്ടുവരണമെന്നു ഞാൻ ആവശ്യപ്പെട്ടു. ദാമോദരന്റെ വീട്ടിൽ ഫോൺകണക്ഷൻ ഉള്ളതു് എനിക്കറിയാമായിരുന്നു. സുശീലയും പത്മാവതിയും ആഹാരസാധനങ്ങൾ തയ്യാറാക്കിക്കൊണ്ടിരിക്കുന്ന തക്കംനോക്കി ഞാൻ നിങ്ങളുടെ ആഫീസിലേക്കു ഫോൺചെയ്തു.

ഗോപാ—എത്ര നിഷ്ഠൂരമായ ഒരു കളിയായിരുന്നു ഇതു്. ഇതുകേട്ടു ഞാൻ ആത്മഹത്യചെയ്തിരുന്നെങ്കിലോ?

കമല—ഉം, ഭാര്യമരിച്ചാൽ ആത്മഹത്യചെയ്യുന്ന ഒരു പുരുഷനെങ്കിലുമുണ്ടോ? പരമാർത്ഥം പറയണം. ഞാൻ യഥാർത്ഥത്തിൽ മരിച്ചിരുന്നെങ്കിൽ നിങ്ങൾ രണ്ടാമതു വിവാഹം കഴിക്കുമായിരുന്നില്ലേ?

ഗോപാ—നിന്റെ മനസ്സ് എന്തുപറയുന്നു കമലേ? നീ എന്നെ അത്ര നീചനാണെന്നു വിചാരിക്കുന്നോ? പണിക്കർ ഈ വിവരം എന്നെ അറിയിച്ചശേഷം ഇതുവരെ ഞാൻ എത്ര സങ്കടം അനുഭവിച്ചു!

പശ്ചാത്താപവും പ്രേമവും വഴിഞ്ഞൊഴുകുന്ന ദൃഷ്ടികൾ ഗോപാലന്റെനേർക്ക് അയച്ചുകൊണ്ട് കമല പറഞ്ഞു—"അറിഞ്ഞും അറിയാതെയും ഞാൻ ചെയ്തിട്ടുള്ള എത്ര എത്ര അപരാധങ്ങൾ ക്ഷമിച്ചിരിക്കുന്നു. ഇതുംകൂടി ക്ഷമിക്കണം. മേലാൽ ഈ മാതിരി തെറ്റുകൾ വരുത്തുകയില്ല.

ദേകാർ അദ്ദേഹത്തെ പൊതിഞ്ഞുനില്ക്കുന്നു. അവർ ഇംഗ്ലീഷിൽ വർത്തമാനം പറയുന്നു. പാവപ്പെട്ട താൻ പോകയാണു നല്ലതെന്ന് ഒടുവിൽ അയാൾ നിശ്ചയിച്ചു. കേരളത്തോളംതന്നെ പഴക്കമുള്ള ആ നിസ്സഹായത ദൂരെ മാറിനിന്നു നിശ്ശബ്ദരായി അദ്ദേഹത്തിനു ഭാവുകങ്ങൾ നേർന്നു.

ii

പ്രായമായ രണ്ടു പെൺകുട്ടികളും, ഒരു പശുവും, ചെറിയ ഒരു പുരയിടവുമാണു കറിയാമാപ്പിളയുടെ ജീവിതനിക്ഷേപം. മൂത്ത മകൾ മറിയയെ ഞെങ്ങിഞെരുങ്ങി വിവാഹം കഴിപ്പിച്ചു. അവൾ ഒന്നു പ്രസവിക്കയും ചെയ്തു. കടിഞ്ഞൂൽ പ്രസവം കഴിഞ്ഞു മകൾ ഭർതൃഗൃഹത്തിലേക്കു പോകുമ്പോൾ കുട്ടിക്കു ചില ആഭരണങ്ങൾ കൊടുത്തയക്കുവാൻ മകളുടെ പിതാവു നിർബ്ബന്ധിതനാണ്. റേഷൻ വാങ്ങാനുള്ള കാര്യത്തിൽത്തന്നെ അയാൾ ഞെരുങ്ങുന്നു. പ്രസവം കഴിഞ്ഞ മകളുടെ വിളർച്ച മാറാൻതന്നെ അയാൾ വിഷമിക്കുന്നു. അപ്പോളാണ്, കാൽപ്പെട്ടി, പലഹാരം, അരഞ്ഞാണം, കാൽത്തള, മാല, കുട്ടിയുടുപ്പ് മുതലായ കാര്യങ്ങൾ!!

അഭിമാനം വിററുതിന്നാൻ ആർക്കും ഇഷ്ടമില്ല. പക്ഷേ അതു കഴിവനുസരിച്ചു പാലിക്കപ്പെട്ടു. കറിയാമാപ്പിള മകളെ കുട്ടിയുമായി ഭർതൃഗൃഹത്തിലേക്കയച്ചു. അവരുടെ പുറകേ പലഹാരം നിറഞ്ഞ കാൽപ്പെട്ടി നീങ്ങിയില്ല. വേദനിച്ച ആ പിതൃഹൃദയം മാത്രം അവരെ അനുഗമിച്ചു. ആ കുട്ടിയുടെ അരയിൽ ഒരു കറുത്ത ചരടുമാത്രം കെട്ടിയിട്ടുണ്ട്.

"മകളെ പശുവൊന്നു പെററാലെ വല്ലതും ഞാൻ തരാം. നിനക്കറിഞ്ഞുകൂടെ അപ്പച്ചന്റെ കൈയിൽ പണമില്ലെന്ന്!!" ഇടറിയ കണ്ഠത്തോടുകൂടി അങ്ങനെയാണ് അയാൾ മകളെ ആശ്വസിപ്പിച്ചത്. അവൾക്കു പിതാവിന്റെ ആത്മാർത്ഥതയെപ്പററി വിശ്വാസവുമുണ്ട്.

ഇളയമകൾ റേച്ച ഏഴാം ക്ലാസ്സ് ജയിച്ചു. കൂടുതൽ പഠിപ്പിക്കുവാൻ ചുററുപാട് അയാളെ പ്രേരിപ്പിച്ചില്ല. എവിടെവരെയാണു പഠിപ്പിക്കുക; അതെന്തിന്? അവൾ പഠിക്കയാണെന്നു കല്യാണംവരെ ഒന്നു പറയണം; അത്രമാത്രം. കല്യാണം കഴിപ്പിക്കുവാൻ രണ്ടു കൊല്ലം മുമ്പുതന്നെ അവൾക്കു ശരീരം തികഞ്ഞു. പക്ഷേ എന്തു ചെയ്യാം; കൈയിൽ പണമില്ല. കുറച്ചു കപ്പയുള്ളതു വില്ക്കുമ്പോൾ ആ കാര്യം സാധിക്കാമെന്നായിരുന്നു പ്ലാൻ. അതു തെററി. കപ്പ വിററ് നൂററി അൻപതോളം രൂപാ കൈയിൽ വന്നപ്പോളാണ്, അയാളുടെ ഭാര്യ ഒറോതച്ചേടത്തിക്ക് ടൈഫോയിഡ് ആരംഭിക്കുക. ആ പണത്തിന്റെ അവസാനചില്ലിയും കുറച്ചു കടവും ആയതിനു ശേഷമേ രോഗത്തിനു മാറാൻ തോന്നിയുള്ളു.

റേച്ചയെ കാണുമ്പോൾ അയാളുടെ നിറവയർ കത്തിയെരിയും. അവളോടൊപ്പം പ്രായമുള്ള പെൺകുട്ടികളെ കല്യാണം കഴിപ്പിക്കുന്നതു കാണുമ്പോൾ, ആ പിതൃഹൃദയം ഉരുകും. റേച്ച വെളുത്ത മുണ്ടും ചട്ടയുമണിഞ്ഞ് നിൽക്കുമ്പോൾ അയാൾ നടുങ്ങും. ആ സ്ഥലത്ത് ഇനി അവളെ മാത്രമേ കല്യാണം കഴിപ്പിക്കാതെയുള്ളു. ആ സ്നേഹധനന്റെ പിതൃഹൃദയത്തിന് അവളെ നോക്കുന്നതു വിഷമമായി

ഒരിക്കൽ ഒറോതച്ചേടത്തി ഭർത്താവിന്റെ അലസതയെ ചോദ്യംചെയ്തു. "പെണ്ണിനെ വല്ലടത്തും എറക്കിവിടണ്ടേ: ഈ നെലനിന്നു വല്ലതും ഒത്താൽ പിന്നെ ജീവിച്ചിരുന്നിട്ടു കാര്യമുണ്ടോ. കെട്ടുപ്രായം കഴിഞ്ഞ പെണ്ണ് വീട്ടിലിരുന്നു വീർപ്പുമുട്ടിയാൽ എരണം കിട്ടത്തില്ല." അവരുടെ സംസാരം കേട്ടാൽ ആ വിഷമമൂകൻ ഇതൊന്നും ചിന്തിക്കുന്നില്ലെന്നു തോന്നിപ്പോകും. അവരുടെ തലയിൽ ചിരട്ടത്തീ നീറുമ്പോൾ, അയാളുടെ ഹൃദയത്തിൽ കല്ക്കരി എരിയുന്നുണ്ടായിരുന്നു. അയാൾക്ക് ആരെയും കുററപ്പെടുത്തുവാനില്ല. അയാളുടെ ഭാര്യക്ക് അങ്ങനെ ഒരു വിജയമുണ്ട്. വേദന നിറഞ്ഞ ഹൃദയത്തോടുകൂടി കറിയാമാപ്പിള ദൈവത്തെ പ്രാർത്ഥിച്ചു. ആഗ്രഹങ്ങളുടെ ലിസ്റ്റ് മുടങ്ങാതെ അയാൾ അവിടെ സമർപ്പിച്ചുകൊണ്ടിരുന്നു.

വൃദ്ധന്റെ മൂത്തമകൾ കുട്ടിയുമായി മടങ്ങിയെത്തി. അതു് എന്തുകൊണ്ടാണ് എന്ന കാര്യത്തെപ്പററി അയാൾക്കു സംശയമുണ്ടായില്ല. മകളുടെ അമ്മായിഅമ്മ ചുണ്ടിൽ മണികെട്ടിയ ഒരു സ്ത്രീയാണെന്ന് ആ കരയിൽ പ്രസിദ്ധമായിരുന്നു. "മുള്ളുവാക്കും കോറുവാക്കും" പറയാൻ അവർക്കു നിപുണതയേറെയുണ്ട്. ചെന്ന ദിവസംമുതൽ അവർ മറിയയുടെ അടുക്കൽ വെച്ചിരുത്തു തുടങ്ങി.

"എന്താ മോളേ"—ആ പിതാവ് എന്തെങ്കിലും ചോദിക്കണമല്ലോ.

ഒന്നും പറയാതെതന്നെ അവളുടെ നിറഞ്ഞ കണ്ണുകൾ എല്ലാം പറഞ്ഞുകേൾപ്പിച്ചു.

രണ്ടു സമാന്തരരേഖകൾപോലെ ഒപ്പംനില്ക്കുന്നതിലാണ് ബന്ധുക്കളുടെ വില. ഒരുവശം അല്പം താഴുകയോ, അനാസ്ഥ കാണിക്കയോ ചെയ്താൽ, അന്നോളമുണ്ടായിരുന്നതു മുഴുവൻ ഇടിഞ്ഞുവീഴും. നിർഭാഗ്യകരമായ ഒരു ബാലൻസാണ്, ബന്ധുത്വം. ആഭരണഹീനനായ ആ കുട്ടിയെ അതിന്റെ പിതാവോ വല്യമ്മയോ തൊടുകപോലുമുണ്ടായില്ല. വജ്രത്തെക്കാൾ വിലയുള്ള കണ്ണുനീർത്തുള്ളികൾകൊണ്ട് ആ പെററ തള്ള അതിന്റെ കഴുത്ത് കൂടെക്കൂടെ അലങ്കരിച്ചു. കറിയാമാപ്പിളയ്ക്ക് മററുമാർഗ്ഗങ്ങൾ ഒന്നും ഇല്ലായിരുന്നു. വിവാഹിതയായ മകളുടെ ഭർത്തൃഗൃഹം ഇടിയും മിന്നലും മണൽക്കാട്ടും നിറഞ്ഞതായി തീരുവാൻ അയാൾ ഇഷ്ടപ്പെടുന്നില്ല.

ഒരു ദിവസം രാവിലെ കൂട്ടിൽനിന്നു പശുവുമായി കറിയാമാപ്പിള മുററത്തുവന്നു.

ആ പശു പ്രസവത്തിന് അകിടിറക്കിത്തുടങ്ങിയിരിക്കയാണ്. ആ ഗൃഹത്തിന്റെ ആയിരമായിരം പൊൻകിനാവുകൾക്ക് രൂപംകൊടുക്കുവാൻ വേണ്ടത്ര പാൽ അതു സംഭരിക്കുന്നുമുണ്ടായിരുന്നു.

"അയ്യോ—ഇതെന്തു പാവിച്ചാ." ഒറോതച്ചേടത്തി ചോദിച്ചു.

"അപ്പച്ചാ പശുവിനെ കൂട്ടിൽക്കൊണ്ട് കെട്ട്"—മറിയ.

"എവിടെക്കൊണ്ടുപോകുവാ അപ്പച്ചാ പശുവിനെ"—റേച്ച

"വിക്കാൻ." ആ ഒററവാക്കിൽക്കവിഞ്ഞ് അയാൾക്ക് ഒന്നും ശബ്ദിക്കുവാനില്ല. ആ വീടിന്റെ അടിത്തറ മുതൽ മോന്തായംവരെ ഒന്നു കുലുങ്ങി. എത്രയേറെ പ്രതീക്ഷകളുടെ ഈടുവയ്പല്ല; ആ പശു. ആ

* പകർപ്പവകാശം ഗ്രന്ഥകർത്താവിന്.

കൊച്ചുകുടുംബത്തിനു ജീവിതത്തിന്റെ മരുഭൂമിയിൽ കാലുവെള്ളാതെ നില്ക്കുന്നതിനുള്ള ഈന്തപ്പനത്തണലായിരുന്നു അതു്. കറവ തുടങ്ങുമ്പോൾ കട്ടൻകാപ്പി കുടി അവർക്കു മാറ്റണമത്രെ. മേത്തര കോതിതിരുവോളം കൂട്ടണം. പാലിന്റെ പണംകൊണ്ടു് ചേച്ചയ്ക്കു് പുടവ, ചട്ട,—അവളുടെ അമ്മയ്ക്കു പള്ളിയിൽ പോകാൻ പുതമുണ്ടു്, പിന്നെ മറിയയുടെ കൊച്ചിനു കെട്ടാനുള്ളതും.

ഒടുവിൽ പറഞ്ഞതാണു് കറിയാമാപ്പിളയുടെ അത്യാവശ്യം. പശുവുമായി അയാൾ കാളച്ചന്തയിലേക്കു നടന്നു. പശുവിനു് എന്തോ ചില പ്രതിഷേധങ്ങൾ. നടക്കാൻ അതിനു തീരെ മനസ്സില്ല. അടുത്തുനിന്ന പാണൽക്കാട്ടിൽനിന്നു് ഒരു കമ്പൊടിച്ചു് അയാൾ അതിനെ ഭീഷണിപ്പെടുത്തി. പുരയിടംകഴിയാറായപ്പോൾ പശു തിരിഞ്ഞുനോക്കി അതൊന്നു് അമറുകയുണ്ടായി. സ്നേഹത്തിന്റെ ഭാഷയ്ക്കു് വാക്കുകൾ ഇല്ല. ഇനിയും ആ അമറൽ കേൾക്കുവാൻ അവർക്കു സാധ്യമല്ല. ചേച്ച വാവിട്ടുകരഞ്ഞു. മറിയ മരവിച്ചുനിന്നുപോയി. അവളുടെ കുട്ടി എളിയിലിരുന്നു മുലകുടിച്ചു. അവരുടെ തള്ള തലയിൽ കൈകൾ ചേർത്തു് അടുപ്പിൻ ചുവട്ടിൽ നിശ്ശബ്ദയായി ഇരുന്നു.

ആ അവമാനം അയാൾ പരിഹരിച്ചു. മറിയയുടെ കൊച്ചിനു് കട്ടിയരപ്പട്ട, അരഞ്ഞാണം, മാല; എല്ലാം ആയില്ല. ഇല്ലായ്മയിൽനിന്നു് ചിലതു് എന്നു മാത്രം.

iii

പുറവേലിക്കപ്പുറത്തു് ആറുകൾ കതിരിട്ടുനില്ക്കുമ്പോൾ ജീവിതം ഒരുപരീക്ഷ, വേദന സഹിച്ചേക്കാം; നിസ്സഹായത അവഗണിച്ചേക്കാം. എന്നാൽ ആലോചിക്കാൻ ഒന്നുമില്ലാത്ത ജീവിതം പൊട്ടിത്തെറിക്കുന്ന ഒരു വസ്തുവായി മാറിപ്പോകും. അതിന്റെ മുമ്പിൽ പ്രപഞ്ചം യാതനകളുടെയും, അന്തിസമാധാനത്തിന്റെയും വാതിൽ തുറക്കുന്നു.

ചേച്ചയുടെ കല്യാണക്കാര്യം ഓർമ്മകുന്ന മുള്ളുകട്ടിൽ കൂടി കറിയാമാപ്പിള പെരുമ്പാമ്പിനെപ്പോലെ ഇഴഞ്ഞു. അവൾ പൊട്ടിത്തെറിച്ചേക്കാവുന്ന അപകടമാണെന്നു് അയാൾക്കറിയാം. അവളുടെ കൂട്ടുകാരികൾ അത്രയും വിവാഹിതരായി. അവരിൽ ചിലർ അമ്മമാരും ആയി. ഒരു ഭാര്യയാകാനുള്ള വാസന അവൾക്കുമുണ്ടു്. ഭർത്താവിനെ സ്നേഹിക്കാനുള്ള ഹൃദയം അവൾക്കുമുണ്ടു്. അമ്മയാകാനുള്ള കൊതി അവളും ഒളിച്ചുവച്ചിരിക്കുന്നു. എന്നാൽ, അവൾ ഒരു ദരിദ്രന്റെ മകളായി എന്തിനു ജനിച്ചു? ജനിപ്പിക്കുവാൻ അവൾ അതൊട്ടും അപേക്ഷിച്ചില്ല. ജനിച്ചതുകൊണ്ടു് ചൂടും, വെളിച്ചവും അവൾക്കു കൂടിയേ തീരൂ. അതൊക്കെല്ലാം കപ്പവിറ്റു് അതു നടത്താമെന്നുള്ള അയാളുടെ ആശ അസ്തമിച്ചു. ആ കപ്പച്ചെടി രണ്ടില പൊടിക്കുന്നതിനു മുമ്പുതന്നെ, കവട്ടകുത്തി കൊക്കെ പുഴുവിന്റെ ഉപദ്രവമുള്ളവരെപ്പോലെ നില്ക്കുന്നു. വേണ്ടത്ര വളമില്ലാതെ ഒരിടത്തുതന്നെ പിന്നെയും പിന്നെയും കപ്പ നട്ടാൽ?

ആ പറമ്പു് കപ്പച്ചുവട്ടിലെ പുല്ലുകൾ പിഴുതുനീക്കിക്കൊണ്ടു് ഒരു സായാഹ്നത്തിൽ അങ്ങനെ ഇരിക്കയായിരുന്നു. രണ്ടു ചെറുപ്പക്കാർ അയാളുടെ പുരയിടത്തിനു വടക്കുവശത്തുള്ള കയ്യാലത്തൊണ്ടിൽകൂടി നടന്നുകൊണ്ടു പറയുന്നു —

"ഏട —അവിടെയെങ്ങും കാണുന്നില്ലല്ലോ."

"അടുക്കളയിലെങ്ങാനും ആയിരിക്കും."

"ബീഡി കത്തിക്കാൻ ഒന്നു ചെന്നാലോ."

"ഓ തള്ള—"വല്യ കള്ളിയാ. അവരോടിക്കും."

"എന്തോ ഓടിക്കാനാ —അവർക്കറിഞ്ഞുകൂടെ അവളും നമ്മളുമൊക്കെ യൂണിറ്റൊക്കെ തികഞ്ഞുനില്ക്കുന്നവരാണെന്നു്."

"അതുകൊണ്ടാ അവരോടിക്കുന്നതു്?"

"അവരെക്കറിയാമാപ്പിള കാണാൻ ചെന്നപ്പം ഓടിക്കയായിരുന്നോ ?"

"ആ—ഒന്നു ചോദിച്ചുനോക്കു്."

"അവളെ കാണാൻ രസമൊണ്ടു്."

ആ ചെറുപ്പക്കാർ തന്നെക്കാണാതിരിക്കാൻ കറിയാമാപ്പിള കപ്പച്ചുവട്ടിൽ ഒന്തിനെപ്പോലെ പതുങ്ങിക്കളഞ്ഞു.

ഒരിക്കൽ അയൽവീട്ടിലെ ചെറുപ്പക്കാരനായ കുട്ടപ്പനെ നോക്കി അവൾ ചിരിക്കുന്നതു കണ്ടു് അയാൾ ഞെട്ടി. ഒരുതരം വല്ലാത്ത ചിരി!! ആലക്തികശക്തിയുടെ ആഘാതംകൊണ്ടെന്നപോലെ, അതു് അയാളെ സ്തംഭിപ്പിച്ചു. രാത്രിയിൽ സക്ഷാ കിട്ടുന്നതു കേൾക്കുമ്പോൾ അയാളുടെ തലയിൽ കൊള്ളിയാൻ മിന്നും. തല ഉയർത്തി ഏകാഗ്രതയോടുകൂടി അയാൾ ശ്രദ്ധിക്കും. അവൾ കണ്ണാടിയിൽ നോക്കുന്നതു്, തൂവാല തുന്നുന്നതു്, കത്തു വായിക്കുന്നതു്, കുളിക്കടവിൽ അമാന്തിക്കുന്നതു്. എല്ലാം എല്ലാം അയാൾക്കു പേടിയാണു്. അവളെ, ടൈംബോംബുകളെപ്പോലെ അയാൾ പേടിച്ചു. ചുളുങ്ങാതെയും, വീഴാതെയും ആ പണയം അതിന്റെ ഉടമസ്ഥനെ ഒന്നു് ഏല്പിച്ചിരുന്നെങ്കിൽ!! ഒരു നാഴികമുമ്പേ ഏല്പിച്ചാൽ അത്രയും ആശ്വാസം.

കണ്ടാൽ ഭേദമായ പെൺകുട്ടികൾ, ആ അന്തരീക്ഷത്തിലെ ചെറുപ്പക്കാർക്കു ഒരു മഹാനിക്ഷേപംതന്നെ. പെൺകുട്ടികളുടെ അഛനമ്മമാരുടെ ഉള്ളിൽ എരിയുന്നതീക്കു അവർ പതിവായി വിറകിട്ടുകൊടുക്കും. ചേച്ചയെ സംബന്ധിച്ചു അവർ, കൊരുത്തുകെട്ടിയ പരാതികളിൽ ചിലതു് കറിയാമാപ്പിളയ്ക്കും കിട്ടാതിരുന്നില്ല. ദാഹത്തെയും പ്രേമത്തെയും പുരസ്കരിച്ചുള്ള രഹസ്യങ്ങൾ പലതിന്റെയും ചൂടുമാങ്ങികളായി ഭിത്തികൾ തീരാറുണ്ടല്ലോ. ഒരു ഞായറാഴ്ച അയാൾ പള്ളിയിലേക്കുപോകുമ്പോൾ നസ്രത്തിന്റെ മതിലിൽ തന്റെ മകളെയും കുട്ടപ്പനെയും വഞ്ചിപ്പിക്കുന്ന ഒരു തൊട്ടെഴുതി വച്ചിരിക്കുന്നതുകണ്ടു. അതെ, അവൾ പത്തുപതിനെട്ടു വയസ്സു തികഞ്ഞ ഭേദപ്പെട്ട ഒരു പെൺകുട്ടിയാണു്. കാണാനും നോക്കാനും കൊതിയുള്ള ഒരു യുവതിയാണു്. കർമ്മഫലങ്ങളെ നോക്കിനില്ക്കുന്ന ഒരു ചാതകമാണു്. അവളുടെ തള്ളയെ കറിയാമാപ്പിള കല്യാണം കഴിക്കുമ്പോൾ പതിന്നാലേ വയസ്സുണ്ടായിരുന്നുള്ളു. ചേച്ചയ്ക്കു് ഇന്നു് അതിൽ നാലുവയസ്സു് കൂടുതലുണ്ടു്. ആ പതിന്നാലുകാരി പതിനെട്ടിൽ തള്ളയായി.

കറിയാമാപ്പിളയ്ക്കു് ആ വസ്തു വിൽക്കാതെ നിവൃത്തിയുണ്ടായില്ല. അയാൾ അതിനു വിലപറഞ്ഞു. ഓരോതച്ചുട്ടത്തി കണ്ണുനീർ തൂത്തു. എനിക്കുവേണ്ടി ഇപ്പോൾ ഇതു് വിൽക്കേണ്ടാ എന്നെപ്രതി വിഷമിക്കയും വേണ്ട. ഞാനിനിയും എത്രനാൾ വേണമെങ്കിലും നിന്നുകൊള്ളാം.

കേറിക്കിടക്കാൻ ചെട്ടച്ചാൺ ഭൂമിയുള്ളതു് കളയേണ്ട" ചേച്ചി പ്രതിഷേധം വെളിപ്പെടുത്തി.

അതു് അവളുടെ കുടുംബസ്നേഹം നിമിത്തമാണെന്നും അപകടം പിടിച്ച ഒരു സ്ത്രീത്വം അവളിൽ ഒളിച്ചിരുപ്പുണ്ടെന്നും ആ പിതാവു് വിശ്വസിക്കുന്നു. ആയിരത്തിഅഞ്ഞൂറ്റിഅൻപതു രൂപയ്ക്കു് അയാൾ പുരയിടം വിറ്റു. അഞ്ഞൂറു് രൂപ സ്ത്രീധനം ഇരുനൂറു് ആഭരണങ്ങൾക്കു്. പത്തിരുനൂറു് കല്യാണച്ചെലവിനു്. എല്ലാം കൂടി ആയിരം ചെലവായി. ശേഷിച്ചതുമായി അയാൾ വസ്തുവന്വേഷണം തുടങ്ങി. അല്പം അകലെ വല്ലതും പോയാൽ നല്ല മണ്ണു വാങ്ങിക്കാമെന്നു് പരിചയക്കാർ ഉപദേശിച്ചു. മലബാറിൽ നിന്നു മലേറിയ വാങ്ങാൻ അയാൾ ഉദ്ദേശിക്കുന്നില്ല. അന്വേഷിച്ചന്വേഷിച്ചു് കല്ലിയർ റിസർവ്വിനടുക്കൽ ഒരു വസ്തു കിട്ടി. രണ്ടേക്കർ അതിൽ ഒരേക്കർ പുറംപോക്കു ഭൂമിയാണു്. അതിനു വഴക്കും പൊല്ലാപ്പുമൊക്കെയുണ്ടാകാം. വരുന്നതുവരട്ടെയെന്നു വിചാരിച്ചു് അയാൾ വസ്തു വാങ്ങി. മണ്ണു കണ്ടപ്പോൾ തന്നെ ആ കൃഷിക്കാരന്റെ കൈകളിൽ കിക്കിളിയിളകി.

കറിയാമാപ്പിളയും ഭാര്യയും കൂടി പതുവാടിലെക്കു താമസം മാറി. അതിന്റെ കല്ലു് കയ്യാലകൾ അയാൾ ഉറപ്പിച്ചു. കുന്നും കുഴിയും നിരപ്പാക്കുവാൻ വളരെ പണിയുണ്ടായിരുന്നു. എങ്കിലും കർഷകജനതയ്ക്കു് അതു കൂടിയേ തീരൂ.

പുതിയ താമസസ്ഥലത്തിന്റെ ആളനക്കമില്ലായ്മ ആ കൃഷിക്കാരനെ കുറേക്കൂടെ ഉലച്ചു. പരിചയക്കാർ പോലും അവിടില്ല. ഏകാന്ത ജീവിതം. അതിന്റെ മുമ്പിൽ കാടില്ല, മേടില്ല, മുള്ളില്ല, പുഴയില്ല. സന്ധ്യയാകുമ്പോൾ ആ കുടിലിനു ചുറ്റും പരക്കുന്ന ഇരുട്ടും കാട്ടിൽ നിന്നുള്ള കുറുക്കൻ കൂവലും ചീവിടിൻ കൂട്ടത്തിന്റെ കരച്ചിലും എല്ലാം കൂടി തികയുമ്പോൾ ഒറോതച്ചേട്ടത്തിക്കു് പേടി തുടങ്ങും. അവർ ഉടനെ പ്രാർത്ഥനയിലേക്കു കടക്കുകയായി. ഒരിക്കൽ അവർ കിടക്കപ്പായു് മൂലയിൽ നിന്നു് എടുക്കുമ്പോൾ അതിന്റെ ചുവട്ടിലുണ്ടു് വളഞ്ഞുകൂടിയ ഒരു പാമ്പു്. "എന്റീശോ." അവർ അറിയാതെ കരഞ്ഞുപോയി. ആ പാമ്പു് കൊച്ചുമുറംപോലുള്ള പത്തിവിരിച്ചു് നിലയായി. ജീവിതത്തിന്റെ നേർക്കുള്ള ചോദ്യചിഹ്നം പോലെ രണ്ടു പുള്ളികൾ ആ പത്തിയിൽ തിളങ്ങി. ഹൃൽക്കമ്പത്തോടു കൂടി ആ ക്രൂരജന്തു നാലുപുറത്തേക്കും കഴുത്തു തിരിച്ചു് എതിരാളിയെ അന്വേഷിച്ചു.

കറിയാമാപ്പിള ഓടിയടുത്തു. അയാളുടെ തോക്കു് ലൈസൻസ് പുതുക്കുവാൻ പോലീസ് സ്റ്റേഷനിൽ ഇരുന്നു തുരുമ്പു പിടിക്കുകയാണു്.

iv

ആ പുരയിടം അയാൾ മേടിപിടിപ്പിച്ചു. ഏത്തവാഴ, ചേന, കാച്ചിൽ, ചേമ്പു്, പയർ, കപ്പ, നെല്ലു്. ആ ഭൂമി അതിന്റെ മാറിൽ മനോഹരമായ മരതകപ്പട്ടു് അണിഞ്ഞിരിക്കുന്നു. ഓരോ ചെടിയും വേണ്ടത്ര ഇലത്തഴപ്പോടുകൂടി ഇരുണ്ടു മുറ്റി നിൽക്കയാണു്. ഇടയ്ക്കിടെ ഡയിഞ്ചർ കളറോടുകൂടിയ കൊമ്പൻ ചീനി ഫലഭാരത്താൽ തലകുനിക്കുന്നു. ഓരോ കപ്പയുടെയും കവട്ടയിൽ ആളുകൾക്കു വേണമെങ്കിൽ കയറി ഇരിക്കാം. പച്ചനിറമുള്ള ഞെട്ടോടുകൂടിയ വെള്ളമെട്ടി, രക്തവർണ്ണമുള്ള ചുണ്ടപ്പളപ്പൻ, കടുംചെമപ്പായ അരിയൻ, പെരുമാൾച്ചെട്ടി പെൻസിലിന്റെ നിറമുള്ള കരിയിലവൻ, ഇങ്ങനെ കിഴങ്ങു പിടുത്തമുള്ള കപ്പത്തരങ്ങൾകൊണ്ടു് ആ പുരയിടം ആഹ്ലാദകരമാണു്. ദാരിദ്ര്യത്തെ ഓടിച്ചു പിടിക്കുന്ന സേനയുടെ കൊടിയടയാളം പോലെ ഇളംകാറ്റിൽ ആ ഇലത്തലപ്പുകൾ ആടി. അരിയന്റെ ഇലഞെട്ടിൽ തള്ളിനിന്ന മഴത്തുള്ളികൾ അന്തിക്കതിരുകളുടെ തലോടലേറ്റു് പവിഴങ്ങൾ പോലെ ഉല്ലസിച്ചു. ദുഃഖിതനായ ആ കർഷകനു് സമ്മാനിക്കുവാൻ സന്ധ്യാദേവത കൊടുത്തുകൊണ്ടിരുന്ന രത്നഹാരമായി അവ തിളങ്ങി. തീറ്റികഴിഞ്ഞു് എങ്ങനെ ആയാലും എട്ടു കണ്ടിക്കപ്പ. പത്തൊൺപതുപറനെല്ലു!! സന്തുഷ്ടിയുടെ ദേവതമാർ അയാളുടെ ജീവിതകവാടത്തിനു മുമ്പിൽ നിലവിളക്കു കത്തിച്ചു.

പഷ്ടിയേറിയ വിളവു കണ്ടു മനസ്സു് അഹങ്കാരത്തിനു അടിപ്പെടാതിരിക്കുവാൻ അയാൾ ദൈവത്തെ പ്രാർത്ഥിച്ചു. ആ സസ്യാദികളുടെ തഴപ്പു കണ്ടു് കറിയാമാപ്പിളയുടെ മേശ്ശു അത്ഭുതം പ്രകടിപ്പിക്കാറുണ്ടു്. കണ്ണിൻദോഷം പറ്റാതിരിക്കാൻ വല്ലതും ഒരു കോലം എഴുതി വച്ചാലോ എന്നു് അയാൾ വിചാരിച്ചു പ

ക്ഷ അതിൻെറ ആവശ്യമില്ല. ആ പുഷ്ടി കറിയാ മാപ്പിളയുടെ കൃഷിക്കുള്ള പ്രത്യേകതയല്ല. ആ ദേശത്തുള്ള ഏതു കൃഷിയും അങ്ങനെ തന്നെ. മുമ്പ് നട്ടിൽ രണ്ടു പിടി ചാണകം വാരിയിട്ട് മൂന്നും നാലും ഇടകിള നടത്തിയാൽത്തന്നെ ഒരു തുലാം കപ്പയ്ക്കുവേണ്ടി, എട്ടും പത്തും ചുവട് പറിക്കണമായിരുന്നു. ഇതു് ഒരു ചുവടുകൊണ്ടുതന്നെ ഒരു തുലാത്തിനു് ആക്ഷേപമില്ല. മുക്കാൽ തുലാത്തിൽ കുറഞ്ഞ കപ്പച്ചുവടു കാണ്മാനില്ല.
"കൃഷി നന്നാകണമെങ്കിൽ മണ്ണു നന്നായിരിക്കണം. അല്ലെങ്കിൽ വളമിട്ടു നന്നാക്കണം." കൃഷിക്കുള്ള ആ മഹാരഹസ്യം അയാൾ ഭാര്യയോടു പറയാറുണ്ടു്.

ഇങ്ങനെ ഒക്കെയാണെങ്കിലും അയാളുടെ ആനന്ദത്തിനു ധാരാളം പുഴക്കുത്തുകൾ ഉണ്ടു്. പന്നിയെലിയും, വെള്ളെലിയും കൂടി മത്സരിച്ചുമത്സരിച്ച് കപ്പയായ കപ്പയെല്ലാം കുത്തിമറിക്കുന്നു. വെള്ളെലിക്കു ഒരു ദിവസം പത്തു ചുവട് കപ്പയെങ്കിലും മാന്തികിഴങ്ങിൽ ഓരോന്നിൻെറയും രുചിയറിയണം. പന്നിയെലി കപ്പയുടെ ചുവട്ടിൽ ഇരുന്നു് ആദ്യം ഒരു രംഗനിരീക്ഷണം നടത്തും. കിഴങ്ങുകൾ അധികം ഓടിയിരിക്കുന്നതു് ഏതു് ദിക്കിലാണെന്നറിയാൻ കപ്പത്തണ്ടിൽ തലകൊണ്ടു് ഒന്നു തള്ളിനോക്കും. കിഴക്കുദിക്കിലാണു കപ്പച്ചുവടിനു ബലമെങ്കിൽ അവിടെ മാന്തുകയായി. എന്നാൽ വേറൊരു കൂട്ടത്തിൻെറ ഉപദ്രവവുമായി ഒത്തുനോക്കുമ്പോൾ ഇതു സാരമില്ല. ടോർപ്പിഡോ ജാതി വേറൊരു വക, തുരപ്പൻ. പുറമെ ആക്രമണലക്ഷണങ്ങൾ ഒന്നും കാണുകയില്ല. ഒടുവിൽ തണ്ടുകൾ വാടിത്തളർന്നു് കപ്പച്ചുവടുകൾ കാണാറാകും. അതു പിന്നെ പിഴുതുകളകയേ വേണ്ടൂ. എലിയെ പിടിച്ചു നശിപ്പിച്ചാൽ എലിയൊന്നിനു ഒരു ചക്രം വച്ചു ഗവർമ്മെൻറിൽ നിന്നു കൊടുക്കുമെന്നു ഒരിക്കൽ ഒരു മാസപ്പടി അയാളോടു പറഞ്ഞു. ഗവർമ്മെൻറ് അതു ചെയ്യുമെങ്കിൽ രണ്ടു ചക്രം വച്ചു് അങ്ങോട്ടുകൊടുക്കാം എന്നായി അയാൾ. എലിച്ചുമടുമായി മരണക്കണക്കറിയിക്കാൻ അയാൾക്കു നേരമില്ല. നെല്ലിനാണെങ്കിൽ ധാരാളം പക്ഷികൾ. വെണ്ട, വഴുതന, ചീനി ഇവയിൽ പുഴുക്കൾ. ഒരു കൃഷിക്കാരൻെറ നേരെ പുറപ്പെടുന്ന ശത്രുക്കളെപ്പററി അയാൾ ചിന്തിക്കാറുണ്ടു്. രാജ്യത്തിൻെറ ദാരിദ്ര്യം മാറുന്നതിനുള്ള യാഗം നടത്തുന്ന ആ ഹോതാവിനെ കടവിൽ ഗവർമ്മെൻറ്. എന്തിനു ഈശ്വരൻ തന്നെ കൃഷിക്കാരനെതിരായുള്ള ചാരന്മാരെ അതിവൃഷ്ടി, അനാവൃഷ്ടി മുതലായ ശിക്ഷകളെയും അഴിച്ചുവിട്ട ശേഷം ആ അഞ്ചാം പത്തികളുടെ ഉപജാപകസംഘത്തിലെ നായകനായി എവിടെയോ ഒളിച്ചിരിക്കുന്നു. ഈ വിപരീതശക്തികളൊന്നും ഉപദ്രവിക്കാത്ത കൃഷിക്കാരാണു വെള്ളക്കാരുടെ നാട്ടിലുള്ളതു് എന്നു ഒരു പത്രക്കാരനിൽ നിന്നു കേട്ടപ്പോൾ ആ കൃഷിക്കാരൻ വായ്പൊളിച്ചുനിന്നുപോയി. ഒരു ദിവസം പ്രഭാതത്തിൽ കറിയാമാപ്പിള കൊതുമ്പു വന്നുതുടങ്ങിയ നെല്ലിൽ നോക്കിനോക്കി, മുമ്പോട്ടു ചെന്നപ്പോൾ അയാളുടെ പുരംകയ്യാലയുടെ ചുവട്ടിലെ പുതുമണ്ണിൽ ആപത്തിൻെറ ചുരുക്കെഴുത്തുലേഖകൾ പോലെ ആനച്ചുവടുകൾ തെളിഞ്ഞുകിടക്കുന്നു!!! ആന അവിടെ സാധാരണമാണു്. എന്നാൽ അയാളുടെ ജീവിതമൂല്യങ്ങളോടു് അത്രമാത്രം അടുക്കുന്നതു് ആദ്യമായിരുന്നു. അതിനു എന്തും ചെയ്യാം. അതിനെ ഒന്നും പാടില്ല. സർക്കാർ വകയാണു്. ചുവടുകൾ നോക്കി അല്പം കൂടി നടന്നപ്പോൾ കിടക്കുന്നു, ആവി പാറുന്നുകൊണ്ടിരിക്കുന്ന ആനപ്പിണ്ടങ്ങൾ. ആ പാവം ഞെട്ടിപ്പോയി.

ആനയുടെ ശല്യം അതിഭയങ്കരമായി. ആന അടുക്കാതിരിക്കുവാൻ പായിടത്തിനു ചുററും തടി വലിച്ചിട്ടു തീകൊളുത്താം. വലിയ ചൂട്ടുകററ നല്ല കെട്ടുകളോടുകൂടി വലിയ മരത്തിൽ കെട്ടിത്തൂക്കിയിട്ടു് രാത്രിയിൽ കത്തിക്കാം. തീ ചൂട്ടുകററയിൽ കത്തിക്കയറി കെട്ടിൻെറ അടുക്കൽ ചെന്നിരുന്നു നീറും. ഒടുവിൽ കെട്ടുപൊട്ടി അതു് ആളിക്കത്തും. തീപ്പൊരി ചിതറും. അതു കാണുമ്പോൾ ആന ഇറങ്ങിയിട്ടുണ്ടെങ്കിൽ ഓടിക്കളയും, ഇതാണു മറെറാരു മാർഗ്ഗം. ഇതൊന്നും മഴക്കാലത്തു നടപ്പില്ല.

തോക്കിൻെറ ആവശ്യമറിയാൻ അയാൾ പോലീസ് സ്റ്റേഷനിൽ ചെന്നു. ജയിലിലെ കുററക്കാരുടെ മനസ്സിനു മരവിപ്പു കയറുന്നതുപോലെ അതിനു തുരുമ്പു പിടിക്കുകയായിരുന്നു. "എന്തെടോ" "തോക്കോ" ഇൻസ്പെക്ടർ ചോദിച്ചു. എന്തു് അത്യാവശ്യമുള്ള കാര്യം!!! ആകട്ടെ പോകൂ; അനുവദിക്കുമ്പോൾ അറിയിക്കാം.

V

കള്ളക്കർക്കടകം പോയി. പൊന്നിൻചിങ്ങം പ്രവേശിച്ചു. കറിയാമാപ്പിളയുടെ കപ്പയിൽ പൂകുത്തി. വണ്ടുകൾ അവയുടെ ചുററും പാറിനടക്കുന്നു. ആനന്ദിച്ചുകൊണ്ടിരിക്കുന്ന നെല്ലിലെ കതിരുകൾ ആ കൃഷിക്കാരന്റെ മുമ്പിൽ തല കുനിച്ചു. അയാളുടെ വെണ്ടയിലെ മഞ്ഞപ്പൂക്കൾ കായുടെ അഗ്രങ്ങളോടുകൂടി മുമ്പോട്ടു നീങ്ങി. ഒരു കൊമ്പുകുത്തി പയററിൽനിന്നുതന്നെ പത്തും നൂറും തിരികൾ!! വെള്ളി ശിൽപവലകൾ നിറഞ്ഞ മത്തയിലകൾ ആനത്തലപോലുള്ള മത്തങ്ങായ്ക്കു ആലവട്ടം വീശി. ഇളവെയിലിൽ പോർ കൊന്നുകൊണ്ടിരിക്കുന്ന ചെങ്ങാലിപ്പക്ഷികൾ മാവേലിയെപ്പററിയുള്ള ആ മധുരസ്മരണകൾ അയവിറക്കുന്നു. ഏത്തവാഴച്ചുണ്ടിലെ തേൻകുടിക്കാൻ ഓലേഞ്ഞാലികളും കാക്കത്തമ്പുരാട്ടിമാരും കൂടി മത്സരിക്കുന്നു. ദൂരെനിന്നു നടന്നുവന്ന സൂരിക്ഷതയ്ക്കു പിടിച്ചിരിക്കുന്ന പച്ചക്കുടകൾപോലെ ചേനകൈകൾ ഉയർന്നുനിന്നു. കാട്ടിലെ മരത്തിൽ വാലുയർത്തി തത്തിക്കയറുന്ന അണ്ണാർക്കണ്ണൻ "ഇച്ചിച്ചിന്നു" തമാശ പറഞ്ഞു.

കറിയാമാപ്പിളയുടെ വീട്ടിൽ ഒരു അക്കൌണ്ടൻറു ചെന്നു. ആ കർഷകൻ ഗവൺമെൻറുഭൂമിയിൽ പ്രവേശിച്ചതിനു ശിക്ഷ അനുഭവിക്കാതിരിക്കുവാൻ സമാധാനം ബോധിപ്പിക്കയും രണ്ടുവാരത്തിനുള്ളിൽ ഇറങ്ങിക്കൊടുക്കയും വേണം.

"അങ്ങുന്നേ" സംസാരത്തിനിടയ്ക്കു കറിയാമാപ്പിള ചോദിച്ചു—"അല്ലെങ്കിൽ ഇതു കാടുപിടിച്ചു കെടക്കുകേലാരുന്നോ. മനുഷ്യരു പട്ടിണി കിടക്കുമ്പം ഈ ഒന്നാംതരം ഭൂമിയൊക്കെ മൃഗങ്ങൾക്കു താമസിക്കാൻ ഇട്ടിരിക്കുന്നതു ശരിയാണോ? എന്തു വനം കെടക്കുന്നു!! കൃഷി ചെയ്യാനറിയാവുന്നോർക്ക് ഇതൊക്കെ കൊടുത്താലെന്താ? തിന്നുകയുമില്ല, തീററുകയുമില്ല; വയ്ക്കോലിന്റെ പൊറത്തു പട്ടി കേറി കിടക്കുന്നതുപോലെയല്ല."

"എടോ—ഇതൊക്കെ ഗവൺമെൻറാണൊ നിശ്ചയിക്കുന്നതു, താനാണോ?"

"അങ്ങുന്നേ കൃഷിചെയ്യുന്നതു ഞങ്ങളാ. ഞങ്ങളുകൂടെ നിശ്ചയിക്കണം." കർഷകന്റെ ഉത്തരം കേട്ട് ഒരു ഇളംകാററ് അയാളുടെ നെല്ലിൻതലപ്പുകളിൽക്കൂടി ഹർഷാരവം ഉയർത്തി.

"എടോ വിഡ്ഢി" അക്കൌണ്ടന്റ ചോദിച്ചു—ഈ കാടൊക്കെക്കളഞ്ഞാൽ തടി വളരുന്നതെവിടെയാടോ

"മനുഷ്യൻ വളർന്നിട്ടല്ലേ, തടി?"

അക്കൌണ്ടന്റിനു കോപം വന്നു. അയാൾ ഒരു കളിപ്പിള്ള അല്ലായിരുന്നു.

അയാളുടെ പെരുശത്രുക്കൾ കുറേക്കൂടി വർദ്ധിച്ചു. പ്രവൃത്തിയാർ, തഹശീൽദാർ, പോലീസുകാർ—കറിയാമാപ്പിളയുടെ ഭാര്യ ഒരിക്കൽ നിർദ്ദേശിക്കയുണ്ടായി—"പതിഞ്ഞുകിട്ടിയ ഈ ഒരേക്കർ വേണേൽ സർക്കാർ എടുത്തോട്ടെ. എന്നാലും ഈ നല്ലമണ്ണ് ഇങ്ങുതന്നാൽ മതിയായിരുന്നു." എതായാലും അവിടെനിന്ന് ഇറങ്ങിക്കൊടുക്കാതിരിക്കാൻ അയാൾക്കു നിവൃത്തിയില്ലാതായി.

നല്ല പാതിരാ—മഴ തകർത്തു കുത്തിപ്പെയ്യുന്നുണ്ട്. കണ്ടംചെയ്യേണ്ട കരിഗാസ്‌ലോറി കയററംകയറി വരുന്നതുപോലെയാണു തവളകളുടെ കച്ചേരിമേളം. കറിയാമാപ്പിള മൂത്രമൊഴിക്കാൻ മുററത്തേക്കിറങ്ങി. മുററത്തു വടക്കേക്കോണിൽ ഒരു 'വല്ലാത്ത ഇരുളിമ. കപ്പത്തണ്ട് ഞെരുഞെരെ തകരുകയും! അയാൾ വിറച്ചുപോയി.

ആന അയാളുടെ മുററത്തരികിലുള്ള കപ്പയിൽ കയറിയിരിക്കുന്നു. "ഈശോ മറിയം യൗസേപ്പേ" അയാൾ പെട്ടെന്നു മുറിക്കുള്ളിൽ കയറി ഓലകൊണ്ടുള്ള വാതിലടച്ചു. ആ സമയത്തു ഭാര്യയെ വിളിക്കുന്നതുപോലും അപകടകരമായിരുന്നു. ശ്വാസംപോലും അടക്കി കുറേനേരം അയാൾ അവിടെ ഇരുന്നു. വിളക്കു കത്തിക്കുന്നത് ഏററവും അപകടം. ഒരുവിധത്തിൽ പുറകിൽക്കൂടി വെളിയിലിറങ്ങി അയാൾ നോക്കി; ആന ഒററതിരിഞ്ഞതാണോ കൂട്ടംകൂടിയാണോ നിൽക്കുന്നതെന്ന്, കൂട്ടംകൂടിയാണു നിൽക്കുന്നതെങ്കിൽ, നല്ലവണ്ണം ഒച്ച ഉണ്ടാക്കുകയോ, കല്ലു വലിച്ചെറിയുകയോ ചെയ്താൽ മതി. ഒററയാനോടു യാതൊരു പണിയും പററുകയില്ല. അവൻ തിരിഞ്ഞുനിൽക്കും. കറിയാമാപ്പിളയുടെ മുററത്തുനിന്നത് ഒററയാനായിരുന്നു. കപ്പയൊടിച്ചും തിന്നും ആ ദുഷ്ടമൃഗം കൂസൽകൂടാതെ നിൽക്കയാണ്. അയാൾ കുടിലിലേക്കുതന്നെ കയറി. ഭാര്യയുടെ വായ് പൊത്തിപ്പിടിച്ചുകൊണ്ട് അവരുടെ ചെവിയിൽ പറഞ്ഞു. "ആ--ന—ആന!!" മരണഭീതിയോടുകൂടി അവരും എഴുനേററു. ഭാര്യയുടെ കൈക്കു പിടിച്ചുകൊണ്ട് അയാൾ മന്ദംമന്ദം വെളിയിലിറങ്ങി. മങ്ങിയ നിലാവിൽ അയാൾ ഭാര്യയ്ക്കു ആനയെ ചൂണ്ടിക്കാണിച്ചുകൊടുത്തു. മഴ നനഞ്ഞുകൊണ്ട് ആ വൃദ്ധദമ്പതിമാർ കയ്യാല കയറി വ

ലിയ ഒരു മരത്തിനു മറഞ്ഞുനിന്നു ആന കുടിലിന്റെ അരികിലേക്കു ചെന്നു തുമ്പിക്കൈ പൊക്കി അതു കുടിലിന്റെ കോടിക്കു് ഒരടി; ആ ഓലമറ വലിച്ചു ഒരേറം.!

അതു് ഒരു ശനിയാഴ്ചയാണു്. കറിയാമാപ്പിള എലിക്കുവേണ്ടി പലക പൂട്ടിവച്ചുകൊണ്ടു കപ്പയിൽ നില്പായിരുന്നു. പലകയിൽ ചെന്നു വീഴണമെന്നു് ആ എലികൾക്കു യാതൊരു നിർബ്ബന്ധവുമില്ല

ദൂരെനിന്നു ചേച്ചയും ഭർത്താവും അടുക്കുന്നു. അവർ അച്ഛനമ്മമാരെ കാണാൻ ആഹ്ലാദത്തോടുകൂടി വരുകയാണു്. മകൾ അപ്പനു രണ്ടുറുപ്പാത്തുക്കും കറുപ്പും ഒരു കമ്പിളിയും കൊണ്ടുവരുന്നുണ്ടു്. കറിയാമാപ്പിളയ്ക്കു വലിയ സന്തോഷമായി. വേകുന്ന റൊട്ടിക്കപ്പയിൽ രണ്ടു ചുവടു് അയാൾ പിഴുതു; നല്ലതിൽ ഒരു ചേനയും.

അവർ കുശലം പറഞ്ഞു; വീട്ടുകാര്യവും, നാട്ടുകാര്യവും, റേഷൻകാര്യവും അങ്ങനെ പലതും. ജാമാതാവിനെ അങ്ങനെ ഒരു കുടിലിൽ സ്വീകരിക്കേണ്ടിവന്നതിൽ ഒറോതച്ചേട്ടത്തിക്കു് കുണ്ഠിതം ഇല്ലാതില്ല. ഒരു നല്ല കട്ടിൽപോലും അവിടില്ല.

നേരം സന്ധ്യയാകാറായി. അപ്പോളാണു മണ്ണെണ്ണ ഇല്ലാത്ത കാര്യം അവർ ഓർക്കുക. റേഷൻസാമാനങ്ങളും വാങ്ങണം; ഒരു തീപ്പെട്ടിയും. കൊട്ടയും കുപ്പിയും റേഷൻകാർഡുമൊക്കെ ഭാര്യ ഭർത്താവിനെ ഏല്പിച്ചു. അയാൾ റേഷൻകടയിലേക്കു യാത്രയായി. കടയ്ക്കു് രണ്ടുമൈലോളം അകലമുണ്ടു്. അതിൽ അരമൈൽ കാട്ടുവഴി തന്നെ.

ചേച്ച ഭർത്താവിനു ചൂടുവെള്ളമിട്ടു കൈച്ചുക്കോട്ടുകൂടി അവൾ അടുക്കളയിൽ പെരുമാറി. വറക്കലും താളിക്കലുമൊക്കെ ബഹളം.

കറിയാമാപ്പിള പോയിട്ടു കാണുന്നില്ല, വരേണ്ട നേരം അതിക്രമിച്ചു. പ്രാർത്ഥനകഴിഞ്ഞു് അവർ വളരെ നേരം കാത്തിരുന്നു. കറിയാമാപ്പിള കൂടി വന്നിട്ടാകട്ടെ അത്താഴമെന്നു ചേച്ചയുടെ ഭർത്താവു നിർബ്ബന്ധംപിടിച്ചു.

അവർ ആരുമാരും അത്താഴം കഴിച്ചില്ല. കറിയാമാപ്പിള വന്നുമില്ല. ചേച്ചയുടെ അപ്പച്ചൻ അങ്ങനെ താമസിക്കാറില്ലെന്നും, രാത്രിയിൽ എപ്പോഴെങ്കിലും വരുമെന്നും ഒറോതച്ചേട്ടത്തി വിശ്വസിച്ചു. ആ സ്നേഹധനനുമായി അവൾക്കു മുപ്പതിനാലുകൊല്ലത്തെ പരിചയമുണ്ടു്. ഉറക്കംതൂങ്ങിയും, കൂടെക്കൂടെ വെളിയിലേക്കു നോക്കിയും അവർ കാത്തിരുന്നു.

നേരം വെള്ളക്കാലുവീശി. കറിയാമാപ്പിളയുടെ കാലുകൾ ഇനിയും ആ കുടിലിനെ സമീപിക്കുന്നില്ല. ആ പ്രഭാതത്തിനും ഒരു മ്ലാനത. കാർമേഘങ്ങൾ കൊമ്പനാനകൾപോലെ “മുത്തന്റെ കോണിൽ” ഉരുണ്ടുകൂടി. അവരുടെ കപ്പയുടെ ഇലഞെട്ടുകളിൽനിന്നു കണ്ണുനീർത്തുള്ളികൾപോലെ മഴവെള്ളം അടർന്നുവീണുകൊണ്ടിരുന്നു. വൃദ്ധ റേഷൻകടയിലേക്കു തിരിച്ചു

അവർ ആ കാട്ടിലെത്തി. വഴിയിൽക്കിടന്ന മൃതശരീരംകണ്ടു് അവർ നിലംപതിച്ചു ഭയങ്കരങ്ങളായ മുറിവുകളാൽ കുടലും മററും വെളിക്കുചാടി. പാവം ആ കർഷകൻ പിണത്ത രക്തത്തിൽ അങ്ങനെ മരവിച്ചുകിടക്കുന്നു!!! മണ്ണെണ്ണക്കുപ്പിയും, റേഷൻസാധനങ്ങളും എല്ലാം അവിടെയുണ്ടു്.

ആയാൾ ആരെയും ദ്രോഹിച്ചിട്ടില്ല; ശത്രുക്കൾ ഉണ്ടാകത്തക്കവണ്ണം പ്രവർത്തിച്ചിട്ടുമില്ല. റേഷനുംകൊണ്ടു മടങ്ങുമ്പോൾ നേരം അല്പം ഇരുട്ടിപ്പോയി. ചൂട്ടു കൈയിലുണ്ടായിരുന്നു. ചെന്നുചാടിയതു് വഴിയിൽ നിന്ന ഒരു ഒററയാന്റെ മുമ്പിലാണു്.

ആ കർഷകപത്നിക്കു് ആരോടെങ്കിലും പരാതിക്കു് ആവശ്യമില്ല. ആന സർക്കാർവകയാണു്. പുറമ്പോക്കിൽ കയറിയതിന്റെ ശിക്ഷ

ചേച്ചയും ഭർത്താവുംകൂടി അപ്പനെ കാണുവാൻ തിടുക്കംപൂണ്ടു. ഒരു കതിരുകാണാപ്പക്ഷി തെക്കുവശത്തെ പാലക്കൊമ്പിരുന്നു പറയുന്നുണ്ടായിരുന്നു—“അച്ഛൻ കൊമ്പത്തോ; അച്ഛൻ കൊമ്പത്തോ.”

---

# INDUSTRIAL




**THE FIRST OF ITS KIND IN SOUTH INDIA,**

**With Exquisite Features.-**

Articles of Industrial Interest, Business Opportunities, Manufacturing Recipes, Useful Tit Bits, Subscribers' Free Page, Trade References, Classified Advertisements &c. Best Medium For Business Advertisements,

Contributions Invited·

The Manager, Industrial Intelligence, Chingavanam, Pallam, P· O., Travancore.

---

EXCELLENT!!!

It is years since I could get a pencil that writes so smooth, no bother of Constant breaking!.

GOLDEN MADE IN INDIA G.I.C.

GOLDEN MADE IN INDIA.

*It is Swadeshi too*

**YES: "GOLDEN PENCILS" GIVE YOU**

**SMOOTH COMFORTABLE WRITING–**

***FOR PARTICULARS ENQUIRE:–***

**THE GOLDEN INDUSTRIES, CHINGAVNAM,**

**PALLAM, KOTTAYAM, TRAVANCORE**

Wanted

Distributors & Stockists in unrepresented areas on Attractive Terms.

# Tricos at your Service!

## കൃഷിവ്യവസായ വികസനോപാധികൾ

### പൊതുജനസേവനസന്നദ്ധമായ മൂന്നു കമ്പനികൾ

ആഹാരക്ഷാമപരിഹാരമാർഗ്ഗം

## വിളവ് വർദ്ധിപ്പിക്കുക

മലബാർ ഫെർട്ടിലൈസേഴ്സ്
and
ഇൻഡസ്ട്രീസ് കമ്പനി (ക്ലിപ്തം) വക

## മാൻമാർക്ക് വളങ്ങൾ

ഉപയോഗിക്കുക

ഏതു കൃഷിക്കും ഏററവും ഫലപ്രദമെന്ന് അനുഭവസിദ്ധമായ ഒന്നാംതരം വളങ്ങൾ ഉപയോഗിച്ച് രാജ്യത്തെ ആഹാരദൌർല്ലഭ്യം പരിഹരിക്കുക.

വിദഗ്ദ്ധോപദേശം സൗജന്യം. ഓരോ കൃഷിക്കും ഉപയോഗിക്കേണ്ട രീതി മുതലായവയെപ്പററി പ്രതിപാദിക്കുന്ന ലഘുപത്രികകൾ സൗജന്യമായി അയച്ചുകൊടുക്കുന്നതിനു പുറമെ മണ്ണു പരിശോധിച്ച് ഓരോ സ്ഥലത്തിനും യോജിച്ച വളങ്ങൾ നിർദ്ദേശിക്കുന്നതിനു പ്രത്യേകം വിദഗ്ദ്ധന്മാരെ നിയമിക്കുകയും ചെയ്തിരിക്കുന്നു.

**MALABAR FERTILISERS & INDUSTRIES LTD., KOTTAYAM.**

പുതിയ തരം

## പ്രചാരവേലകൾ

ഇലക്ട്രിക്ക് കമ്പിത്തൂണുകളിൽ
പരസ്യങ്ങൾ സ്ഥാപിക്കാം

തിരുവിതാംകൂറിലും കൊച്ചിയിലുമുള്ള അനേകായിരം ഇലക്ട്രിക്ക് കമ്പിത്തൂണുകളിലും തിരുവിതാംകൂർ സ്റ്റേററ് ട്രാൻസ്പോർട്ട് ബസ്സുകളിലും പരസ്യങ്ങൾ സ്ഥാപിക്കുവാൻ ആഗ്രഹിക്കുന്നവർ

**Allied Advertising Agents Ltd.**
**KOTTAYAM**

എന്ന മേൽവിലാസത്തിൽ എഴുതിചോദിക്കുക

## അഭിനവപരസ്യ സംപ്രദായങ്ങൾ

പത്രപരസ്യങ്ങൾ ഉൾപ്പെടെ അഭിനവരീതിയിലുള്ള സർവ്വ പരസ്യസംപ്രദായങ്ങളും മിതമായ നിരക്കിൽ ഏറെറടുത്തു ഭംഗിയായി നിർവഹിക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് എഴുതിചോദിക്കുക.

## ട്രാൻസ്പോർട്ട് ജോലികൾ

### മെ. ചെറിയാൻ & കമ്പനിയെ ഭരമേൽപ്പിക്കുക

നിങ്ങളുടെ വക ഏതു സാധനവും തിരുവിതാംകൂറിലും കൊച്ചിയിലുമെന്നല്ല ലോകത്തിന്റെ ഏതു ഭാഗത്തും കൃത്യസമയത്തു് എത്തിക്കുന്നതിനു മെ. ചെറിയാൻ ആൻറ് കമ്പനിയെ ചുമതലപ്പെടുത്തിയാൽ മാത്രം മതി.

നിങ്ങൾക്കു യാതൊരു ക്ലേശവുമില്ല!! മിതമായ കൂലി!! കൃത്യമായ കാര്യനിർവ്വഹണം!!

അനാവശ്യ കാലതാമസത്തിനാവശ്യമില്ല

ട്രാൻസ്പോർട്ട് കാര്യത്തിൽ നേരിട്ടുകൊണ്ടിരിക്കുന്ന അനാവശ്യകാലതാമസത്തെ പരിഹരിക്കത്തക്ക വിധത്തിൽ കൊച്ചി, ആലപ്പുഴ, കോട്ടയം, കൊല്ലം, ആലുവാ, തിരുവനന്തപുരം മുതലായ പ്രധാന പട്ടണങ്ങൾ തമ്മിൽ ട്രക്കുകളും ബാർജുകളും ഉപയോഗിച്ചുള്ള ട്രാൻസ്പോർട്ട് സർവീസ് ആരംഭിച്ചിരിക്കുന്നു. അതാതു സ്ഥലത്തുള്ള ആഫീസുകളിൽ അറിയിച്ചാൽ സാമാനങ്ങൾ ഏറെറടുത്തു് നിശ്ചിതസമയത്തു് നിർദ്ദിഷ്ടസ്ഥാനങ്ങളിൽ എത്തിച്ചുകൊടുക്കുന്നതാണ്.

**CHERIAN & CO. LTD.**
**H. O. Kottayam, Travancore**

# കല കലയ്ക്കുവേണ്ടിയോ?

## അല്ല, കല മനുഷ്യനുവേണ്ടിത്തന്നെ

### ഒരു ഇദാനീന്തന കലാതത്വനിരൂപണം

[കെ. ഗംഗാധരൻ]

കലയെപ്പറ്റി ചിന്തിക്കുമ്പോൾ ആദ്യം വസ്തുവാദങ്ങൾ പരിശോധനീയങ്ങളാണ്. കാരണം, കലാസാകല്യം വസ്തുനിഷ്ഠമോ അഥവാ ആത്മനിഷ്ഠമോ ആകുന്നു. സമാധിപക്ഷീയർ അതിശങ്കകേണ്ടേക്കും, കല വസ്തുനിഷ്ഠമെന്നു പറഞ്ഞാൽ. അവരുടെ വീക്ഷണകോടിയിൽ എല്ലാം ആത്മനിഷ്ഠങ്ങൾതന്നെ എന്നല്ല, വസ്തുനിഷ്ഠത വ്യവഹാരംപോലും അജ്ഞതയുടെ പ്രത്യക്ഷലക്ഷണമെന്ന് അവർ വിധിയെഴുതാതിരിക്കയുമില്ല. എങ്കിലും നമുക്കൊന്നഴിച്ചിട്ട് ചിന്തിക്കരുതോ. എന്താണീ വസ്തു? ഇത്രമാത്രം പ്രചണ്ഡമായ ആക്ഷേപത്തിന്നതു് വിധേയമോ, എന്നു നോക്കുക.

പ്രപഞ്ചം പ്രകാരാന്തരേണ വസ്തുമാത്രപരിനിഷ്ഠമല്ലയോ. ഭൂതസമാധിയുടെ സംഭ്രമരൂപമായ പ്രപഞ്ചവസ്തുവെന്ന പരികല്പനം അത്രതന്നെ അബദ്ധമോ

അന്തിമമായ അപഗ്രഥനവും, ആദിമമായ ഉത്ഗ്രഥനവും, ഭൂതസമാശ്രയിയാകയാൽ തദ്വിഷയപ്രപഞ്ചം വസ്തുനിഷ്ഠവും, വസ്തുനിബദ്ധവുമാകുന്നു. ഒന്നിന്റെതന്നെ രണ്ടറ്റങ്ങളിൽനിന്നു അങ്ങോട്ടുമിങ്ങോട്ടും "ഉറുമ്പും പാവുംപോലെ" കടന്നുപോകുന്ന ഉത്ഗ്രഥനാപഗ്രഥനങ്ങൾ ഭൂതോപസർപ്പകങ്ങളല്ലാതവയല്ല. പ്രപഞ്ചമാകുന്ന ഭൂതസമവായം അപഗ്രഥിച്ചപഗ്രഥിച്ച് അങ്ങോട്ടങ്ങോട്ട് ചെല്ലുക; അതുപോലെ ഉത്ഗ്രഥിച്ചുൽഗ്രഥിച്ച് ഇങ്ങോട്ടിങ്ങോട്ടു വരിക, അപ്പോഴുള്ള അവസ്ഥ ഒന്നു വിഭാവനം ചെയ്തു നോക്കിയാൽ മാത്രം മതി, പ്രപഞ്ചത്തിന്റെ വസ്തുനിഷ്ഠത ബോധിക്കുവാൻ. പ്രപഞ്ചഘടകമായ ഭൂതസമാധി നശ്യവും നാശ്യവുമാണല്ലോ. അങ്ങനെ നശ്യനാശ്യമയത്വം പ്രപഞ്ചത്തിനുള്ളതുകൊണ്ട് അതങ്ങേഅറ്റം അസത്യവുമാകുന്നു. സത്യമെങ്കിൽ തീർച്ച, അതു നശിക്കുന്നതും നശിക്കപ്പെടുന്നതും പാടില്ല. ആരോപിതത്വം പ്രപഞ്ചത്തിന്നില്ലതാനും. അതുകൊണ്ടുതന്നെ അബാധ്യമാണ് പ്രപഞ്ചത്തിന്റെ വസ്തുനിഷ്ഠത്വം. വാസ്തവം ഇതായിരിക്കെ, വസ്തുനിഷ്ഠമെന്നു കേൾക്കുമ്പോൾ ചില പരപക്ഷത്ത പണ്ഡിതമൂഢന്മാർ ഭ്രൂകുഞ്ചനം ആചരിക്കുന്നതെന്തിനാണാവോ?

പഞ്ചഭൂതങ്ങൾ ക്രമേണ ഒന്നിലൊന്നായി ലയിച്ചു നശിച്ചിരിക്കുമ്പോഴും തദാധാരത്തിൽ, സത്യമായി അവിച്ഛേദ്യമായി നിലകൊള്ളുന്ന രണ്ടു ഘടകങ്ങളുണ്ട്; സ്ഥലകാലങ്ങൾ പ്രപഞ്ചത്തെ സംബന്ധിച്ചിടത്തോളം അക്ഷയഖണ്ഡസ്ഥാനവർത്തികളായ സ്ഥലകാലങ്ങൾ ഉല്പത്തിവിനാശരഹിതങ്ങളാണ്. ഉണ്ടാകുന്നില്ല, അതേസമയം ഇല്ലാതാകുന്നുമില്ല, സ്ഥലകാലങ്ങളുടെ നിയതസ്വഭാവമാണതു്. പക്ഷേ സ്ഥൂലജീവിയായ മനുഷ്യന് അവിടം ദുഷ്പ്രവേശവും, ദുർഘർഷവും ആകുന്നെങ്കിൽ അത്ഭുതമില്ല. എന്തെന്നാൽ സ്ഥൂലപ്രസക്തമായ ചിന്തയുടേയും പരിസരത്തിന്റേയും ഏകത്ര സന്നിവേശാംശമാണല്ലോ മനുഷ്യൻ. ആത്മനിഷ്ഠവാദത്തിന്റെ എല്ലാ ഉള്ളറകളും ഇപ്രകാരം അളഞ്ഞളഞ്ഞു പോകുകയാണ്. അഥവാ സ്ഥലകാലങ്ങൾക്കപ്പുറം ഒരാത്മനിഷ്ഠത ഉയിരെടുക്കാനില്ലതന്നെ. മനുഷ്യനിലുള്ള ആത്മാംശംപോലും സ്ഥലകാലാവലംബിയാകുന്നു. വസ്തുവാദങ്ങളുടെ ആന്തരികയാഥാർത്ഥ്യം ഇത്രമാത്രമെങ്കിൽ, കലാസാകല്യം വസ്തുനിഷ്ഠമെന്നങ്ങ് തീർപ്പു കല്പിക്കരുതോ. സ്ഥലകാലങ്ങൾ സൂക്ഷ്മസൂക്ഷ്മങ്ങളാകയാൽ കലാബീജം അവിടെ സമുപ്തമെങ്കിൽകൂടിയും മനുഷ്യവ്യവഹാരത്തിന് വിഷയമല്ലാത്തതുകൊണ്ട് അക്കാര്യം ആലോചനീയമല്ല. സൂക്ഷ്മത്തിൽനിന്നു സ്ഥൂലത്തോളം വന്നെത്തുമ്പോൾ മാത്രമേ കല വ്യാവഹാരികവും വിവേചനാസഹിതവുമാവുകയുള്ളു. പ്രത്യുത കലാസാകല്യം സൂക്ഷ്മതയിൽ നാശമടയുകയാണ്. ചുരുക്കിപ്പറഞ്ഞാൽ കല പ്രകടമാവുക സ്ഥലകാലങ്ങൾ ക്രമപരിണാമമനുസരിച്ച് മൂർത്തമായിത്തീരുമ്പോഴാണ്. സൂക്ഷ്മം, സ്ഥൂലമായി—മൂർത്തമായി മാറുമ്പോൾ കല പ്രകടവും പ്രതിഫലിതവുമാകുന്നു എന്നു സാരം. മനുഷ്യബോധകമായ കലയുടെ ഉൽപ്പത്തിസമ്പ്രദായം ഇങ്ങനെയാണ്. പ്രപഞ്ചം പ്രപഞ്ചമായി, മനുഷ്യൻ മനുഷ്യനായിട്ടങ്ങനെ ഒന്നിന്റെ രണ്ടറ്റങ്ങളിൽനിന്നകലുന്നു. ഗ്രഹോപഗ്രഹങ്ങളും നക്ഷത്രരാശികളും, പർവ്വതശേഖരങ്ങളും, അരായാംബുധികളും, കാനനോദ്യാനസമതലങ്ങളും സിംഹമൃഗശാഖാസംഘങ്ങളും, ഗുല്മ, കോകിലനിവഹങ്ങളും ഒത്തിണങ്ങിയ പ്രപഞ്ചം കലാസമഗ്രതയുടെ ഉൽപ്പത്തിക്ക് വിധേയമായങ്ങനെ സമുത്കർഷണം വർത്തിക്കുകയാണ്. നോക്കണം, സൂക്ഷ്മത്തിൽനിന്നു സ്ഥൂലത്തോളം കലയുടെ കാര്യം ഗ്രഹിക്കുവാൻ. ഇതിൽനിന്നൊക്കെ സിദ്ധിക്കുന്ന തത്വം ഒന്നു മാത്രം. കലാസാകല്യം വസ്തുനിഷ്ഠമാണ്. അതേ, ബഹിരാത്മകമാണ് (objective) എന്നതന്നെ. ഇനിയും ആത്മനിഷ്ഠമാണ്—സ്വാത്മകമാണ്—(Subjective) എന്നിങ്ങനെ വാദിക്കുന്നെങ്കിൽ അവരുടെ ചിന്തയുടേയും യുക്തിയുടേയും മുമ്പിൽ കുപ്പുകൈ.

കല വസ്തുനിഷ്ഠമാണ്—ബഹിരാത്മകമാണ് (objective) എന്നു പറഞ്ഞാൽ മനസ്സിലാക്കേണ്ടതു് ജീവിതത്തിനുവേണ്ടിയുള്ളതെന്നാകുന്നു. പ്രപഞ്ചവും മനുഷ്യനും ജീവിതത്തിന്റെ ആകത്തുകയാണല്ലോ. "കല കലയ്ക്കുവേണ്ടി" എന്ന ആകാശകുസുമമായ ആദർശ

തിന്റെ അടിത്തറയിൽ ഉറച്ചുനിന്നു വാദിക്കുന്നവർ പ്രത്യേക കലയേയും ജീവിതത്തെയുംപറ്റി ഒന്നും പഠിക്കാത്തവരാണ്. ജീവിതമില്ലെങ്കിൽ കലയില്ല എന്നെങ്കിലും ഇക്കൂട്ടർ മനസ്സിലാക്കിയിരുന്നെങ്കിൽ.......!

സൂര്യോദയം ഒരു ബാഹ്യ സംഭവമാണല്ലോ. അതിന്റെ മുമ്പിൽ സംസ്കാരസമ്പന്നമായ ഹൃദയം പ്രചോദനംകൊള്ളുന്നു. തൽഫലമായി സൂര്യോദയ സംബന്ധിയായൊരു ചിത്രം അയാളിൽനിന്ന് ജന്മമെടുക്കുന്നു. ഇതിന്റെ അർത്ഥം കല വസ്തുനിഷ്ഠമാണു— (ബഹിരാത്മകം) എന്നാകുന്നു. നേരെമറിച്ചെങ്കിൽ, ഒരു അന്ധനിൽനിന്നു എന്തുകൊണ്ട് സൂര്യോദയ ദൃശ്യകമായൊരു ചിത്രം സംജനിക്കപ്പെടുന്നില്ല? "കല കലയ്ക്കുവേണ്ടി" എന്ന വാദക്കാരുടെ ഭാഷയിൽ പറഞ്ഞാൽ, ആത്മഭാവം അന്ധനുണ്ടായിരുന്നിട്ടുകൂടിയും സൂര്യോദയം വിഷയമാകുന്നില്ല. അതുകൊണ്ട് അതിനെക്കുറിച്ചൊന്നും അന്ധന് പറയാനാവുന്നുമില്ല. അപ്പോൾ, കല വസ്തുനിഷ്ഠമോ ആത്മനിഷ്ഠമോ; എന്തിനധികം വാദിക്കുന്നു? ബാഹ്യസംഭവങ്ങൾ വിഷയീഭൂതങ്ങളായാൽ മാത്രമേ കല ജനിക്കാൻ പോകുന്നുള്ളു എന്ന അടിസ്ഥാനം മതിയല്ലോ കല വസ്തുനിഷ്ഠ (ബഹിരാത്മകം) മെന്നു സാധിക്കാനും സമർത്ഥിക്കാനും. ബാഹ്യസംഭവം ഗോചരമാകുമ്പോൾ പ്രചോദനം കൊള്ളാൻ സംസ്കാരം പാകിയൊരു ഹൃദയം ആവശ്യമാണെന്ന അധിഷ്ഠാനത്തിൽ നിന്നുകൊണ്ട് വീണ്ടും കല സ്വാത്മകമെന്നു വാദിക്കാൻ തയ്യാറെടുക്കുന്നവരുണ്ടാകാം. അവരുടെ നേർക്കൊരു ചോദ്യം. വെള്ളം പകരാൻ പാത്രമാവശ്യം എന്നാലും വെള്ളത്തേക്കാൾ പ്രാധാന്യം പാത്രത്തിനുണ്ടോ? ജലസ്ഥാനവർത്തിയായ ബാഹ്യസംഭവം സംസ്കാരയുക്തമായ ആത്മഭാവമാകുന്ന പാത്രത്തിനു പകരത്തക്കവണ്ണം വിഷയീഭവിക്കുന്നു; അത്രമാത്രം. അപ്പോഴും കല വസ്തുനിഷ്ഠമെന്ന വാദത്തിനു ഹാനി നേരിടുന്നില്ല.

വേറെ ഒരു വാദം ഉന്നേതവ്യമായേക്കാം. നിങ്ങളും, ഞാനും സൂര്യോദയം കാണുന്നു. ആ കാഴ്ച ഏതാണ്ട് തുല്യവുമാണ്. പിന്നെന്തുകൊണ്ട് നാമിരുവരും എഴുതാവുന്ന ചിത്രങ്ങൾ വിഭിന്നങ്ങളാകുന്നു? അതുകൊണ്ട് കല സ്വാത്മകമല്ലയോ... ശരി! ഈ ലേഖനത്തിന്റെ ആദ്യംതന്നെ വസ്ത്വാത്മകവാദങ്ങൾ സസൂക്ഷ്മം വിശകലനം ചെയ്തിട്ടുണ്ട്. നിങ്ങൾ തെറ്റായധാരണയ്ക്കു വഴങ്ങിപ്പോയിരിക്കയാണ്. പഞ്ചഭൂതങ്ങളുടെ ആധിക്യ, ന്യൂന, സമതകളെ ആശ്രയിച്ച് സംസ്കാരത്തിനു വ്യത്യസ്തത ഉളവാകാതിരിക്കുന്നില്ല. തദ്ദശ വ്യത്യസ്തതയെ അടിസ്ഥാനപ്പെടുത്തി, എന്റെയും നിങ്ങളുടെയും സൂര്യോദയ ചിത്രങ്ങൾ വിഭിന്നങ്ങളായിത്തീരുന്നു. പഞ്ചഭൂതങ്ങൾ കേവലം വസ്തുമാത്രങ്ങളെന്നു മേലെ കണ്ടുവല്ലോ. അപ്പോഴും കല ബഹിരാത്മകമെന്നുതന്നെ തെളിയുന്നു. ചെറിയ പാത്രത്തിൽ കുറച്ചുവെള്ളവും വലിയതിൽ കൂടുതൽ വെള്ളവും ഉൾക്കൊള്ളുന്നു. നേരേമറിച്ചു, മൂടുവിട്ട പാത്രത്തിൽ ഒരു തുള്ളിപോലും കൊള്ളുന്നുമില്ല. ഇതുപോലെ പഞ്ചഭൂതങ്ങളുടെ ആധിക്യ, ന്യൂന, സമതാപേക്ഷികമായ സംസ്കാരത്തിന്റെ ആധിക്യ, ന്യൂന സമഭാവങ്ങളിലൂടെ, എന്നിലും, നിങ്ങളിലും, വേറെയാളിലും നിന്നുയിർക്കൊള്ളുന്ന ചിത്രം അജഗജാന്തരങ്ങളായിരിക്കുന്നു. സംസ്കാരം എന്നുപറയുന്നതുതന്നെ തുലവഴി താഴേക്കിറങ്ങിവരുന്ന ഒന്നല്ലായെന്നും മനസ്സിലാക്കേണ്ടതുണ്ട്. ബാ

# തലച്ചോർ പണിമുടക്ക്

## ഒരു വിനോദഭാവന

(ആനന്ദക്കുട്ടൻ)

വള്ളിമൂട്ടിൽവച്ചാണ്—ഈ മാസത്തെ ശമ്പളം എങ്ങനെ ചെലവാക്കി എന്നോർക്കാൻ ഞാനൊരു ശ്രമം ചെയ്തു. ഏതാനും കറൻസിനോട്ടുകൾ പോക്കറ്റിലുണ്ടായിരുന്നു എന്നല്ലാതെ ആ കടലാസുതുണ്ടുകൾ എപ്പോഴൊക്കെ എന്തെല്ലാം ആവശ്യങ്ങൾക്ക് എത്രവീതം എടുത്തുവെന്ന് എള്ളും ഒരു തുമ്പുകിട്ടിയില്ല. കുറച്ചുനേരം ഓർത്തുനോക്കി. ഫലം ശൂന്യം.

വഴിയിൽവച്ച് ഒരു ചെറുപ്പക്കാരൻ എന്നെക്കണ്ടപ്പോൾ ഒരു ചിരിയോടെ തൊഴുകൈയുയർത്തി. യാന്ത്രികമായി എന്റെ കൈത്തലങ്ങളും പരസ്പരം പുണർന്നു. എന്റെ മുഖത്തു ചിരിവന്നില്ല. എന്റെ പരിചയക്കാരുടെ ലിസ്റ്റിൽ ആ ചെറുപ്പക്കാരനുമുണ്ടോ എന്ന് ഒരു അന്വേഷണം നടത്തുകയായിരുന്നു ഞാൻ. ആ ശോധനത്തിരക്കിനിടയിൽ ചിരിയെ പുറത്തിറക്കുവാൻ കഴിഞ്ഞില്ല.

"എന്നിട്ട്, അക്കാര്യം എന്തായി? നിങ്ങൾ ഇങ്ങനെ ചതിക്കുമെന്നു ഞാൻ കരുതിയില്ല. രണ്ടു കൊല്ലം രാവും പകലും നാം ഒന്നിച്ചുകഴിഞ്ഞതാണെന്നെങ്കിലും നിങ്ങൾ വിചാരിച്ചില്ലല്ലോ." അയാൾ ധാരമുറിയാതെ പറഞ്ഞുതുടങ്ങി. എന്റെ അമ്പരപ്പ് അപ്പോഴും നിലച്ചില്ല. ഞാൻ പകച്ചുനിന്നുപോയി,

"എനിക്ക്—മനസ്സിലായില്ല—" ഞാൻ ആത്മഗതംപോലെ ദൂരെ നോക്കിക്കൊണ്ടു പറഞ്ഞു. അയാളുടെ മുഖമൊന്നു തുടുത്തു.

"പിന്നെക്കാണാം" ആ ചെറുപ്പക്കാരൻ നടന്നു. എനിക്കു കുറേനേരം ആ നില്പിൽനിന്നും നീങ്ങാൻ പറ്റിയില്ല. ഞാൻ വീണ്ടും വീണ്ടും ആലോചിച്ചുനോക്കി, അയാൾ ആരാണെന്ന്, യാതൊന്നും ഓർമ്മിക്കുവാൻ കഴിഞ്ഞില്ല.

ആദ്യത്തെ പീരിയഡിൽ "ഫിലോളജി" പഠിക്കാൻ ഞാൻ ബുക്കു നിവർത്തി ഇരിപ്പായി. അടുത്തുനിരചില വിദ്യാർത്ഥികളും സ്ഥലം പിടിച്ചിട്ടുണ്ട്. അവരാരും ബുക്കു തുറന്നിട്ടില്ല. "മടിയന്മാർ" ഞാൻ സ്വയം മന്ത്രിച്ചു. അവരുടെ മുമ്പിൽ ഓരോ കപ്പ് കൊണ്ടുവച്ചു! അതു കോളേജല്ല അതിനു തൊട്ടടുത്തുള്ള സീതാരാമൻപോറ്റിയുടെ കാപ്പിഹോട്ടലാണ്!

എനിക്ക് അമളിപറ്റിയതു് ആരും അറിഞ്ഞില്ലെന്നു തോന്നുന്നു.

അടുത്തദിവസം രാവിലെ; സമയം ഒമ്പതേമുക്കാൽ മണി. ക്ലാസ്സു തുടങ്ങുവാൻ ഇനി പതിനഞ്ചു മിനിട്ടേയുള്ളൂ. നാലുമൈൽ താണ്ടിയിട്ടുവേണം കോളേജിലെത്താൻ. പെട്ടെന്നു ഞാൻ ടൗൺബസ്സിൽ ചെന്നുകേറി. അതു് ഒന്നു ഞരങ്ങി, പുറകോട്ടുരുണ്ടിട്ട്, മുന്നോട്ടു കുതിച്ചുപാഞ്ഞു. ബസ്സിൽ വലിയ ആൾത്തിരക്ക്. പത്തുമിനിട്ടു കഴിഞ്ഞപ്പോൾ കണ്ടക്ടർ മുമ്പിൽ വന്നു കൈനീട്ടി. ഞാൻ പതിവനുസരിച്ചു രണ്ടു ചക്രം കൊടുത്തു.

"എങ്ങോട്ട്?" അയാൾ ചോദിച്ചു.

"കോളേജ്" എന്നുമാത്രം ഞാൻ പറഞ്ഞു. "ഒരു ചക്രംകൂടെ വേണം" എന്നായി കണ്ടക്ടർ.

ഇയാളോട് ഒരു ചക്രത്തിനുവേണ്ടി മല്ലടിക്കുന്നതെന്തിനെന്നു കരുതി ഞാൻ ഒരു ചക്രംകൂടെ കൊടുത്തു.

"കോളേജായി." എന്റെ അടുത്തിരുന്ന ഒരാൾ പറഞ്ഞു. ഞാൻ ബസ്സിൽനിന്നിറങ്ങി. അതു തെക്കാട്ടെ വിമൻസ് കോളേജാണ്!

നിരാശകൊണ്ടോ എന്തോ ഒരു ലക്ഷ്യവുമില്ലാതെ ഞാൻ കുറെ നടന്നു. വാട്ടർവർക്ക്സ് വക പാർക്ക് ആ റോഡരുകിലാണ്. നല്ല തണലുണ്ട്. കാറ്റും കുള

---

ഹ്യസംഭവങ്ങളുമായുള്ള പരിചയത്തിൽനിന്ന് ഉളവാകാവുന്നൊരു ഭാവവിശേഷമത്രേ സംസ്കാരം. ബാഹ്യസംഭവങ്ങൾ മാറുന്നതനുസരിച്ചു സംസ്കാരവും, തദാധാരമായ ആത്മഭാവവും വളരെയൊക്കെ മാറാവുന്നതാണ്. അമ്മതിരി മാറ്റത്തിൽ കലകൾക്കെല്ലാം ഒരു മാറ്റം അപരിഹാര്യമാംവണ്ണം സംഭവിച്ചേതീരൂ. ഇവിടെനിന്നെല്ലാം മനസ്സിലാക്കേണ്ടതു് കലവസ്തുനിഷ്ഠവും(ബഹിരാത്മകം) ജീവിതത്തിനുവേണ്ടിയുള്ളതും എന്നാകുന്നു. ചിലർ ഇതിനുകടകം നിന്നേക്കാം. "ലോകചരിത്രം എങ്ങനെയൊക്കെ മാറിമറിഞ്ഞാലും മനുഷ്യനിൽ മാറാതെ നിൽക്കുന്ന ചില വികാരോദയങ്ങളും ആത്മീയമൂല്യങ്ങളും മറ്റും ഉണ്ടെന്നും മാറ്റം അങ്ങെഴുതിവിടുന്നവർ ലോകചരിത്രത്തിൽ എത്തിനോക്കിയിട്ടില്ലെന്നേ പറയേണ്ടൂ. എന്തെല്ലാം മാറിയാലും മാറാതെനിൽക്കുന്ന വികാരോദയങ്ങൾ, ആത്മീയമൂല്യങ്ങൾ, മാറ്റം എന്താണാവോ. ഇന്നലത്തെ വികാരങ്ങളല്ല ഇന്നത്തേതു്, ഇന്നത്തേതായിരിക്കയില്ല നാളത്തേതു്, ഈ ക്രമത്തിൽ മാറുന്ന മനോവ്യാപാരം മാറാത്തതാണെന്നു പറയുന്നവർ ലോകചരിത്രത്തിലെന്നപോലെ, മനശ്ചരിത്രത്തിലും പണ്ഡിതന്മാർതന്നെ തർക്കമില്ല. ബാഹ്യസംഭവങ്ങൾ മാറാവുന്നതും ആ മാറ്റത്തെ അടിസ്ഥാനപ്പെടുത്തി വികാരങ്ങളും വിചാരങ്ങളും ആവശ്യം മാറിക്കൊണ്ടേ ഇരിക്കുന്നതുമാകുന്നു. ചുരുക്കം വികാരവിചാരങ്ങൾ പരിപത്താത്മകങ്ങളും, ആ നിലയിലൂടെയും കലാവസ്തുനിഷ്ഠവും (ബഹിരാത്മകം) എന്നതന്നെ. ഒരു വിനോദരസികൻ സന്ദർഭവശാൽ പറഞ്ഞതുപോലെ എന്നും ഒരുപോലെ കാണിച്ചുനിൽക്കുന്ന മെൽക്കറ്റികളല്ല വികാരവിചാരങ്ങൾ എന്നു സംക്ഷേപിക്കാം. ഇങ്ങനെ, മുമ്പോട്ട് എത്രമാത്രം പോയാലും, നാനാമുഖങ്ങളിലൂടെയും ഒന്നു തെളിഞ്ഞുകാണാം—കലവസ്തുനിഷ്ഠമാണ്-ജീവിതത്തിനുവേണ്ടിയുള്ളതാണ് എന്ന്.



ർമയും എനിക്ക് ആശ്വാസമരുളിയേക്കുമെന്നു കരുതി ഞാൻ അവിടെ കയറി ഒരു ബെഞ്ചിൽ ഇരിപ്പുറപ്പിച്ചു.

സർവ്വത്ര പ്രശാന്തത!

"എനിക്കെന്തുപറ്റി?" ഞാൻ അവിടെയിരുന്നാലോചിച്ചു. "എനിക്കു ഭ്രാന്താണോ?" ഞാൻ ചുററും നോക്കി. അതു ചെമ്പരുത്തി, ഇതു പൂച്ചട്ടി, ചൂളമരം,—എല്ലാം ശരിതന്നെ.

എന്റെ തലയുടെ പിന്നിൽ ഇടത്തുവശത്ത് ഒരു പെരുപ്പുതോന്നി.

"ഞാൻ പണിമുടക്കും" ഒരു ശബ്ദം എന്റെ ചെവിയിൽ വന്നലച്ചു. "ആരതു്?" ഞാൻ എന്നോടു തന്നെ ചോദിച്ചു.

"തലച്ചോറ്" ആ മറുപടി അവ്യക്തമായിരുന്നു. അതിങ്ങനെ തുടന്നു:—എനിക്ക് അടിസ്ഥാനവിശ്രമം കിട്ടണം. രണ്ടുമാസമായി ഞാൻ പതിന്നാലുമണിക്കൂർ വീതം ജോലിചെയ്യുന്നു.

"ശരിയാണ്" ഞാൻ ആലോചിച്ചു. വിശ്രമം വളരെക്കുറവുതന്നെ. തലച്ചോറ് വീണ്ടും പരാതി പറഞ്ഞു.—

"ഇന്നലെയും മിനിഞ്ഞാന്നും ഞാൻ ഒരു "പണിമുടക്കു പ്രകടനം" നടത്തുകയായിരുന്നു. നിങ്ങളുടെ ശമ്പളം എങ്ങനെ ചെലവ് ചെയ്യുമെന്നു വളരെ ആലോചിച്ചല്ലോ. എന്നിട്ടെന്തായി? നിങ്ങളുടെ കഴിഞ്ഞ കൊല്ലത്തെ സുഹൃത്ത് വന്നിട്ട നിങ്ങൾ അറിഞ്ഞോ? കോളജാണെന്നു കരുതി എവിടെയാണ് ചെന്നു കയറിയതു്? എന്താ മതിയായില്ലേ? ഇനിയെങ്കിലും "അടിസ്ഥാനവിശ്രമം" അനുവദിക്കരുതോ? അടിസ്ഥാനവിശ്രമം സിന്ദാബാദ്! തലച്ചോർ തൊഴിലാളി യൂണിയൻ സിന്ദാബാദ്!

തൊഴിലാളി ഐക്യം സിന്ദാബാദ്! ഇൻക്വിലാബ് സിന്ദാബാദ്!

ആവൂ, ആ ശബ്ദങ്ങൾ ലോകം മുഴുവൻ മാറെറാലിക്കൊണ്ടിരിക്കണം.

"എയ്", സാറെ എഴുന്നേൽപിൻ" വാച്ചർ വന്നെന്നെ വിളിച്ചു. ചുററും ഇരുട്ട്. വഴിയിൽ വൈദ്യുതദീപങ്ങൾ പ്രകാശിക്കുന്നു. ഞാൻ ഒരു ഞെട്ടലോടെ ചോദിച്ചു —"സമയമെന്തായി?"

വാച്ചർ,—"അതൊക്കെ പിന്നെ പറയാം സാറേ, വെളിയിൽ പോവിൻ. ഞാൻ ഇതൊന്നു പൂട്ടിക്കൊണ്ടു വീട്ടിൽ പോവട്ടെ്."

ഞാൻ പുറത്തേക്ക് നടന്നു. പിന്നിൽനിന്നു അയാൾ വിളിച്ചുപറഞ്ഞു —"ഈ ബുക്കുകൾ ഇരിക്കണതു് സാറിന്റേതല്ല്യ ?"

ഞാൻ തിരിച്ചുപോയി ബുക്കുകളെടുത്തുകൊണ്ട് പുറത്തേക്കിറങ്ങി ഗേററങ്കലായി.

"ഇന്ന് ഇത്തിരിപ്പോരം കൂടിപ്പോയി, ഇല്ല്യോസാറേ" ആ വാച്ചർ പകുതി ഉച്ചത്തിലും പകുതി പതിഞ്ഞ സ്വരത്തിലും പറഞ്ഞു, എനിക്കവന്റെ മണ്ടതകർക്കാൻ തോന്നി. സ്ഥലം, സമയം, എന്റെ ശരീരസ്ഥിതി അയാളുടെ കരുത്ത്—എല്ലാം എനിക്കു പ്രതികൂലമായിരുന്നു. ആ പ്രതികാരത്തിന്റെ ജ്വാല അങ്ങനെ അടങ്ങി.

സമയം എന്തായെന്നറിഞ്ഞില്ല. വിശപ്പു സഹിക്കവയ്യ. ചെറുകുടൽ വൻകുടലിനെ തിന്നുതുടങ്ങി. ഞാൻ അടുത്തുകണ്ട ഒരു കടയിലേക്കു കയറി. ഒരു വേലക്കാരൻ വന്നു.

അയാൾ ചോദിച്ചു:—"എന്താവേണം?"

ഞാൻ:—എന്തെങ്കിലും തിന്നണം.

വേലക്കാരൻ:—റൊട്ടിയും ഇറച്ചിയും കൊണ്ടുവരട്ടേ?

ഞാൻ.—എന്തെങ്കിലും കൊണ്ടുവരണം. അയാൾ റൊട്ടിയും സ്റ്റ്യൂവും കൊണ്ടുവന്ന് എന്റെ മുമ്പിൽവച്ചു. നാലുദിവസം പട്ടിണികിടന്ന സിംഹത്തിന്റെ ആർത്തിയോടെ ആ എല്ലും ഇറച്ചിയും ഞാൻ വലിച്ചു പറിച്ച് തിന്നു. നല്ല എരിവ്. ചില കഷണങ്ങൾ റൊട്ടിയോടു ചങ്ങാത്തം പിടിച്ച് തൊണ്ടയിൽ ഒരു പിക്കററിങ്ങിനു വട്ടംകൂട്ടി.

"എന്തുവേണം?"

ഒരുകുപ്പിയും ഒരൗൺസുഗ്ലാസ്സും എടുത്തുകൊണ്ടുവന്ന് അയാൾ എന്നോടു ചോദിക്കുകയാണ്.

"ചായയില്ലെ?" ഞാൻ അൽപ്പം ഈർഷ്യയോടെ ചോദിച്ചു.

അയാൾ:—ഇതു ചായക്കടയല്ല, ചാരായഷാപ്പാണ്.

ഞാൻ നടുങ്ങിപ്പോയി. "ഒരു വെറും സോഡാ തരാമോ?"

അയാൾ ഒരു വെറും സോഡാ തന്നു, ഞാൻ പണം കൊടുത്തു. അയാൾ ഒരു പുഛത്തോടുകൂടി അതെടുത്തു മേശയിലിട്ടു.

ഞാൻ വീണ്ടും നടക്കുകയാണ്. അടുത്തുള്ള ഒരു ജൌളിക്കടയിലെ ക്ലോക്കിൽ മണി പത്തര. എനിക്കോടേണമെന്നു തോന്നി. ഏഴുമണിക്കു ഞാൻ ആഫീസിൽ എത്തിയിരിക്കേണ്ടതാണ്.

എന്നെ സംബന്ധിച്ചിടത്തോളം അമളി നിറഞ്ഞ ആ ദിവസം കഴിഞ്ഞു.

ഉച്ചയ്ക്കു രണ്ടുമണിക്കൂർ വീതം ഞാൻ ഉറങ്ങണമെന്നുള്ള ഒരു ഇടക്കാലവ്യവസ്ഥ തലച്ചോർ തൊഴിലാളികൾ അംഗീകരിച്ചതുകൊണ്ട് എതാനും ദിവസങ്ങൾ പ്രശാന്തമായി കഴിഞ്ഞു.

ഈയിടെ പകലുറക്കം തരമാവാറില്ല. വീണ്ടും തലച്ചോറിന്റെ പണിമുടക്കുണ്ടാവാനിടയുണ്ട്. അതിനോടനുഭാവംതോന്നി കണ്ണ് അല്ലാറ്റും പണിമുടക്കിത്തുടങ്ങി. തൊലിപ്പുറങ്ങളിൽ സഖാവ് വലിയ ചൊറിയുടെ അദ്ധ്യക്ഷതയിൽ ഒട്ടേറെ ചെറിയ ചൊറികൾ സമ്മേളിച്ചു പ്രതിഷേധപ്രമേയങ്ങൾ പാസ്സാക്കുകയും ഇടയ്ക്കിടയ്ക്കു വിപ്ലവപരമായ മുദ്രാവാക്യങ്ങൾ ചുവന്ന മഷിയിലെഴുതിയ പ്ലാക്കാർഡുകൾ പിടിച്ചുകൊണ്ട് ഘോഷയാത്ര നടത്തുകയും ചെയ്തുതുടങ്ങിയിരിക്കുന്നു.

കഴിഞ്ഞ ഒരു ദിവസം അടിസ്ഥാനവിശ്രമം കിട്ടണമെന്നും മററും മുദ്രാവാക്യങ്ങൾ വിളിച്ചുപറഞ്ഞുകൊണ്ടു രണ്ടുസംഘം തലച്ചോർ തൊഴിലാളികൾ നെററിയുടെ ഇരുപാർശ്വങ്ങളിലും വന്നു യോഗങ്ങൾ കൂടി. ഈ യോഗത്തെപ്പററി എനിക്ക് നേരത്തെ അറിയാമായിരുന്നതിനാൽ ഞാൻ ഒരു വണ്ടി "ആസ്പ്രോ" പട്ടാളത്തെ വരുത്തിയിരുന്നു. അവർ രണ്ടുതവണ ലാത്തിച്ചാർജ് നടത്തി.

ശരീരത്തിന്റെ പ്രധാന സ്റ്റേഷനുകളിലെല്ലാം വേ

# ഒരു ചരിത്രചിത്രം

[മററത്തിൽ കുര്യൻകത്തനാർ, എം. ആർ. ഏ. എസ്, എഫ്. ആർ. എസ് ഏ. ലണ്ടൻ]

പതിനാറാം ശതവർഷത്തിന്റെ പൂർവ്വാർദ്ധം! കർക്കടകമാസം കാലം. നഭോമണ്ഡലം കാർമേഘപടലങ്ങളാൽ ആവൃതമായിരിക്കുന്ന സമയം. മഴ തോരാതെ ചൊരിഞ്ഞുകൊണ്ടിരിക്കുന്ന നേരം. സൂര്യഭഗവാൻ തിരോധാനം ചെയ്തിരിക്കുന്ന അവസരം. കോട്ടാറിനു സമീപത്തു വലിയതുറിക്കും തിരക്കും കുത്തും വെട്ടും, ഇടിയും പിടിയും ബഹുതകൃതി. മിന്നൽപ്രഭ തട്ടി പ്രതിബിംബിക്കുന്ന ഖഡ്ഗങ്ങളുടെ ദീപ്തിപൂരംകൊണ്ട് അന്തരീക്ഷം മുഖരിതം. കുന്തങ്ങൾ ഉരുക്കുകവചങ്ങളിൽ ഉല്ലമിക്കുമ്പോൾ, പൊട്ടിപ്പുറപ്പെടുന്ന തീപ്പൊരികളാൽ അഷ്ടദിക്കും ഉജ്ജ്വലിതം. ഒരുകൂട്ടർ തോറ്റോടുന്നു. മറ്റേക്കൂട്ടർ ജയശ്രീലാളിതരായി, വിജയധ്വനി മുഴക്കിക്കൊണ്ട് അനുധാവനം ചെയ്യുന്നു.

വടുകപ്പടയുടെ പിന്നണിയോടുകൂടി മധുരാപുരീന്ദ്രനായ വീരപരാക്രമനായ്ക്കനാണ്ടു് ഓടിക്കുന്നതു്. തിരുവിതാംകൂർ സൈന്യമാണ് ഓടുന്നതു്. ആയിരത്തി അഞ്ഞൂററി നാല്പത്തിനാലാമാണ്ടു് കർക്കടകമാസത്തിൽ, ഉദയമാർത്താണ്ഡവർമ്മ മഹാരാജാവിന്റെ കാലത്തു വിദേശീയാക്രമണത്തിൽനിന്നും പുരാതന വഞ്ചിരാജ്യം വിശുദ്ധ പാദരായ ഫ്രാൻസിസ് സേവിയറിന്റെ സഹായത്താൽ വിമോചിതമായ സംഗതി ഒരു ചരിത്രസംഭവമാണല്ലോ.

§ See Christianity in Travancore, by G T. Mackenzie P. 64·

(Notes) "Oriente Conquistado" by D' Souza i 143.

"Life and Letters of St. Francis Xavier by Coleridge S. J. i. 214; "mission dee madure" IV. 18; by Martin S. J. "madura mission" by Castets S. J.,

"Jesuits in Malabar by Ferroli S. J., In the British museum isa manuscript volume dated 1604, containing letters by Jesuits missionaries on the Malabar Coast, which also please refer. Schurhammer S. J. ഇദ്ദേഹം ലിസ്ബണിൽ ചെന്നു മൂലപ്രതികൾ പരിശോധിച്ചു് സെയിന്റ് ഫ്രാൻസിസിനെപ്പററി ഒരു ബൃഹദ്ഗ്രന്ഥം എഴുതിവരുന്നുണ്ട്. അതിന്റെ ഒന്നാമത്തെ സഞ്ചിക ഈയിടെ ഇറങ്ങിയിട്ടുണ്ട്. റോമിൽ വച്ചു ഞാനദ്ദേഹത്തെ കണ്ടപ്പോൾ വടുകപ്പടയും സെയിന്റ് ഫ്രാൻസിസും തമ്മിൽ നടന്ന ഏററുമുട്ടൽ ചരിത്രരേഖകളാൽ സംസ്ഥാപിതമാണെന്നു പറയുകയുണ്ടായി.

§ 114ൽ—ൽ തിരുവിതാംകൂർ ഗവൺമെന്റു പ്രസിദ്ധപ്പെടുത്തിയ തിരുവിതാംകൂർ ചരിത്രം 38—ാം പുറത്തിൽ ഇങ്ങനെ കാണുന്നു "ഫ്രാൻസിസ് സേവിയറെന്ന ക്രിസ്തീയ മിഷ്യനറി യുദ്ധാവസരത്തിൽ, തിരുവിതാംകൂർ സൈന്യത്തിന്റെ മുമ്പിൽ കുരിശുപിടിച്ചുകൊണ്ടു നിന്നു ഭടന്മാരെ പ്രോത്സാഹിപ്പിച്ചു വന്നതായി ചിലർ പ്രസ്താവിക്കുന്നു. അവരുടെ വാദത്തിനു വിശ്വാസ്യമായ തെളിവൊന്നുമില്ല"........ പ്രസ്തുത യുദ്ധം വിജയനഗര സേനാനി ആയിരുന്ന വിത്തലരാജാവിനോടായിരുന്നുവെന്നും ഉണ്ണികേരളവർമ്മ രാജാവാണു് അന്നു രാജ്യം വാണിരുന്നതെന്നും പറയുന്നു. എന്നാൽ സെയിന്റ് ഫ്രാൻസിസ് സേവിയറുടെ മദ്ധ്യസ്ഥതമൂലം രക്ഷപ്പെട്ടതു് മധുരതിരുമലനായ്ക്കന്മാരുടെ സംഘട്ടനത്തിലാണെന്നാണു് അന്നത്തെ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ളതു്. അതു് 1544 കർക്കടകമാസത്തിലുമാണ്. അന്നത്തെ രാജാവു് ഉദയമാർത്താണ്ഡവർമ്മയാണെന്നാണ് പല ചരിത്രകാരന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളതു്. കുരിശുപിടിച്ചുകൊണ്ടു്, അന്നത്തെ ഹിന്ദുസൈന്യങ്ങളെ ക്രിസ്തീയ മിഷ്യനറി പ്രോത്സാഹിപ്പിച്ചുവെന്നു പറയുന്നതു എത്ര യുക്തിവിഹീനമാണെന്നു കരതലാമലകംപോലെ ചിന്തകന്മാർക്കു ഗ്രഹിക്കാം. ഒരത്ഭുതസിദ്ധി സമ്മതിക്കുവാനുള്ള വിഷമം, അതും ഒരു ക്രിസ്തീയ യോഗിയുടെ—അത്രയുള്ളു പക്ഷെ ചരിത്രം ചരിത്രം തന്നെ.

---

ഒന്നയുടെ ജാഥകൾ വന്നുചേരുമെന്ന് സി. ഐ. ഡി. റിപ്പോർട്ടുണ്ട്. തലച്ചോറ പണിമുടക്കുന്നപക്ഷം മറ്റെല്ലാ അവയവത്തൊഴിലാളികളും, (തൊപ്പിക്കാരായ തൊമ്പു തൊഴിലാളികൾവരെ) പണിമുടക്ക പ്രകടനം നടത്താനിടയുണ്ടത്രേ! ആഹാരരൂപത്തിൽ എന്തെങ്കിലും സഹായിക്കാനെത്തുന്ന സകല പോഷകസേനകളെയും പിക്കറ്റുചെയ്യണമെന്ന് തെലിപ്പുറം യോഗങ്ങളിൽവച്ച് നിശ്ചയം ചെയ്തതായി സ്ഥിരീകരിക്കാത്ത വാർത്തയുണ്ട്. എണ്ണയുടെ കുളിർമയോ, നിദ്രയുടെ ശാന്തതയോ അനുഭവിക്കാതെ അവശതകൾ പരിഹരിക്കപ്പെടുന്നതുവരെ നിരാഹാരവ്രതം അനുഷ്ഠിക്കാൻ തലച്ചോർ തൊഴിലാളികൾ ആലോചിച്ചുവരുന്നതായി അറിയുന്നു

ഒരു "ലോക്കൌട്ട്" നടത്തണമെന്നും മററുകാര്യങ്ങൾ താനേവരുമെന്നും ഏതോ ഒരു പ്രസ്താവനയിൽ പറയുന്നു. വരുമാന ആലോചനാവ്യവസായശാല അടച്ചുപൂട്ടുന്നതു് എനിക്കു സമ്മതമല്ല.

"അടിസ്ഥാനവിശ്രമം" അനുവദിക്കാമെന്നു ഞാൻ ഉറപ്പുകൊടുക്കാം. "കുടിശ്ശിഖ വിശ്രമം" (നോട്ടീസ്സ്പേയുടെ രൂപത്തിൽ) നൽകുവാൻ എനിക്കു നിർവ്വാഹമില്ല. തലച്ചോർ തൊഴിലാളികളുടെ ഈ പണിമുടക്കസംരംഭം ദുരുപദിഷ്ടവും, ആദർശവാദികളായ ചില കമ്മ്യൂണിസ്റ്റുകാരുടെ പ്രേരണമൂലം ഉണ്ടായിട്ടുള്ളതുമാണെന്ന് എനിക്കറിയാം.

സംഭവവികാസങ്ങളുണ്ടാകുന്നപക്ഷം യാതൊരു വിട്ടുവീഴ്ചയുംകൂടാതെ തലച്ചോർ ഫാക്ടറി പ്രവർത്തനങ്ങൾ അനിശ്ചിതകാലത്തേക്കു നിർത്തിവയ്ക്കുവാൻ ഞാൻ നിർബ്ബന്ധിതനായിത്തീരുന്നതാണ്.

## STOP PRESS

തലച്ചോർ പണിമുടക്കാരംഭിച്ചു.

ഈ സംഭവം നമ്മുടെ വിദ്യാലയങ്ങളിൽ പഠിപ്പിച്ചിരുന്ന തിരുവിതാംകൂർ ചരിത്രപുസ്തകത്തിലും രേഖപ്പെടുത്തിയിട്ടുണ്ടായിരുന്നതാണു്. പക്ഷെ ഇപ്പോഴത്തെ പാഠ്യപുസ്തകത്തിൽ എങ്ങനെയോ ആ സംഭവത്തെപ്പററി യാതൊരു പ്രസ്താവവും കാണുന്നില്ല. അതു് ആരുടെയോ വിസ്മൃതിയോ കുസൃതിയോ മൂലം സംഭവിച്ചതാണെന്നേ വിശ്വസിക്കുവാൻ കഴിയൂ. എങ്കിലും സമസ്യതിലകൻ മി. ടി കെ വേലുപ്പിള്ളയും എന്തുകൊണ്ടോ പ്രസ്തുത സംഭവത്തിന്റെ യാഥാർത്ഥ്യത്തെ സംശയിക്കുന്നതായിട്ടാണു കാണുന്നതു്. സംഭവങ്ങളുടെ താരിഖ്യ പ്രസ്താവം ചരിത്രകാരന്റെ പ്രധാന ലക്ഷണമാണെന്നുള്ളതിനും പുറമെ നമ്മുടെ രാജ്യരക്ഷയ്ക്കുവേണ്ടി അതീവ പരിശ്രമം ചെയ്ത ഒരു സിദ്ധനെ വിസ്മരിക്കുക കൃതഘ്നതയുടെ പാരമ്യംകൂടെ ആയിരിക്കുമെന്നാണെന്റെ പക്ഷം. അതുകൊണ്ടാണു് ആ ചരിത്രചിത്രം പിന്നെയും പിന്നെയും വായിക്കുന്നതും വരയ്ക്കുന്നതും.

സെയിന്റ് ഫ്രാൻസീസ് സേവ്യരും അന്നത്തെ മഹാരാജാവും തമ്മിൽ വലിയ വേഴ്ചയിലായിരുന്നു എന്നുകൂടി നാം ഗ്രഹിക്കണം. എത്രയെത്ര ശതവർഷങ്ങൾക്കു മുമ്പു നടന്നു എന്നു പറയപ്പെടുന്ന ശ്രീബുദ്ധന്റെ അത്ഭുതസിദ്ധികളെപ്പോലും നിഷ്പ്രയാസം വിശ്വസിക്കുന്നവർക്കു് ഈ അടുത്തകാലത്തു സംഭവിച്ചിട്ടുള്ളതും അനിഷേധ്യരേഖകളാൽ സ്ഥിരീകരിക്കപ്പെട്ടിട്ടുള്ളതുമായ സംഭവത്തെ എങ്ങനെ അവിശ്വസിക്കാൻ കഴിയുമെന്നുള്ളതാണു വിസ്മയനീയമായിരിക്കുന്നതു്! ആയിരത്തി അഞ്ഞൂററി മുപ്പത്തിയേഴുമുതൽ ആയിരത്തി അഞ്ഞൂററി അൻപത്തിയഞ്ചുവരെ തിരുവിതാംകൂർ ഭരിച്ചിരുന്ന ഭൂതലിംഗ ഉദയ മാർത്താണ്ഡവർമ്മ മഹാരാജാവു ഫ്രാൻസീസിനെ എല്ലാവരും ബഹുമാനിക്കണമെന്നും ക്രിസ്തുമതം സ്വീകരിക്കുന്നതിനു സ്വപ്രജകൾക്കു സ്വാതന്ത്ര്യം അനുവദിച്ചിരിക്കുന്നുവെന്നും കാണിച്ചു് ഒരു വിളംബരം പോലും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. 1544 മാർച്ച് 24-ാംതീയതി പുണ്യവാൻ മണപ്പാട്ടുനിന്നു് എഴുതുന്നു..............

ഇനിക്കിത്രിബ്രിമിന്റെ x ഒരു ഭൃത്യനെ ഒരു പോർട്ടുഗീസുകാരൻ പട്ടണത്തിൽവച്ചു പിടിച്ചു ബന്ധിച്ചു പുന്നക്കായലിലേക്കു കൊണ്ടുപോയിരിക്കുന്നുവെന്നു പരാതി പറഞ്ഞുകൊണ്ടു തിരുവിതാംകൂർ രാജാവിന്റെ കൊട്ടാരത്തിൽനിന്നു മൂന്നു പ്രഭുക്കന്മാർ ഇവിടെ വന്നിരിക്കുന്നു............അതിലെ സത്യമെന്താണെന്നു കണ്ടുപിടിച്ചു് അതേപ്പററി കമാൻഡന്റിനു് ഉടനെ എഴുതണം. രാജാവു നീതി പാലിക്കുമെന്നുള്ളതു തീർച്ചയാണു്. നമ്മോടു നീതി ചെയ്യുന്നതിനു് അദ്ദേഹം എപ്പോഴും ഉൽസുകനാണു്. അദ്ദേഹം നമ്മുടെ മിത്രമാണു്."

തിരുവിതാംകൂർ രാജകുടുംബത്തിൽനിന്നും കാണിക്കകൾ സമർപ്പിക്കപ്പെട്ടിട്ടുള്ള ഒരു പുണ്യക്ഷേത്രത്തിന്റെ ആസ്ഥാനമായ ത്രിച്ചെംതൂരിൽ z നിന്നു് 1544 സെപ്റ്റംബർ 7-ാംനു ഫ്രാൻസീസ് ഫാദർ മാൻസില്ലാസ്സു് ഇങ്ങനെ എഴുതി. "........തിരുവിതാംകൂർ രാജാവും ഞാനും തമ്മിലുള്ള മൈത്രി വടുകരുടെയിടയിൽ സംഭാഷണവിഷയമാണെന്നു ഞാൻ അറിഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് എന്റെ പ്രാതിനിധ്യം വഹിക്കുന്ന ഫാദർ കൊയിലേയെ അവർ തീരെ ധിക്കരിക്കുമെന്നു വിചാരിക്കാൻ ന്യായമില്ല........രാജാവു് എന്നെ ബഹുമാനിക്കുന്നുവെന്നു് അറിയാവുന്ന ഈ പ്രഭുവിനോടു ഞാൻ ശുപാർശചെയ്താൽ അയാളും ക്രിസ്ത്യാനികളെ ഉപദ്രവിക്കാതിരിക്കുന്നതിനു വടുകരെ പ്രേരിപ്പിക്കാതിരിക്കുകയില്ല........രാജാവു് നാലു സേവകന്മാരെ ഒരു എഴുത്തും കൊടുത്തു് എന്റെ പക്കൽ അയച്ചിരിക്കുന്നുവെന്നതു് ഈ വഴിക്കുള്ള എന്റെ പ്രത്യാശയെ ബലപ്പെടുത്തുന്നു. ആ എഴുത്തിൽ രാജാവു് അതിപ്രധാനമായ ചില കാര്യങ്ങളെപ്പററി സംസാരിക്കുന്നതിനായി എന്നെ അങ്ങോട്ടു ക്ഷണിക്കുകയും, ക്രിസ്ത്യാനികൾക്കു സകലവിധ സഹായങ്ങളും ചെയ്തുകൊടുക്കാമെന്നു പ്രതിജ്ഞ നൽകുകയും ചെയ്യുന്നു........തൂത്തുക്കുടിയിലെയും മററും പീഡിതരായ ക്രിസ്ത്യാനികൾക്കു സ്വരാജ്യത്തു് അഭയം നൽകുന്നതിനു് അദ്ദേഹം സന്നദ്ധത പ്രദർശിപ്പിക്കുന്നു. അതുകൊണ്ടു ഞാൻ കഴിയുന്നതും വേഗം അദ്ദേഹത്തെ കാണുവാൻ പുറപ്പെടും. തൂത്തുക്കുടിയിൽനിന്നും വെമ്പാറിൽ (വേമ്പാർ) നിന്നും നിഷ്കാസിതരായിരിക്കുന്ന നിർഭാഗ്യരായ ക്രിസ്ത്യാനികളുടെ രക്ഷയ്ക്കായി എന്തെങ്കിലും ചെയ്യണമെന്നും ഈ മഹാരാജാവിന്റെ സംസ്ഥാനത്തിനുള്ളിൽ അവർക്കു് സ്ഥിരമായും നിർബാധമായും താമസിക്കത്തക്കവണ്ണം സൗകര്യമുണ്ടാക്കണമെന്നുമുള്ളതാണു് എന്റെ പ്രധാനമായ ലക്ഷ്യം........"

മൂന്നുദിവസം കഴിഞ്ഞു് മണപ്പാട്ടുനിന്നു വീണ്ടും അദ്ദേഹമെഴുതുന്നു. "ചെവ്വാഴ്ച അഞ്ചുനാഴിക വെളുപ്പിനു് ഫാദർ കൊയിലോയെ മണപ്പാട്ടുനിന്നു് ഉദ്ദേശം ആറുമൈൽ അകലെയുള്ള "തല"യിൽ താമസിക്കുന്ന തിരുവിതാംകൂർ രാജാവിന്റെ ബന്ധുവായ ഇടപ്രഭുവിന്റെ അടുക്കൽ എന്റെ ഒരെഴുത്തോടുകൂടി അയച്ചു. ........രാജാവിനെ കാണാൻ പോകുന്നതിനുമുമ്പായി ഇവിടത്തെ അസ്വാസ്ഥ്യത കഴിയുന്നത്ര ശമിപ്പിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു........ഞാൻ മടങ്ങിവരുമ്പോൾ രാജാവിന്റെ അധികാരം തന്നെ, ഈ അധികാരികളുടെ അനീതിയെ തടുക്കുന്നതിനും പ്രയോഗിക്കപ്പെടുമെന്നു ഞാൻ പ്രത്യാശിക്കുന്നു." ഇങ്ങനെ എത്ര എത്ര കത്തുകളിൽ മഹാരാജാവും സേവിയരും തമ്മിലുള്ള ഇടപാടുകൾ പ്രസ്താവിച്ചിട്ടില്ല? പക്ഷെ ഒരുവനെ അവന്റെ അഭീഷ്ടത്തിനു വിപരീതമായി സമ്മതിപ്പിക്കുവാൻ ഒരുവനാലും സാദ്ധ്യമല്ലല്ലോ. ചെസ്തരവ്യാഘ്രമായ ഹോ

---

x Iniquitribrim എന്ന പദത്തിന്റെ അർത്ഥം "ഇനിക്കു തമ്പുരാൻ" എന്നാണെന്നു മെക്കൻസിയും പയ്യനാട്ടു മി. ജെ ണം ഇപ്പോഴത്തെ State Manual കാരൻ മി. ററി കെ വേലുപ്പിള്ളയും സമ്മതിക്കുന്നതായി തോന്നുന്നു. എന്നാൽ അതു് "എനിക്കു് എത്രയും പ്രിയൻ" ആണെന്നു പണ്ടു നസ്രാണി ദീപികയിൽ ഞാൻ എഴുതിയിരുന്നു. മി. ടി. കെ. ജോസഫ് അതു സമ്മതിച്ചതായിട്ടാണു് ഓർമ്മ. സുപ്രസിദ്ധ പുരാണവസ്തു ശാസ്ത്രജ്ഞനും നമ്മുടെ ഗവർമ്മെന്റിന്റെ ഔദ്യോഗികാതിഥിയായി തിരുവിതാംകൂർ സന്ദർശിച്ചിട്ടുള്ള ആളുമായ ഹോസ്റ്റൻ ബൽജിയം രാജ്യത്തിന്റെ തലസ്ഥാനമായ ബ്രസ്സൽസിൽവച്ചു് എന്നോടു പറഞ്ഞു.

z നമ്മുടെ രാജകുടുംബം ത്രിച്ചെംതൂർ ക്ഷേത്രത്തിൽ ഒരു ഗജവീരനെ പണ്ടു നടയ്ക്കുവച്ചിട്ടുള്ളതായി ക്ഷേത്രാധികാരികൾ ഒരിക്കൽ എന്നോടുതന്നെ നേരിട്ടു പറഞ്ഞിട്ടുണ്ടു്.

രോദേസിനെ വിറപ്പിച്ച സ്നാപകയോഹന്നാന്റെ ധൈര്യത്തെയും ക്രൂരനായ തെയോഡോഷിയസ്സ് പ്രഥമനെ (379—395) അധഃപതിപ്പിച്ച സെയിന്റ് അംബ്രോസിസിന്റെ കഥയെയും അധർമ്മിയായ ആററിലായെ ഭീരുവാക്കിയ മഹാനായ ലിയോ (440—461)യുടെ ശക്തിയെയും അസ്ഥിരനായ ഹെൻറി നാലാമനെ കനോസ്സായിൽവച്ച് പാപപരിഹാരം ചെയ്യിച്ച ഗ്രിഗോരി 7—ാമന്റെ (1073—1085) പ്രാവീണ്യത്തെയും ഫ്രഡറിക്ക ദ്വിതീയന്റെ ജാമാതാവും സേനാനായകനുമായിരുന്ന എസ്സലിനോ * യെന്ന നരവ്യാഘ്രത്തെ നേർവഴിയിലാക്കിയ സെയിന്റ് ആന്റണിയുടെ കഥയും ചരിത്രപ്രകീർത്തിതങ്ങളാണല്ലോ.

പരാശക്തിയുടെ പ്രവർത്തനരീതികൾ മനുഷ്യവർഗ്ഗത്തിന്റെ ഭീമമായ ഭാവനയ്ക്കുപോലും അതീതമാണ്. ആത്മീയശക്തിക്കു ഭൗതികശക്തിയുടെ മേലുള്ള വിജയത്തെ ദ്യോതിപ്പിക്കുന്ന എത്രയെത്ര സംഭവങ്ങൾ ക്രൈസ്തവസിദ്ധന്മാർമൂലം നടന്നിട്ടില്ല! അതുപോലെ ഒന്നല്ല ഒട്ടുവളരെ അത്ഭുതങ്ങൾ സെയിന്റ് ഫ്രാൻസീസുമൂലം ജഗദീശ്വരൻ കേരളത്തിൽ തന്നെ പ്രവർത്തിച്ചിട്ടുണ്ട്. ഇന്നു ലോകത്തു പലേടങ്ങളിലും നടക്കുന്നുമുണ്ട്.

അങ്ങനെ മധുരപ്പട അപ്രതീക്ഷിതമായി തിരുവിതാംകൂറുമായി ഏററുമുട്ടി. ഉദയമാർത്താണ്ഡവർമ്മ മഹാരാജാവ് ഉൽക്കണ്ഠാഭരിതനായിത്തീർന്നു. ശത്രുസൈന്യങ്ങളുടെ വൈപുല്യവും നമ്മുടെ സൈന്യങ്ങളുടെ ചാപലവും നോക്കുമ്പോൾ ജയം എതുഭാഗത്തായിരിക്കുമെന്ന് ഊഹ്യം. ഭീകരമായ ആരാതിനിരകളുടെ ജയഘോഷവും തിരുവിതാംകൂർ സൈന്യത്തിന്റെ പലായനവും ദർശിച്ച മഹാരാജാവ് അമ്പരന്നവരായി. തൽസമയം ഫ്രാൻസിസ് ആകാശത്തിൽനിന്ന് ഇറങ്ങിവന്ന മാലാഖയെപ്പോലെ രണാങ്കണത്തിൽ പ്രത്യക്ഷനായി. കൃഷ്ണവർണ്ണ ചൈരധാരി, കെഴുത്തു കറുത്തിരുണ്ട തലമുടി, പ്രസന്നോജ്ജ്വലങ്ങളായ കണ്ണുകൾ! മുപ്പത്തിയെട്ടു വയസ്സുപ്രായം. ആരോഗ്യവും പ്രസരിപ്പും തികഞ്ഞ ഒരു കോമളവിഗ്രഹം—പാരീസ് സർവ്വകലാശാലയിലെ പ്രൊഫസ്സറായിരുന്ന ഡാക്ടർ ഫ്രാൻസിസ് എം. എ., അദ്ദേഹം തന്നെയാണ്. ഈശ്വരന്റെ ദൂതനായി ഇപ്പോൾ തെക്കൻതിരുവിതാംകൂറിലെ പൊടിമണ്ണിൽ വടുകപ്പടയുടെ മുമ്പിൽ നിലകൊള്ളുന്നതു്. കയ്യിൽ ക്രിസ്തുനാഥന്റെ രൂപത്തോടുകൂടിയ ഒരു കുരിശു മാത്രം ആയുധമായുണ്ട്. അതു് ഉയർത്തിപ്പിടിച്ചുകൊണ്ട് പ്രശാന്തസുന്ദരമായ ഭാഷയിൽ ആജ്ഞാസ്വരത്തിൽ അദ്ദേഹം ഉദീരണം ചെയ്യുന്നു.

“ബലവാനായ ജഗദീശ്വരന്റെ തിരുനാമത്തിൽ ആജ്ഞാപിക്കുന്നു നിങ്ങൾ മുന്നോട്ട് ഒരടികൂടി വയ്ക്കരുതു്” സാക്ഷാൽ മധുരസുന്ദരമായ അദ്ദേഹത്തിന്റെ വാഗ്ധോരണി വജ്രാഘാതതുല്യവും ഭയനിർഭരവുമായിട്ടാണ്, വടുകപ്പടയുടെയും മധുരനായ്ക്കന്മാരുടെയും ചെവികളിൽ മാറെറാലികൊണ്ടതു്. ചേതോഹരസുന്ദരങ്ങളായ അദ്ദേഹത്തിന്റെ നേത്രങ്ങൾ അഗാധങ്ങളായ രണ്ടു തീക്കുണ്ഡങ്ങളായും അവയിൽനിന്നു സ്ഫുലിംഗങ്ങൾ ബഹിർഗ്ഗമിക്കുന്നതായുമാണ് അവർക്കു പ്രത്യക്ഷീഭവിച്ചതു്. മദ്ധ്യമാർഗ്ഗേ, ഓ! നിൽക്കുന്ന ഒരു കന്മലനിശാചരൻ! പിന്നെയങ്ങിനെ മുന്നോട്ടു പോകുവാനാണ്? പിറകെ വന്നവർ മുമ്പോട്ടു ഗമിച്ചു. പക്ഷേ അവർ അധികം മുമ്പോട്ടു പോയില്ല. നമ്മുടെ പരാജിതസൈന്യമോ? അനുധാവനം ചെയ്ത വീരയോദ്ധാക്കളുടെ ഘോഷാരവം പിന്നിൽ കേൾക്കാത്തതെന്താണെന്നു വിസ്മയിച്ചു നിലകൊണ്ടു. പിറകോട്ടു നോക്കിയവർ സ്തംഭനാവസ്ഥയുടെ ഹേതു കണ്ടു. എല്ലാവരും നിർന്നിമേഷരായി നിൽക്കയാണ്. ആരും ഒന്നും ശബ്ദിക്കുന്നില്ല. ഇതരരും അന്ധാളിച്ച വായുവിൽ ദിവ്യമായ ഒരു ശാന്തത പരന്നു. പ്രകൃതി മുഴുവൻ നിശ്ചലമായി ഒതുങ്ങിപ്പാർത്തു. ഇലകൾ ചലിച്ചില്ല. വണ്ടുകൾ മൂളിയില്ല. പക്ഷികൾ കൂജനം ചെയ്തില്ല. അവിടെ നിൽക്കുന്ന ഭിക്ഷുവിന്റെ മുഖാരവിന്ദത്തിൽനിന്നൊഴുകുന്ന ദിവ്യതേജസ്സ് സർവത്ര പരന്നൊഴുകി. ഇങ്ങനെ പലായനം ചെയ്യുവരും അനുധാവനം ചെയ്യുവരും ഒരു സമയം കണ്ടതു് പാവപ്പെട്ട പാതിരിയെ അല്ല. ഏതോ കൊടിയ രാക്ഷസനെയാണ് ഇരുകൂട്ടരും. നിന്നപാടെ നിന്നുപോയി! ഈ കഥ മനസ്സിലാകാതെ രോഷാകുലനായ സേനാനായകൻ മുമ്പോട്ടു കുതിച്ചു. അവന്റെ കണ്ണുകൾ അന്ധകാരത്തിൽ ആണ്ടുപോയി. തന്നിമിത്തം സൈന്യങ്ങൾ ഒന്നൊഴിയാതെ വിരണ്ട് നാലുപാടും ഓടി. അങ്ങനെ ശ്രീവഞ്ചിഭൂ ആ വടുകകരാളസർപ്പത്തിന്റെ വിഷകലുഷിതവക്ത്രത്തിൽനിന്നു സൂര്യൻ രാഹുവിൽനിന്നെന്നപോലെ മുക്തയായി

മഹാരാജാവുതിരുമനസ്സുകൊണ്ടു വിശുദ്ധന്റെ സമീപത്തു ചെന്നു ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ടു അരുളിച്ചെയ്തു.

“മഹാരാജ എന്നാണല്ലോ എവരും എന്നെ വിളിക്കുന്നതു്. ഇന്നു മുതൽ അങ്ങു് “മഹാപിതാ”വെന്നു വിളിക്കപ്പെടും. ഞാൻ ക്രിസ്ത്യാനികളുടെ സംരക്ഷകനുമായിരിക്കും.” മഹാരാജാവിന്റെ ആശ്വാസം എത്ര പ്രബുദ്ധം! അദ്ദേഹത്തിന്റെ കൃതജ്ഞത എത്ര നിസ്സ്വാർത്ഥം! പണച്ചിലവില്ല ആൾനാശം ഇല്ല. ബുദ്ധിമുട്ടില്ല, ക്ലേശങ്ങളില്ല, ക്ഷണനേരംകൊണ്ട് ആ വിദേശപാതിരി ഒരു മഹാവിപൽസന്ധിയിൽനിന്നും സ്വരാജ്യത്തെ രക്ഷിച്ചിരിക്കുന്നു. അദ്ദേഹം സമ്മാനങ്ങളോ കീർത്തിമുദ്രകളോ സ്വീകരിക്കുകയില്ല. സെയിന്റ് ഫ്രാൻസീസ് സർവ

* ജനോപദ്രവിയായ ഈ അസുരമൂർത്തിയുടെ കൊട്ടാരത്തിൽ വിശുദ്ധനായ ആന്റണി പ്രവേശിച്ചു അവനോടു നിർഭയം ഇങ്ങനെ ഘോഷിക്കുകയും ചെയ്തു. “ഓ! ക്രൂരനായ പ്രളമൃഗമേ, നീ ഇനിയും എത്രകാലം ഇങ്ങനെ നിർദ്ദോഷരക്തം ചൊരിക്കും? സർവ്വേശ്വരന്റെ വാൾ നിന്റെ തലയ്ക്കുമീതെ തൂങ്ങിയിരിക്കുന്നു: നിന്റെ മേലുള്ള അദ്ദേഹത്തിന്റെ വിധി അതിഭയങ്കരമായിരിക്കും”—ആ ഭിക്ഷുവിന്റെ കണ്ണിൽനിന്നു മിന്നൽപിണർ പൊട്ടിപ്പുറപ്പെടുന്നതുപോലെയും, ആരോ എന്നെ നരകക്കുണ്ടിലേയ്ക്കു തലകീഴായിത്തള്ളിയിടാൻ ഭാവിക്കുന്നതുപോലെയും എനിക്കു തോന്നി”—എന്നു് എസ്സലിനോ ഭടന്മാരോട് ഒടുവിൽ പറഞ്ഞു. Vide St. Antony of Padua - a life by Mayyanad A. John B. A. P. 137 - ഏതാണ്ടിതുപോലെയാണ് വടുകപ്പടയ്ക്കു, ഫ്രാൻസിസ് പ്രത്യക്ഷപ്പെട്ടതു്. അല്ലാതെ നമ്മുടെ സൈന്യത്തെ പ്രോത്സാഹിപ്പിക്കയല്ല സിദ്ധൻ ചെയ്തതു്

# നാടകമറുതാ മാടന്മാർ

## മലയാള നാടകക്യാമ്പുകളുടെ പിൻവശം

(മുൻഷിപരമുപിള്ള)

എന്റെ സ്നേഹിതൻ മിസ്റ്റർ കേശവദേവ്, നാടകക്യാമ്പിനെക്കുറിച്ചു സരസമായ ഒരു ലേഖനം ഒരിക്കൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. തുടർന്ന് ഒരു നാടകവും അദ്ദേഹം പ്രസിദ്ധീകരിച്ചു. രണ്ടും ഞാൻ വായിച്ചു. അതിലെ അനുഭവരസികതയെ ഞാൻ മനസ്സാ അഭിനന്ദിക്കയും ചെയ്തു. എന്നാൽ എനിക്കുമുണ്ട് ചില അനുഭവങ്ങൾ പറയാൻ.

ഞാനാകട്ടെ മൂന്നോ നാലോ നാടകക്യാമ്പുകളുമായിട്ടേ പരിചയപ്പെട്ടിട്ടുള്ളൂ. എന്തിനധികം? ആയിരം തെളിവുകൊടുക്കുന്നതിൽ ഭേദമല്ലേ ഒരു മൂർഖന്റെ കടി ആണ്ട്, മാസം, തീയതി, ആള് ഇതൊന്നും ഞാൻ പറയുകയില്ല.

എട്ടു മാസത്തിനു മുമ്പെന്നു പറയട്ടെ. അയാൾ ആ കമ്പനി ഉടമസ്ഥൻ-എന്റെ അടുത്തുവന്നു. വന്നപാടെ "ഒരു കഥവേണമല്ലോ?" എന്നദ്ദേഹം പറഞ്ഞു. "ഞാൻ ഒരു കഥയോ? എന്തിന്?"

അയാൾ—"നിങ്ങളല്ലേ മുൻഷി പരമുപിള്ള എന്നു പറയുന്ന നാടകമെഴുത്തുകാരൻ."

ഞാൻ-എന്നെയാണ് മുൻഷി പരമുപിള്ളയായിട്ട് എല്ലാവരും ഇപ്പോൾ ഗണിച്ചു വരുന്നതു."

അയാൾ—"അതെയോ? എന്നാൽ തന്നെ കാണാനാണ ഞാൻ വന്നതു്. ഞാനൊരു നാടകക്കമ്പനി ഉണ്ടാക്കിയിട്ടുണ്ട്. എനിക്കതൊന്നു പൊടിപൊടിക്കണമെന്നുണ്ട്. അതിന് നിങ്ങളൊരു കഥയെഴുതിത്തരണം.

ഞാൻ—"ഇങ്ങനെ ഇടിപിടിയെന്നു പറഞ്ഞാൽ കഥയെഴുതാൻ ഒക്കുമോ? അതിനു വളരെയൊക്കെ ആലോചിക്കണ്ടേ?

അയാൾ—"കളയണം സാറെ. അതൊക്കെ എനിക്കറിയാം. എനിക്കു കുറച്ചു മരച്ചീനികൾ കിളപ്പിക്കാൻ കിടക്കുന്നു. ഇല്ലെങ്കിൽ ഞാൻതന്നെ അതങ്ങെഴുതിക്കൊള്ളുമായിരുന്നു. വല്ലതും പത്തുമുപ്പതു കൈയിൽ രൊക്കമായിട്ടു തന്നേക്കാം. ഇന്നു രാത്രികൊണ്ട് ഒന്നു കുറിച്ചുത അപ്പാ ഇല്ലെങ്കിൽ പോകാം നമുക്ക് എന്റെ ക്യാമ്പിലേക്ക്. അവിടിരുന്നു രണ്ടു ദിവസംകൊണ്ട് കൂട്ടിക്കൂട്ടിവെച്ചു പോരാം."

ദൈവം സാക്ഷിയായിട്ട് അയാൾ പറഞ്ഞതിന്റെ പകർത്തി മാത്രമാണു ഞാനീ എഴുതിയതു്. നാടകമെഴുത്തുകാരനെപ്പറ്റി, അഥവാ നാടകം എഴുതിനെപ്പറ്റി കമ്പനിയുടമസ്ഥന്മാരുടെ ഭാവം ഇതിലപ്പുറം യാതൊന്നുമില്ലെന്ന് എനിക്കു സത്യം ചെ

സംഗപരിത്യാഗി! മുമുക്ഷു! നാട്ടിൽ സത്യധർമ്മം പ്രചരിപ്പിക്കുവാനുള്ള അനുമതി മഹാ അദ്ദേഹത്തിന് അതു ഉള്ളഴിഞ്ഞു ആ നൃപവരൻ നൽകുകയും ചെയ്തു. അത്രമാത്രമേ ചരിത്ര ചിത്ര † മുള്ളൂ.

† രാജാവിന്റെയും പുണ്യവാന്റെയും ഈ സമാഗമത്തെ രേഖപ്പെടുത്തിയിട്ടുള്ള പല ചിത്രങ്ങളും ഗോവായിൽവച്ച് ഈ ലേഖകൻ കണ്ടിട്ടുണ്ട്. സെയിന്റ് ഫ്രാൻസിസ് സേവ്യർ കുരിശുരൂപം ഉയർത്തിപ്പിടിച്ചുകൊണ്ട് വടുകപ്പടയെ പ്രതിരോധിക്കുന്നതായ കൊത്തുരൂപങ്ങളും അവിടെ കാണാം. വിശുദ്ധൻ മരിച്ചിട്ട് നാന്നൂറോളം കൊല്ലങ്ങൾ കഴിഞ്ഞിട്ടും അദ്ദേഹത്തിന്റെ മൃതശരീരം അക്ഷയമായി ഗോവായിലെ "Bom Jesu" എന്ന ദേവാലയത്തിൽ ഇന്നും ഒരു പേടകത്തിൽ വിശ്രമിക്കുന്നു! ഇതുതന്നെ ഒരത്ഭുതസംഭവമല്ലയോ? ഈ തിരുശരീരം ഞാനും കണ്ടിട്ടുള്ളതാണ്.

ട്ടു പറയാൻ കഴിയും എന്തിനവരെ പറയുന്നു? ഇൻഡ്യൻ സ്വാതന്ത്ര്യം കിട്ടത്തതിൽ എന്തിന് ഇംഗ്ലീഷുകാരനെ ചീത്തപറയുന്നു? കിടക്കുന്നില്ലയോ ഭാരതവാസികളിൽ ഭൂരിഭാഗവും പട്ടിണിയിൽ? നാട്ടുരാജ്യങ്ങളിൽ ഉദ്യോഗപ്രമാണിത്വം ജനങ്ങൾക്കു കിട്ടിക്കഴിഞ്ഞിട്ടില്ല. എന്തിന് ഉദ്യോഗസ്ഥന്മാരെ കുറ്റപ്പെടുത്തുന്നു. കിടക്കുന്നില്ല, നിരവധി കലാകാരന്മാർ നമ്മുടെയിടയിൽ? അതു പോകട്ടെ. എം. എ. എൽ. എൽ. ബി. ക്കാരൻ മുതൽ വെറും ഗ്രാൻഡ്‌സ്കൂൾ മുൻഷിവരെയുള്ളവർ ആയിരക്കണക്കിന്, എന്റെ കഥയൊന്നു എടുക്കണം ഞങ്ങളുടെയങ്ങത്തെ ഗൗരിക്ക് അവിടത്തെയൊന്നു കാണണമെന്നും പറഞ്ഞിരിക്കയാ" എന്നു പറഞ്ഞുകൊണ്ട് ഉടമസ്ഥന്റെ പുറകെ നടക്കുമ്പോൾ വിഡ്ഢിരാജനായ അയാൾക്ക് ഇങ്ങിനെ നാടകമെഴുത്തുകാരെപ്പറ്റി തോന്നിയെങ്കിലല്ല—തോന്നിയില്ലെങ്കിലാണ് അത്ഭുതപ്പെടേണ്ടതു. ഞാൻ അയാളുടെ കൂടെ ക്യാമ്പുവരെ ചെല്ലാമെന്നു സമ്മതിച്ചു. അയാൾ പറഞ്ഞു "അതാണു നല്ലതു്. അദ്ദേഹത്തിനെയും അവരെയും കൂടി കണ്ടിട്ട് എഴുതുന്നതു കുറച്ചുകൂടി നന്നായിരിക്കും".

ഞാൻ—"ആരാണ് അദ്ദേഹം. ഏതാണ് അവരു്?

അയാൾ—"എന്റെ പാർട്ടുകാരനും പാർട്ടുകാരിയും.'

ഞങ്ങൾ ഒന്നിച്ചു ക്യാമ്പിലേക്കു തിരിച്ചു. വഴിക്കു വെച്ച് അദ്ദേഹത്തിന്റെ കമ്പനി പ്രവർത്തനക്കാര്യം വിവരിച്ചു പറഞ്ഞു. അതിന്റെ ലിസ്റ്റാണ് താഴെ ചേർക്കുന്നതു്.

മുണ്ടകൻനിലം ഇരുപത്തേഴു പറ, 4500 രൂപയ്ക്കു വിലയ്ക്കു കൊടുത്തു. വിരിപ്പുനിലം പതിനേഴു പറ, അയ്യായിരം രൂപയ്ക്കു ഒററി കൊടുത്തു. ഒഴിവെന്നിന്, നാലായിരം തേങ്ങ വീഴുന്ന തെങ്ങിൻപുരയിടങ്ങളും എട്ടേക്കർ വിളപ്പുരയിടങ്ങളും, ഏഴായിരം രൂപാ മുൻപാട്ടം വാങ്ങിക്കൊണ്ട് വിട്ടുകൊടുത്തു. അധ്വാൻസിനത്തിൽ, നാലായിരം രൂപാ കിട്ടി. ഇത്രയുമാണു മൂലധനമായി ഇറക്കിയിരിക്കുന്നതു്" ചെലവിനങ്ങൾ—"അയൻ" പാർട്ടുകാരന്, ആറായിരം രൂപാ നായികയ്ക്കു്, അയ്യായിരം ഹാർമോണിസ്റ്റിന്, മൂവായിരത്തി എഴുനൂറ്. വില്ലന് രണ്ടായിരത്തി മുന്നൂറ്, രണ്ടാംവില്ലന് എഴുനൂറ്, ഒന്നാം വില്ലിക്ക് ആയിരം, രണ്ടാംവില്ലിക്ക് അറുനൂറ്, കാമഡിയന് മുന്നൂററി അൻപതു്, മൃദംഗം—ഡോലക്ക് മുന്നൂറ്, എഴുത്തുകാർ മൂന്നുപേർക്കായി അറുപതു്, മാനേജർക്ക് മുന്നൂററി ഇരുപതു് ഇത്രയും പറഞ്ഞിട്ട് അയാൾ പറയുകയാണ്.—"എന്തിനാ സംശയം പറയുന്നതു്? ഒരു രണ്ടായിരത്തി അഞ്ഞൂറുരൂപ കടംവാങ്ങി വേറെ രണ്ടുപേർക്കുകൂടി കൊടുത്തിട്ടുണ്ട്." ഇപ്പോൾ എന്റെ കയ്യിൽ എടുക്കാനുണ്ടെന്നുപറയാൻ അൻപതു രൂപാ എഴുചക്രമെയുള്ളു. ഞാൻ ചോദിച്ചു "ആ രണ്ടായിരത്തിഅഞ്ഞൂറു വാങ്ങിയ വീരന്മാർ ആര ? അവരെക്കൊണ്ട് കമ്പനിക്കെന്താ ഉപയോഗം?" അയാൾ—"സാറിനെന്താ അറിയാം നാടകക്കമ്പനിയെപ്പററി. അവരല്ല്യാ നാടകം നടത്തുന്നതു്. അവരുടെ മുഖം ഒന്നു കറുത്താൽ മതി കമ്പനി പൊട്ടാൻ?"

ഞാൻ—"അവരു് നമുക്കെന്തു സഹായമാണ് ചെയ്യുന്നതു്. വലിയ വിദ്വാന്മാരോ, ധനികന്മാരോ, വല്ലതെ സ്വാധീനശക്തിയുള്ളവരോ മററോ ആണോ ?

അയാൾ—"ഒരക്ഷരം അവർ പഠിച്ചിട്ടില്ല. നാടകം കാണണമെന്ന് അവർക്കു നിർബന്ധമില്ല. അതുസംബന്ധിച്ചു യാതൊരു വിവരവും അവർക്കില്ല. എങ്കിലും അവരാണ് ചരിത്രം ഷോക്കായി, നായകൻ പൊരിപെടിച്ചു, അദ്ദേഹം കേദാരഗൗളത്തിൽ ഒരു പിടിപിടിച്ചു, നായികയുടെ വേഷം ഇടണമെങ്കിൽ ശാന്തതന്നെ വേണം, ഇത്തരമൊരു വില്ലനുണ്ടോടാ. എന്നൊക്കെ നാട്ടിലെല്ലാം അടിച്ചു പരത്തിവിടുന്നതു്. അങ്ങിനെയാ നാടകം നാട്ടിലോടുന്നതു്.

ഞാൻ—ഇതിന്റെ പ്രതിഫലമാണോ ഈ രണ്ടായിരത്തി അഞ്ഞൂറ്

അയാൾ—രണ്ടായിരത്തി അഞ്ഞൂറ് ഒരു പാരിതോഷികംമാത്രം. പ്രതിഫലം കളിയൊന്നിന് അൻപതുരൂപാവീതമാണ്. പിന്നെ ഇക്കൂട്ടരെ പിണക്കാതിരിക്കേണ്ടതു കമ്പനിപ്പെണ്ണുങ്ങളുടെ ജോലിയാണ്. ഇവർക്ക് കമ്പനിയിൽപെട്ട ആരോടും ഒരധികാരം സ്വാഭാവികമായിത്തന്നെയുണ്ട്".

ഞങ്ങൾ ക്യാമ്പിലെത്തി. രണ്ടുമുറി—രണ്ടുതളം, ഇത്രയുമുണ്ട് ക്യാമ്പിന്. മുൻതളത്തിൽ രണ്ടു ബെഞ്ചു കിടക്കുന്നതിൽ എട്ടുപേർ ഇരുന്നു ബദ്ധപ്പെട്ട് എന്തോ എഴുതിക്കൊണ്ടിരിക്കുന്നു. ഞങ്ങൾ ചെന്നു കയറിയ ഉടനെ ആ എട്ടുപേരും പെട്ടെന്നെഴുന്നേററു. ഉടമസ്ഥൻ ഒരു ക്യാൻവാസ്ചെയറിലും ഞാൻ ഒരു സ്റ്റൂളിലും ഇരുന്നു. ഞങ്ങൾ ഇരുന്നുകഴിഞ്ഞപ്പോൾ അവരും ഇരുന്നു.

"ഇവരൊക്കെ ആരാണ ? ഇവർ എന്താണ് എഴുതുന്നതു്?" ഞാൻ ചോദിച്ചു.

അയാൾ—"പറയാം" എന്നു പറഞ്ഞിട്ട് "മാത്തു" എന്നൊന്നു വിളിച്ചു. കമ്പനിക്ക് ഒരു പൊളുപ്പയ്യൻ വേണം. അവന്റെ പേരാണ് മത്തുവെന്ന് അവൻ വന്നു. ഉടമസ്ഥൻ പറഞ്ഞു. "എടാ ആ തകരപ്പെട്ടി ഇങ്ങെടുത്തുകൊണ്ടുവാടാ" എന്ന്. മത്തു പെട്ടികൊണ്ടുവന്നു ഞങ്ങളുടെ മുമ്പിൽവച്ചു. പെട്ടി തുറന്ന് അമ്പതിൽ ചില്വാനം ബുക്കുകൾ അദ്ദേഹം വെളിക്ക് എടുത്തിട്ട് എന്നിട്ടദ്ദേഹം പറയുകയാണ് "കണ്ടോ ? ഇതെല്ലാം നാടകങ്ങളാണ്. ഇതിലൊന്നും ആദ്യസീൻ ഏററുകൊള്ളുന്നതല്ല. അതുകൊണ്ടു പുതിയ നാടകങ്ങൾ ഇവരെക്കൊണ്ട് ഇവിടിരുത്തി എഴുതിക്കുകയാണ്."

ഞാൻ—"ഈ എട്ടുപേരും ഇരുന്ന് എഴുതുന്നതു് നാടകങ്ങളാണോ ?

അയാൾ—അതെ—ഞാൻ ചില നിർദ്ദേശങ്ങൾ കൊടുത്തിട്ടുണ്ട്. അതുവച്ചുകൊണ്ടാണ് അവർ എഴുതുന്നതു്." ഞാനൊന്നമ്പരന്നു. എനിക്കിരിക്കാൻ ബെഞ്ചിൽ സ്ഥലമുണ്ടോയെന്നു ഒന്നു നോക്കിപ്പോയി. അയാൾ അവരോടായി തുടർന്നു പറഞ്ഞു "എടേ! ബി. കെ! എത്ര സീൻതീർന്നു? ഒന്നാം എഴുത്തുകാരനോടായിരുന്നു ഈ ചോദ്യം. അയാൾ പറഞ്ഞു "ആറ്"

ഉടമസ്ഥൻ—"ആദ്യസീനിൽ നായികയെ എന്തു ചെയ്യുന്നു?

എഴുത്തുകാരൻ—നായികയും തോഴിയുംകൂടി പാടിക്കൊണ്ടുവരുന്നു വില്ലൻ ഒരു കാട്ടിൽ മറഞ്ഞിരിക്കുന്നു. അടുത്തുവരുമ്പോൾ നായികയെ എടുത്തുകൊണ്ടോടുന്നു.

ഉടമസ്ഥൻ—വില്ലൻ ദേഹത്തു് തൊടാൻ നായിക സമ്മതിക്കുമോ? വില്ലൻ മാപ്പിളയും നായിക നായർ സ്ത്രീയുമല്ലേ? പോരെങ്കിൽ അവരു് തമ്മിൽ ഉള്ളതു് അത്ര സൗഹൃദമല്ലെന്നല്ലേ പറഞ്ഞതു്. അന്നോടല്ലേ പറഞ്ഞതു് ഇതൊക്കെ ഓർത്തുകൊണ്ടുവേണം എഴുതാനെന്നു്.

എഴുത്തുകാരൻ—"ഞാനൊരു പൊടിക്കൈക്കൂടി ചെയ്തിട്ടുണ്ടു്, നായികയാണെന്നു വിചാരിച്ചു തോഴിയെ ആണു വില്ലൻ തട്ടിക്കൊണ്ടുപോകുന്നതു്." എഴുത്തുകാരൻ തന്റെ സാമർത്ഥ്യത്തെ അഭിനന്ദിക്കുമോ എന്നറിയാനായി എന്റെ മുഖത്തേക്കു ഒന്നുനോക്കി. ഇത്ര ദാരിദ്ര്യം നിറഞ്ഞ നോട്ടം, ഞാനതുവരെ കണ്ടിട്ടില്ലായിരുന്നു.

ഉടമസ്ഥൻ—ഔചിത്യം ഭേഷായിരിക്കുന്നു. കഥ ഏറ്റുകൊള്ളുകയും ചെയ്യും. വില്ലൻ അവളെ തൊടാൻ അവൾക്കിഷ്ടമാണോ?

എഴുത്തുകാരൻ—"ചോദിച്ചതിനു ശേഷമാണേ അങ്ങനെ എഴുതിയുള്ളു്. അവരു് തമ്മിൽ ഇന്നു മുതൽ ഇഷ്ടമായിരിക്കണമെന്നാണത്രെ നിശ്ചയിച്ചിരിക്കുന്നതു്."

ഉടമസ്ഥൻ—"എന്നാൽ തരക്കേടില്ല," ഉടമസ്ഥൻ അടുത്ത എഴുത്തുകാരനെ പിടികൂടി—"എത്ര സീനായി? ആദ്യസീൻ എങ്ങനെ." എന്നിങ്ങനെ ചോദ്യം കിട്ടി. അയാൾ മറുപടിപറഞ്ഞു അഞ്ചുസീൻ കഴിയാറായി, ആദ്യസീനിൽ ഒരമ്മയും മകനുംകൂടി രാത്രിയിൽ മഞ്ഞത്തു നടന്നുവരുകയാണു്. ക്ഷീണംകൊണ്ടു് ഒരു കരിമ്പടം വിരിച്ചു അമ്മ കിടക്കുന്നു. മകൻ ഒരു വലിയ ആത്മഗതത്തിനുശേഷം മയങ്ങി ആ കരിമ്പടത്തിൽ തന്നെ വീഴുന്നു."

ഉടമസ്ഥൻ എന്നോടു ചോദിച്ചു. "എന്താ അഭിപ്രായം. ഒരു പുതിയ രീതിയല്ലേ?

ഞാൻ—"രീതി പുതിയതല്ലെങ്കിലും കുറച്ചു കടന്നതാണു്."

ഞാൻ ആ എഴുത്തുകാരനോടു ചോദിച്ചു "ഇതുകൊണ്ടു് കഥയിൽ എന്തു വരുത്താനാണു് ഉദ്ദേശിച്ചിരിക്കുന്നതു്".

എഴുത്തുകാരൻ—"അവിടെയാണു കഥയുടെ മർമ്മം കിടക്കുന്നതു്. അതു് ഒൻപതാമത്തെ സീനിലെ വെളിയിൽവരൂ. മാതാവിനെ അവളുടെ ജാരൻ സംശയിക്കുന്നു. ജാരനും മകനും തമ്മിൽ വലിയവലിയ വഴക്കുണ്ടാകും. അവിടെയാണു് ഞാൻ ക്ലൈമാക്സ് (കഥാമൂർദ്ധന്യം) വച്ചിരിക്കുന്നതു്." മൂന്നാമത്തെ എഴുത്തുകാരൻ പറഞ്ഞു "ഞാൻ അവസാനത്തെ സീനിൽ വന്നുനിന്നു് ഒന്നുകുഴയുകയാണു്. തന്തയെ എന്തുചെയ്യണമെന്നു് നിശ്ചയിച്ചില്ല."

ഉടമസ്ഥൻ—"എന്തിനു് നിശ്ചയിക്കാനാണോ. കൊന്നുകളയണം. അതിലെ വേലക്കാരനെ എന്തുചെയ്തു?"

എഴുത്തുകാരൻ—"അവനെ ഞാൻ നായകന്റെ തന്തയാക്കി."

ഉടമസ്ഥൻ—"അതുമാത്രം പോരാ. അവനെ നായികയുടെ ജാരനുംകൂടിയാക്കണം. എന്നാൽ കഥയുടെ കൊഴുപ്പുകൂടും."

എഴുത്തുകാരൻ—"ഇപ്പോൾ പാററിച്ചേക്കാം. ഒരഞ്ചുമിനിററു അവിടെ കുത്തിയിരുന്നുള്ളു." നാലാമത്തെ ആൾ സംപൂർണ്ണ തൃപ്തനെന്നപോലെ പറഞ്ഞു. "എന്റേതു് പൂർത്തിയായി" എന്നു്. "എന്നാലതു് വായിച്ചുകളയൂ" എന്നു് ഉടമസ്ഥൻ ആജ്ഞാപിച്ചു. നാടകം മുഴുവൻ വായിക്കാൻ പോകുന്നെന്നും സമിതിയംഗങ്ങളെല്ലാം വന്നിരുന്നു കേൾക്കണമെന്നും ഉടമസ്ഥൻ നിർദ്ദേശിച്ചതനുസരിച്ചു രണ്ടുമുറിയിലും ആയി പതുങ്ങിക്കിടന്നിരുന്ന നടീനടന്മാർ, ഞങ്ങളുടെ മുമ്പിലേക്കു വന്നു. മൂന്നു പെണ്ണുങ്ങളും അഞ്ചു് ആണുങ്ങളും. നായകവേഷക്കാരൻ ആദ്യം പ്രവേശിച്ചപ്പോൾ ഉടമസ്ഥൻ പതുക്കെ കസാലയിൽ നിന്നും എഴുന്നേററു് എഴുത്തുകാരുടെ ബെഞ്ചുവക്കിൽ ഇരുന്നു. നായകവേഷക്കാരൻ ആ കസാലയിലും. ഞാൻ എഴുന്നേൽക്കണമോ, എന്നറിയാനായി ഉടമസ്ഥന്റെ മുഖത്തേക്കു ഒന്നുനോക്കി. "വലിയ അപകടം ഒന്നും വരികയില്ല. ഇരുന്നോളൂ." എന്ന അർത്ഥത്തിൽ അദ്ദേഹം എന്നെയും നോക്കി. അങ്ങനെ ആ സന്നിധിയിൽ ഞാനിരുന്നെന്നു് പറയാം. നടീനടന്മാരെപ്പററി പൊതുവെ പറയേണ്ടതുതന്നെയാണു്. എങ്കിലും നായകവേഷക്കാരനെയും നായികവേഷക്കാരിയെയും കുറിച്ചു അല്പം പറയാതെകണ്ടു് തരമില്ല. വിരൽ പത്തിലും രണ്ടുംമൂന്നും മോതിരങ്ങൾ വീതം രണ്ടുപേർക്കുമുണ്ടു്. രണ്ടുപേർക്കുമുണ്ടു് സ്വർണ്ണച്ചങ്ങലയോടുകൂടിയ റിസ്റ്റ് വാച്ചുകൾ. നായകന്റെ കഴുത്തിൽ രണ്ടടുക്കുള്ള ഒരു സ്വർണ്ണമണിമാല കിടന്നു തിളങ്ങുന്നു. ഈർക്കിൽവണ്ണത്തിലും ലേസായിട്ടു് മേൽമീശ, ഒരു കറുത്ത

കൊല്ല്യാൻ കണ്ണുകൾ മൂക്കിനുതാഴെ നീണ്ടു വളഞ്ഞുപുളഞ്ഞുകിടന്ന് വിശ്രമിക്കുന്നു. ഇരു കവിൾത്തടങ്ങളിലെയും രോമാവലികൾ ഒരു ഘോഷയാത്രയെന്നപോലെ കീഴ്പ്പോട്ടുവന്നിട്ട് കവിൾത്തടമധ്യത്തിൽവച്ച് ചില കവിതകളുടെ നിൽത്തൽപോലെ, പെട്ടെന്ന് അപ്രത്യക്ഷമാകുന്നു. തടിച്ച ചുണ്ടിന്റെ മധ്യത്തിൽ ആരംഭിക്കുന്ന കടുംചുവപ്പ് ഇരുവശത്തേക്കും പോകുംതോറും കട്ടികുറഞ്ഞു കുറഞ്ഞുവന്ന്, നനച്ച്നനച്ചുനിറംകെട്ട, ഒരു റോസ് പട്ടിന്റെ നിലയെ അവലംബിച്ചുപോകുന്നു. കണ്ണെഴുതിയിട്ടുണ്ട്. പൗഡർ ഇട്ടിട്ടുണ്ട്. സുഗന്ധതൈലം വാരിപ്പുരട്ടിയക്രാപ്പ്, ചീകിച്ചീകി, മിനുസമാക്കി, കണ്ണാടി കണക്കെ മിന്നിക്കുന്നു. ഒരു ജോടി കസവുനേര്യതാണ് അദ്ദേഹം ഉടുത്തിരിക്കുന്നത്. ഇട്ടിരിക്കുന്ന കല്ലുബട്ടണോടുകൂടിയ കുടത്തുന്നി നേർമയായ പട്ടുതുണിയിൽ അതിലോലമായി ചെയ്യിച്ചതാണ്. അദ്ദേഹം പെണ്ണുവെ ഒരു തളിരാണ്. കുളിരാണ്. നായികയുടെ ആഡംബരവേഷവും ധിക്കാരവും കണ്ടാൽ, നാട്ടുകോട്ടച്ചെട്ടിമാരെല്ലാം അവരുടെ ദാസദാസവിധേയത്വത്തിനായി കെഞ്ചി നടക്കയാണെന്നു തോന്നിപ്പോകും. അങ്ങനെ ആ സമിതിയെല്ലാം, അവരെല്ലാം വന്നിരുന്നു.

നായകൻ എന്നെ ഒന്നു നോക്കി. "ഇയ്യാൾ" എന്നൊന്നു മൂളിപ്പറയാനും ദയവുണ്ടായി. ഉടമസ്ഥൻ പറഞ്ഞു "ഇദ്ദേഹം ഒരു നാടകമെഴുത്തുകാരനാ. മുൻഷി പരമുപിള്ളയെന്നാണ് പേര്" നായകവേഷക്കാരൻ എന്നെ ഒന്നു നോക്കി. ഒരു പുഞ്ചിരിച്ഛായ ആ ചിറിയിൽ വരുത്തിക്കൊണ്ടു ഗൗരവമായി ചോദിച്ചു.

"തനിക്ക് നാടകമെഴുതാൻ അറിയാമോ? ഇതിനുമുമ്പ് വല്ലതും എഴുതിയിട്ടുണ്ടോ?

ഞാൻ—വല്ലതുമൊക്കെ കുത്തിക്കുറിച്ചുപോയിട്ടുണ്ട്. ഒരു നാടകമെഴുത്തുകാരൻ എന്ന പേരിനു ഞാൻ യോഗ്യനല്ല. അങ്ങയുടെ കുടുംബം എവിടെയാണ്? അച്ഛൻ ആരാണ്."

സരസനായ കോമഡിയനാണ് ഇതിനുത്തരം പറഞ്ഞതു. "തന്തയുടേയും കുടുംബത്തിന്റെയും കോളം നാടകക്കാർ പൂരിപ്പിക്കേണ്ടതില്ലെന്ന ഗവൺമെന്റ് സർക്കുലർ ഉണ്ട്. പിന്നെന്തിനാണ് അതന്വേഷിക്കുന്നതു"?

ഞാൻ—എഴുത്തുകാരനും ഇതിൽ ഉൾപ്പെടുമോ?

കോമഡിയൻ—"അവനാണ് ഒന്നാമതായി ഉൾപ്പെടുന്നതു." ഞാൻ നിശ്ശബ്ദനായിപ്പോയി. എഴുത്തുകാരൻ വായന തുടങ്ങി. രണ്ടാമത്തെ സീനിലാണ് നായകന്റെ വരവ്. അദ്ദേഹത്തിന്റെ വകയായിട്ടുള്ള ഏതാനും വാചകങ്ങൾ എഴുത്തുകാരൻ വായിച്ചപ്പോൾ "അവിടെ നിറുത്തു" എന്നു നായകൻ ആജ്ഞാപിച്ചുകളഞ്ഞു. കാരണം അറിയാതെ എഴുത്തുകാരനും ഉടമസ്ഥനും പതറിപ്പോയി. നായകവേഷം പറഞ്ഞു. "[illegible]ഞ്ഞുകൂടെ ചില പദങ്ങൾ എനിക്കിഷ്ടമല്ലെന്ന്. എന്തിന് താൻ അതിൽ ദംഷ്ട്രം എന്ന പദം കുത്തിച്ചെലുത്തിയിരിക്കുന്നു." ദംഷ്ട്രം എന്ന പദം ആ വിദ്വാൻ ഉച്ചരിച്ചതു ദിമിത്തരം എന്നായിരുന്നു. എനിക്ക് സംഗതിയുടെ രൂപം ഏതാണ്ടു കിട്ടി. നമ്മുടെ പരമസുന്ദരനായ ആനവിഡ്ഢിക്ക് നമ്മുടെ മലയാളഭാഷയിലെ ചില പദങ്ങളുമായി വലിയ പരിചയം ഇല്ലെന്ന്. എഴുത്തുകാരൻ തെററ് പൂർണ്ണമായി സമ്മതിച്ച് വായന തുടർന്നു. നായികയ്ക്കു് ഒരു രംഗത്ത് കുറച്ചു വ്യസനിച്ചു പറയേണ്ടതായി എഴുത്തുകാരൻ കൊള്ളിച്ചിരുന്നു. ആ ഭാഗം വന്നപ്പോൾ കസവുപട്ടുകളിൽ മൂടിയിരുന്ന ആ നാടകസുന്ദരി, പെൺകടുവായെപ്പോലെ വാ പിളർന്നു. കണ്ണ് തുറിച്ച് എഴുത്തുകാരനെ ഒന്നു നോക്കി. എന്നിട്ടു പറയുകയാണ്. "കേട്ടോ മരപ്പട്ടികളെയെല്ലാം വിളിച്ചുകൊണ്ടു വന്നിരിക്കയാണ്, നാടകമെഴുത്തുകാരനാണെന്നും പറഞ്ഞ്, ഇവനൊക്കെ നാടകമെഴുതാൻ അറിഞ്ഞുകൂടെങ്കിൽ ഞങ്ങളുടെകൂടെ നടന്നു കാലെങ്കിലും ഞെക്കട്ടെ. വ്യാജനാടകമെഴുത്തുകാരാ! ഞാൻ അന്നേരം നേരത്തെ പറഞ്ഞിരുന്നില്ലേ എനിക്ക് വ്യസനിക്കാൻ വയ്യാ, പ്രാണനാഥ എന്നൊക്കെ കണ്ടവനെ കേറി വിളിക്കാൻ വയ്യാ, എന്നെല്ലാം. ഇറങ്ങിപ്പോടോ." പാവം എഴുത്തുകാരൻ വിറങ്ങലിച്ച് ചൂളിപ്പോയി. ഉടമസ്ഥൻ എന്നെ നോക്കിയിട്ട് പറഞ്ഞു "കേട്ടോ സാറെ! ഇവിടത്തെ കുഴപ്പങ്ങൾ. സാറെ നാടകമെഴുതിത്തന്ന്, എല്ലാപ്പേരെയും തൃപ്തരാക്കി എന്നെ രക്ഷിക്കണം! പരമസുന്ദരിയെന്നുഭാവിച്ച് ആരും ആദരിച്ചുകൊള്ളണമെന്ന് ആ വലിയ മാംസപിണ്ഡത്തിന് വളരെ നിർബന്ധമുണ്ട്. ആ ഗർവ്വോടുകൂടി നായിക കടക്കണ്ണിൽക്കൂടി കേവലമായ പുച്ഛത്തിൽ എന്നെയും ഒന്നു നോക്കി. ഒരുവിധപ്പെട്ട പെണ്ണുങ്ങളെ ഞാൻ നോക്കിത്തന്നെ തോല്പിച്ചിട്ടുള്ളവനാണ്. പക്ഷെ അവളുടെ നോട്ടത്തിൽ എന്റെ പത്തി താണുപോയി. എങ്ങനെയാതെ ലജ്ജിതിരിക്കുക—പെണ്ണുങ്ങളോടല്ല ഭയത്തിൽ അടക്കാൻ സാധിക്കയുള്ളൂ. പെൺമനസ്സിനെ ആക്കുകഴിയും മെരുക്കിയെടുക്കാൻ, ഒരു നായിക നാടകമെഴുത്തുകാരനെ നോക്കുന്നതിനു തുല്യമായി പരമാർത്ഥത്തിൽമറ്റൊന്നില്ല. അമേരിക്കൻ പ്രസിഡണ്ട് ട്രൂമാൻ ഒരു നാട്ടുരാജ്യത്തിലെ മാസപ്പടിയെ—ചൈനാസ്രായിയുടെ പട്ടി ഒരു പോലീസ് ശിപായിയെ—മുസ്ലീം ലീഗ് നേതൃത്വം അഖണ്ഡഭാരതത്തെ—ഒരു റേഷൻ വ്യാപാരി ചുററുമുള്ളവരെ—പെരുംകുഷ്ഠരോഗി ഒരു കൊച്ചു ചൊറിപിടിച്ചവനെ—നാടകക്കാരി ചാരിത്രത്തെ, എന്നുവേണ്ട, ഇങ്ങനെ പല പുച്ഛനോട്ടങ്ങളും ഈ ഭൂമിയിലുണ്ട്. അതൊന്നും ഇതിനു തുല്യമാകയില്ല. ആ നായികവേഷക്കാരി എന്നോടു ചോദിച്ചു. "എടോ മൂപ്പീന്നേ! തനിക്കെഴുതാമോ എനിക്കു പററിയ ഒരു നാടകം." ആരിൽനിന്നായാലും മൂപ്പീന്ന് വിളി ഞാൻ സഹിക്കുന്നവനല്ല. ഒരു നാടകക്കാരിയുടെ കണ്ണിൽ ഒരു പുരുഷൻ മൂപ്പീന്നായിട്ടു തീർന്നാലെങ്കിൽ അങ്ങ് വല്ലാത്ത-ഒരു കാലത്തും നിവരാത്ത മൂപ്പീന്നുതന്നെ ആയിരിക്കണം. ഞാൻ വീർപ്പുമുട്ടിക്കൊണ്ടു പറഞ്ഞു "ശ്രമിക്കാമേ" എന്ന്. അനന്തരം ഉടമസ്ഥനും മററുള്ളവരും ഒരു നാടകമെഴുതാൻ എന്നോട് ആവശ്യപ്പെട്ടു. സമിതി അംഗങ്ങൾ ഓരോരുത്തരും അവരവർ ആഗ്രഹിക്കുന്ന കഷ്ണങ്ങൾക്ക് ഒരു ലിസ്റ്റ് തരാൻ ഞാൻ ആവശ്യപ്പെട്ടു. വയ്യുന്നേരം ആറു മണിക്ക് അൻപതു പേജിനുമേൽ വരുന്ന ലിസ്റ്റ് ഉടമസ്ഥൻ എന്നെ ഏൽപ്പിച്ചു. ആ ലിസ്റ്റിലെ എല്ല വിവരങ്ങളും ഇനിയെ അവസരത്തിൽ പറഞ്ഞുകൊള്ളാം. എങ്കിലും തൽക്കാലം ഇത്രയും എല്ലാപ്പേരും—വിശേഷിച്ചു നാടകമെഴുത്തുകാർ—അറിഞ്ഞിരിക്കേണ്ടതാണ്. മലയാളഭാഷയിൽ ഇന്നുപയോഗത്തിൽ ഇരിക്കുന്ന—നാടോടികളായ മൂവായിരത്തിഇരുപത്തേഴു പദങ്ങൾ ആ സമിതി

# പേക്കിനാവു്

## =ചെറുകഥ=

(ശ്രീമതി ലളിതാംബിക അന്തർജ്ജനം)

ഗോപിക്കുട്ടന്ന് കലശലായ ദേഷ്യവും പരിഭവവും തോന്നി. അവൻ പാത്രം എറിഞ്ഞുടച്ചതു് ശരി തന്നെ. അതിന്നു് ഇത്രയൊക്കെ പറയാനുണ്ടോ? അവൻ എത്രതവണ പറഞ്ഞിട്ടുണ്ട് കുട്ടന്ന് മുളകധികമായ കറിതന്നും അവിയൽ ഇഷ്ടമല്ലെന്നും. എന്നിട്ടു് ഒരു പൂർവ്വം ആ വൃത്തികെട്ട അവിയൽ വെച്ചുവിളമ്പിയതും പോരാ അതിന്നു് എരിവേറിയുമിരിക്കുന്നു. നല്ല വിശപ്പുള്ളപ്പോൾ തിന്നാൻകൊള്ളാത്ത സാധനങ്ങൾ കണ്ടാൽ ആർക്കായാലും കലിവരും. അവന്നു് ഭയങ്കരമായ ദേഷ്യംവന്നിരുന്നു. അടുക്കളക്കാരിയെ കടിക്കുകയോ മാന്തുകയോ ചെയ്യൽ അമ്മ തല്ലും. അച്ഛൻ ശകാരിക്കും. പിന്നെ ആകെക്കൂടി മുമ്പിലിരുന്ന പാത്രം—അതവന്റെ സ്വന്തം ഉണ്ണാൻപാത്രമല്ല—അവൻ വലിച്ചെറിഞ്ഞതു്. അതും കുറ്റമായിപ്പോയി. എന്തെല്ലാം വിളിച്ചു അവരവനെ. "മുടിക്കാൻ പിറന്ന കഴവേറി—വികൃതിച്ചെറുക്കൻ—വീരഭദ്രൻ"........അതോ കുറച്ചു പതുക്കെയാണെങ്കിൽ വേണ്ടില്ല ആളെല്ലാവരും കേൾക്കെ........അടുക്കളക്കാരി നാണി—വണ്ടിക്കാരൻ വേലു—ഇമസ്സൻ പരമുപിള്ള—ആ തെണ്ടി കിഴവി തുപ്പുകാരിയുംകൂടി ഇതെല്ലാം കേട്ടു ചിരിച്ചു. ഇനി നാളെ അവർ കണ്ടവരോടൊക്കെ പറകയായി. "ഗോപിക്കുഞ്ഞു് ചോറ വലിച്ചെറിഞ്ഞിട്ടു് അമ്മ അതിന്നെ തല്ലി. തെണ്ടിച്ചെറുക്കനെന്നു വിളിച്ചു" അങ്ങനെ കുട്ടുകാരെല്ലാം ഇതറിയും. സ്ക്കൂളിലുമെത്തും "എന്താ ഗോപിക്കുട്ടാ! അമ്മച്ചി ഇന്നലെ പെരുമാറിയില്ലേ? ഏതു പുത്തൻപോരാ അതു്." ഏതു കുറച്ചിലാണ്, ഈ ചോദ്യങ്ങൾക്കു മറുപടി പറയാൻ. ഇല്ല അവരിനി വിളിച്ചാലും താൻ ഉണ്ണുകയില്ല. ഇന്നുമില്ല. നാളെയുമില്ല. അങ്ങനെ പട്ടിണി കിടന്നു കിടന്നു് അവരുടെ ഗോപിക്കുട്ടൻ ചാവട്ടെ. അവർക്കിനി മകൻ വേണ്ട "മുടിക്കാൻ പിറന്ന കഴവേറി—വികൃതിച്ചെറുക്കൻ—വീരഭദ്രൻ" ചത്താൽ ആർക്കും ചേതമൊന്നുമില്ലല്ലോ.

അവന്റെ കണ്ണിൽ നീർ തുളുമ്പിനിന്നു. അവന്നു കഠിനമായ വിശപ്പുണ്ടായിരുന്നു. ഉച്ചയ്ക്കു കാപ്പി കുടിച്ചശേഷം അവനൊന്നും കഴിച്ചിട്ടില്ല. പകലൊ മുഴുവൻ പന്തുകളിച്ചു രാമുവിനെയും രവിയെയുമൊക്കെ എങ്ങനെ തോല്പിച്ചുകളഞ്ഞു അവൻ. ഏങ്ങി ഏങ്ങി വലിഞ്ഞുവരുന്ന രാമുവിനോടു് അവൻ വീരവാദം ചെയ്തു. "ഈ ഗോപിക്കുഞ്ഞു് ചോറു തിന്നാടാ വളരുന്നതു്. ഇവനോടു കളിക്കണ്ട."

അടുക്കള വാതിലിലേക്കു് അവൻ എത്തിവലിഞ്ഞൊന്നു നോക്കി. രാധയും രവിയും ചേച്ചിയുമെല്ലാം ഉണ്ണുന്നു........ആ തീയലിന്നു നല്ല സ്വാദുണ്ടു്. അവൻ പാത്രമെറിഞ്ഞുടച്ചില്ലായിരുന്നെങ്കിൽ........! "അമ്മേ ഗോപിയെക്കൂടി വിളിക്കട്ടെ അമ്മേ! അവൻ വിശന്നു കിടക്കയായിരിക്കും." ചേച്ചി അമ്മയോടു ചോദിക്കയാണു്. (ഇവരുടെയൊക്കെ സൌജന്യം, വേണമെന്നു തോന്നുന്നു അവനുണ്ണാൻ) "വേണ്ട ആ വികൃതിച്ചെറുക്കൻ ഇതയിടെ കുറെ ഏറിപ്പോകുന്നു. വേണമെങ്കിൽ തന്നെ വന്നു തിന്നട്ടെ."

തനിയെ ചെന്നു തിന്നണമെന്നു്. ഒരു പിടി ചോറിരക്കണമെന്നു്—തന്റെ പട്ടിക്കപോലും വേണ്ട അവരുടെ ചോറു്. തന്നാലും വേണ്ട. തനിക്കു് ഇവരുടെ ഒച്ചപോലും കേൾക്കണ്ട.

അവൻ ആ കതകിനിടയിൽനിന്നു് ഇരുളിലൂടെ തപ്പിത്തടഞ്ഞു നടന്നു. ഊണ്മുറി കഴിഞ്ഞു. ഇരുപ്പുമുറി കഴിഞ്ഞു. അവന്റെ പഠിപ്പുമുറിയും കടന്നു. അങ്ങേ അറ്റത്തുള്ള ആ ഒഴിഞ്ഞ അകം അവന്റെ അച്ഛന്റെ "ആഫീസുറൂ"മാണു്. അവിടെ രാത്രി ആരും

---

ക്കു് ആവശ്യമില്ല. ഭാഷയിലെ മുപ്പത്തിരണ്ടു് അക്ഷരങ്ങൾ അവര പ്രത്യേകം എണ്ണികുറിച്ചിരുന്നു. അവയിൽ ഏതെങ്കിലും അക്ഷരം ഉപയോഗിച്ചുണ്ടാകുന്നതായ ഒരു പദങ്ങളും പ്രയോഗിക്കാൻ ആ സമിതി സന്നദ്ധമോ ശക്തമോ അല്ല. ഇങ്ങനെ വാചകവും പദവും ആയ കാര്യങ്ങൾ മരണാവധി വരെ കിടക്കുന്നു.

അടുത്ത പ്രഭാതത്തിൽ ഈ കരാറെല്ലാം സമ്മതിച്ചുകൊണ്ടു ഞാൻ വീട്ടിലേക്കു തിരിച്ചു. വഴിക്കുവെച്ചു കമ്പനിപ്പയ്യനായ മത്തുവിനെ ഒരു കുപ്പിയുമായി കണ്ടു. അവൻ എന്നോടു ചോദിച്ചു. "സാർ പോകയാണോ. നാടകമെഴുതുന്നില്ലേ?"

ഞാൻ—"നീ ഇത്രനാളിലെ എവിടെ പോയിരുന്നു. എന്തോന്നാണു് കുപ്പിയിൽ.

അവൻ—കൊള്ളാം. നല്ലമിടുക്കനാ. സാറിനല്ലിയോ ഈ സാധനം കൊണ്ടുവരുന്നതു്.

ഞാൻ—ഇത്രനാളിലെ ഞാൻ ഇതു കുടിക്കണമെന്നു നിന്നോടു് ആരു പറഞ്ഞു.

അവൻ വല്ലതും പറയണോ? ആർക്കാ അറിഞ്ഞുകൂടാത്തതു്? ഞാനെന്തിനാണു് ആ ചെറുക്കനോടു പറയുന്നതു്? എല്ലാം കമ്പനിയിലും ഉണ്ടു് ഒരു പട്ടപ്പയ്യൻ. ആ കൂട്ടത്തിൽ മത്തുവും. അത്രതന്നെ. അവൻ വീണ്ടും ചോദിച്ചു—"സാറു പോയ ശേഷം നാടകമെഴുതണ്ടായോ?

ഞാൻ—മാത്തു? ഞാനല്ല—എന്റെ സന്തതിപരമ്പരകളിലും അവരു് തന്ന ലിസ്റ്റനുസരിച്ചു നാടകമെഴുതാൻ സാദ്ധ്യമല്ല. അവർക്കു നാടകമെഴുതണമെങ്കിൽ അവന്മാരുടെയും അവളുമാരുടെയും തന്തമാരേപ്പോലെ പരായണം എഴുതാൻ കേട്ടോടാ കുഞ്ഞേ!

§——§

വരുകയില്ല. പയ്യെ പയ്യെ വാതൽ തുറന്ന് അവൻ അകത്തു കയറി. ഒരു മൂലയിൽ സക്കർ ഗന്ധറകളും പഴ്ക്കലാസുകളും കുന്നുകൂടിക്കിടക്കുന്നു. അതിനപ്പുറം ഒരു വലിയ അലമാരി. അച്ഛന്റെ കറുത്ത നീളൻ കോട്ട് ഒരു ഭൂതത്തെപ്പോലെ ചുമരിൽ യഥാസ്ഥാനം തൂങ്ങുന്നുണ്ടാവും. കസേര, മേശ, ബെഞ്ചുകൾ എല്ലാം എവിടെവിടെ കിടപ്പുണ്ടെന്ന് അവനു നിശ്ചയമുണ്ട്. തലയോ കാലോ തട്ടി മുറിയാതെ, തടഞ്ഞുവീഴാതെ തപ്പിത്തപ്പി വഴിയൊരുക്കിക്കൊണ്ട് അവൻ ഒരു മൂലയിൽ ചെന്നിരുന്നു. പകൽസമയംപോലും അതിനകത്ത് കേറാനവനു പേടിയാണ്. ആ കറുത്ത ഉടുപ്പും കലമാൻകൊമ്പുകളും അവിടെ വന്നുപോവാറുള്ള ആളുകളും എല്ലാം ഒന്നുപോലെ വെറുക്കത്തക്ക മട്ടിലാണവനു തോന്നുക. എന്നാൽ ഇപ്പോൾ ഈ വലിയ ഇരുളിൽ ചെറിയ ഇരുളുകളെല്ലാം ലയിച്ചു. അമ്മയുടെ ആക്ഷേപം നിറഞ്ഞ വാക്കുകളെക്കാൾ—വേലക്കാരുടെ നോക്കുകളെക്കാൾ—കൂട്ടുകാരുടെ കളിയാക്കലിനേക്കാൾ ഈ പിശാചു പിടിച്ച മുറിയിൽ തനിച്ചുകിടന്ന് മരിക്കുന്നതുപോലും സഹിക്കാം.

ഒരരനാഴിക തികച്ച് അടങ്ങി ഒതുങ്ങി ഇരിക്കുക ഗോപിക്കുട്ടനു വിഷമമാണ്. ഒന്നില്ലെങ്കിൽ ചേച്ചിയോട് അല്ലെങ്കിൽ അനിയനോട് വെപ്പുകാരി നാണിയോട് വണ്ടിക്കാരൻ വേലുവിനോട്........ഇങ്ങനെ സദാ കലപില കൂട്ടി നടക്കണം. ഈ ഏകാന്തമായ മുറിയിൽ മൂകനായിരുന്നപ്പോൾ അവനു വല്ലായ്മ തോന്നി. പിടിച്ചുകെട്ടിയപോലെ ഒരേ ഇരിപ്പ്. (മുമ്പൊരിക്കൽ എന്തോ കുസൃതി കാണിച്ചതിന് അവന്റെ അച്ഛൻ അവനെ ഇതേസ്ഥാനത്തിരുത്തി ഇതുപോലെ ശിക്ഷിച്ചിട്ടുണ്ട്.)

മെല്ലെ മെല്ലെ എണീററു തിരിച്ചുപോയാലോ. അച്ഛന്റെ മെത്തയിൽ ചെന്നു പുതപ്പെടുത്തു മൂടി കമഴ്ന്നു കിടക്കണം. അവൻ എന്നും അവിടെയാണു കിടക്കുക പതിവ്. ഹ........എത്ര സുഖമുള്ള മെത്തയും വിരിപ്പുമാണതിൽ,........!

എന്നാലും....വേണ്ടാ....അവരൊക്കെ എന്തെല്ലാം നുണ പറഞ്ഞു കേൾപ്പിച്ചിരിക്കും അച്ഛനെ....ചോറു വലിച്ചെറിഞ്ഞ വികൃതി....പാത്രമുടച്ച തെമ്മാടി....വേണ്ട....വേണ്ട. ആരുടേയും സഹായമില്ലാതെ കഴിക്കാമോ എന്നു നോക്കട്ടെ...എത്ര തെണ്ടിപ്പിള്ളേർ തെരുവിൽ കിടന്നു കഴിയുന്നു....എത്ര കൂലിപ്പിള്ളേർ ചുമടു ചുമന്നു ജീവിക്കുന്നു....അവനും ഒരാണാണ്....ആരുടെയും മുഖത്തു നോക്കാതെ നേരം വെളുത്താൽ അവൻ എവിടെയെങ്കിലും ഇറങ്ങിപ്പൊയ്ക്കളയും.

ഗോപിക്കുട്ടനു കലശലായ തലവേദന തോന്നി.... വയററിൽ കിടന്ന് എന്തൊരു സംഭ്രമം. അവനു് ഇരിക്കാൻവയ്യ....ആ അലമാരിക്കും ചുമരിനുമിടയ്ക്കുള്ള ചെറുവിടവിൽ നുഴഞ്ഞുകേറി ഒരു മുഷിഞ്ഞ ക്യാൻവാസെടുത്തു തലവഴിയേ മൂടിച്ചുരുണ്ടുകൂടി അവൻ കിടന്നു....ഒളിച്ചുകളിക്കുവാൻ പററിയ സ്ഥലം....പക്ഷേ എന്തു വൃത്തികേട്. പൊടി. വീർപ്പുവിടുവാനിടമില്ല.... ആരോ അവനെ വിളിച്ചില്ലേ....പുറത്തു ചില കാലൊച്ചകൾ കേൾക്കുന്നു.....വാതൽ തുറക്കയാണോ....അല്ല ഇല്ല....ഇതൊക്കെ വെറും തോന്നലുകളാണ്. ആർക്കും അവനോട് ഇഷ്ടമില്ല. ആർക്കും അവനെ വേണ്ട....ആരും അവനെ അന്വേഷിക്കയുമില്ല.

ഗോപിക്കുട്ടന്റെ കൊച്ചുതലയ്ക്കകം പുകഞ്ഞു. അവൻ ഉറങ്ങുകയല്ല. എന്നാൽ ഉണർന്നുമല്ല. ആ നിലയിൽ അവൻ ഒരു സ്വപ്നം കണ്ടു. ആകപ്പാടെ കൂടിക്കുഴഞ്ഞ് അവനിഷ്ടമല്ലാത്ത അവിയൽപോലെ ഒരു സ്വപ്നം.

വണ്ടിക്കാരൻ വേലുവിനെപ്പോലെ വയറുപിഴപ്പിനുവേണ്ടി വീട്ടുവിട്ടിറങ്ങിയ ഒരു പയ്യനാണവൻ. വലിയവരെ ആശ്രയിച്ചു കഴിയുന്നു. ആ പിഞ്ചുകൈകൾകൊണ്ട് ജോലി ചെയ്തു രണ്ടും, മൂന്നും അഞ്ചു ജീവൻ പുലർത്തണം. ക്ഷയംപിടിച്ചു കൊക്കിക്കുരയ്ക്കുന്ന അമ്മയും മുഴുക്കുടിയനായ അച്ഛനുംകൂടി രണ്ട്. അവനെ "പാപ്പാ" എന്നു വിളിക്കുന്ന കുഞ്ഞിപ്പെങ്ങൾ. വെളുത്താലിരുട്ടുംവരെ കഞ്ഞിക്കു കരയുന്ന രണ്ടു ചെറുക്കന്മാർ. പട്ടണത്തിലുള്ള ഒരു വലിയ വീടിന്റെ മൂലയിൽ കിടന്നു പാവം വേലു ഇതൊക്കെ സ്വപ്നം കാണും. ഇക്കാലത്തിനിടയ്ക്ക് എത്ര ചാട്ടയിലെ ചോറു തിന്നിട്ടുണ്ടവൻ. എത്ര കൈയുടെ ചൂടറിഞ്ഞു. ഇപ്പോൾ ഒരന്തസ്സുള്ള വക്കീലിന്റെ വണ്ടിക്കാരനും തോട്ടക്കാരനും ആഫീസ് പ്യൂണും ഒക്കെയായി കഴിയുകയാണ്. വെളുപ്പിനെണീററു ചെടികളെല്ലാം നനയ്ക്കണം. പിന്നെ തൊഴുത്തു നന്നാക്കി കാളകൾക്കു പുല്ലും വെള്ളവും കൊടുക്കണം. നാഴികയ്ക്കു നാലുവട്ടം പീടികയിലോടണം. വണ്ടികെട്ടാൻ താമസിച്ചതിന് യജമാനന്റെയും, വിറകു കീറിക്കൊടുക്കാത്തതിനു കൊച്ചമ്മയുടെയും ശകാരം കേൾക്കണം. വൈകിട്ടു തിരിച്ചുവന്നാലേ—രാധക്കുഞ്ഞിന്റെ വാശിക്കു തുള്ളിയില്ലെങ്കിൽ കൊച്ചമ്മ ദേഷ്യപ്പെടും. ഗോപിക്കുട്ട

ന്റെ നുള്ളും തല്ലുമെല്ലാമേൽക്കണം. എജമാനന്റെ മുണ്ടു നനയ്ക്കണം. വെപ്പുകാരിയുടെ വീട്ടുപണി ചെയ്തില്ലെങ്കിൽ അതും പിറുപിറുപ്പ്.....ആ വീട്ടിൽ എന്തെങ്കിലും കളവു പോയാൽ അവനാണു പേടി—അവനെയാണു സംശയം. എജമാനനും കൊച്ചമ്മയുമായി വഴക്കു കൂടിയാലും ഗോപിക്കുട്ടനും ചേച്ചിയുമായി പിണങ്ങിയാലും സാധു വേലുവാണു ശിക്ഷ ഏൽക്കുന്നതു്. അവനു് ഒരു സുഖക്കേടു വന്നാൽ ആരുണ്ടു നോക്കുവാൻ....അവന്റെ തളർച്ച ആരറിയും. അന്നൊരിക്കൽ കടുത്ത തലവേദനകൊണ്ടു വണ്ടിപ്പടിയിൽ കിടന്നു് ഉറങ്ങിപ്പോയതിനു ചട്ടവാറുകൊണ്ടല്ലേ എജമാനൻ തല്ലിയതു്....ഗോപിക്കുട്ടന്റെ പുറത്തു് ചുളുചുളെ നീററലുണ്ടായി. മേലാസകലം ഒന്നു പുളഞ്ഞു. അതോടെ ആ സ്വപ്നത്തിന്റെ ചരടു് അററുപോയി.

അടുത്തതു് അവനു തോന്നി താൻ രാമുവിനെപ്പോലെ ഒരു ചുമട്ടുകാരൻ ചെറുക്കനാണു്. റെയിൽവേസ്റ്റേഷനിലും ബസ്സ്സ്റ്റാന്റിലും അങ്ങനെ തിരക്കിനിന്നു "കൂലിവേണോ കൂലി" എന്നു വിളിച്ചുകൊണ്ടിരിക്കുന്നു. ആയിരം തുന്നലുള്ള കാക്കി നിക്കറാണരയിൽ. ആരോ വലിച്ചെറിഞ്ഞ ബീഡിത്തുണ്ടു് ചെവിയിലും. എരിവെയിൽ, പെരുമഴ. രണ്ടും സാരമില്ല. നട്ടുച്ചയും പാതിരാവുമില്ല. വണ്ടി വരുന്നതെപ്പോഴായാലും അവനുണ്ടു ഹാജർ....ഈ കോട്ടും ഷർട്ടുമിട്ടു നടക്കുന്ന വമ്പന്മാരുടെ തെണ്ടിത്തരം കാണണം....എള്ളു് മലപോലെയുള്ള ചുമടിനും എത്രദൂരം ചുമക്കാനും....അരയണാ തരാം. അരയണ അല്ലെങ്കിൽ നടക്കു വേറെ ആളുണ്ടു്.

ഒക്കെ സഹിക്കാം. കൂട്ടപ്പിള്ളേരുടെ കുത്തുമ്പും മത്സരവുമാണു വിഷമം. ഒരു പെട്ടിയോ കെട്ടോ നരത്തിനു കണ്ടാൽ മതി. ഒക്കെക്കൂടിത്തിരക്കിച്ചാടി ഉന്തലിയാണു്.

"ഞാനാണോ മാനേ മുമ്പേ എടുത്തതു്" "ഞാനാ സാറേ ആദ്യം പറഞ്ഞതു്. പറയുന്ന കൂലി മതിയങ്ങുന്നേ!....

അകലെ ആ ചെററക്കുടിലിൽ ഇന്നലെ കഞ്ഞിവെച്ചിട്ടില്ല. പൊരിയുന്ന വയറുകളുടെ പ്രതീക്ഷകൾ—കീറിയ അഭിമാനത്തിന്റെ ഇരുണ്ട പരിസരങ്ങളുടെ—തകർന്ന ജീവിതങ്ങളുടെ—സ്മരണ—പ്രേരണ—ശക്തി.

കുബേരത്വത്തിന്റെ കനത്ത ഇരുമ്പുപെട്ടികൾക്കു കീഴിൽ ദാരിദ്ര്യത്തിന്റെ തളർന്നതല ഏതു കുറഞ്ഞ ഇക്കല്ലും കനിയപ്പെടും. ഭോഗസമൃദ്ധിയുടെ തടിച്ച തുകൽസഞ്ചികൾ. കിടക്കക്കെട്ടു്, പലഹാരപ്പാത്രം, ആകെക്കൂടെ ഒരു വണ്ടിയിലെ ഭാരം.

അന്നൊരുനാൾ ഗോപിക്കുട്ടനും കുടുംബവുംകൂടി സുഖവാസസ്ഥലത്തുനിന്നു മടങ്ങുമ്പോൾ ഇങ്ങനെയാണുണ്ടായതു്. സ്റ്റേഷനിൽവച്ചു് തങ്ങളുടെ സാമാനങ്ങൾക്കു പിടിവലി കൂട്ടിയ ആ ചെറുക്കൻ—അവനെ കണ്ടപ്പോഴേ താൻ പറഞ്ഞു—"ഈ ദാരിദ്ര്യവാസി നമ്മുടെ പെട്ടീം കെട്ടുമൊക്കെ വഴിയിൽകൊണ്ടിട്ടേയ്ക്കുമേ! എന്നു്". അവന്റെ അപ്പോഴത്തെ മുഖഭാവംകാണണം. കൈലാസം പൊക്കിയ രാവണനെപ്പോലെ—

"ഒരു ചാക്കരി ഒററമുച്ചിനു ചുമന്നു് അഞ്ചുനാഴിക പോയതാണേമാനേ! മത്തു"

എന്നിട്ടെന്തുസംഭവിച്ചു. ഓർക്കുമ്പോൾ ചിരിയും ദേഷ്യവും ഒപ്പംവരുന്നു. അങ്ങിങ്ങു വട്ടക്കെട്ടി പൊററ പിടിച്ച തലയിൽ ഒരു കീറത്തുണി ചുരുട്ടിവച്ചു് പെട്ടിയും കെട്ടുമങ്ങേററി. തുകൽസഞ്ചി തൂക്കിപ്പിടിച്ചങ്ങനെ—കഴുത്തിലെ ഞരമ്പുകൾ ഒന്നൊന്നായി എഴുന്നു് നെഞ്ചിൻകൂടു് ഞെരിഞ്ഞമർന്നു്—വേച്ചുവേച്ചുള്ള ആ നടപ്പു്.

ഗോപിക്കുട്ടനും ചേച്ചിയുംകൂടി പെട്ടിക്കകത്തുള്ള തങ്ങളുടെ വിലയേറിയ പുതിയ സ്ഫടികപ്പാത്രങ്ങളെപ്പററി സംസാരിക്കയായിരുന്നു. പ്രഫസറുടെ മകൾ രാധയുടെ മേശപ്പുറത്തു കണ്ടിട്ടുള്ളപോലെ ഭംഗിയേറിയ പുഷ്പപാത്രങ്ങൾ, ഗോപിക്കുട്ടന്റെ കൂട്ടുകാരൻ കൊച്ചുതമ്പി കാപ്പികുടിക്കുന്നതരം ഗ്ലാസുകൾ, മനോഹരമായ കണ്ണാടിപ്പടങ്ങൾ, അതെല്ലാം നിരന്നൊരുങ്ങിയാൽ നാളെ അവർക്കു വീട്ടിലേക്കു ക്ഷണിക്കാനുള്ള കൂട്ടുകാരെപ്പററി തർക്കം തീർന്നില്ല.

അപ്പഴാണു് ആ ശബ്ദം. "പടധുടിനോ" എന്നു പുറകിൽ. തകർന്നു അവരുടെ പ്രിയതരങ്ങളായ ആശകൾ, ഭാവനാസ്വപ്നങ്ങൾ, അവയുംകൊണ്ട ബലമേറിയ ഉരുക്കുപെട്ടികൂടി ചളുങ്ങിപ്പോയി.

സംഹാരരുദ്രനെപ്പോലെ ക്ഷുഭിതനായ അച്ഛന്റെ മുമ്പിൽ നെററിയും മുട്ടും പൊട്ടി നിണമണിഞ്ഞു് വിറച്ചുനിന്ന ആ കൂലിച്ചെറുക്കന്റെ ചിത്രം ഗോപിക്കുട്ടന്റെ കൺമുന്നിൽ വന്നു. അന്നു് അവനു കൊടുത്ത കൂലി—അതു കുറഞ്ഞുപോയെന്നു് ഗോപിക്കുട്ടനും ചേച്ചിക്കും പരാതിയുണ്ടായിരുന്നു ഇനിയൊരിക്കലും ആരെയും ഇങ്ങനെ പററിക്കാൻ മേലാത്തവിധം കാൽമുട്ടുകളിൽ മുദ്രപതിക്കണേ ...........

പക്ഷെ അന്നു് ആ പയ്യന്റെ സ്ഥാനത്തു ഗോപിക്കുട്ടനായിരുന്നെങ്കിലോ......? ആയിത്തീർന്നു എന്നവനു തോന്നി. സംഭ്രമാത്മകമായ ഒരു പ്രകമ്പനം. വയറിന്റെ പൊരിച്ചിലല്ല, കരളിന്റെ കിടുകിടുപ്പല്ല, ധനമദാന്ധതയുടെ ചൂരൽച്ചുഴററു് ഒരനാഥബാലൻ പിടയുമ്പോൾ—അതേപ്രായത്തിൽ—അതേതരത്തിൽ. സാഹചര്യങ്ങളുടെ ഏതോ ചില തടിമിടുക്കമാത്രമുള്ളമററൊരു കുട്ടി പകയും പരിഹാസവുംനിറഞ്ഞു് ഉറക്കെ പൊട്ടിച്ചിരിക്കുക...........ആ കൈക്കു ബലമുണ്ടായിരുന്നെങ്കിൽ!........അതിലൊരു പിച്ചക്കത്തിയുമുണ്ടായിരുന്നെങ്കിൽ........സംഭവങ്ങളുടെ വലക്കണ്ണികൾ മാറിമാറിവരുന്നു. അതൊരു പ്രക്ഷുബ്ധമായ മയക്കത്തിന്റെ കയത്തിൽച്ചെന്നു ലയിച്ചു ........

അവ്യക്തതയുടെ അഗാധതലങ്ങളിലൂടെ മുങ്ങിയിട്ടു് വീണ്ടുമൊരു കടവിലെത്തുന്നു. പുതിയ കാഴ്ച; പുതിയ പരിസരം—അതു്—അതു—സൂക്ഷിച്ചുനോക്കിയപ്പോൾ ആ രംഗവും ഗോപിക്കുട്ടനു പരിചയമുള്ളതാണു്. അവൻ പള്ളിക്കൂടത്തിൽ പോവുന്നവഴിക്കു് ഒരു നാലുംകൂടിയ കവലയുണ്ടു്. നടുക്കു വിളക്കുമരം. ചൂണ്ടുവിരൽ ചലിപ്പിച്ചു് നിരന്തരം ഇടത്തുവലത്തു തിരിയുന്ന ഒരു കാക്കിയുടുപ്പിച്ച കാററാടിയന്ത്രമാണതിന്റെ തൂൺ. പരിഷ്കൃതരീതിയിലുള്ള രണ്ടു ഹോട്ടലുകൾ. ചായക്കട ചാരായക്കട ഒക്കെയുണ്ടവിടെ. പക്ഷെ ഗോപിക്കുട്ടന്റെ കണ്ണുകൾ ഇതിലൊന്നുമല്ല ഇപ്പോൾ ചെന്നു കൂടിയതു്. ആ ഹോട്ടൽമുററത്തെ വീപ്പയ്ക്കു ചുററും കണ്ടു പറയുന്ന കുറെ തെണ്ടിക്കുട്ടികൾ നുഴഞ്ഞുകൂടുന്നു. കാലില്ലാത്തവർ—കയ്യില്ലാത്തവർ—നാറുന്ന പുണ്ണുപിടിച്ച മഹാരോഗികൾ—ഇങ്ങനെ "വിഭവസമൃദ്ധമായ ഭക്ഷണം" എന്നെഴുതിയ ആ ബോർഡിന്റെ നിഴലിൽ വിശപ്പിന്റെ പേക്കോലങ്ങൾ സമ്മേളിക്കുന്നു. വണ്ടിക്കാ

ൻ വേലുവും ചുമട്ടുകാരൻ പയ്യനും അങ്ങാടിയിലെ ബീഡിച്ചെറുക്കനും ഒക്കെ പകൽ ഇവിടെവച്ചു് ഒത്തുകൂടും. എന്തൊരസഹ്യവും ബീഭത്സവുമായ ദൃശ്യമാണ്. റോഡിന്റെ ആ ഭാഗത്തെത്തുമ്പോൾ മൂക്കു പൊത്തി വീർപ്പടക്കി ഗോപിക്കുട്ടൻ ഒരൊററ ഓട്ടമങ്ങു വച്ചുകൊടുക്കും. സ്കൂൾ ഗേററിലേ പിന്നെ തിരിഞ്ഞുനിൽക്കുകയുള്ളു. അവിടെയും ഒഴിവുണ്ട ഉപദ്രവം ഓടിക്കൂടുകയായി. "നാലുകാശു്, ഒരു പഴന്തുണി, മുറിബീഡി" എന്നു് ഉപദ്രവം

അതിരാവിലെ കപ്പിയും പലഹാരവും പിന്നെ കുഞ്ഞിയും കഴിച്ചു് സ്കൂളിലേക്കു പോകുമ്പോൾ ഇവരിൽ ചിലരെ എറിയാനായി കുറെ കല്ലുംകൂടി അവൻ കരുതാറുണ്ടു്. എങ്ങനെ എറിയാതിരിക്കും. ചിലപ്പോൾ അവൻ ഉച്ചയൂണുകഴിഞ്ഞു് കൂട്ടുകാരുമായി സല്ലപിച്ചു് അതിരസമായി മുളായിയും കപ്പലണ്ടിയും തിന്നുവരുകയായിരിക്കും. ഈ തെണ്ടിപ്പിള്ളകൾക്കു് അതു നോക്കി നോക്കി കൊതിയൂറിയിട്ടെന്തുകാര്യം. ഗോപിക്കുട്ടന്റെ കൂട്ടുകാരൻ ഒരിക്കൽ നല്ലകണക്കിനു പററിച്ചു. ചുവന്നുരുണ്ടു് നല്ല ഭംഗിയും മുഴുപ്പുമുള്ള കപ്പപ്പഴം—അതെ അതുകണ്ടാൽ പഴമാണെന്നേ തോന്നുള്ളു. അത്ര ഭംഗിയായി ഉണ്ടാക്കാൻ ഗോപിക്കുട്ടനെക്കൊണ്ടു സാധിക്കില്ലെന്നു തീർച്ച....എന്നിട്ടോ....എന്നിട്ടു്—ഗോപിക്കുട്ടനു ചിരിപൊട്ടും ഇപ്പോഴുമതോർത്താൽ....എന്നിട്ടു്....ദയാലുവായ ഒരു ദാനശീലന്റെ മട്ടിൽ—ധാർമ്മികനായ ത്യാഗ ചക്രവർത്തിയുടെ ഭാവത്തിൽ....തന്റെ പുറകെ എന്നും ഓടാറുള്ള ആ തെണ്ടിച്ചെറുക്കന്റെ നേരെ അതങ്ങെറിഞ്ഞുകൊടുത്തു. എന്തൊരത്യാർത്തിയായിരുന്നു ആ ജന്തുവിനതോടിച്ചെന്നെടുക്കുവാൻ. എടുത്തതൊരു വെറും തൊലി. ചീഞ്ഞളിഞ്ഞ പഴത്തൊലി. കൂട്ടുകാരെല്ലാം ആർത്തുചിരിച്ചു. ഗോപിക്കുട്ടൻ ചിരിച്ചു ചിരിച്ചു മണ്ണുകപ്പിപ്പോയി. നിരാശയും ജാള്യതയും സഹിക്കവയ്യാതെ ആ ചെറുക്കൻ കയ്യിൽവന്ന പഴത്തൊലി വായിലിട്ടു ചവച്ചു ചവച്ചിറക്കിക്കളഞ്ഞു

ഗോപിക്കുട്ടനു് ഒരു പരാതിയേയുള്ളു. ഈ നാറിയ ശവങ്ങൾ എന്തിനാണിങ്ങനെ അവന്റെ മുമ്പിൽ വന്നിരിക്കുന്നതു്. ഇവററയെ വല്ലടത്തും പോയി തുലയരുതോ. മനുഷ്യരെത്താത്ത വല്ല നരകക്കുഴിയിലും. ഗോപിക്കുട്ടനു് അധികാരമുണ്ടായിരുന്നെങ്കിൽ അവൻ ഈ വൃത്തികേടുകൾ റോഡിൽനിന്നടിച്ചു മാററിച്ചു് ചുട്ടുകളയുമായിരുന്നു. ഇത്ര അറപ്പും വെറുപ്പും നിറഞ്ഞ ഒരു പരിസരത്തിലേയ്ക്കു് ആരാണിപ്പോൾ അവനെ വലിച്ചിഴച്ചതു്? പ്രതിഷേധിക്കുവാൻ—പൊട്ടിപ്പൊരിക്കളയുവാൻകൂടി കഴിവില്ലാത്തവിധം അവൻ ആകെ മരവിച്ചിരുന്നു. ...

പ്രകാശത്തിന്റെയും ഇരുളിന്റെയും കൂടിക്കലർന്ന ചിത്രങ്ങൾ. ഒരുവശത്തു്. ഹോട്ടലിലെ റേഡിയോവിൽനിന്നു ശ്രുതിമധുരമായ സംഗീതം മുഴങ്ങുന്നു.

നറുനെയ്യുടെ—പഞ്ചസാരയുടെ—ഉള്ളിയുടെ—ഉരുളക്കിഴങ്ങിന്റെ—കായത്തിന്റെ—കറിവേപ്പിലയുടെ രസനാമോദിയായ സുഗന്ധം വായുവിൽ പരക്കുന്നു.

സ്വർണ്ണമോതിരവും റിസ്റ്റ്‌വാച്ചും കസവുതുപ്പട്ടവുമണിഞ്ഞ മാന്യന്മാർ കയറുന്നു ഇറങ്ങുന്നു. നാണയത്തുട്ടുകൾ കിലുങ്ങുന്നു. ഗോപിക്കുട്ടൻ കണ്ടുകണ്ടു തഴമ്പിച്ച പരമാർത്ഥങ്ങൾ....പക്ഷെ മറുപുറത്തോ....ഈ വലിയവലിയ കെട്ടിടങ്ങളുടെ നിഴലിൽ....കുപ്പക്കുനകളുടെ തണലിൽ....ഇരുളും ചളിയുംകൂടി ചാമ്പിന കൂടിയ നിരത്തുവക്കിലെല്ലാം....പരിഷ്കൃതലോകത്തിലെ ഈ മറ്റിത യാഥാർത്ഥ്യങ്ങൾക്കുനേരെ ഗോപിക്കുട്ടന്റെ കണ്ണുകൾ വിടർന്നതു് ഇന്നാദ്യമാണു്. അമർത്തിപ്പിടിച്ച അദൃശ്യഗൽഗദങ്ങൾ ചെവിയിൽ പെട്ടതു് ഇപ്പോൾ മാത്രവും.

ആ അവ്യക്തതയിൽ അവൻ കണ്ടു....ഇരുളിനേക്കാൾ ഇരുണ്ടു്. നിഴലിനേക്കാൾ നേർത്തു് പ്രേതതുല്യരായ ചില ജീവികളുടെ ചലനങ്ങൾ. നീണ്ട ഞരക്കങ്ങൾ—ഇടറിയ കാൽവെപ്പുകൾ—ചുടു നിശ്വാസങ്ങൾ....വീടുകളും മേടകളും സ്ഥാപനങ്ങളും എല്ലാം ഈ അദൃശ്യജീവികളെക്കൊണ്ടു വലയപ്പെട്ടിരിക്കയാണു്. അവർ സാവധാനം നീങ്ങിനീങ്ങി മുന്നോട്ടുവരുന്നു. അശക്തരിൽ അശക്തരുടെയും അനാഥരിൽ അനാഥരുടെയുമായ ഈ ഒത്തൊരുമിപ്പിൽ ഭീകരമായ ഏതോ ഒരു പ്രതികാര പരിപാടിയുണ്ടെന്നു തോന്നും.

ആ നെടുവീർപ്പുകൾ ഒന്നുചേർന്നു് ഒരു കൊടുങ്കാററായാൽ മണിമേടകൾ തകർന്നുവീഴും.

ആ കണ്ണീർക്കണങ്ങൾ ഒരുമിച്ചു് ഒരു പ്രവാഹമായാൽ നഗരംതന്നെ മുങ്ങിപ്പോകും. ശുഷ്കശുഷ്കമായ ഈ വിറകുകൊള്ളികളിൽ ഒരൊററ തീപ്പൊരി വീണാൽ.

ഗോപിക്കുട്ടൻ അവന്റെ വീടിനെപ്പററി ഓർത്തു. അച്ഛനെയും അമ്മയെയും ചേച്ചിയെയും പററി ഓർത്തു. ഓടിപ്പോയി അവരോടു പറയണം. ഇറങ്ങിവരുവിൻ. താഴെ നിരത്തിലേക്കു് നിരപ്പുവഴിയിലേക്കിറങ്ങുവിൻ!! ഇതാ തീയു് വരുന്നു. അണയ്ക്കുവയ്യാത്ത അഗ്നി. പ്രളയവും കൊടുങ്കാററും വരുന്നു.

പക്ഷെ അവനു് നിന്നനിലയിൽനിന്നു് ഒന്നനങ്ങുവാൻ വയ്യ. ഒച്ചയെടുക്കുവാൻകൂടി വയ്യ. നിശ്ചലനായി, നിസ്സഹായനായി നിന്നു് എല്ലാം കാണാം. കേൾക്കാം. അത്രമാത്രം.

അതാ മുന്നിൽ—ഇരുളിന്റെ ചുരുളിൽനിന്നു പെരുമ്പാമ്പുപോലെ ഒരു ഘോഷയാത്ര നീങ്ങിനീങ്ങിവരുന്നു. നഗ്നവും വികൃതവുമായ നരാസ്ഥികൂടങ്ങളുടെ നീണ്ട ഒരണി. ഓരോ രൂപത്തിന്റെ കൈയിലും ഓരോ കൊടിയുണ്ടു്. ഗോപിക്കുട്ടൻ സൂക്ഷിച്ചുനോക്കി. കീറിയ എച്ചിലില വാരിക്കോലിൽ കുത്തിനിർത്തി ചുടുചോരകൊണ്ടു് അതിൽ മുദ്രണം ചെയ്തിരിക്കുന്നു..."പട്ടിണി", "പകർച്ചരോഗം" നഗ്നത."

പട്ടണത്തിന്റെ പുരോഭാഗത്തുവച്ചു ആ സംഘം ശിഥിലമായി. കൈക്കുത്തോടുപോലെ തിരിഞ്ഞുപിരിഞ്ഞു്. പ്രധാന റോഡുകളിലും ഇടവഴികളിലും നടപ്പാതയിലും നിറഞ്ഞുകഴിഞ്ഞു. ചിതറിപ്പടർന്ന് ഒരാരവം, ഇരമ്പൽ........

ഹോട്ടലുകൾ തകരുന്നു. നാടകശാലകൾക്കു തീപിടിക്കുന്നു. ഗോപിക്കുട്ടന്റേതുപോലുള്ള ഉയർന്ന വീടുകൾ........

പട്ടിണിപ്പടയുടെ ഒരണി അവന്റെ മുന്നിലൂടെ മാർച്ചുചെയ്തു- അവനോടു പകയുള്ള കൂലിച്ചെറുക്കൻ, അവൻ കല്ലെറിഞ്ഞു് ഓടിക്കാറുള്ള തെണ്ടി, ഒരു പഴന്തുണിക്കിരന്നതിനു് പട്ടിയെവിട്ടു കടിപ്പിച്ച മുത്തിത്തള്ള—ഇവർക്കൊക്കെ ഈ ശക്തിയും തലയെടുപ്പും ഇപ്പോഴെങ്ങിനെ ഉണ്ടായി.

ഗോപിക്കുട്ടൻ ഇട്ടിരുന്നതു് വിലയേറിയ ഒരു

# ഭാവന

(കെ. എം. ഡാനിയേൽ എം. ഏ, മദ്രാസ്)

"The imagination may be compared to Adam's dream—he awoke and found it truth":- Keats' letter to Bailey.)

ആധുനിക മനുഷ്യൻ കടുത്ത യഥാർത്ഥ്യവാദിയാണ്. പ്രായോഗികതയുടെ പരുപരുത്ത പരപ്പിൽ കർക്കശങ്ങളായ ജീവിതയാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കുകയാണ് അവന്റെ ജീവിതോദ്ദേശ്യം. പൊൻപ്രഭ പരത്തുന്ന ഉദയാദ്രിശൃംഗം മുതൽ നിറകതിർ വീശുന്ന ജ്യോതിർഗ്ഗോളമണ്ഡലംവരെയും, പുൽക്കൊടിത്തുമ്പിൽ ലസിക്കുന്ന തുഷാരശീകരം മുതൽ അപാരിമേയതയിൽ ലയിക്കുന്ന ചക്രവാളപ്രാന്തംവരെയും രസിച്ചുമദിച്ചു പാടിപ്പറന്നുനടക്കുന്ന കവിയുടെ അന്തരാത്മാവിൽ അവനു വിശ്വാസം കുറവാണ്. ശാസ്ത്രീക പരീക്ഷണത്തിന്റെ കടിഞ്ഞാണിനു വഴങ്ങാത്ത ചില വാസ്തവികതകളുണ്ടെന്നു സമ്മതിക്കുവാൻ അവനു ഭാവമില്ല. എങ്കിലും ജീവിതത്തിൽ അപൂർവ്വം ചില നിമിഷങ്ങളിൽ ചില സാങ്കല്പിക ലോകങ്ങളിലേയ്ക്കു് അവൻ ഒഴുകിപ്പോകാറുണ്ടെന്നുള്ളതു വാസ്തവംതന്നെ. അവന്റെ അന്തഃകരണരംഗത്തിൽ ചില നടനകലാകാരന്മാർ ചിലപ്പോൾ പ്രത്യക്ഷപ്പെടാറുണ്ട്. ഞെരിച്ചമർത്തുന്ന പ്രാതികൂല്യങ്ങളുടെ പിടിയിൽ നിന്നു രക്ഷനേടി സ്വാതന്ത്ര്യത്തിന്റെ സാരസ്യത്തിൽ സ്വയമേവ അവൻ അലിഞ്ഞുചേരുന്നതപ്പോഴാണ്. അടുത്തു നടക്കുവാൻ പോകുന്ന വൈവാഹിക കർമ്മത്തെ അതിന്റെ എല്ലാ ചടങ്ങുകളോടുംകൂടി അവൻ അപ്പോൾ അഭിനയിച്ചുകൊള്ളും. ലോകത്തെ വിജയിച്ച ഒരു മഹാരഥനായി, ജനാധിപത്യത്തിന്റെ പ്രവാചകനും പ്രചാരകനുമായി, കമ്മ്യൂണിസത്തിന്റെ ജീവനാഡിയായി—എന്തും ഏതുമായി അവൻ അവനെത്തന്നെ അപ്പോൾ കാണുന്നു. ഇതു് സ്വപ്നമല്ല; ദിവാസ്വപ്നമാണ്. സാധാരണമനുഷ്യന്റെ സങ്കല്പശക്തി ഇങ്ങനെ സുന്ദരലോകങ്ങൾ ചമയ്ക്കുമ്പോൾ ക്രാന്തദർശിയും വികാരപ്രധാന്യ

---

സിൽക്കുഷർട്ടും നിക്കറുമായിരുന്നു. അതിൽ അഴുക്കാക്കുന്നതു് അവനു ദുസ്സഹമാണ്. അടുത്ത സ്കൂൾ കെട്ടിടത്തിലേക്ക് കയറി ഒളിഞ്ഞുകളഞ്ഞാലോ......ഗോപിക്കുട്ടന്റെ ചിന്തകൾ ഇത്രയുമായപ്പോഴേക്ക് ഏതോ ഒരു പിശാച്ചുവക്കൻ അവന്റെ മേൽ ചാടിവീണു് ഉടുപ്പും നിക്കറുമെല്ലാം പറിച്ചെടുത്തു് അവനെ ആ തെണ്ടിക്കൂട്ടത്തിലേക്കു തള്ളിക്കളഞ്ഞു.

അങ്ങിനെ ഗോപിക്കുട്ടനും ആ ഘോഷയാത്രയിലെ ഒരംഗമായി. അവനും അവരും തമ്മിൽ ഇപ്പോൾ യാതൊരു ഭേദവുമില്ല. കത്തിക്കാളുന്ന വിശപ്പ്...ചൂളിവിറയ്ക്കുന്ന തണുപ്പ്....അസംതൃപ്തമായ ആശകൾ....യാതനയുടെ തീച്ചൂളയിൽവെച്ചു് അണുവിലും അണുവായ ഈ വിഷബീജങ്ങൾ പൊട്ടിത്തെറിച്ചാൽ....

പൊട്ടുന്ന വിളക്കുകളെല്ലാം കെട്ടു. നക്ഷത്രങ്ങൾ മങ്ങി. മേഘവും മിന്നലുമില്ലാതെ ഭയങ്കരമായ ഒരിടിവെട്ട്....ഒരു നിമിഷം സ്തബ്ധത--എങ്ങൊക്കെയോ നിലവിളികൾ കേൾക്കുന്നു. പ്രതികാരപരമായ അലർച്ചകൾ, അട്ടഹാസങ്ങൾ....

ഗോപിക്കുട്ടൻ ആ തിരക്കിൽപെട്ടു ഞെരിഞ്ഞു; അവന്റെ അടിതെറ്റി. ആയിരം കാലുകൾ തലയ്ക്കുമീതെ കടന്നുപോകുന്നു. അവനു ശ്വാസം വിടുവാൻ വയ്യ. അവൻ മരിക്കയേയുള്ളു.

ഗോപിക്കുട്ടൻ നിലത്തുകിടന്നു പിടഞ്ഞുരുണ്ടു. സർവശക്തികളുമുപയോഗിച്ചു് എഴുന്നേൽക്കുവാൻ ശ്രമിച്ചു. വീർപ്പുമുട്ടി കണ്ണുമിഴിച്ചു....നാലുപാടും ചില ശബ്ദങ്ങൾ....വെളിച്ചം.

"ഇവിടെയാണ്; ഇവിടെ. ഇതാ ഈ കടലാസുകൂട്ടത്തിൽ....അല്ല അലമാരിച്ചുവട്ടിൽ....കൻവാസിനടിയിൽ....അവന്റെ തല മൂടിയിരുന്ന കറുത്തമറ നീങ്ങി. അത്യത്ഭുതം....അമ്പരപ്പ്....ആശ്വാസം....അവൻ കിടക്കുന്നതു് ഓടയിലല്ല. പെരുവഴിയിലുമല്ല. സ്വന്തം അച്ഛന്റെ ആപ്പീസുമുറിയിൽ. സ്വന്തം ബന്ധുക്കളുടെയും വീട്ടുവേലക്കാരുടെയും മുമ്പിൽ....

"എന്റെ മകനേ നീ ഇവിടെയായിരുന്നോടാ ഇത്രനേരവും: ഞങ്ങൾ എത്ര പേടിച്ചു. എവിടെയെല്ലാം നോക്കി, കുളത്തിലും കിണറ്റിലും കൂടി തിരഞ്ഞല്ലോ ഈ നട്ടപ്പാതിരാക്കു്...."

ഗോപിക്കുട്ടന്റെ അമ്മ ഓടിച്ചെന്നവനെ തഴുകിയെടുത്തു. അച്ഛൻ ഏറ്റുവാങ്ങി. വേലക്കാർ വിജയസൂചകമായി ചിരിച്ചു. "എന്നാലും വല്ലാത്ത വാശിയുള്ള കുഞ്ഞാണേ....ഈ നിലവിളീം പടവിളീം ഒക്കെ കേട്ടിട്ടും ഇതുവരെ അനങ്ങീല്ലല്ലൊ."

ഗോപിക്കുട്ടൻ എല്ലാം കണ്ടു. എല്ലാം കേട്ടു....എന്നാൽ ഒന്നും മനസ്സിലായില്ല....ഒരു നിമിഷം മുമ്പു് അവൻ അതൊക്കെയായിരുന്നു. എന്തെല്ലാം അനുഭവിച്ചു....ഇപ്പോൾ ഇതിലേതാണ് യഥാർത്ഥ്യമെന്നു എങ്ങനെ തിരിച്ചുട്ടക്കാം.

അച്ഛന്റെ വിശാലമായ മാർവിടത്തിൽ തല ചാച്ചു് കഴുത്തിൽ കൈയിട്ടു് ഏങ്ങിയേങ്ങി അവൻ പറഞ്ഞു....

"എന്റെ അച്ഛാ! ഇനി മേലുമെന്നെ തല്ലല്ലേ....വേലക്കാർക്കു കൂലി കൊടുക്കണേ! പാവപ്പെട്ട പിച്ചക്കാർക്കു്...."

ഒരു ചുംബനംകൊണ്ടു് ആ വാക്കുകൾ നിരോധിച്ചിട്ടു് അച്ഛൻ പറഞ്ഞു.

"എന്റെ മകൻ ഏതോ പേക്കിനാവു കണ്ടു പേടിച്ചതാണ്. നാളെ കിട്ടുപ്പണിക്കരെ വിളിച്ചു ഉഴിഞ്ഞുകളയാം........"



ഷ്ടമായ കവിയുടെ ഭാവനാശക്തി സ്വർലോകത്തെ സൃഷ്ടിക്കുന്നതിൽ എന്താണ് അത്ഭുതം?

ഈ ഭാവന എന്താണ്? Imagination എന്നു പാശ്ചാത്യർ ഇതിനു നാമകരണം ചെയ്തിരിക്കുന്നു. പ്രയോഗപ്രാചുര്യംകൊണ്ട് "ഭാവനാ" ശബ്ദം നിരൂപണലോകത്തിൽ സുപ്രതിഷ്ഠിതമായിത്തീർന്നിട്ടില്ലായിരുന്നുവെങ്കിൽ "പ്രതിഭ" എന്ന പദം സർവ്വോത്തമമായി ഞാൻ കരുതുമായിരുന്നു. "Imagination" എന്ന പദത്തിൽ ഇരമ്പി നിൽക്കുന്ന അർത്ഥസമുദ്രത്തിന്റെ ആഴവും അനന്തതയും "പ്രതിഭ" എന്ന ശബ്ദത്തിനുണ്ടെന്നു സമ്മതിച്ചേ തീരൂ. "അപൂർവ്വവസ്തുനിർമ്മാണക്ഷമാ പ്രജ്ഞാ പ്രതിഭാ" എന്ന ലോചനമതത്തെ ഇവിടെ പ്രമാണമായി ഉദ്ധരിക്കുകയും ചെയ്യാം.

കവിയുടെ ഭാവനാശക്തി കേവലമായ സങ്കല്പശക്തിയിൽ നിന്നും ഭിന്നമാണെന്ന കാര്യം വിസ്മരിച്ചുകൂടാ. രണ്ടും തമ്മിൽ ചില ബന്ധങ്ങൾ ഉണ്ടെന്നുള്ളതു തീർച്ചതന്നെ. എങ്കിലും അവ രണ്ടും രണ്ടുതന്നെയാ Imagination എന്നും Fancy എന്നുമുള്ള ശബ്ദങ്ങൾ കൊണ്ട് പാശ്ചാത്യർ അവയെ വ്യവഹരിക്കുന്നു.1 ഭാവനാശക്തി വിലപിടിച്ച മാനസികാവസ്ഥകളെ നിർമ്മിക്കത്തക്കവണ്ണം ചില മാനസികഘടകങ്ങളുടെ സമ്മേളനവും സങ്കല്പശക്തി ഈ ഘടകങ്ങൾകൊണ്ടുള്ളതും അത്രമാത്രം മൂല്യം2 ഇല്ലാത്തതുമായ ഒരു കേളിയുമാണ്. ഇല്ലാത്ത വസ്തുവിനെ ഉണ്ടെന്നു ഭാവിക്കാനുള്ള ചില അന്തഃകരണവ്യാപാരങ്ങൾ സങ്കല്പത്തിൽ പ്രധാനങ്ങളായി നിൽക്കുമ്പോൾ അതേ വ്യാപാരങ്ങൾ തന്നെ ഭാവനയിൽ ഗൗണങ്ങളായി കാണപ്പെടുന്നു. ഈ വ്യാപാരങ്ങളുടെ പ്രഭവസ്ഥാനമാണ് മനശ്ശാസ്ത്രകാരന്മാർ Metaphorical Consciousness എന്നു വിളിക്കുന്ന രൂപണബോധം. വിഭിന്നങ്ങളായ രൂപങ്ങൾക്കോ വിരുദ്ധങ്ങളായ ആശയങ്ങൾക്കോ വ്യത്യസ്തങ്ങളായ അവസ്ഥകൾക്കോ ഐകരൂപ്യമാരോപിക്കുന്നതിലാണല്ലോ മനുഷ്യന്റെ രൂപണഭേദം പ്രകടമാവുക. ഈ ഐക്യാരോപം തന്നെയാകുന്നു നമ്മുടെ സ്വപ്നങ്ങളുടെയും ജീവനാഡി "In general pattern; the figurative consciousness recalls the substitutions that occur in dreams and hallucinations"3 എന്ന മനശ്ശാസ്ത്രമതം ഇവിടെ ശ്രദ്ധേയമാണ്. എന്നാൽ കവിസങ്കല്പവും സ്വപ്നവും തമ്മിൽ അതിപ്രധാനങ്ങളായ രണ്ടു വ്യത്യാസങ്ങളുണ്ട്. കവിസങ്കല്പത്തിന്റെ ജന്മഭൂമി മനുഷ്യമനസ്സിന്റെ ബോധം (conscious) എന്ന വിഭാഗമായിരിക്കെ, സ്വപ്നത്തിന്റെ ജനനസ്ഥലം അബോധത്തിന്റെ അഗാധത (Deeps of the Unconscious) ആണെന്നുള്ളതാകുന്നു ഒന്നാമത്തെ വ്യത്യാസം. ഐക്യഭാവം ഭജിക്കുന്ന പ്രകൃതാപ്രകൃതങ്ങൾ രണ്ടും സങ്കല്പത്തിൽ സുവ്യക്തങ്ങളായിരിക്കെ അപ്രകൃതം മാത്രം സ്വപ്നത്തിൽ സ്പഷ്ടമായിരിക്കുന്നു എന്നതു രണ്ടാമത്തേതും. സ്വപ്നവും സങ്കല്പവും സജാതീയങ്ങളാണ് എന്നുള്ളതുകൊണ്ടത്രെ കവിസങ്കല്പത്തിനു മൂല്യം കുറവാണെന്ന് ഒരിക്കൽ ഞാൻ സൂചിപ്പിച്ചതു്.

"യൽകീർത്തിപ്രകരപ്രപഞ്ചവിഹൃതിസ്ഥാനം
ജഗന്മണ്ഡലം
ഖേലച്ചണ്ഡമയൂഖശീതകിരണാവാലാനമഗ്രേശയഃ
കക്ഷ്യാസവ്യാമതരംഗിണീ വമഥുവസ്തു രാഗണാസ്സപ്രഥാ
നിർമ്മുക്താമലവാരിനിർഝരപരീവാഹഃ സ ചായോരാ
ശയഃ"

എന്ന ശ്ലോകം നോക്കുക. ഇവിടെ സങ്കല്പത്തിന്റെ സ്വൈരവിഹാരമാണ് നാം ദർശിക്കുന്നതു്. സൂര്യനെയും ചന്ദ്രനെയും കീർത്തിയാകുന്ന ഗജേന്ദ്രന്റെ മണികളായും നക്ഷത്രങ്ങളെ അതിന്റെ തുമ്പിക്കൈയിൽ നിന്നും തെറിച്ച ശീകരങ്ങളായും കണ്ടു ഭ്രമിക്കുന്ന കവിയുടെ ലോകം ഒരു സ്വപ്നലോകമാണ്. എന്നാൽ,

"ജീവിതംപോലെ രണ്ടററവും കാണാതെ—
രാവാഴിയിങ്കൽ തനിച്ചു ഞാൻ നിന്നുപോയ്"

എന്ന ഭാവനാസുന്ദരമായ ഈരടിയെഴുതിയ കവിയുടെ ലോകം മനുഷ്യജീവിതംപോലെ ഗാംഭീര്യവും രഹസ്യവും നിറഞ്ഞതാകുന്നു. അസ്തിത്വത്തിന്റെ ആകർഷണീയതയും അപാരതയും നമുക്കു കാണിച്ചുതരുവാൻ കവിയുടെ ഭാവനയ്ക്കല്ലാതെ സങ്കല്പത്തിനു ശക്തിയില്ല. ഈ സങ്കല്പശക്തിയെ ഉദ്ദേശിച്ചാണ്,

"The lunatic, the lover and the poet
Are of imagination all compact" എന്നു ഷേക്സ്പിയർ പറയുന്നതു്.

ആറു വിഭിന്നാർത്ഥങ്ങളിൽ ഭാവനാശബ്ദം നിരൂപണലോകത്തിൽ പ്രചരിക്കുന്നുണ്ട്. അവയെ എല്ലാം ഓരോന്നായെടുത്തു ചർച്ചചെയ്യേണ്ട ആവശ്യം നമുക്കില്ല. പരസ്പരവിരുദ്ധങ്ങളായ ധർമ്മങ്ങളുടെ സമീകരണത്തിലും അസാധാരണമായി വ്യവസ്ഥിതമാക്കപ്പെട്ട അസാധാരണമായ വികാരാവസ്ഥയിലും പ്രകടീകൃതമാകുന്ന മനുഷ്യമനസ്സിന്റെ ഉദ്ഗ്രഥനപരവും മാന്ത്രികവുമായ മഹാശക്തിയാണ് ഭാവന എന്നിങ്ങനെ കോളറിഡ്ജ് 4 നൽകുന്ന ഒരൊററ ലക്ഷണവാചകമേ നമുക്കു പരിചിന്തിക്കേണ്ടതായുള്ളു.

കവിയുടെ അനുഭൂതികൾ തീക്ഷ്ണബോധംകൊണ്ടു വ്യവസ്ഥിതങ്ങളാണെന്നുള്ളതാകുന്നു കവിയുടെ ഒരു പ്രത്യേകത. സാധാരണ മനുഷ്യൻ അനുഭവിക്കുന്ന വികാരങ്ങളിൽ മിക്കവയെയും ഞെരിച്ചമർത്തിക്കളയുന്നു. കാരണം, മനസ്സിന്റെ സമതയെ നശിപ്പിക്കാതെ അവയെ വളർത്തുവാൻ അവനു ശക്തിയില്ല. ഈ വികാരമർദ്ദനംമൂലം ജീവിതത്തിന്റെ ഒരു വലിയ ഭാഗം അവനു പ്രത്യക്ഷപ്പെടാതെ ഒളിഞ്ഞുനില്ക്കുന്നു. എന്നാൽ കവിയാകട്ടെ വാസനാവിശേഷംകൊണ്ട്, ജന്മജന്മാപ്തമായ സംസ്കാരവൈശിഷ്ട്യംകൊണ്ട് വികാരങ്ങൾക്കു സ്വൈരവിഹാരം അനുവദിക്കുന്നു. തീക്ഷ്ണതാനകത്തുള്ള ഒരു സ്വാതന്ത്ര്യം മാത്രമേ അപ്പോഴും ആ വികാരങ്ങൾക്കു ഉണ്ടാകയുള്ളൂ. ഈ സംസ്കാരവിശേഷമാണ് കവിഭാവന. സ്വതന്ത്രങ്ങളും പരസ്പരവിനാശകങ്ങളുമായി കവിഹൃദയത്തിൽ ഉദയം ചെയ്യുന്ന വിവിധ ഭാവങ്ങൾ അന്യോന്യം സമ്മേളിച്ചു അതുല്യമായ ഒരു വികാരവിശേഷമായി ഉയർന്നു വരു

---

1. Biographia literaria.
2. മൂല്യം = Value.
3. "The psychology of Figures of speech"— June E. Downey.
4. ഈ വിഷയത്തിൽ കോളറിഡ്ജ് ഷെല്ലിംഗ് (Schelling) എന്ന പണ്ഡിതനോട് കടപ്പെട്ടിട്ടുണ്ട്.

ന്നു. അഹന്തയുടെ അജയ്യമായ ദുർഗ്ഗം ഇടിഞ്ഞു തകർന്നു വീഴുന്ന ആ സമയത്താണ് അസ്തിത്വത്തിന്റെ യാഥാർത്ഥ്യം കവിക്കു് വെളിപ്പെടുക, സ്വാർത്ഥതയുടെ സുദൃഢമായ കരം കുഴഞ്ഞുവീണുപോകുന്ന ആ നിമിഷത്തിലാണ് എല്ലാം പുതുമയിൽ പൊതിഞ്ഞതായി കവിക്കു് തോന്നുക, പരിചയത്തിന്റെ ആയസശൃംഖലകൾ പൊട്ടിത്തകരുന്ന ആ സന്ദർഭത്തിലാണ് സിരാചക്രങ്ങൾക്ക് അഭൂതപൂർവമായ ഒരു പ്രബുദ്ധത കൈവരുക. ഈ മനശ്ശാസ്ത്രതത്വത്തിന്മേലാകുന്നു "രസേനൈവസർവ്വം ജീവതി കാവ്യം" എന്നു അറിയപ്പെടുന്ന ഭാരതീയാചാര്യന്മാരുടെ രസസിദ്ധാന്തവാദം അടിയുറച്ചു നിൽക്കുന്നതു്. സ്വതന്ത്രങ്ങളും പരസ്പരവിരുദ്ധങ്ങളുമായ മനോഭാവങ്ങളെ അവർ വ്യഭിചാരിഭാവങ്ങൾ എന്നു അഭിസംബോധനം ചെയ്യുന്നു. വ്യഭിചാരിഭാവങ്ങളുടെ സമ്മേളനഫലമായി ഉദിച്ചുയരുന്ന പ്രധാന വികാരമാണ് സ്ഥായിഭാവം.

വിരുദ്ധൈരവിരുദ്ധൈർവാ
ഭാവൈർ വിച്ഛിദ്യതേനയഃ
ആത്മഭാവം നയത്യന്യാൻ
സസ്ഥായീ ലവണാകരഃ

"എന്ന ലക്ഷണശ്ലോകം ഇതിനു് പ്രമാണമായി നിൽക്കുന്നു. അങ്ങനെ വികാരഭരിതമായ കവിഹൃദയത്തിലുണ്ടാകുന്ന അനുഭൂതിയാണ് രസം "രസ്യതേ ഇതി രസഃ" "രസ ആസ്വാദനേ ചുരാദിഃ" എന്നിങ്ങനെയുള്ള രസപദനിഷ്പത്തി ഈ അഭിപ്രായത്തിനു് ഉപോദ്ബലകമാണ്. ഇതേ അനുഭൂതിതന്നെ സഹൃദയഹൃദയത്തിൽ ഉണ്ടാക്കുവാൻ കവിക്കു് കഴിയുന്നതുകൊണ്ടു് സഹൃദയനു് രസാസ്വാദനമുണ്ടാകുന്നു എന്നു പറയുന്നതും ശരിതന്നെ. സാധാരണ മനുഷ്യനു്, ഈ അനുഭൂതികൾ—സിരാചക്രങ്ങളിലുണ്ടാകുന്ന അഭൂതപൂർവമായ ഈ വ്യതിയാനം—കലകളിലൂടെ മാത്രമേ ഉണ്ടാകുന്നുള്ളു. അതുകൊണ്ടുതന്നെയാണ് മനുഷ്യജീവിതത്തിൽ കലകൾക്കുള്ള സർവോപരിയായ സ്ഥാനവും.

അനന്തമായ കവിഹൃദയത്തിൽ ഉദയം ചെയ്യുന്ന വികാരങ്ങളിൽ ചിലവയെ കവിയും ത്യജിക്കുന്നു എന്നതിനു് സംശയമില്ല. ഓരോ സ്ഥായിഭാവത്തെയും അനുചരിക്കുന്ന പ്രത്യേകം ചില വ്യഭിചാരിഭാവങ്ങളെ രസവാദികൾ നിർദ്ദേശിക്കുന്നുണ്ടല്ലോ. എന്നാൽ ഈ ഉപേക്ഷയുടെ തോതു് താരതമ്യേന തുച്ഛമായിരിക്കും. കവിയുടെ വികാരം സർവസാധാരണമായ പരിതഃസ്ഥിതികൾ രചിക്കുന്ന അസ്വാതന്ത്ര്യങ്ങളിൽനിന്നും രക്ഷനേടുന്നു. അവന്റെ അബോധവ്യാപാരമാണതിനു കാരണം. അങ്ങനെ തെരഞ്ഞെടുത്തു പ്രത്യേകമാക്കിയ വികാരപരമ്പരയെ കവി വ്യവസ്ഥാധീനമാക്കുന്നു. അതുകൊണ്ടാണു വികാരതൈക്ഷ്ണ്യാവസ്ഥയിലും അയാൾ മതിമറന്നു പോകാത്തതു്. അങ്ങനെ പരസ്പരബന്ധങ്ങളല്ലാത്ത ഭാവങ്ങളെ അന്യോന്യം സമ്മേളിപ്പിച്ചു് ഒരൊറ്റ വികാരവൈശിഷ്ട്യമാക്കി വ്യവസ്ഥയ്ക്കു് അധീനപ്പെടുത്തുന്നതിലാകുന്നു കവിയുടെ ഭാവനാശക്തി പ്രകടമാവുന്നതു്. 5

"പരസ്പരവിരുദ്ധങ്ങളായ ധർമ്മങ്ങളുടെ സമീകരണം" രസപ്രധാനങ്ങളായ എല്ലാ കാവ്യങ്ങളിലും കാണാവുന്നതാണ്. മാലതീമാധവത്തിലെ സ്ഥായിഭാവമായ രതിയെ അഞ്ചാമങ്കത്തിലെ ജുഗുപ്സ എന്ന സഞ്ചാരിഭാവം പരിപോഷിപ്പിക്കുന്നതു നോക്കുക. പരസ്പരവിരുദ്ധങ്ങളായ രണ്ടു ഭാവങ്ങളാണല്ലോ രതിയും ജുഗുപ്സയും. അനുകൂലമായ അർത്ഥത്തിൽ മനസ്സിനുള്ള പ്രവണതയാണ് രതിയെങ്കിൽ പ്രതികൂലമായ അർത്ഥത്തിൽ മനസ്സിനുള്ള പരാങ്മുഖതയാണ് ജുഗുപ്സ. ഈ സമീകരണം.

"സമയമായില്ലപോലും, സമയമായില്ലപോലും,
ക്ഷമയെന്റെ ഹൃദയത്തിലൊഴിഞ്ഞു തോഴീ"

എന്നു തുടങ്ങി വാസവദത്ത "ഒട്ടു തോഴിയോടും ഒട്ടു സ്വഗതമായും വിലപിക്കുന്ന കാവ്യഭാഗത്തിൽ പ്രകടീഭവിക്കുന്നു. നായികയെ ആശ്രയിച്ചു നിൽക്കുന്ന രതി എന്ന ഭാവത്തെ ശങ്ക, അമർഷം, പശ്ചാത്താപം തുടങ്ങിയ വിരുദ്ധഭാവങ്ങൾ പരിപോഷിപ്പിച്ചുകൊണ്ടു വരുന്നു. ഇക്കാരണത്താലാണ് ട്രാജഡികൾ അത്യുത്തമകാവ്യങ്ങളാണെന്നു പാശ്ചാത്യർ അഭിപ്രായപ്പെടുന്നതു്. അടുത്തണയുവാൻ പ്രേരിപ്പിക്കുന്ന അനുകമ്പ എന്ന ഭാവവും അകന്നോടുവാൻ പ്രോത്സാഹിപ്പിക്കുന്ന ഭയം എന്ന ഭാവവും മറ്റനവധി വിരുദ്ധഭാവങ്ങളും വേറെങ്ങും സാധിച്ചിട്ടില്ലാത്ത മട്ടിൽ ട്രാജഡികളിൽ അന്യോന്യം സമ്മേളിപ്പിച്ചിരിക്കും. ട്രാജഡികളിലെ പ്രധാന വികാരമായ ശോകം ഏതൊരു വികാരത്തെയും തന്നിൽ ലയിപ്പിക്കുവാൻ കഴിവുള്ളതാണ്. തന്മൂലം ശോകാനുഭൂതിയിൽ യാതൊരു വികാരത്തിന്റെയും മർദ്ദനം ഉണ്ടാകയില്ല. മനസ്സ് യാതൊന്നിനെയും ഭയപ്പെട്ടു മറുന്നില്ല. ഭയരഹിതമായും സ്വാശ്രിതമായുമുള്ള ഒരു നിലയാണ് മനസ്സിന്റേതു്. ഇത്തരം ശോകാനുഭൂതിയിൽ നിന്നും ജനിക്കുന്ന ആനന്ദമാകട്ടെ ബാഹ്യലോകത്തിൽ എല്ലാ വസ്തുക്കൾക്കും അതർഹിക്കുന്നതു ലഭിക്കുന്നു എന്നുള്ളതിനെയല്ല നമ്മുടെ സിരാചക്രങ്ങൾക്ക് ഇപ്പോൾ യാതൊരു വൈകല്യവുമില്ല എന്നതിനെയാണ് കാണിക്കുന്നതു്. ഇങ്ങനെയുള്ള ശോകവികാരത്തിന്റെ സമർത്ഥമായ പ്രതിപാദനത്തിൽ കവിയുടെ ഭാവനാശക്തി അതിന്റെ പരമകോടിയെ പ്രാപിക്കുന്നു. ഇതുകൊണ്ടയാണ്.

"കരുണമാമൊരു രസംതാൻ വസ്തുഭേദേന നാനാ—
പരിണതിയെ വഹിച്ചീടുന്നതേമാറിമാറി
തിരനുരച്ചുഴിയെന്നീ രൂപഭേദങ്ങൾ കാണായ്—
വരികിലുമവയെല്ലാം വെള്ളമത്രേ നിനച്ചാൽ"
എന്നു ഭവഭൂതിപാടുന്നതും.

ക്ലിഷ്ടവും പ്രത്യേകവുമായ അനുഭവങ്ങളുടെ പരിപൂർണ്ണവും വ്യവസ്ഥിതവുമായ പരിപോഷണത്തെപ്പറ്റിമാത്രം, ഏതെങ്കിലുമൊരു പ്രത്യേക വികാരത്തെപ്പറ്റി മാത്രം പ്രതിപാദിക്കുന്ന കവിതകൾ അനവധിയാണ്. അത്തരം കവിതകൾക്കും മനുഷ്യജീവിതത്തിൽസ്ഥാനമുണ്ടു്. അവ വിലയുള്ളവയുമാണ്
"കണ്ടു ഞാൻ പ്രകൃതിയിൽ സൗന്ദര്യത്തിരത്തള്ള-
ലുണ്ടു ഞാനാനന്ദത്തേനമൃതം പാടിപ്പോയി 6" എന്നും,
"ക്ഷുദ്രമായലസരായ് സ്വാർത്ഥകപ്രസക്തരാ-
യെത്ര നാൾ കരയിക്കും മാതൃഭൂമിയെ നമ്മൾ! 7" എന്നുള്ള ഭാഗങ്ങളിൽനിന്നും തത്തത് കവിതാരചനയ്ക്കു പ്രേ

5. "Principles of Literary Chriticism" Page 245.
6. "എന്റെ വീണ"
7. "ഇന്ത്യയുടെ കരച്ചിൽ"

ഹാസ്യലേഖനം

# കവിത തിന്നുന്ന കഴുത

( കെ. എം. )

കാപ്പിപ്പാത്രത്തിന്റെ കീഴിൽനിന്നും ഞാൻ ആ പത്രം വലിച്ചെടുത്തു. അതിന്നകം, തിരുവിതാംകൂറിലെ വിദ്യാഭ്യാസപരിഷ്കാരത്തെക്കുറിച്ച് ഒരു "മഹാൻ" പുറപ്പെടുവിച്ച സുദീർഘമായ പ്രസ്താവനയുടെയും, നാട്ടുരാജ്യങ്ങളുടെ ഭാവിയെക്കുറിച്ച് പണ്ഡിത ജവഹർലാൽനെഹ്റു ചെയ്ത ഗംഭീര പ്രസംഗത്തിന്റെയും പകുതിഭാഗങ്ങൾ അടുപ്പിലെ അഗ്നിഭഗവാൻ മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. അതുകൊണ്ടും തൃപ്തിവരാഞ്ഞിട്ട് അഖിലഭാരത വനിതാസംഘത്തിലെ അദ്ധ്യക്ഷപ്രസംഗത്തെ കയ്യേററം ചെയ്യുന്നതിനും അഗ്നി ഒരുങ്ങിക്കഴിഞ്ഞിരുന്നു. എന്റെ വേലക്കാരന് ആ പ്രസംഗങ്ങളുടെ മാഹാത്മ്യത്തെക്കുറിച്ച് യാതൊരറിവും ഇല്ലായിരുന്നു. ഉണ്ടായിരുന്നെങ്കിൽത്തന്നെയും എനിക്ക് ഒരു പാത്രം കാപ്പി ഉണ്ടാക്കിത്തരുന്നകാര്യത്തിനാണ് അവൻ പ്രാധാന്യം കല്പിച്ചത്. "നമസ്തേ" തീകത്തിക്കുന്നതിനു വർത്തമാനപ്പത്രത്തേപ്പോലെ പ്രയോജനകരമായ ഒരു സാധനം ഇല്ലെന്ന് അവൻ നല്ലതുപോലെ അറിഞ്ഞിട്ടുമുണ്ടായിരുന്നു.

വർത്തമാനപ്പത്രങ്ങളുടെ ഈ ദുരന്തംകണ്ടു പരിശീലിച്ചിരുന്ന എനിക്ക് അവയെക്കുറിച്ച് വാസ്തവത്തിൽ വളരെ അനുകമ്പയുണ്ട്. പക്ഷെ ഫലംവല്ലതുമുണ്ടോ? ഞാൻ ആപ്പീസിലേക്കു പോകുമ്പോഴൊക്കെ എന്റെ ഭാര്യ എനിക്കു പൊതിച്ചോറു തന്നയയ്ക്കുക പതിവാണ്. ഒരുദിവസം ഞാൻ ചോറുപൊതി അഴിച്ചുതുടങ്ങിയപ്പോൾ ഒരു ക്യാബിനററുമന്ത്രി ഇലപൊട്ടിച്ച് ചോറിൽ ഉണ്ടായിരുന്ന തൈരും അതിനടുത്തുണ്ടായിരുന്ന നാരങ്ങാച്ചാറും രുചിച്ചു നോക്കുന്ന കാഴ്ചയാണു കണ്ടത്. എത്രമാത്രം വിശന്നിട്ടായിരിക്കണം റൊട്ടിയും സൂപ്പും കട്ലററും ഉപയോഗിച്ചു ശീലിച്ച ആ മന്ത്രിധുരര ഇൻഡ്യാക്കാരുടെ എരിയുള്ള ചാറും പുളിയുള്ള തൈരും ആരും അറിയാതെ കുടിക്കാൻ തുടങ്ങിയത്. ഇലയുടെ പൊട്ടിയ ഭാഗത്തുനിന്നും ചോറു സുരക്ഷിതമായ ഒരു ഭാഗത്തേക്കു ഞാൻ നീക്കിയിട്ടു. ഗ്രഹപ്പിഴയ്ക്ക് ആ ചോറുചെന്നു വീണതു് ഓടപ്പുറത്തയത്തിൽ ജയിച്ചുനിന്ന ഒരു കുതിരയുടെ വായിലേക്കാണ്. കുതിര വായനക്കിത്തുടങ്ങുന്നതിനുമുമ്പെതന്നെ ഞാൻ വ

രുകളുമായ അനുഭൂതികൾ ഏവയെന്നു പ്രകടമാവുന്നുണ്ടല്ലോ. ഈ രണ്ടു കവിതകളും ഓരോ അനുഭവത്തിന്റെ പരിപോഷണം മാത്രമാണ്. ആധുനിക മലയാളസാഹിത്യത്തിലെ കാവ്യഖണ്ഡങ്ങളിൽ ഉത്തമങ്ങളായവയെല്ലാം ഈ കൂട്ടത്തിൽപെടുന്നുഎന്നു പറഞ്ഞുകഴിഞ്ഞു. ആ കവിതകൾ ക്ലിപ്തതയിൽ ഒതുങ്ങിനിന്നുപോകുന്നു. അവ ഒരൊററ ഭാവത്തിൽനിന്നും ഉദിച്ചവയാണ്. അഥവാ ഒന്നിലധികം ഭാവങ്ങളുണ്ടെങ്കിൽതന്നെയും ആ ഭാവങ്ങളെല്ലാം സമാന്തരമായ രേഖകളിലൂടെ ഒരൊററ ലക്ഷ്യത്തിലേക്കുപ്രയാണംചെയ്യുന്നു. എന്നാൽ ഭാവനവൈശിഷ്ട്യങ്ങളുംതന്മൂലം രസപ്രധാനങ്ങളുമായ കവിതകൾ പരസ്പരവിരുദ്ധങ്ങളായ വിവിധ ഭാവങ്ങളിൽനിന്നാണ ഉണ്ടാകുന്നത്. ഈ വിവിധഭാവങ്ങളുടെ സമീകരണത്തിനാകട്ടെ, തീക്ഷ്ണമായ ഒരൊററ വികാരത്തിന്റെ അത്യുച്ചകോടികൾ സാധിക്കുന്നതിനെക്കാൾ കൂടുതലായി സഹൃദയന്റെ വ്യക്തിമാത്ര്യത്തെ വ്യാപരിപ്പിക്കുന്നതിനു സാധിക്കുന്നു [8] അവന്റെ മനസ്സ് ഒരിടത്തുതന്നെ കേന്ദ്രീകരിക്കാത്തതുകൊണ്ട് അതിന്റെ വിവിധ വിഭാഗങ്ങളുടെ വ്യാപാരങ്ങൾവഴി വസ്തുക്കളുടെ യാഥാർത്ഥ്യം അവനു പ്രകടമാവും. അപ്പോഴാണ സഹൃദയഹൃദയം രാഗദ്വേഷേച്ഛാമലീമസമല്ലാതെയായിത്തീരുന്നത്. മാന്ത്രികമായ ഈ മഹാശക്തി രസപ്രധാനങ്ങളായ കാവ്യങ്ങൾക്കു മാത്രമുള്ളതുകൊണ്ടാണ് അവയെ അത്യുത്തമങ്ങളായി നമ്മുടെ ആചാര്യന്മാർ ഗണിച്ചുവന്നിട്ടുള്ളതും.

ടിബട്ട് എന്ന മനശ്ശാസ്ത്രകാരന്റെ അഭിപ്രായത്തിൽ വിചാരാധിഷ്ഠിതമെന്നും വികാരാധിഷ്ഠിതമെന്നും ഭാവന രണ്ടുവിധം [9] വ്യക്തിയുടെ നിർദ്ദേശത്തിനു വഴങ്ങി സുന്ദരസൃഷ്ടി നിർവ്വഹിക്കുന്നതിലാണ വിചാരാധിഷ്ഠിതമായ ഭാവനയുടെ വ്യാപാരം. വ്യവസ്ഥാനുസൃതമായ സൗന്ദര്യമാണ് അതിന്റെ ആദർശം. വികാരാധിഷ്ഠിതമായ ഭാവന അന്തരാത്മാവിന്റെ ആനന്ദവും ദൈന്യവും പ്രകടിപ്പിക്കാൻവേണ്ടി വാസ്തവികതകളെ രൂപാന്തരീകരിക്കുന്നു; വസ്തുക്കളെ അവ്യക്തമായ അപരിമേയതയുടെ ചിഹ്നങ്ങളാക്കിത്തീർക്കുകയും ചെയ്യുന്നു. വിചാരാധിഷ്ഠിതമായ ഭാവനയ്ക്ക് ഒരു മഴവില്ല് കണ്ടുകണ്ടു നന്ദിക്കുവാനുള്ളതും സപ്തവർണ്ണസമ്മിളിതവുമായ ഒരു മഴവില്ലാണ്. വികാരാധിഷ്ഠിതമായ ഭാവനയ്ക്ക് മഴവില്ല് ഒരു കേവലരഹസ്യമാകുന്നു; അജ്ഞാതമായ ഒരു ലോകത്തെ അജ്ഞാതമായ മറെറാരു ലോകത്തോടു സംഘടിപ്പിക്കുന്ന ഒരു കനക കോവേണിയാണ്. വാസ്തുവിദ്യാകാരന്റെയും ചിത്രകാരന്റെയും ഭാവന വിചാരാധിഷ്ഠിതമാണെങ്കിൽ സംഗീതകാരന്റെയും മിസ്റ്റിക്കിന്റെയും ഭാവന വികാരാധിഷ്ഠിതമാണ്. കവിയിൽ ഇവ രണ്ടിന്റെയും വ്യാപാരമുണ്ടാവാം. അവൻ പരമമായ ഒരു സത്യത്തിന്റെ ചിത്രീകരണത്തിൽ ആനന്ദിക്കുകയോ ഇന്ദ്രിയാതീതമായ ഒരു ലോകത്തിന്റെ ആകർഷണത്തിൽപെട്ട് ആനന്ദഗാനം പൊഴിക്കുകയോ ചെയ്യും!

8. ഇതേ അഭിപ്രായംതന്നെ ഈഷർവുഡ് ഒക്കെ കൂടി "Foundations of Aestheties" എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.
9. Ribot, L' Imagination Creatrice·

ളരെവേഗത്തിൽ ആ ചോര വാരി ഉണ്ടു. അന്നു വൈകുന്നേരം ഞാൻ കുറെ നോട്ടീസ് അച്ചടിപ്പിക്കുവാൻ ഒരു പ്രസ്സിൽ ചെന്നപ്പോൾ ഒരു ബുക്ക്ബയണ്ടർ അവിടെയിരുന്നു് അമേരിക്കൻ മാവു കുറുക്കി നീലച്ചായം ചേർത്തു ഹോളിവുഡ്ഡിലെ അതിപ്രസിദ്ധയായ ഒരു സിനിമാനടിക്കു കൊടുക്കുന്നതുകണ്ടു് എനിക്കു ആ ബയണ്ടറോടു വളരെ വിരോധം തോന്നി. പിന്നെ വിചാരിച്ചു, മദാമ്മയല്ലേ? അമേരിക്കൻമാവു് ഇഷ്ടമായിരിക്കും എന്നു്. ഞാൻ പ്രസ്സിൽനിന്നും വീട്ടിലേക്കു നടന്നു വഴിമദ്ധ്യേ ഒരു കാഴ്ചകണ്ടു് എനിക്കു വല്ലാതെ കോപം വന്നു. ഉദ്യാനത്തിൽ ഉത്സാഹവതിയായി ഊഞ്ഞാലാടിക്കൊണ്ടിരുന്ന കാഞ്ചനമാലയുടെ മുഖത്തു് വാനിറയെ വെററില മുറുക്കി ഒരു വൃദ്ധൻ ഇടങ്ങഴിയോളം തുപ്പൽ തളിച്ചിരിക്കുന്നതായി ഞാൻ കണ്ടു. കാഞ്ചനമാലയ്ക്കു തന്നെയല്ല ഈ അധഃപതനം വന്നിട്ടുള്ളതു്. എം എസ്സ് സുബ്ബലക്ഷ്മി, ടി ആർ രാജകുമാരി, വസന്തകോകിലം, ജീവരത്നം എന്നിങ്ങനെ ഇന്നത്തെ യുവജനങ്ങൾ സുന്ദരികളെന്നു കരുതുന്ന പല സിനിമാതാരങ്ങളുടെയും രൂപം വളരെ ദയനീയമായനിലയിൽ അസ്തമിച്ചുപോകുന്നതായി ഞാൻ കണ്ടിട്ടുണ്ടു്. ഇൻഡ്യാക്കാർക്കു തന്നെയല്ല, ഈ അപകടം പററാറുള്ളതു്. ലക്സംബർഗ്ഗുകൊട്ടാരത്തിലേക്കു വിദേശമന്ത്രിസഭയിൽ സംബന്ധിക്കുവാൻപോകുന്ന മൊളോട്ടോവിന്റെ വലത്തുകാലു് വെട്ടിക്കളയുക, ചർച്ചിലിന്റെ വായിലിരിക്കുന്ന ചുരുട്ട് തട്ടിക്കളയുക, ബൺമത്തിലെ അൻപത്തിയഞ്ചാമത്തെ വാർഷികസമ്മേളനത്തിൽ ഉൽഘാടനപ്രസംഗം ചെയ്തുകൊണ്ടുനില്ക്കുന്ന പ്രധാനമന്ത്രി ആററ്ലിയുടെ കഷണ്ടിത്തലയിൽ കരിവാരിത്തേക്കുക, ട്രാൻസ്യോർദ്ദാനിലെ രാജാവായി അഭിഷേകംചെയ്യപ്പെട്ട അബ്ദുള്ള മഹാരാജാവിന്റെ കണ്ണു രണ്ടും ചൂഴ്ന്നെടുക്കുക, ജോർജ്ജ്ബർണാഡ്ഷായുടെ താടിമീശ അദ്ദേഹത്തോടു ചോദിക്കാതെ തന്നെ വെട്ടിയെടുക്കുക, ഇങ്ങനെ എത്രയെത്ര അക്രമങ്ങളാണ് ലോകത്തിന്റെ ഓരോ ഭാഗങ്ങളിലും നടക്കുന്നതെന്നു് ആരെങ്കിലും അറിയുന്നുണ്ടോ? ഒരിക്കൽ എന്റെ ഫോട്ടോ ഒരു പഴയ വിശേഷാൽപ്രതിയിൽ ഉണ്ടായിരുന്നു. അതു പ്രസിദ്ധീകരിച്ചു് രണ്ടുദിവസംകഴിഞ്ഞു് ഞാൻ ഒരു വീട്ടിൽ ചെന്നു ആ വിശേഷാൽപ്രതി അവിടെ കണ്ടു. ഞാൻ അതു തുറന്നുനോക്കി, ഭഗവാനെ, എന്റെ മുഖം മുഴുവൻ ഒരു "കുരുത്തം" കെട്ട കുട്ടി പെൻസിൽ കൊണ്ടു കുത്തിവരച്ചിരുന്നു. പിന്നെ പലരും എന്റെ ഫോട്ടോ ആവശ്യപ്പെട്ടിട്ടുണ്ടു്. ഞാൻ കൊടുത്തിട്ടില്ല. കൊടുക്കണമെന്നുള്ള ആശ കൂടി നശിച്ചു. എന്റെ മനസ്ഥിതി ഇതായപ്പോൾ ചർച്ചിൽ ബർണാഡ്ഷാ മുതലായവർ വാസ്തവം അറിയുമ്പോൾ എത്രമാത്രം വിഷമിക്കാം.

എത്രലക്ഷം പത്രങ്ങളാണ് ഓരോ ദിവസവും അടുക്കളയിലെ യാഗശാലയിൽ ഹോമദ്രവ്യങ്ങളായി തീരുന്നതു്. പത്രാധിപന്മാർ ഇതറിഞ്ഞാൽ സഹിക്കുമോ? ട്രാൻസ്പോർട്ട് ബസ്സിലോ, തീവണ്ടിയുടെ മൂന്നാം ക്ലാസ്സുകളിലോ സഞ്ചരിക്കുമ്പോൾ യാത്രക്കാർ വർത്തമാനപ്പത്രത്തോടു കാണിക്കുന്ന നിന്ദ കുറെ കഷ്ടംതന്നെയാണ്. വസ്ത്രത്തിൽ പൊടി പിടിക്കാതിരിക്കാൻ ഓരോരുത്തരും വർത്തമാനക്കടലാസാണ് സീററുകളിൽ വിരിക്കുന്നതു്. ഷെൽഫ്പുറത്തു മഷിക്കുപ്പി കമഴ്ത്താൻ വർത്തമാനക്കടലാസുകൊണ്ടു വേണം അതു തുടച്ചു കളയാൻ. ജൗളിക്കടക്കാരൻ നിങ്ങൾക്കു തുണി പൊതിഞ്ഞുതരുന്നതു് വർത്തമാനപ്പത്രത്തിലാണ്. പലചരക്കു കച്ചവടക്കാരൻ പഞ്ചസാര തരുന്നതും, കശാപ്പുകടക്കാരൻ ഇറച്ചി തരുന്നതും വർത്തമാനക്കടലാസിലാണ്. അതുതന്നെയാണ് കഴുതയുടെയും ചില പശുക്കളുടെയും രുചികരമായ ഭക്ഷണം. വാക്കൊന്നിനു് ഒരു പവൻ കൊടുത്തു ബർണാഡ്ഷായെക്കൊണ്ടെഴുതിച്ച ലേഖനമാണ് ആ കഴുത തിന്നുന്നതെന്നു് ആ ജന്തുവോ, അതു കാണുന്ന മനുഷ്യരോ ആലോചിക്കാറുണ്ടോ? വള്ളത്തോളിന്റെ ശബ്ദസൗന്ദര്യവും, ഉള്ളൂരിന്റെ ഉല്ലേഖനവും, ശങ്കരക്കുറുപ്പിന്റെ മിസ്റ്റിസിസവും കഴുത കാര്യമാക്കുകയില്ല. പോകട്ടെ, മൂന്നുംകൂടി ഉള്ളിൽ ചെന്നിട്ടു് കഴുത ഉല്ലേഖചതുരനായ ഒരു സുന്ദരമിസ്റ്റിക്ക് കവി ആയിത്തീരുമോ? അതുമില്ല. കഴിഞ്ഞ ഒരു ദിവസം ജന്മഭൂമിയെയും സഹോദരന്മാരെയും അന്യനാട്ടുകാർക്കു തീറെഴുതിക്കൊടുത്തു സ്വന്തം കീശയിൽ പണം നിറയ്ക്കാനിറങ്ങിയിട്ടുള്ള നമ്മുടെ ചില എം എൽ എ മാരുടെ ബഡ്ജററ് നിരൂപണങ്ങൾ ചില നീളമുള്ള വാലുംവച്ചു പിടിപ്പിച്ചു് ആകാശത്തിലേക്കുയരുന്നതു ഞാൻ കണ്ടു. കഷ്ടം ഈ ദ്രോഹികളുടെ പ്രസംഗങ്ങൾ ഇത്രമാത്രം പൊങ്ങിപ്പോയോ എന്നു ഞാൻ വിചാരിച്ചുപോയി. പക്ഷെ അടുത്ത ക്ഷണത്തിൽ അവയെല്ലാംകൂടെ ഒന്നിച്ചു് ചതണ്ടു കുതിക്കാൻ കെട്ടിയിട്ടിരുന്ന ഒരു നാറിയ കുളത്തിൽ പോയി വീണടിഞ്ഞു.

വർത്തമാനപ്പത്രം, എത്രമാത്രം പണം, എത്രയെത്ര പേരുടെ ബുദ്ധി, എത്രയെത്ര പേരുടെ പരിശ്രമം, എന്തെല്ലാം അതിന്റെ പ്രസിദ്ധീകരണത്തിനുവേണ്ടി വിനിയോഗിക്കപ്പെടുന്നു. ലോകത്തെ മുഴുവൻ അതു സംഭ്രമിപ്പിക്കുന്നു. താഴോട്ടൊഴുകുന്ന നദിയെ അതു മേലോട്ടൊഴുക്കുന്നു. പാതാളത്തിലേക്കു പോകുന്ന ഗംഗയെ അതു സ്വർഗ്ഗത്തിലേക്കു തിരിച്ചയക്കുന്നു.

കരയ്ക്കുകൂടെയും, വെള്ളത്തിൽകൂടെയും, ആകാശത്തിൽകൂടെയും പത്രമാപ്പീസിൽ വാർത്തകളയക്കാൻ കമ്പിത്തപാലും, കമ്പിയില്ലാക്കമ്പിത്തപാലും, വാർത്താപ്രക്ഷേപിണിയും രാപ്പകൽ വേലചെയ്യുന്നു. വിയന്നായിലും ജനീവയിലും, ടോക്കിയോവിലും, കൈറോയിലും ലേഖകന്മാരിരുന്നു്, നിങ്ങൾക്കും എനിക്കും വായിക്കാൻ വാർത്തകളുണ്ടാക്കുന്നു. ജപ്പാൻകാർ ബർമ്മാ പിടിച്ചപ്പോഴും, ഇംഗ്ലീഷുകാർ അതു തിരിച്ചെടുത്തപ്പോഴും ജർമ്മൻകാർ റഷ്യക്കാരെ കൊന്നൊടുക്കിയപ്പോഴും ഇംഗ്ലീഷുകാർ ഡങ്കർക്കിൽനിന്നു പിന്തിരിഞ്ഞോടിയപ്പോഴും യുദ്ധകപ്പലുകൾ കടലിൽ താണപ്പോഴും പറക്കുംകോട്ടകൾ പൊട്ടിത്തകർന്നപ്പോഴും പത്രലേഖകന്മാർ ക്യാമറായുമായി അവിടെ എത്തിയിട്ടുണ്ടായിരുന്നു. സ്വന്തം ലേഖകന്മാരെ കൂടാതെ പ്രത്യേകലേഖകന്മാരും ഓരോ പത്രത്തിനും ഉണ്ടായിരിക്കും. ശാസ്ത്രീയമായി കൃഷിചെയ്യുന്നതെങ്ങനെയെന്നു ഒരുത്തൻ നമ്മെ അറിയിക്കുമ്പോൾ, കുതിപ്പന്തയങ്ങൾ തുടങ്ങിയ വിനോദങ്ങളെക്കുറിച്ചായിരിക്കും മറെറാരാൾ നമ്മെഅറിയിക്കുന്നതു്. അതിനിടയ്ക്കു ഒരു വിദേശ്യൻ പട്ടണത്തിലെത്തിയെന്നുവരും. ലേഖകൻ ഉടൻതന്നെ അയാളുമായി അഭിമുഖസംഭാഷണം നടത്തി ഒരു നീണ്ട ലേഖനം എഴുതിവിടണം.

# ചിന്താദരിദ്രമായ മലയാളസാഹിത്യം

(എസ് ഗുപ്തൻനായർ)

സാഹിത്യവും പാണ്ഡിത്യവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു വളരെയധികം ചർച്ചകൾ നടന്നുകഴിഞ്ഞിരിക്കുന്ന ഒരു സമയമാണിതു്. ഇത്രയ്ക്കു് നിരുപദ്രവമായ ഒരു വിഷയത്തെക്കുറിച്ചു് ഇത്രയധികം അഭിപ്രായഭിന്നതകൾ ഉണ്ടാവാനിടവരുമെന്ന് ആരും കരുതിയതല്ല. സാഹിത്യത്തെ സംബന്ധിച്ചിടത്തോളം പാണ്ഡിത്യം വേണ്ടാത്തൊരു വസ്തുവാണെന്ന് ആരുംതന്നെ പറയുമെന്ന തോന്നുന്നില്ല. യഥാർത്ഥത്തിൽ ഈ കേസിലെ വാദികളാകട്ടെ പ്രതികളാകട്ടെ അങ്ങനെ അഭിപ്രായപ്പെട്ടുമില്ല. എന്നിട്ടും വാദപ്രതിവാദങ്ങൾ കഠിനമായി നടന്നു. അവ, ഇന്നു നാം പതിവായി കണ്ടുവരുള്ള മററു സാഹിത്യകലാപങ്ങളെപ്പോലെ പുത്തനും പഴയതും തമ്മിലുള്ള ഒരു ബലപരീക്ഷയായി പര്യവസാനിച്ചു. പാണ്ഡിത്യംവേണമോ വേണ്ടയോ എന്നതിനെപ്പററി ആർക്കും തർക്കമില്ലാതായി. വാദങ്ങൾ ആ വിഷയത്തെ അതിവേഗം പിന്നിട്ടു. പണ്ടത്തെ എഴുത്തുകാർക്കൊക്കെ പാണ്ഡിത്യമുണ്ടായിരുന്നെന്നും ഇന്നത്തെ എഴുത്തുകാരൊക്കെ പാണ്ഡിത്യശൂന്യന്മാരാണെന്നും ഉള്ള ഒരു നിഗമനത്തിലേക്കാണ് പ്രമേയാവതാരകൻ കടന്നതു്. ഈ നിഗമനത്തിൽവച്ചുതന്നെയാണ് വഴക്കിത്രമൂത്തതും.

പാണ്ഡിത്യം എന്ന വാക്കിന്റെ അർത്ഥവ്യാപ്തിയെ സംബന്ധിച്ചും ചില ചില്ലറ തർക്കങ്ങൾ ഉണ്ടായി. പാണ്ഡിത്യം ഭാഷാപാണ്ഡിത്യം മാത്രമാണെന്നു് പണ്ടും ഇന്നും ഉള്ള പ്രമാണികന്മാരാരും പറഞ്ഞിട്ടില്ല. മനുഷ്യവിജ്ഞാനത്തിന്റെ ആകെത്തുകയാണ് പാണ്ഡിത്യമെന്നു പറയുമ്പോൾ വിവക്ഷിക്കപ്പെടുന്നതു്. ആ വിജ്ഞാനം കാലംചെല്ലുന്തോറും പുഷ്ടിപ്പെട്ടുകൊണ്ടിരിക്കുകയാണ്. അപ്പോൾ ഇന്നലെ ജീവിച്ചിരുന്നവരെക്കാൾ വിജ്ഞാനംനേടാൻ കടപ്പെട്ടവനാണ് ഇന്നത്തെ സാഹിത്യകാരൻ. ഷേക്സ്പീയറെക്കാൾ എത്രയോ മടങ്ങു് അറിവുള്ളവനായിരിക്കണം ബർനാഡ്ഷാ. ഷേക്സ്പീയറുടെ അറിവു വച്ചുകൊണ്ടു് ഷായ്ക്കു് എങ്ങനെ ഇന്നത്തെ സാഹിത്യനായകനാകാൻ സാധിക്കും? ഫേബിയൻ സോഷ്യലിസമോ മാർക്സിസമോ അറിയാൻ ഷേക്സ്പീയർക്ക് നിവൃത്തിയുണ്ടായിരുന്നില്ല. അദ്ദേഹത്തിനതുകൊണ്ടു തരക്കേടുമില്ലായിരുന്നു. പക്ഷേ ഷാ അവയൊക്കെ അറിഞ്ഞതീരു. അറിഞ്ഞില്ലെങ്കിൽ അദ്ദേഹം ഇന്നത്തെ സാഹിത്യനായകനാവുകയില്ല.

ഭാഗ്യംകൊണ്ടു് "ഷാ"യ്ക്കുമല്ല ഇന്നത്തെ പ്രമുഖരായ പാശ്ചാത്യസാഹിത്യകാരന്മാർക്കെല്ലാംതന്നെ ആധുനികവിജ്ഞാനത്തിലും പ്രാചീനവിജ്ഞാനത്തിലും ഒന്നുപോലെ ഇറങ്ങിസഞ്ചരിക്കാനും മുങ്ങിക്കുളിക്കാനും കഴിഞ്ഞിട്ടുണ്ടു്. ഈ അംശത്തിൽ മലയാളസാഹിത്യം എവിടെനില്ക്കുന്നു എന്നു പരിശോധിക്കുകയാണ് എന്റെ ലേഖനത്തിന്റെ ഉദ്ദേശം. ആധുനിക മലയാളത്തിലെ ചുരുക്കം ചില എഴുത്തുകാർ വിജ്ഞാനത്തിന്റെ വിവിധ ശാഖകളിൽ സാമാന്യം പിടികിട്ടിയിട്ടുള്ളവരാണെന്നു സമ്മതിക്കാം. എങ്കിലും ആധുനിക മലയാളസാഹിത്യം താരതമ്യേന ചിന്താദരിദ്രമാണെന്നാണ് എന്റെപക്ഷം. താരതമ്യം പ്രാചീന മലയാളസാ

---

പത്രലേഖകന്മാർ വെറും കളിപ്പിള്ളകളല്ല. ഒരിക്കൽ ദൈവംതമ്പുരാൻ തന്റെ മുറിയിൽ കതകും അടച്ചിരുന്നു് മലങ്കര സുറിയാനിസഭയിലെ ബാവാ മെത്രാൻ വഴക്കിനെക്കുറിച്ചു് ചിന്തിക്കുകയായിരുന്നു. അപ്പോൾ കതകിനു് ആരോ മുട്ടുന്നതുകേട്ടു. ആരാണതു്? എന്നു തിരുമനസ്സുകൊണ്ടു കല്പിച്ചു ചോദിച്ചു. "ഡോക്ടറാണേ" എന്ന മറുപടി. സമയമില്ലാ എന്നു അകത്തുനിന്നു്. രണ്ടാമതും കതകിനു ആരോ മുട്ടി. "ആരതു്?" എന്ന ചോദ്യം "ഒരഡ്വക്കേററാണേ" എന്നു മറുപടി. അയാൾക്കും പ്രവേശനം അനുവദിച്ചില്ല. പിന്നെയും പലർ ചെന്നു മുട്ടി. ഒരു ഫലവും ഉണ്ടായില്ല. ഒടുവിൽ ഒരു പത്രറിപ്പോർട്ടർ ചെന്നു മുട്ടി. "റിപ്പോർട്ടർ" എന്നു കേട്ടപ്പോഴേ, "അയാൾ അകത്തു വരട്ടെ" എന്നു ദൈവം കല്പിച്ചു. ഏതോ ചില വിവരങ്ങൾ ചോദിച്ചറിഞ്ഞിട്ടു് റിപ്പോർട്ടർ തിരിച്ചുപോയി. അടുത്തുനിന്നിരുന്ന ഗബ്രിയേൽ മലാഖാ ചോദിച്ചു. റിപ്പോർട്ടറെ മാത്രം കയററിയതെന്താണെന്നു. അപ്പോൾ ദൈവം കല്പിക്കുകയാണു്, അവനു സന്ദർശനാനുവാദം കൊടുത്തില്ലെങ്കിൽ അവൻ പറയും ഞാനില്ലെന്നു്, അല്ലെങ്കിൽ ഞാൻ പറയാത്തതൊക്കെയും പറഞ്ഞെന്നുപറയും, പോരെങ്കിൽ ഞാനല്ലാ വാസ്തവത്തിൽ ദൈവം, പിശാചാണെന്നു് എഴുതിവിടും." പത്രലേഖകന്മാർ ചുറുചുറുക്കും, ചൊടിചൊടിപ്പും ഉള്ളവരാണ്. ആരെങ്കിലും മരിക്കാൻ തുടങ്ങിയാൽ അവർ ആ ആളിന്റെ മുറിയിലെത്തും. മരിക്കാൻ നിശ്ചയിച്ചിരിക്കുന്ന തീയതി, സമയം ഇതെല്ലാം അവർ കാലേക്കൂട്ടി ചോദിച്ചറിയും. മരിക്കുന്ന സമയവും പത്രത്തിൽ ആ വാർത്ത പ്രസിദ്ധീകൃതമാകുന്ന സമയവും മിക്കവാറും ഒന്നുതന്നെ ആയിരിക്കുന്നതു് നിങ്ങൾ കണ്ടിട്ടില്ലേ? റിപ്പോർട്ടറന്മാർ ഇല്ലെങ്കിൽ പത്രമില്ല. ഇങ്ങനെ എത്രയെത്ര റിപ്പോർട്ടറന്മാർ, അച്ചുനിരത്തുന്നവർ, യന്ത്രം തിരിക്കുന്നവർ, കടലാസു മടക്കുന്നവർ, വിതരണക്കാർ, സഹപത്രാധിപന്മാർ, പത്രാധിപന്മാർ, മാനേജരന്മാർ ഇങ്ങനെ വളരെപ്പേർ ബുദ്ധിമുട്ടു വേലചെയ്തിട്ടാണ് പത്രങ്ങളുടെ ഒരോ ലക്കവും സൂര്യപ്രകാശം കാണുന്നതു്. പക്ഷേ അടുക്കളക്കാരും, അങ്കണക്കാരും ഇതുവല്ലതും അറിയുന്നോ? ആയിരം പേരുടെ പ്രയത്നം കത്തിച്ചാണു് നാം ഒരു പാത്രം കാപ്പി ഉണ്ടാക്കുന്നതു്. ശിവ, ശിവ.

ഹിത്യപൂർവമായിട്ടല്ല; ലോകത്തിലെ ഇതരസാഹിത്യങ്ങളുമായിട്ടാണ് എന്നു പ്രത്യേകം പറഞ്ഞുകൊള്ളട്ടെ. ഒരു പക്ഷേ ഇതരസാഹിത്യങ്ങളെന്നു നാം പറയുമ്പോൾ അവയിലുള്ള ഉത്തമമാതൃകകൾ മാത്രമേ നമ്മുടെ ചിന്താമുകുരത്തിൽ പ്രതിഫലിക്കുന്നുള്ളുവെന്നുവരാം. എങ്കിലും ലോകത്തിനു വെളിച്ചം കൊടുക്കത്തക്ക വണ്ണം, ഒന്നും രണ്ടുമല്ല, ശതക്കണക്കിന് കൃതികൾ നിർമ്മിക്കാൻ ഇംഗ്ലീഷ് തുടങ്ങിയ ഇതരഭാഷകൾക്കു സാധിച്ചിട്ടുണ്ടെന്നു തീർച്ച. നമുക്കു സാധിച്ചിട്ടില്ലെന്നുള്ളതും തീർച്ച. എന്താണിതിന്റെ കാരണം? ഒന്നാമതായി,

പരിശീലനംകൂടാതെ എഴുത്തു തുടങ്ങുന്നു. ഏതു തൊഴിലിലേക്കു പ്രവേശിക്കുന്നതിനും കുറച്ചുനാളത്തെയെങ്കിലും പരിശീലനം കൂടിയേ തീരൂ എന്നതു സർവസമ്മതമാണ്. വക്കീലാകണമെന്നു വിചാരിക്കുന്ന ഒരാൾ ഒരു സുപ്രഭാതത്തിലെഴുന്നേറ്റു നാലു ഷെകയൻ കോട്ടുമെടുത്തിട്ടു നേരെ കോടതിയിലേക്കു പോകുകയല്ല പതിവ്. നിയമസംബന്ധമായ അറിവുകൾ നേടാൻ രണ്ടോ മൂന്നോ കൊല്ലം ചെലവഴിക്കുകയും പരിചയം കൂടുതലുള്ള ഒരാളിന്റെ കീഴിൽ കുറെ പരിശീലിക്കുകയും ചെയ്തതിനു ശേഷമാണു കോടതിയിൽ പോകുക. സംഗീതം, ചിത്രമെഴുത്തു മുതലായ ഇതരകലാവിദ്യകളുടെ കാര്യത്തിലും ഈ നിയമത്തിന് അപവാദമില്ല. പാട്ടുപഠിക്കാത്ത ഒരാളിനു വീട്ടിലിരുന്നു യഥേഷ്ടം പാടാമായിരിക്കാം. പക്ഷേ സദസ്സിൽ കയറി പാടണമെങ്കിൽ കുറേനാൾ പഠിച്ചിരിക്കുക തന്നെ വേണം. (അല്ലെങ്കിൽ അത്രയ്ക്കു ധൈര്യം ഉണ്ടായിരിക്കണം.)

എന്നാൽ ഈ സാമാന്യനിയമങ്ങളെ പാടേ നിഷേധിക്കുന്ന ഒരു തൊഴിൽക്കാരാണു പ്രായേണ സാഹിത്യകാരന്മാർ. നാലഞ്ചു വാക്കുകൾ ചേർത്ത് ഒരു വാചകമെഴുതാൻ കഴിയുന്ന ഏതൊരുവനും സാഹിത്യത്തിലേക്കു പ്രവേശിക്കാൻ സമർത്ഥനാണെന്നാണു പരക്കെയുള്ള ധാരണ. അക്ഷരപ്പിഴകളും ശൈലീഭംഗങ്ങളും പോലും സാഹിത്യമാർഗ്ഗത്തിലേക്കുള്ള ഒരുവന്റെ പ്രവേശത്തെ തടസ്സപ്പെടുത്താൻ പറ്റില്ലത്രെ. എന്തെന്നാൽ വാസനയുള്ളതുകൊണ്ടാണ് അയാൾ എഴുതുന്നത്. അതിൽ കവിഞ്ഞൊന്നും ആവശ്യമില്ലെന്ന് അയാൾ വിശ്വസിക്കുകയും ചെയ്യുന്നു. വാസന, ഒരെഴുത്തുകാരന് അവശ്യം വേണ്ടതുതന്നെ. പക്ഷേ അതുമാത്രംകൊണ്ടു യാതൊന്നും ആകുന്നില്ല എന്നതു പകൽപോലെ വിശദമായ ഒരു പരമാർത്ഥമാണ്. പഠിപ്പും ചിന്തയും കൂടാതെ എഴുത്തുകാരനായിക്കളയാമെന്നു വിചാരിക്കുന്നതിൽപരം വ്യാമോഹം മറ്റെന്തുള്ളൂ?

പ്രാചീനരോ നവീനരോ പാശ്ചാത്യരോ പൗരസ്ത്യരോ ആയ ആചാര്യന്മാരാരും സമ്മതിക്കാത്ത ഈ വിശ്വാസം നമ്മുടെ ഇടയിൽ കടന്നുകൂടിയതു സാഹിത്യത്തിന്റെ ദൗർഭാഗ്യംകൊണ്ടാണെന്നേ പറയാൻ പറ്റൂ. ശക്തി, നിപുണത, അഭ്യാസം ഇങ്ങനെ പലതിന്റെയും കാര്യം ഭാരതീയാചാര്യന്മാർ ഊന്നിപ്പറഞ്ഞിട്ടും പൗരസ്ത്യസംസ്കാരസംവാഹകന്മാരെന്ന് അഭിമാനിക്കുന്നവർപോലും കാര്യങ്ങൾ പഠിക്കാതെ കാട്ടിക്കൂട്ടുന്ന തോന്ന്യാസങ്ങൾക്ക് അറ്റമില്ല. ചോദിച്ചാൽ പറയും കാവ്യനാടകാലങ്കാരങ്ങളെല്ലാം പഠിച്ചിട്ടാണ് അവർ എഴുതാൻ തുടങ്ങിയതെന്ന്.

കാവ്യനാടകാലങ്കാരങ്ങളെല്ലാം പഠിക്കേണ്ടതുതന്നെ. അതിലാർക്കും തർക്കമില്ല. പക്ഷേ അത്രയുംകൊണ്ടു വിരാമമിട്ടു കാവ്യനിർമ്മിതിയിലേക്കു പ്രവേശിച്ചതെന്തിനെന്നാണ് ഇവിടെ സംഗതമായ ചോദ്യം. കാവ്യനാടകാലങ്കാരപര്യന്തം പഠിച്ചാൽ വിജ്ഞാനത്തിന്റെ സകല തുറകളിലും സഞ്ചരിക്കാനുള്ള പ്രാഗത്ഭ്യമായെന്നു വിചാരിക്കുന്നതു തെറ്റാണ്. അത്രയുംകൊണ്ടു ഭാഷാപരമായ പാണ്ഡിത്യം മാത്രമേ ആകുകയുള്ളു. അതുവച്ചുംകൊണ്ടു ചിലതൊക്കെ എഴുതാൻ സാധിക്കുമെങ്കിലും അതിൽനിന്നു നമുക്കു പഠിക്കാനധികമുണ്ടായിരിക്കുകയില്ല. അരപ്പഠിത്തത്തെ ആശ്രയിച്ചു വല്ലതും ചിലതു "വൃത്തത്തിലാക്കി വിതറുന്ന"വനല്ല കവി. മനുഷ്യസമുദായത്തെ മുഴുവൻ ഉത്തേജിപ്പിക്കത്തക്ക മഹനീയചിന്തകൾ വിളമ്പാൻതക്കവണ്ണം കൈമുതലുള്ളവനാണു കവി. അതിനു കാവ്യനാടകാലങ്കാരങ്ങൾ മാത്രം പഠിച്ചാൽപോരാ. വിജ്ഞാനത്തിന്റെ സകല ശാഖകളും അഗ്രംവരെ പരിശോധിക്കുകയും സ്വതന്ത്രമായി ചിന്തിച്ചഭിപ്രായങ്ങൾ രൂപപ്പെടുത്തുകയും ചെയ്യണം. തർക്കം, മീമാംസ, വേദാന്തം തുടങ്ങി പലതും പഠനാർഹങ്ങളായുണ്ടെന്നു നമ്മുടെ പൂർവ്വികന്മാർ ചൂണ്ടിക്കാണിച്ചിട്ടുമുണ്ട്. ചൂണ്ടിക്കാണിക്കുക മാത്രമല്ല, അവയിലൊക്കെ അവഗാഹമുള്ളവരാണു തങ്ങളെന്ന് അവർ തെളിയിച്ചിട്ടുമുണ്ട്. ഒരു രാജാവിന്റെ ഭരണമാഹാത്മ്യത്തെപ്പറ്റി പറയേണ്ടി വരുമ്പോൾ രാജ്യമീമാംസയുടെ സൂക്ഷ്മങ്ങളിലമായ തത്വങ്ങളെപ്പറ്റി അർത്ഥശാസ്ത്രകാരന്റെ വൈദഗ്ദ്ധ്യത്തോടെ വ്യാസനും കാളിദാസനും മറ്റും ഉപന്യസിക്കുന്നതു നാം വായിച്ചിട്ടില്ലേ? ജ്യോതിഷം, വൈദ്യം മുതലായ പ്രത്യേക വിഷയങ്ങളിൽപോലും അന്നത്തെ മഹാകവികൾക്കു പാണ്ഡിത്യമുണ്ടായിരുന്നു. ഒരു ശിശുവിന്റെ ജനനമുഹൂർത്തത്തെ ലഗ്നാദിവിവരണങ്ങളോടെ വർണ്ണിക്കുവാൻ അവർക്കു അശേഷം ക്ലേശമുണ്ടായിരുന്നില്ല. ഉദാഹരണത്തിനു ഭാഗവതത്തിൽ കൃഷ്ണാവതാരത്തെപ്പറ്റി പറയുന്ന ഭാഗം നോക്കുക.

> "ഇനചന്ദ്രാദിഗ്രഹങ്ങളെല്ലാവരും
> നിന്നിതങ്ങവതാരകാര്യസാദ്ധ്യാർത്ഥമായതൽ-
> സന്നിലങ്ങൾ തേറമെന്നെഴും വൃഷോദയേ
> മംഗലമുഹൂർത്തേ വിജയകാലേ ജഗ—
> ന്മംഗലപ്രസിദ്ധ ചന്ദ്രക്രിയാന്തരേ ത്തുടേ...."

ഇതെഴുതിയ എഴുത്തച്ഛൻ ജ്യോതിഷത്തിൽ പാണ്ഡിത്യമില്ലാത്ത ആളല്ല. എന്തിനെഴുത്തച്ഛന്റെ കാര്യം പറയുന്നു? പാമരന്മാരുടെ കവിയായിരുന്ന കുഞ്ചൻനമ്പ്യാരുടെ വിജ്ഞാനവൈപുല്യംപോലും നമ്മെ അത്ഭുതപ്പെടുത്താൻ പോരുന്നതാണ്. അദ്ദേഹത്തിനറിഞ്ഞുകൂടാത്ത വിഷയങ്ങളൊന്നും ഉണ്ടായിരുന്നില്ല. പണ്ഡിതന്മാരെ രസിപ്പിക്കാൻ കഴിവില്ലാഞ്ഞിട്ടല്ല അദ്ദേഹം സാധാരണക്കാർക്കുവേണ്ടി കാവ്യങ്ങൾ നിർമ്മിച്ചത്. തന്റെ ഉള്ളിൽ തിങ്ങിനില്ക്കുന്ന വിജ്ഞാനഭാരത്തെ കടുസംസ്കൃതമായി വിളമ്പിയാൽ സാമാന്യജനങ്ങളുടെ സമ്മതി ലഭിക്കുകയില്ലെന്ന് അറിവുണ്ടായിരുന്നതുകൊണ്ടുമാത്രമാണ്. നാടോടിഭാഷയിലെഴുതിയെങ്കിലും പണ്ഡിതന്മാർക്ക് മേക്കിട്ടുകയറാൻ അദ്ദേഹം ഇടം കൊടുത്തിട്ടില്ല. വിജ്ഞാനമേഖലകളിൽ തനിക്കുള്ള പ്രാമാണികത്വം വേണ്ടിടത്തൊക്കെ അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ട്

അപ്പോൾ, അങ്ങനെയൊക്കെയായിരുന്നു അന്ന

മത്ത കവികളുടെ നില. ഇടക്കാലത്തായി ഈ ബോധം ആകപ്പാടെ മന്ദലഞ്ഞു. വിജ്ഞാനമെന്നു പറയുന്നതു് ഭാഷാപരമായ പാണ്ഡിത്യം മാത്രമാണെന്ന് എഴുത്തുകാർ വിശ്വസിക്കാൻ തുടങ്ങി. അതു വിശ്വസിക്കത്തക്കവണ്ണം ഭാഷാശാസ്ത്രഗ്രന്ഥങ്ങളും അലങ്കാരഗ്രന്ഥങ്ങളും നാട്ടിൽ പെരുകിയിരുന്നു. കാവ്യത്തിൽ തിക്കിക്കയറുന്ന ചിത്രബന്ധങ്ങളുടെയും അലങ്കാരങ്ങളുടെയും എണ്ണമനുസരിച്ചു സാഹിത്യത്തിന്റെ വില മതിക്കപ്പെട്ടു.

മലയാളസാഹിത്യത്തെ സംബന്ധിച്ചിടത്തോളം ഇതു വളരെ ദയനീയമായ ഒരു പരമാർത്ഥമായിരുന്നു. കവനകൗമുദി തുടങ്ങിയ മാസികകളുടെ പംക്തികളെ അലങ്കരിച്ചിരുന്ന ശ്ലോകസഹസ്രങ്ങളും അക്ഷരങ്ങളുടെ വെടിക്കെട്ടുകൾ നിറഞ്ഞ മഹാകാവ്യങ്ങളും നാട്ടിലുള്ള സ്ത്രീകളുടെ നാമധേയങ്ങൾ വഹിച്ചുകൊണ്ടു നിന്നിരുന്ന നോവലുകളും എല്ലാം അന്നത്തെ മലയാളസാഹിത്യത്തിന്റെ പ്രാതിനിധ്യം വഹിക്കുന്ന കൃതികളാണ്. അവയെല്ലാം ഒന്നുപോലെ നിരുപയോഗങ്ങളാണെന്നോ വിരസങ്ങളാണെന്നോ ഞാൻ പറയുന്നില്ല. എങ്കിലും ആ കാവ്യകാരന്മാരിൽ കഷ്ടിച്ചു മൂന്നോ നാലോ പേർക്കു മാത്രമല്ലാതെ പിൽക്കാലത്തിന്റെ സ്മരണയിൽ തങ്ങിനിൽക്കാനോ നാട്ടിനു് ഒരു സന്ദേശം നൽകാനോ സാധിച്ചിട്ടില്ലെന്നു നാം സ്മരിക്കണം. ആ നോവലുകളും ആ ശ്ലോകങ്ങളും ഇന്നെവിടെ? ഇന്നവയെപ്പററി ആരു സ്മരിക്കുന്നു? നമ്മുടെ ഗൃഹനായികമാരുടെ വിശ്രമവേളകളെ അപഹരിച്ചിട്ടുണ്ടെന്നതിൽ കവിഞ്ഞു് അവ എന്തു സേവനമാണ് അനുഷ്ഠിച്ചിട്ടുള്ളതു്? എന്തെങ്കിലും ഒരു കല്യാണിക്കുട്ടിയുടെയോ വിശാലാക്ഷിയുടെയോ പ്രേമവിഭ്രാന്തികൾ വർണ്ണിക്കുകയും അവർ വിട്ട നെടുവീർപ്പുകളുടെ എണ്ണം കുറിക്കുകയുമല്ലാതെ ആ നോവൽകർത്താക്കന്മാരിലധികം പേർക്കും ഒന്നും കഴിഞ്ഞിട്ടില്ലെന്നുള്ളതു് എത്ര ശോചനീയമാണ്! ചിന്തയുടെ വെളിച്ചം വീശി ജീവിതമാർഗ്ഗത്തെ തെളിക്കേണ്ട സാഹിത്യകാരൻ അല്പനേരത്തെ വിശ്രമത്തിനും വിനോദത്തിനും മാത്രം വക നൽകിയിട്ടു വിരമിക്കുന്നതിൽപരം അധഃപതനം മറ്റൊന്നില്ല. സാഹിത്യം നമ്മെ വിനോദിപ്പിച്ചുകൂടെന്നല്ല ഈ പറയുന്നതിന്റെ ചുരുക്കം. സാഹിത്യത്തിലെ വിനോദം നേരംകളയാൻ മാത്രമുള്ള ഒരുപകരണമായിരിക്കരുതു്. അതു ചൈതന്യദായകവും ചിന്തോദ്ദീപകവും ആയ ഒരു സന്ദേശം ഉൾക്കൊള്ളുന്നതായിരിക്കണം.

പക്ഷേ മലയാളസാഹിത്യത്തിൽ സംഭവിച്ചതെന്താണ്? ബാഹ്യാവരണത്തിനു് അററകുററമില്ലാത്ത കുറെ അനുകരണങ്ങൾ ഓരോ ശാഖയിലേക്കും ഓരോരുത്തരായി കാഴ്ചവച്ചു. അങ്ങനെ സംസ്കൃതത്തിലെ ചില നല്ല കൃതികളുടെ തർജ്ജിമകളും ചിന്തയുടെയും പ്രതിഭയുടെയും ചൂടില്ലാത്ത കുറെ അനുകരണങ്ങളും നമുക്കു ലഭിച്ചു. അവ അസഹ്യമാംവണ്ണം പെരുകിയിട്ടും—അവ നമ്മുടെ സംസ്കാരത്തിന്റെ വ്യക്തിത്വത്തെ സാരമായി സ്പർശിച്ചിട്ടും—ആ വ്യവസായത്തിനു് ഇവിടത്തെ സാഹിത്യകാരന്മാർ വിരാമമിട്ടില്ല.

അന്നു്, പടിഞ്ഞാറു് ഒരു മഹായുദ്ധം നടക്കുകയായിരുന്നു. ലോകസംഭവങ്ങൾക്കൊപ്പം ആ നാടുകളിലെ കലയും സാഹിത്യവും എല്ലാം മാറിക്കൊണ്ടിരുന്നു. ആ യുദ്ധത്തിന്റെ ദുരന്തഫലങ്ങൾ സാഹിത്യകാരന്മാരെ ചിന്തിപ്പിക്കുകയും മനുഷ്യസമുദായത്തെപ്പററി വിശാലമായ ഒരു വീക്ഷണം അവരിൽ അങ്കുരിപ്പിക്കുകയും ചെയ്തു. ശാസ്ത്രത്തിന്റെ വളർച്ചയും മനുഷ്യന്റെ നാശോന്മുഖമായ പ്രയാണവും അവരുടെ സാഹിത്യത്തിൽ നേരിട്ട് സ്വാധീനം ചെലുത്തി. ഓരോ നോവലും ഓരോ കാവ്യവും ജീവിതത്തെ അവഗാഢമായി പരിശോധിക്കുന്നവയായിരുന്നു. വെത്സ്, ഹക്സ്ലി മുതലായവരുടെ നോവലുകൾ ശാസ്ത്രീയ വിജ്ഞാനത്തിന്റെയും ജോയ്സ്, പ്രൂസ്റ്റ് തുടങ്ങിയവരുടെ കൃതികൾ മനോവിജ്ഞാനത്തിന്റെയും മണ്ഡലങ്ങളെ സൗന്ദര്യബോധത്തോടെ സ്പർശിച്ചു. ഷായുടെയും ഗാൽസ്‌വർത്തിയുടെയും നാടകങ്ങൾ സാമൂഹ്യജീവിതത്തിലെ വിഷമപ്രശ്നങ്ങളെ വെളിച്ചത്തിട്ടു. ചുരുക്കിപ്പറഞ്ഞാൽ ആ പ്രമുഖന്മാരുടെ കൃതികൾക്കെല്ലാം ചിന്താപരമായ ഒരടിയുറപ്പുണ്ടായിരുന്നു. പക്ഷേ മലയാളസാഹിത്യം ആ കാലങ്ങളിൽ എങ്ങനെയാണ് വളർന്നുകൊണ്ടിരുന്നതു്? ലോകസംഭവങ്ങളുടെ തിരമാലകൾ മനുഷ്യജീവിതത്തെയാകെ ഉലച്ചു മറിക്കുമ്പോഴും അവയുടെ അടിയേൽക്കാതെ നിൽക്കത്തക്ക സാഹചര്യങ്ങളാണ് കേരളത്തിനുണ്ടായിരുന്നതു്. ലോകസംഭവങ്ങൾ പോയിട്ട് ഇന്ത്യൻ രാഷ്ട്രീയ സംഭവങ്ങൾപോലും എത്രയോ മന്ദമായിട്ടാണ് നമ്മുടെ ജീവിതത്തെയും സാഹിത്യത്തെയും സ്പർശിച്ചതു്! ഗാന്ധിജിയുടെയും കോൺഗ്രസ്സിന്റെയും പരിശ്രമങ്ങളാൽ അടിമത്വത്തെപ്പററി പുത്തനായുണ്ടായ ബോധം നമ്മുടെ പദ്യശാഖയെ മാത്രം കുറച്ചൊന്നു ചൂടുപിടിപ്പിച്ചു. നമുക്ക് ഏതാനും ദേശീയ കവനങ്ങളും ലഭിച്ചു. ഇതു യഥാർത്ഥത്തിൽ അത്യന്തം ആശ്വാസകരമായ ഒരു വ്യതിയാനമായിരുന്നു. എങ്കിലും അത്രയുംകൊണ്ടും നമ്മുടെ സാഹിത്യത്തിനു് ചിന്താപരമായ ഒരു അടിത്തറ ഉണ്ടായി എന്നു പറയാവതല്ല. നമ്മുടെ സാഹിത്യത്തിന്റെ ഏറിയ പങ്ക്—വിശേഷിച്ച്, കഥകളും നോവലുകളും നാടകങ്ങളും—പിന്നെയും നിർലക്ഷ്യമായി പ്രയാണം ചെയ്യുകയായിരുന്നു. ഉത്ക്കടമായ വികാരത്തിന്റെ ഉറവയിൽനിന്നു ഒഴുകിയ കൃതികൾ അവയിൽ വളരെയുണ്ടെങ്കിലും ഉൽകൃഷ്ടമായ വിചാരത്തിനിടകൊടുക്കുന്നവ വിരളംതന്നെ. ജീവിതത്തിന്റെ പുറത്തുകൂടി ഒരു മൂളിപ്പാട്ടും പാടിക്കൊണ്ടു് ഒഴുകിപ്പോകുന്ന സാഹിത്യകാരന്മാരെയാണ് നമുക്ക് അധികവും ലഭിച്ചിട്ടുള്ളതു്. അവരിൽ പലരും തങ്ങളുടെ സ്വന്തം നിലയെ ആനന്ദത്തിന്റെയും സൗന്ദര്യത്തിന്റെയും ഒക്കെ പേരിൽ ന്യായീകരിക്കുകയും ചെയ്യുന്നുണ്ടു്. ആനന്ദവും സൗന്ദര്യവും എല്ലാം വേണ്ടതുതന്നെ. അതൊന്നുമില്ലാത്തതു കലയാവുകയുമില്ല. പക്ഷേ സൗന്ദര്യത്തെ ആവിഷ്കരിക്കുന്നതോടൊപ്പംതന്നെ ജീവിതത്തെ സമഗ്രമായി ദർശിക്കാനും സമഗ്രമായി പ്രതിഫലിപ്പിക്കാനുംകൂടി കഴിഞ്ഞില്ലെങ്കിൽ ആ കല ഉപയോഗശൂന്യമായിരിക്കുമെന്നു മാത്രമേ ഉള്ളൂ. ജീവിതം എന്നു പറയുന്നതു വികാരം മാത്രമാണെങ്കിൽ നമ്മുടെ സാഹിത്യത്തിന്റെ ഏറിയപങ്കും ഒന്നാംതരം കലയാണ്. പക്ഷേ വിചാരത്തിനുംകൂടി അതിൽ സ്ഥാനമുണ്ടെങ്കിൽ നമ്മുടെ സാഹിത്യം പലപ്പോഴും പിച്ചക്കാരിയുടെ നിലയിലേക്കു് താഴുന്നതു കാണാം.

"മലയാളസാഹിത്യത്തിന്നെന്താണൊരു കുറവ്? നമുക്കൊന്നാംതരം കഥാകൃത്തുക്കളില്ലേ, കവികളില്ലേ?" എന്നൊക്കെ ചോദിക്കുന്നവരോട് ഈ മലയാളസാഹിത്യത്തെ കുറച്ചുകൂടി വിസ്തൃതമായ വിശ്വസാഹിത്യത്തിന്റെ പശ്ചാത്തലത്തിൽ ഒന്നു നോക്കി കാണാനും വിലയിരുത്താനും ശ്രമിക്കണമെന്നാണ് എനിക്കു വിനീതമായി പറയാനുള്ളതു്. നമുക്ക് ഒരു വെൽസിനെയും ഒരു റസ്സലിനെയും ഒരു സ്പെംഗ്ളറെയും സൃഷ്ടിക്കാൻ സാധിച്ചിട്ടില്ല. ഈ പോരായ്മയ്ക്കു് ഭൂമിശാസ്ത്രപരവും ചരിത്രപരവും ആയ സാഹചര്യങ്ങളെ കുറ്റപ്പെടുത്തുന്നതിൽ വലിയ അർത്ഥമുണ്ടെന്നു തോന്നുന്നില്ല. ലോകത്തിന്റെ പ്രജ്ഞാകേന്ദ്രത്തിലേക്കൊരൊ ആറ്റംബോംബുകൾ തന്നെ എറിഞ്ഞ വരിഷ്ഠ സാഹിത്യകാരന്മാരെ രംഗത്തിലിറക്കാൻ അനേകം ചെറിയ രാജ്യങ്ങൾക്കും സാധിച്ചിട്ടുണ്ട്. സ്വീഡനും സാർഡീനിയയും ഫിൻലണ്ടും ഒന്നും അത്രവലിയ ഭൂഖണ്ഡങ്ങളല്ല. സ്പെങ്ളറുടെ പാശ്ചാത്യത്തിന്റെ അധഃപതനം എന്ന വിശിഷ്ടഗ്രന്ഥത്തെ അത്ഭുതസ്തബ്ധനായി നോക്കിക്കൊണ്ടു് ചിന്താശീലനായ ഒരു സ്നേഹിതൻ പറഞ്ഞു "നമ്മുടെ ജ്യോതിയർ ലോകത്തെ കരതലാമലകം പോലെ കാണുക എന്നു പറഞ്ഞിട്ടുള്ളതാണ് സ്പെങ്ളർ ഈ ഗ്രന്ഥത്തിലൂടെ യഥാർത്ഥത്തിൽ സാധിച്ചിരിക്കുന്നതു്. ഒരു പക്ഷേ ഇത്രയും അതിമനോഷവും പ്രതിഭോജ്ജ്വലവും ആയ ഒരു സമഗ്രവീക്ഷണം നിർവ്വഹിക്കുന്നതിന്നു ഇന്നു ഒരു ജർമ്മൻകാരന്നു മാത്രമേ സാധ്യമാവുകയുള്ളു എന്നുവരാം" ശരിയാണ്. ഹിററ്ലരോടുള്ള ശത്രുത എങ്ങനെയിരുന്നാലും ജർമ്മനിയുടെ ബുദ്ധികൂർമ്മതയെ നാം ബഹുമാനിച്ചേകഴിയൂ. എങ്കിലും ഭാരതത്തിന്നും ഈ അംശത്തിൽ അത്ര ലജ്ജിക്കാനില്ല. ആധുനിക സാഹിത്യത്തിലെ വിശിഷ്ടരത്നങ്ങൾ പ്രദർശിപ്പിക്കപ്പെടുന്ന ഒരു കേന്ദ്രത്തിലേക്കയയ്ക്കാൻ നവീന ഭാരതത്തിന്നും ചില കൃതികളുണ്ട്. ജവഹറിന്റെയും രാധാകൃഷ്ണന്റെയും അരവിന്ദവിന്റെയും കൃതികൾക്കു അവിടെ മാന്യത ലഭിക്കാതിരിക്കയില്ല. പക്ഷേ ശങ്കരാചാര്യരെ പോററ കേരളത്തിന്നു അവരുടെമുമ്പിൽ ഭിക്ഷാപ്പാത്രവുമായി നിൽക്കുകയേ ഗതിയുള്ളു. ശങ്കരാചാര്യരുടെ കൃതികളെത്തന്നെയും ലോകത്തിന്നു വ്യാഖ്യാനിച്ചുകൊടുക്കാൻ പ്രാപ്തിയുള്ള ഒരു കേരളീയൻ ഇല്ലാതെ പോയതു് ഒരു വല്ലാത്ത വൈരുദ്ധ്യമാണ്. ചുരുക്കത്തിൽ നമ്മുടെ സാഹിത്യം—സൃഷ്ടിപരവും അല്ലാത്തതുമായ സാഹിത്യം—ഇന്നത്തെ കേരളീയരുടെ ബുദ്ധിപരമായ എളിമയെ തികച്ചും പ്രത്യക്ഷപ്പെടുത്തുന്നു. എന്താണിതിന്നുകാരണം ?

നമുക്കു സ്വന്തമായുണ്ടായിരുന്നതിനെയൊക്കെ പഴഞ്ചനെന്നു പറഞ്ഞു നാം പുച്ഛിച്ചുതള്ളി. പുത്തനായൊന്നും പഠിക്കാൻ ശ്രമിച്ചതുമില്ല. അങ്ങനെ എങ്ങുമേ അവലംബമില്ലാത്ത അപകടനിലയിൽ നിൽക്കുകയാണ് നാം. ഈ ഉത്സർഗ്ഗത്തിന്നു അപവാദമില്ലെന്നു ആണയിട്ടു ഞാൻ പറയുന്നില്ല. പൊതുവിലുള്ള നിലയിതാണ്. പ്രാചീനഭാരതത്തിന്റെ ബുദ്ധിസമ്പത്തിൽ മുങ്ങുകയെന്നു പറയുന്നതു് അത്രയും നിസ്സാരമായ ഒരു കാര്യമല്ല. ഭാരതവും രാമായണവും അനേകപരിവൃത്തി വായിച്ചതുകൊണ്ടുമാത്രം ആ പൂർവ്വസംസ്കാരത്തിന്റെ സത്തു് നമ്മുടെ ഹൃദയത്തിൽ അലിഞ്ഞുചേരുകയുമില്ല. ആ അതിവിസ്തൃതമായ ചിന്താസമുച്ചയത്തിന്റെ അതിർത്തികൾ പഠിക്കുന്നതിന്നുപോലും മനഃപൂർവ്വമായി ദീർഘകാലം പ്രയത്നിച്ചെങ്കിലേ പററൂ. അതുചെയ്യാതെ ഇന്ത്യയിൽ ജനിച്ച ഒരുവനും പുത്തനായി ചിന്തിക്കാനോ എഴുതാനോ സാദ്ധ്യമാണെന്നു തോന്നുന്നില്ല. സംസ്കൃതം പഠിക്കണമെന്നോ വേദത്തിലെ ഋക്കുകൾ കാണാതെ ചൊല്ലണമെന്നോ ഒന്നും അല്ല ഈ പറയുന്നതിന്റെ സാരം. നമ്മുടെ സമ്പാദ്യം എത്രയുണ്ടെന്നും, നമ്മുടെ പൂർവ്വികന്മാർ പരിശ്രമിച്ചതു് ഏതു വഴിക്കാണെന്നും ഗ്രഹിക്കണമെന്നു മാത്രം. അതാണു നമ്മുടെ പീഠഭൂമി. അവിടെ ചവുട്ടി ഉറച്ചുനില്ക്കാതെ മുമ്പോട്ടു ഒരു കുതിപ്പോലും കുതിക്കാൻ നമുക്കു സാധ്യമല്ല. ഇന്നത്തെ ഇന്ത്യയിൽ ഇതിന്റെ അത്യുൽകൃഷ്ടമാതൃകകളായ രണ്ടു വിപ്ലവചിന്തകന്മാരുണ്ട്—ജവാഹർലാലും രാധാകൃഷ്ണനും. യുവലോകത്തിന്റെ ആദർശകേന്ദ്രമായ പണ്ഡിതജി ആർഷവിജ്ഞാനത്തിന്റെ ആമജ്ജനം ചെയ്തിരിക്കുന്നുവെന്നു അദ്ദേഹത്തിന്റെ ഏററവും പുതിയ ഗ്രന്ഥമായ "ഇന്ത്യയെ കണ്ടെത്തൽ" തെളിയിക്കുന്നു. ആ പഴയ അടുക്കുകൾ ഒന്നൊഴിയാതെ അദ്ദേഹം പരിശോധിച്ചിരിക്കുന്നു. അതു് അദ്ദേഹത്തിന്റെ പുരോഗമനമുഖത്വത്തിനും വിപ്ലവാത്മകത്വത്തിനും യാതൊരു അപകർഷവും വരുത്തിയിട്ടുമില്ല

ഈ പരമാർത്ഥം നമ്മുടെ സാഹിത്യകാരന്മാരും ചിന്തകന്മാരും മനസ്സിലാക്കുന്നെങ്കിൽ നന്നു്. ഭാരതസംസ്കാരമെന്നു കേൾക്കുമ്പോൾ വിരളി പിടിക്കാൻ കാര്യമില്ലെന്നു ഉല്പതിഷ്ണുക്കളും ഫ്രെഞ്ചുസാഹിത്യമെന്നു കേൾക്കുമ്പോൾ ചെവിപൊത്തിക്കളയാൻ കാര്യമില്ലെന്നു യാഥാസ്ഥിതികന്മാരും മനസ്സിലാക്കി മുന്നോട്ടുപോയെങ്കിലേ നമ്മുടെ സാഹിത്യത്തിന്നു മോക്ഷം കിട്ടൂ. ഇന്നു ഒരു കൂട്ടർ പഴമയുടെ തലയ്ക്കൽചെന്നു മുഖവും തിരിച്ചു് നിൽക്കുകയാണ്. മറേറക്കൂട്ടർ പുതുമയുടെ പേരുംപറഞ്ഞു ഏതു നടുക്കയത്തിലേക്കും ചാടാൻ തയ്യാറെടുത്തും നിൽക്കുന്നു. നമ്മുടെ പ്രജ്ഞാകേന്ദ്രത്തെ സമനിലയിൽ നിറുത്തി കുറെ വായിക്കുകയും ചിന്തിക്കുകയും ചെയ്തതിന്റെ ശേഷം എഴുതാൻ തുടങ്ങിയെങ്കിൽ മാത്രമേ സാഹിത്യത്തിന്റെ പുരോഗതി അഭികാമ്യമായിത്തീരുകയുള്ളു. നമുക്കുപദേശം തരാൻ കെല്പുള്ളവർപോലും പലപ്പോഴും ഈ സമനിലവിട്ടു പറഞ്ഞുപോകുന്നതായി കാണുന്നതാണ് സങ്കടം. അവരുടെ പക്ഷപാതത്തെയും മതഭ്രാന്തിനെയും അരിച്ചുമാററി കാര്യം മനസ്സിലാക്കാൻ പ്രാപ്തിയില്ലാത്ത എഴുത്തുകാർ ഈ ഉപദേശങ്ങൾ ചെവിക്കൊണ്ടു് എന്തെല്ലാം തോന്ന്യാസങ്ങളാണ് കാണിക്കാനിടവരുന്നതു്! ഈ സ്ഥിതിക്കു് ഒരു മാററം വന്നേ കഴിയൂ. മാററം വരണമെങ്കിൽ ഓരോ എഴുത്തുകാരനും എഴുതാൻ തുടങ്ങുന്നതിന്നുമുമ്പു പഠിക്കണം. പ്രാചീനമെന്നോ നവീനമെന്നോ പാശ്ചാത്യമെന്നോ പൗരസ്ത്യമെന്നോ ഭേദം കല്പിക്കാതെ എല്ലാ ചിന്താപദ്ധതികളിലും ഇറങ്ങി മുങ്ങണം. ഇന്നത്തെ ഒരു സാഹിത്യകാരന്നു് വിജ്ഞാനത്തിന്റെ യാതൊരു ശാഖയും ഒഴിച്ചുനിർത്താൻ നിർവ്വാഹമില്ല. മനഃശാസ്ത്രവും ധനതത്വശാസ്ത്രവും ലൈംഗികവിജ്ഞാനീയവും എല്ലാം അവൻ നേടിയേകഴിയൂ. "കലയിൽ ശാസ്ത്രത്തെ കുത്തിച്ചെലുത്താൻവേണ്ടിയല്ല, ശാസ്ത്രത്തിന്റെ കണ്ടുപിടുത്തങ്ങൾകൊണ്ടു് കലാകാരന്റെ കഴിവുകളെ വികസിപ്പിക്കുന്നതിന്നുവേണ്ടി" അത്ര

# രസാഭാസനിരൂപണം

(സാഹിത്യശിരോമണി പി. കൃഷ്ണൻ നായർ, മദ്രാസ് സർവകലാശാല)

"രസവും ഭാവവും അനുചിതവിഷയത്തിൽ പ്രവർത്തിച്ചാൽ രസാഭാസമെന്നും ഭാവാഭാസമെന്നും പറയപ്പെടുന്നു" എന്നു ഭാഷാഭൂഷണത്തിൽ നിർദ്ദേശിച്ചിരിക്കുന്നു. അതു ശരിതന്നെ; എന്നാൽ, അത്രമാത്രംകൊണ്ടു മതിയോ എന്നാണു സംശയം. വിഷയമെന്നതു് ആലംബനവിഭാവമാണല്ലോ. ആലംബനവിഷയത്തിനുള്ള അനൗചിത്യം മാത്രമാണു് ആഭാസത്വനിദാനമെങ്കിൽ അനുഭയനിഷ്ഠമായ രതിയും ബഹുനായകനിഷ്ഠമായ രതിയും ആഭാസത്വപ്രയോജകമല്ലെന്നു സമ്മതിക്കേണ്ടതായി വരും. ആ വകസ്ഥലം രസാഭാസവിഷയമാകുന്നുവെന്നാണല്ലോ ആലങ്കാരികസിദ്ധാന്തം. അവിടെയൊക്കെയും രതിക്കല്ലാതെ ആലംബനവിഭാവത്തിനെന്തോ വല്ല അനൗചിത്യവും? അതിനാൽ, അനുചിതമായ വിഷയമോ സ്ഥായിഭാവമോ ആണു് ആഭാസത്വനിദാനമെന്നു പറയുകയായിരിക്കും യുക്തതരമെന്നു തോന്നുന്നു. "തദാഭാസാ അനൗചിത്യപ്രവർത്തിതാഃ" ഇത്യാദി കാവ്യപ്രകാശസൂത്രവും മററും ഇതിന്നിടംതരുന്നുണ്ടുതാനും. ലോകശാസ്ത്രവ്യവഹാരവിരുദ്ധതയാണു് അനൗചിത്യം. അതായതു്, "ഇതു ലോകമര്യാദയ്ക്കോ ശാസ്ത്രവിധിക്കോ യോജിച്ചതല്ല" എന്നു സഹൃദയന്മാർക്കു തോന്നിപ്പിക്കുന്ന ഉപാധിവിശേഷംതന്നെയാണു് അനൗചിത്യം. ആകയാൽ, ആലംബനവിഷയത്തിന്നോ രത്യാദിസ്ഥായിഭാവത്തിന്നോ ഉള്ള അനൗചിത്യംമൂലമാണു് രസഭാവങ്ങൾ ആഭാസങ്ങളാവുന്നതെന്നു സിദ്ധിക്കുന്നു. രസാദിസ്വരൂപം നിർമ്മലമാകയാൽ രസാദ്യാഭാസത്തിന്നു, ഹേത്വാഭാസത്തിന്നു ദുഷ്ടത്വമെന്നപോലെ, രസനീയത്വരൂപമായ രസത്വമില്ലെന്നു ചിലരും, അനൗചിത്യംകൊണ്ടു ദുഷ്ടത്വമല്ലാതെ ആത്മഹാനിയില്ലെന്നും അതിനാൽ അശ്വാഭാസത്വം അശ്വത്വസമാനാധികരണമാകുന്നപോലെ രസത്വസമാനാധികരണമാണെന്നു മററു ചിലരും അഭിപ്രായപ്പെടുന്നുണ്ടു്. വസ്തുസ്ഥിതി നോക്കുന്നതായാൽ അനൗചിത്യം അത്യുൽക്കടമാണെങ്കിൽ ആത്മഹാനിതന്നെ സംഭവിച്ചേക്കുമെന്നും അല്ലെങ്കിൽ ദുഷ്ടത്വം മാത്രമാണെന്നും നിർണ്ണയിക്കയായിരിക്കും അധികപക്ഷവും അനുഭവത്തിന്നു യോജിക്കുക. രസാഭാസത്തിൽ അനുഭവസിദ്ധമായ ആസ്വാദതാരതമ്യം ദോഷതാരതമ്യമൂലകമാണെന്നു ഈ ലേഖകൻ അന്യത്ര നിരൂപിച്ചിട്ടുമുണ്ടു്. അതിരിക്കട്ടെ, രത്യാദിസ്ഥായിഭാവത്തിന്റെയോ ആലംബനവിഭാവത്തിന്റെയോ അനൗചിത്യമാണു് ആഭാസത്വനിദാനമെന്നു പറഞ്ഞുവല്ലോ. അതിനെ കുറഞ്ഞൊന്നു വിവരിക്കാം:—

അനുഭയനിഷ്ഠമായ രതിയും, ഉഭയനിഷ്ഠമാണെങ്കിലും ശാസ്ത്രാചാരപ്രകാരം വിവാഹം പാടില്ലാത്ത സ്ത്രീപുരുഷന്മാരുടെ അതായതു രക്തബന്ധവിശേഷമോ ഗുരുശിഷ്യഭാവാദിബന്ധമോ ജാതി, വയസ്സു, വിദ്യ എന്നിവയിൽ പ്രാതിലോമ്യമോ, ഉള്ള സ്ത്രീപുരുഷന്മാരുടെ—രതിയും, പരോഢാരതിയും വേശ്യാരതിയും അയുക്തമാകയാൽ താദൃശാനൗചിത്യം രതിയെ രസമാക്കാതെ രസാഭാസമായിട്ടാണു പ്രകാശിപ്പിക്കുക. ഈ വക സ്ഥലങ്ങളിൽ സ്ഥായിഭാവത്തിനുള്ള അനൗചിത്യമാണു് പ്രാധാന്യേന ആഭാസത്വനിദാനം. അല്ലാതെ വിഭാവത്തിന്റേതല്ല.

പരസ്പരാനുരക്തരായ മൂഢവിരൂപവികലാംഗാദിസ്ത്രീപുരുഷന്മാരും തിര്യക്കുകളും കൃമികീടാദികളും നിരിന്ദ്രിയവസ്തുക്കളും അനുചിതവിഭാവങ്ങളാകയാൽ വിഭാവാനൗചിത്യമാണു് ഈ വക സ്ഥലങ്ങളിൽ ആഭാസത്വപ്രയോജകം. അചേതനങ്ങളിൽ പരസ്പരാനുരാഗവും മററും അദ്ധ്യവസായസാദ്ധ്യമാണെന്നു ധരിക്കണം. ഉജ്ജ്വലവും ശുചിയും രമണീയവുമായ വിഭാവാദി മാത്രമേ ശൃംഗാരരസപ്രയോജകമാവുകയുള്ളൂ. അതാണു ശൃംഗാരത്തിന്റെ സ്വഭാവം. അല്ലാതെ സ്ത്രീപുരുഷവ്യക്തിമാത്രമായാൽ പോരാ. ഈ വസ്തുത, "തത്ര ശൃംഗാരോ നാമ രതിസ്ഥായിഭാവപ്രഭവഃ ഉജ്ജ്വലവേഷാത്മകഃ; യത്കിഞ്ചിൽ മേദ്ധ്യം ഉജ്ജ്വലം ദർശനീയം വാ തച്ഛൃംഗാരേണോപമീയതേ, യസ്തൂജ്ജ്വലവേഷശ്ശൃംഗാരവാനിത്യുച്യതേ—ഏവമേഷ ആചാരസിദ്ധോ ഹൃദ്യോജ്ജ്വലവേഷാത്മകത്വാൽ ശൃംഗാരരസഃ സ ച സ്ത്രീപുരുഷഹേതുകഃ ഉത്തമയുവപ്രകൃതിഃ" എന്ന നാട്യശാസ്ത്രവചനംകൊണ്ടു സ്പഷ്ടവുമാണു്. പുറമെ, "വേഷയതി—വ്യാപയതി ചിത്തവൃത്തിം അന്യത്രജ്ഞാപനായ സംക്രാമയതീതി വേഷാഃ വിഭാവാനുഭാവാത്മ; വേഷയന്തി—വ്യാപ്നുവന്തി സ്ഥായിനമിതി വ്യഭിചാരിണഃ, തേ ച ഉജ്ജ്വലാഃ ഉൽക്കൃഷ്ടാഃ യസ്മിൻ തഥാഭൂതഃ ആത്മാ യസ്യേതി" എന്നിങ്ങിനെ "ഉജ്ജ്വലവേഷാത്മകഃ" എന്ന പദത്തിന്റെ അഭിനവഭാരതീവ്യാഖ്യയും ഇതിലേക്കു് ഉപോദ്ബലകമായിരിക്കുന്നു. ഇതെല്ലാം ആലോചിച്ചുകൊണ്ടാണു ശിംഗഭൂപാലന്റെ "രസാർണ്ണവസുധാകര"ത്തിൽ വിശിഷ്ടവിഭാവാദിയല്ലാതെ സ്ത്രീപുരുഷവ്യക്തിസംഭോഗം മാത്രം ശൃംഗാരപ്രയോജകമാകയില്ലെന്നും, അല്ലാത്തപക്ഷം

---

യും കഴിവുമുള്ളവന്നു് മാത്രമേ ജീവിതത്തെപ്പററി സപ്രമാണമായൊരഭിപ്രായം പറയാൻ സാധിക്കുകയുള്ളൂ. അത്രയും പ്രാമാണികത്വം ഉള്ള സാഹിത്യകാരനെ മാത്രമേ ലോകം ഈ പൂജ്യകോടിയിൽ പ്രതിഷ്ഠിക്കാനും തങ്ങൾക്കു വ്യക്തമായ ഒരു ചിന്താപദ്ധതിയില്ലാതെ കേവലം വിനോദത്തിനും നേരമ്പോക്കിനുംവേണ്ടി സാഹിത്യം നിർമ്മിക്കുന്നതു് നിരർത്ഥവാദിത്വമാണെന്നു നമ്മുടെ സാഹിത്യകാരന്മാർ ധരിക്കേണ്ട കാലം വളരെ അതിക്രമിച്ചിരിക്കുന്നു.

—+—

X "അനാസീനമരുന്ധത്യാ സ്വാഹയേവ സുധാകരം"
* "അജ്ഞം മോഹനസുതം മിഴയത്തിലെത്തുണധാവിയേ
ഫലിയേ
ദരഹൃഡിതബോധമാരേയരാഹിഹസിയം വഹ
ഇഹീഹിം"

ഇത്യാദിയിൽ ശൃംഗാരരസാസ്വാദനമുണ്ടെന്ന സമ്മതിക്കേണ്ടിവരുമെന്നും മററും ദോഷപ്രദർശനം ചെയ്തിരിക്കുന്നതു് വിഭാവത്തിനുള്ള വൈശിഷ്ട്യം, ഉജ്ജ്വലത്വം, ശുചിത്വം, രമണീയത്വം എന്നിവയാകുന്നു. ഉജ്ജ്വലത്വം--ഉൽകൃഷ്ടത്വം; അതായതു്, ഔചിത്യവിവേകം. തിര്യഗാദികളിൽ ചിലതെല്ലാം ശുചിയും രമണീയവുമാണെന്ന വരികിലും വിവേകിത്വമില്ലായ്കയാൽ അവയുടെ രതി ശൃംഗാരാഭാസമല്ലാതെ ശൃംഗാരമാകയില്ല. പ്രായേണ പാമരരതിയുടെ സ്ഥിതിയും ഇതുതന്നെ. വികലാംഗവൃദ്ധാദി വിഭാവങ്ങൾക്കു രമണീയത്വവും മ്ലേച്ഛാദികൾക്കു ശുചിത്വവുമില്ലായ്കയാലും തന്നിഷ്ഠമായ രതിയും ആഭാസത്തിലാണു പരിണമിക്കുക. ഇവയിലെല്ലാം വിഷയത്തിനാണു് അനൌചിത്യം; രതിക്കല്ല. സന്യാസിരതിയും മററും സ്വയം അനുചിതമാകയാലും വിഷയാനൌചിത്യത്താലും ഉഭയഥാ രസാഭാസപ്രയോജകമാകാം-സന്യാസി ധർമ്മമായ വൈരാഗ്യത്തിനു വിരുദ്ധമായ രതി സ്വയം അനുചിതവും സന്യാസിജനം അരമണീയവും ആണല്ലൊ. സന്യാസിരതി എന്നതു സന്യാസിക്കും ഒരു കന്യകയ്ക്കും തമ്മിലും സന്യാസിനിക്കും ഒരു തരുണനും തമ്മിലുമുള്ള രതിയുമാകാം. സ്ത്രീ പരോഢയോ സാമാന്യവനിതയോ ആണെങ്കിലും അനുരാഗം ഒരാൾക്കു മാത്രമാണെങ്കിലും മററുപ്രകാരത്തിൽ ആഭാസത്വം സിദ്ധമാകകൊണ്ടു് ആ വകയൊന്നും ഇവിടെ വിവക്ഷിതമല്ല. ഇങ്ങനെ ആകപ്പാടെ ആഭാസത്വപ്രയോജകമായ അനൌചിത്യം രത്യാദിനിഷ്ഠമോ വിഭാവനിഷ്ഠമോ ആകാമെന്നു വരുന്നു. ഇവിടെ ഒരാശങ്കയ്ക്കു അവകാശമുണ്ടു്:—രസാസ്വാദോപയോഗിയായ തന്മയീഭാവത്തിന്നാവശ്യകമായ സാധാരണീഭാവമാകട്ടെ ദേശകാലസംബന്ധാദിവിശേഷമൊന്നും കൂടാതെ കേവലം സ്ത്രീപുംസരൂപത്തിലുള്ള പ്രതീതിയാണല്ലൊ. ഈ സ്ഥിതിക്കു വിശിഷ്ടവിഭാവാദിപ്രതീതിയാണു് രസപ്രയോജകമെന്നു പറയുന്നതു ശരിയാണോ? വിശിഷ്ടപ്രതീതിയുണ്ടെങ്കിൽ പിന്നെങ്ങനെയാണു് സാധാരണീഭാവം? എന്നു് എങ്കിലും വസ്തുസ്ഥിതി നോക്കിയാൽ ഇതു നിസ്സാരമാണെന്നു മനസ്സിലാകും. സീതാവിഷയകരതിസ്ഥലത്തു ജനകതനയാത്വം രാമപത്നീത്വം തദ്ദേശ്യത്വം താൽകാലികത്വം മുതലായ വിരുദ്ധധർമ്മഗ്രഹണം കൂടാതെ ഉജ്ജ്വലത്വശുചിത്വരമണീയത്വവിശിഷ്ടകാമിനീത്വരൂപത്തിലുള്ള ഗ്രഹണമാണു് സാധാരണീഭാവം. അല്ലാതെ, കേവലം സ്ത്രീവ്യക്തിത്വേന ഗ്രഹിക്കലല്ല. താദൃശഗ്രഹണത്തിലുണ്ടോ രസാസ്വാദത്തിനു പ്രസക്തി? സ്ത്രീയാണെന്നു മാത്രമുള്ള ബോധത്താൽ ഹൃദയസംവാദവും തന്മയീഭാവവും ഉണ്ടാകയില്ലെന്നതു തീർച്ചയല്ലേ? ഉജ്ജ്വലത്വാദിവൈശിഷ്ട്യപ്രതീതിയില്ലെങ്കിൽ രസാസ്വാദമുണ്ടാവുമോ? അതിനാൽ, ആവശ്യകമായ ഉജ്ജ്വലത്വാദിവൈശിഷ്ട്യമില്ലായ്കയാൽ പാമരവൃദ്ധവികലാംഗപിശാചാദികൾ തിര്യക്കുകൾ ഇഴജാതികൾ അചേതനങ്ങൾ എന്നിവയൊന്നും ആഭാസത്തിനല്ലാതെ രസത്തിനു വിഭാവമാകയില്ലെന്നാണു് അഭിജ്ഞസിദ്ധാന്തം.

ഇനി ആഭാസതയെ കുറഞ്ഞൊന്നു് ഉദാഹരിച്ചു വ്യക്തമാക്കാം.

അനുഭയനിഷ്ഠരതിയിൽ, അനനുരക്തകന്യകാവിഷയമായ പുരുഷരതിക്കുള്ള ആഭാസതയ്ക്കു്:—

"മുന്നം മൈഥിലയാഗഭൂമിയതിൽനിന്നൽഭുത-
യായേററവും
അനംഗപ്രഭകൊണ്ടു മോഹനതിമയയും നിന്ദിക്കു—
മിക്കന്യയെ
ഇന്നെൻകണ്ണിനുകാണ്മതിന്നുകഴിവുണ്ടായിട്ടു—
മെന്നോർത്തുടൻ
വന്നെൻമാനസതാരിലത്തുമമിതം തങ്ങുന്ന സന്തോ-
ഷവും" (ജാനകീപരിണയം)

ഇവിടെ രാവണനുതന്നിൽ അനുരാഗമില്ലാത്ത—കന്യകയായ ജാനകിയിലുള്ള രതി അയുക്തമാകയാൽ ശൃംഗാരാഭാസം.

അനനുരക്തനിലുള്ള സ്ത്രീരതിക്കു

"ഏറിയോരനുരാഗമോടുവന്നപേക്ഷിച്ചു
നാരിതന്നഭിമതം നൽകാത്ത പൂരുഷന്മാർ
ഘോരമാം നരകത്തിൽ വീഴുമാറെന്നു കേൾപ്പു
സാരനാകിയ നിന്നോടെന്തിനു പറയുന്നു!
പാരാതെ വെടിഞ്ഞു നീ ദൂരവേ പോയീടുകിൽ
പാരിതിലിരുന്നതു പോരുമെന്നതേവേണ്ടു.
പരമായുള്ളോരനുരാഗവാത്സല്യാദികൾ
പാരമാർത്ഥ്യമറിഞ്ഞല്ലോ നീയിരിക്കുന്നു
ആരവാർമുലപുണർന്നീടുവാൻ നിനക്കു—
താരിലില്ലഭിരുചിയെന്നു വന്നീടുന്നാകിൽ,
ആത്രുദ്ധതാപമെല്ല മാരോടു പറവൂ ഞാൻ
ചേരുവൻ പരലോകത്തില്ല സംശയമേതും.
ചാരുതകലർന്ന നീ ധീരത കളഞ്ഞാലും
ചാരേവന്നാലുമതിദോഷമില്ല സുസഖേ,
ഘോരതോരവസ്ഥ ഞാൻ ചൊല്ലുകയില്ലയല്ലോ
ചോരായ്വ നവകാശമെന്തിതു നിനക്കിപ്പോൾ;
സാരസം വിരിയുന്ന നേരത്തെപ്പാത്തുപാത്തു
പാരാതെ മധുപാനം ചെയ്തീടും മധുപന്മാർ"
(ഭാരതം—സംഭവപർവ്വം)

തന്നിൽ അനുരാഗമില്ലാത്ത കചനിൽ ദേവയാനിക്കുള്ള രതി അനുചിതം.

"സരസമനുസരസദയമയി തവ വശാനുഗ.
സൌജന്യസൌഭാഗ്യസാരസർവ്വസ്വമേ,
സരസിജമുഖി, ചരണകമലപതിതോസ്മ്യഹം
സന്തതം പാഹിമാം പാഹിമാം പാഹിമാം."
(രാമായണം—സുന്ദരകാണ്ഡം)

ഇത്യാദി പരോഢരതിയും അനുചിതംതന്നെ. ഉഭയനിഷ്ഠമായ താദൃശരതിപോലും അനുചിതമായിരി

X സ്വാഹയാൽ അനുസരിക്കപ്പെട്ട അഗ്നിയെന്നപോലെ അരുന്ധതിയാൽ അനാസൃതനായ വസിഷ്ഠനെ--എന്നർത്ഥം.

* സുരതസുപ്തയായ ഭാര്യയെ മൃതയെന്നു വിചാരിച്ചു കർഷകൻ ഓടിപ്പോകെ, അൽപ്പം വിങ്ങിരിക്കുന്ന ഫലങ്ങളോടുകൂടിയ പരുത്തിച്ചെടികളാൽ ഹസിക്കയെന്നതുണ്ടായപോലെയിരിക്കുന്നു.

ക്കെ ഏകമാത്രനിഷ്ഠമായാലത്തെ സ്ഥിതി പറയേണ്ടതില്ലല്ലോ.

ശകുന്തള അങ്ങോട്ടു കാണുന്നതിനുമുമ്പ് ശകുന്തളയിൽ ദുഷ്യന്തനുള്ള രതിയും അനുഭയനിഷ്ഠമാകയാൽ ആഭാസരൂപമാകുന്നുവെന്നാണ് അഭിനവഗുപ്താചാര്യപ്രഭൃതികളുടെ മതം. പക്ഷേ, അത്തരം രതിയിൽ അനുഭവപ്പെടുന്ന അനൗചിത്യം തീരെ നിസ്സാരമാകയാൽ, അതായതു, അത്യന്താഭാവവും പ്രധ്വംസാഭാവവുമല്ലാതെ രാഗപ്രാഗഭാവം ആഭാസത്വപ്രയോജകമല്ലായ്കയാൽ, ആ വക സ്ഥലം ശൃംഗാരാഭാസത്തിന്നു വിഷയമല്ലെന്നു ചിലരും, അത്തരം പുരുഷരതി ആഭാസമാണെങ്കിലും സ്ത്രീരതി ആഭാസമല്ലെന്നും അതുകൊണ്ടാണ്, "ആദൌ രാഗസ്ത്രിയാ വാച്യഃ" ഇത്യാദി അഭിജ്ഞവചനം പ്രവൃത്തമായിരിക്കുന്നതെന്നും മററു ചിലരും അഭിപ്രായപ്പെടുന്നുണ്ട്.

രക്തബന്ധമുള്ളവരുടെ രതി, അതായതു് സഹോദരിക്കും സഹോദരനും തമ്മിലുള്ള രതിയും മററും ഇതുവരെയുള്ള നമ്മുടെ സാഹിത്യങ്ങളിൽ വർണ്ണിച്ചു കാണുക പ്രയാസമാണ്. * ഇപ്പോഴാണ് ആ വകയൊക്കെയും സാഹിത്യപ്രപഞ്ചത്തിലേക്ക് എത്തിനോക്കിത്തുടങ്ങിയിരിക്കുന്നതു്. അടുത്തു് ആവിർഭവിച്ച "നിഴലുകൾ" "ആരുടെ കുററം" എന്നീ കൃതികൾ അതിന്ന് ഉദാഹരണമായെടുക്കാം എന്നാൽ ഇവയിലെ നായികയും നായകനും പരസ്പരം അനുരക്തരാകുന്നതു സോദരത്വമുണ്ടെന്നുള്ള വസ്തുത അറിയാതെതന്നെയാണ്. എങ്കിലും മേലിൽ അത്തരം അറിവോടുകൂടിയ അനുരാഗത്തേയും കാവ്യവിഷയമാക്കുകയില്ലെന്നും വിചാരിക്കവയ്യ. ആട്ടെ സഹോദരിയാണെന്നും സഹോദരനാണെന്നും അറിയാതെ സ്ത്രീപുരുഷന്മാർ പരസ്പരം അനുരക്തരാവുന്നതായി വർണ്ണിക്കുന്നതായാൽ, അവരുടെ പരസ്പരാസ്ഥാബന്ധമായ രതിയോ തന്മൂലകമായ ശൃംഗാരമോ ആഭാസമാകുന്നതെങ്ങനെ? അപ്പോൾ സഹോദരത്വബോധമില്ലല്ലോ. ബോധമുണ്ടാകുന്നതോടുകൂടി വല്ലവിധത്തിലും നിവൃത്തരാകുന്നതുമുണ്ട്. പിന്നെങ്ങിനെയാണാഭാസമാകുക എന്നൊരു ചോദ്യത്തിന്ന് ഇവിടെ പ്രസക്തിയില്ലെന്നില്ല. എന്നാൽ സഹോദരത്വബുദ്ധി നായികക്കും നായകനുമില്ലെങ്കിലും അനുവാചകന്മാർക്കുണ്ടായിരുന്നാൽ മതി. അവർക്കല്ലെ രസാനുഭവം? അത്തരം പ്രതീതിയുള്ളപ്പോൾ ആ വക സന്ദർഭങ്ങളിൽനിന്നു അനുവാചകന്മാർക്കു ആഭാസാസ്വാദമാണുണ്ടാവുക, വളർത്തുന്നില്ല. സഹോദരനും സഹോദരിയും പരസ്പരം കാമിക്കുന്നതു പാപമാണെന്നോ അഥവാ അയുക്തമാണെന്നോ ബോധമുള്ളവർക്കൊക്കെയും താദൃശരതിയും തന്മൂലകമായ രസവും ആഭാസമായിട്ടേ അനുഭവപ്പെടുകയുള്ളു. എന്നാൽ, രക്തബന്ധവിപ്രയോജ്യമായ ഔചിത്യാനൗചിത്യവിവേകം ഏറിയകൂറും ആചാരനിബന്ധനമാണെന്ന വസ്തുത ഈ അവസരത്തിൽ വിസ്മരിച്ചുപോകരുതു്. മരുമക്കത്തായക്കാരായ മലയാളികൾക്കു മരുമകളിലെ രതി സോദര്യാരതിപോലെ ജുഗുപ്സിതമാണെങ്കിലും മക്കത്തായികളായ തമിഴർക്കും മററും അങ്ങനെയല്ല. അവർക്കതിൽ രസാസ്വാദം തന്നെയാണുണ്ടാവുക. രക്തബന്ധമുണ്ടെങ്കിലും അമ്മാവന്റെയോ അച്ഛൻ പെങ്ങളുടെയോ മകളുമായിട്ടുള്ള വിവാഹം ആചാരസിദ്ധമാകയാൽ തദ്രതി നമുക്കു അനുചിതമല്ലല്ലോ. ഈ വസ്തുസ്ഥിതിയും ഓർത്തുകൊള്ളണം.

ഗുരുശിഷ്യബന്ധമുള്ള സ്ത്രീപുരുഷന്മാരുടെ ആഭാസരൂപമായ പരസ്പരരതിക്ക്—"നവർത്തനം—താരാകുമാരി"യിലെ "തിളക്കുന്ന രക്തത്തോടെ—"എന്നു തുടങ്ങി ആയ്! എന്തൊരഭിമാനം" എന്നതുവരെയുള്ള ഭാഗം ഉദാഹരണമായി എടുക്കാം. ഇതിലെ യുവാവായ രഘുനാഥനും യുവതിയായ താരാകുമാരിയും ഗുരുവും ശിഷ്യയുമാകകൊണ്ടു് അവരുടെ പരസ്പരരതി അയുക്തമാകയാൽ ആഭാസം പ്രാതിലോമ്യം—ജാത്യാദിയിൽ സ്ത്രീക്ക് ഉത്തമത്വവും പുരുഷന് അധമത്വവും

"മന്നവൻ തന്നെക്കണ്ടു മന്മഥവിവശയായ്
കന്യകദേവയാനിപിന്നെയുമുരചെയ്തു
ബ്രഹ്മക്ഷത്രങ്ങൾതമ്മിലേതുമേ ഭേദമില്ല
സമ്മതമെനിക്കുമേറ്റിയപ്പോകുമെടോ
കല്യാണമേടുമെന്നെക്കൈക്കൊൾകനിനക്കിപ്പോൾ
നല്ലതുവന്നുകൂടുമില്ലസംശയമേതും
എങ്കിൽനിന്നച്ഛൻതന്നാലാമെന്നുനൃപതിയും
പങ്കജമുഖിയോടുചെന്നപ്പോളുവൾചൊന്നാൾ"
(ഭാരത-സംഭവം)

ദേവയാനി ബ്രാഹ്മണിയും യയാതി ക്ഷത്രിയനുമാകയാൽ ജാതിപ്രാതിലോമ്യത്താലെന്നപോലെ വിദ്യാപ്രാതിലോമ്യത്താലുള്ള ആഭാസരതിക്കുദാഹരണമാവാം.

സന്യാസിരതിക്ക്—
ഒരുൾഭ്രമാൽനാഗിലനിഗിലേതിതാൻ
തെരുന്നനെക്കണ്ണുമിഴിച്ചുനോക്കവേ
കുരുന്നുമെയ്യുളിവൾമുൻവരുത്തുനി—
ന്നിരുന്നുഗംഗാസലിലാർദ്രവസ്ത്രയായ്
പിടഞ്ഞെഴുന്നേററവരുപ്രിയേതുലോം
ചരിച്ചയേരിക്ഷുകിയായിനീയുമെ,
ഇടർച്ചയോടേവമുരച്ചുതന്വിത—
ന്നടല്ലുനേരേ യതികൈകൾനീട്ടിനാൻ (നാഗില—
സാമ-ഭാ)

ബൗദ്ധസന്യാസിയായ ഭവദേവനു തന്റെ പൂർവ്വാശ്രമഭാര്യയായ "നാഗില"യിലുള്ള അനുരാഗം സന്യാസധർമ്മത്തിനു വിരുദ്ധമാകയാൽ അനുചിതം. നാഗിലക്കു അങ്ങോട്ടു അനുരാഗമില്ലെന്നും വിചാരിക്കവയ്യ. അവൾ ധർമ്മബോധംനിമിത്തം അതു പ്രകാശിപ്പിക്കുന്നില്ലെന്നേയുള്ളു. അതിനാൽ, ഇതു അനുഭയനിഷ്ഠത്വംകൊണ്ടുതന്നെ ചരിതാർത്ഥമാണെന്നു വിചാരിച്ചുകൂടാ.

---

* ഉർവ്വശി അർജ്ജുനനെ കാമിച്ചതായും ബൃഹസ്പതി ഭ്രാതൃഭാര്യയെ പ്രാപിച്ചതായും മററും പുരാണകഥയുണ്ടെങ്കിലും, ഉർവ്വശി വേശ്യയാകയാലും മററുള്ളതു സാഹിത്യവിഷയമല്ലായ്കയാലും ശ്രദ്ധേയമല്ല.

പരോഢാരതിക്ക്, "സ്വാഹാസുധാകരം" "താരാശശാങ്കം" മുതലായവയിലെ രതി ഉദാഹരണമാകുന്ന ഋഷിച്ഛാമദനന്മാരുടെ രതിയും ഉൾപ്പെടാവുന്നതാണ്.

"അല്ലേ ദേവരായുത്സവത്തിനിവിടേക്കായി—
ക്ഷണിച്ചതിദയം—
വല്ലിത്താർമിഴിസാധുനിൻഗൃഹിണി—
യാലേതാണ്ടധിക്ഷിപ്തയായ്
വല്ലാതെകരയുന്നതുന്യവളുടെ ഗേ—
ഹാന്തരേ ചെന്നിരു—
ന്നല്ലോലാസ്രമമന്ദമെന്തയി ഭവാൻ—
ചെന്നാശ്വസിപ്പിക്കുക"
(കാവ്യാലോകം)

ഇതിൽ ഭ്രാതൃഭാര്യയും ദേവരനും തമ്മിലുള്ളതായി വ്യഞ്ജിക്കുന്ന പരോഢാവിഷയമായ രതി പ്രജാവതീദേവരന്മാരുടെ സംബന്ധംനിമിത്തം വിശേഷിച്ചു നിഷിദ്ധമാകയാൽ അധികം അയുക്തമായിട്ടാണനുഭവപ്പെടുക. പ്രജാവതി-ജ്യേഷ്ഠന്റെ ഭാര്യ; ദേവരൻ-ഭർത്താവിന്റെ അനുജൻ. "ഗുരുശിഷ്യഭാവാദിബന്ധം എന്നതിലെ ആദിശബ്ദംകൊണ്ടു വിവക്ഷിച്ചിരിക്കുന്നതു പ്രജാവതീദേവരഭാവം പത്നിയുടെ അനൂഢയായ ജ്യേഷ്ഠത്തിക്കും നായകനും തമ്മിലുള്ള സംബന്ധം മുതലായവയാകുന്നു.

വേശ്യാരതിക്കു "കരുണ"യിലെ വാസവദത്താവിഷയമായ വണിഗ്വരന്റെ രതിയും മററുമുദാഹരണമാകാം. ഇവിടെ ആഭാസതാപ്രയോജകമായി വിവക്ഷിച്ചിരിക്കുന്ന വേശ്യാത്വം കേവലം ജാതിയല്ല. വൃത്തിവിശേഷമാണ് ആകയാൽ, "മൃച്ഛകടിക"ത്തിലെ വസന്തസേനയും "മാളവികാഗ്നിമിത്ര"ത്തിലെ ഇരാവതിയും ജാത്യാ വേശ്യയാണെങ്കിലും ചാരുദത്തന്റെയും അഗ്നിമിത്രന്റെയും രതി സഹൃദയന്മാർക്കു രസീഭവിക്കുന്നതിലും,

"തരുണരമണിവായ്ത്തേൻ പായയന്തീപിബന്തീ
പുളകമുകുളിതാംഗീ കുഞ്ചിതഭ്രൂലതാഗ്രാ
മദനരസപയോധൗ ഭാമിനീ വീണജസ്രം
കളിയിലഭിനിവിഷ്ടായാപയാമാസകാലം"
(ചന്ദ്രോത്സവം)

ഇത്യാദിയിലെ രതി ആഭാസീഭവിക്കുന്നതിലും അനുപപത്തിക്കിടയില്ല. ഇതിൽ അനേകവിഷയതാകൃതമായ അനൗചിത്യം കൂടിയുണ്ടെങ്കിലും അതു വേശ്യാതാകൃതമായ അനൗചിത്യത്തെ കവിഞ്ഞു സഹൃദയന്മാർക്കു അനുഭവവിഷയമാകാത്തതുകൊണ്ട് ഈ വകയും ഉദാഹരണമായിക്കൂടെന്നില്ല. അനേകവിഷയരതി സ്ത്രീയുടേതായാലും പുരുഷന്റേതായാലും അനുചിതമാണെന്നു ആലങ്കാരികന്മാരിൽ ചുരുക്കം ചിലരും, സ്ത്രീനിഷ്ഠമായ ഞാട്ടരതിമാത്രമാണു അനുചിതമെന്നു പലരും പറയുന്നു. അനേകവിഷയമായ സ്ത്രീരതിയിൽത്തന്നെ പാഞ്ചാലിക്കു പാണ്ഡവന്മാരിലെന്നപോലെ ഒരു സ്ത്രീക്കു അനേകം ഭർത്താക്കന്മാരിലുള്ള രതി അനുചിതമല്ലെന്ന അഭിപ്രായക്കാരും ഇല്ലെന്നില്ല. അനേകസ്ത്രീകളിൽ തുല്യമായ പുരുഷനിഷ്ഠരതിയാണനുചിതമെന്നും ദക്ഷിണനായകനിൽ വൃത്തിക്കുമാത്രമാണു തുല്യതയെന്നും രതിക്കു ന്യൂനാധിക്യമുണ്ടെന്നും അതിനാലാണു ദക്ഷിണനായകരതി ആഭാസമാകാത്തതെന്നും മററുചിലർ സിദ്ധാന്തിച്ചിരിക്കുന്നു. ഈവക മതഭേദങ്ങളെക്കുറിച്ചുള്ള ചർച്ച പ്രത്യേകം ഒരുപന്യാസത്തിനു പര്യാപ്തമാകയാൽ അതിനു തുനിയുന്നില്ല.

വിഭാവാനൗചിത്യത്താലുണ്ടാകുന്ന രസാഭാസതയിൽ തിര്യഗ്ഗതത്തിന്നു:—

"വെമ്പാതെ തേന്മാറന്തീമധുവണ്ടു ചെന്നാർ
പൊൻപാത്രമൊന്നിൽ പ്രിയയോടുകൂടി;
കൊമ്പാൽത്തൊട്ടമ്പേ കണ്മിഴിച്ചിമ്പിടുന്ന
മാൻപേടയെ കൃഷ്ണമൃഗം ചൊറിഞ്ഞു." ഇത്യാദി.

(കുമാരസംഭവം, സ. 3)

നിരിന്ദ്രിയവസ്തുഗതത്തിന്നു:—

"നൽപ്പൂങ്കുലക്കൊത്തുകളുന്നിമേന്മേൽ
ചേലോടുചേർത്തും നവപല്ലവോഷ്ഠം
ശാഖാഭുജം വീശിലതാവധുക്കൾ
പുണർന്നുപോൽവൃക്ഷമണാളരേയും." (ടി)

വിരൂപഗതത്തിന്നു:—

"പ്രാണപ്രിയൻപുടവചെന്നുപിടിച്ചുഴിക്കെ
നാണംവളർന്നൊരുകിന്നരിമാർക്കതിങ്കൽ
താണഗ്ഗുഹാമുഖമടച്ചുയദൃച്ഛയായി
കാണപ്പെടുന്നമുകിൽതാൻമറയായിടുന്നു.
(കുമാരസംഭവം. സ. 1)

കിന്നരന്മാർ അശ്വമുഖന്മാരാകയാൽ വിരൂപന്മാരാണല്ലോ. ഇതുപോലെ "കൂട്ടാളു,കാർകുഴലിയായ്കുതുകംകലർന്ന കാട്ടാളർ—" (ടി) ഇത്യാദിയും കണ്ടുകൊൾക.

ശൃംഗാരമെന്നപോലെ ശൃംഗാരാഭാസവും സംഭോഗവിപ്രലംഭാദിഭേദേന ഭിന്നമാകുന്നു. ആവക വിഭാഗപ്രകാരങ്ങളെ വിസ്തരഭയത്താൽ വിവരിക്കുന്നില്ല. ഇതാണ് ശൃംഗാരാഭാസത്തിന്റെ സ്വരൂപസംക്ഷേപം. ഇതുപോലെ, ഗുരുശിഷ്യാദ്യാലംബനമായ ഹാസ്യവും, നിസ്സാരകാതരാദ്യാലംബനമായ ഉത്സാഹവും, ഐന്ദ്രജാലികാദ്യാലംബനമായ വിസ്മയവും, ഗുരുപിതൃജ്യേഷ്ഠാദിവിഷയമോ അശക്താദിനിഷ്ഠമോ ആയ ക്രോധവും, സന്യാസിനിഷ്ഠമോ ചോരോപപത്ന്യാദി വിഷയമോ ആയ ശോകവും യജ്ഞപശുവസാമാംസാദി വിഷയമായ ജുഗുപ്സയും, വീരഭൂപാലാദിനിഷ്ഠമായ ഭയവും പാമരനിഷ്ഠമായ വൈരാഗ്യവും അനുചിതമാകയാൽ യഥാക്രമം ഹാസ്യം, വീരം, അദ്ഭുതം, രൗദ്രം, കരുണം, ബീഭത്സം, ഭയാനകം, ശാന്തം എന്നിവയുടെ ആഭാസങ്ങൾക്കാണ് പ്രയോജകമാവുക. കൂടാതെ വിരുദ്ധരസങ്ങളുടെ യോഗവും ആഭാസഹേതുവാകാം. ഈ വകയെക്കുറിച്ചു കുറച്ചധികം പറയാനുള്ളതുകൊണ്ട് അത്തരം വിചാരം മറെറാരു സന്ദർഭത്തിലേക്കു നീക്കിവെക്കാനേ തൽക്കാലം തരമുള്ളൂ.

# KALLUPALAM Jewellers.

## KOTTAYAM (TRAVANCORE)

ESTD: IN 1900.

The Oldest
and
Reliable Jewellery House
in
Kottayam.
But Up-to-date in
Fashion and Designs.



ഞങ്ങളുടെ ഉത്തരവാദിത്വത്തിൽ മനോഹരമായതും പരിഷ്കൃതരീതിയിലുള്ളതുമായ സ്വർണ്ണാഭരണങ്ങൾ കൃത്യസമയത്തു പണിചെയ്തു കൊടുക്കുന്നതും ആവശ്യാനുസരണം ഉരുപ്പടികൾ അന്യ ദിക്കുകളിലേക്ക് അയച്ചുകൊടുക്കുന്നതുമായിരിക്കും.

## കല്ലുപാലം ജൂവലേർസ്,

### കോട്ടയം

1900 - ാം. മാണ്ടു സ്ഥാപിതമായതു

BY. K.R.A. GEA

# സർക്കാരുദ്യോഗസ്ഥൻ

(ടി. എൻ. ഗോപിനാഥൻനായർ)

"എന്നെ അറിയുമോ?"

ഞാനാ ചോദ്യംകേട്ട് സ്വല്പം ഞെട്ടി നോക്കി. സുമധുരമായ ആ ശബ്ദം എനിക്കപരിചിതമായിരുന്നു. ജാഗ്രതയോടെ ഞാൻ ജന്നൽക്കലേക്ക നോക്കി. മൂടൽമഞ്ഞിന്റെ യവനികയ്ക്കപ്പുറത്തെന്നപോലെ ഒരവ്യക്ത ആകാരം ദൃശ്യമായി. ക്രമേണ മഞ്ഞുമായുന്നു. ആ ആകാരവടിവ് വ്യക്തമായില്ലെങ്കിലും ആഗത സർവ്വാംഗീണ സുന്ദരിയാണെന്നുതോന്നി. ഒരു ജഗന്മോഹിനി! ഞാൻ ജിജ്ഞാസയോടെ അമ്പരപ്പോടെ കണ്ണുട്ടക്കാതെ നോക്കി.

"എന്നെ അറിയില്ലേ?"

"ഇല്ല"ന്ന ഞാൻ പറഞ്ഞുപോയി.

"ഇല്ലെന്നോ? എന്നെ കണ്ടിട്ടില്ലേ?"

ഒരുനിമിഷമാലോചിച്ചിട്ട് "ഇല്ലെന്നു" ഞാൻ വീണ്ടും മന്ദസ്വരത്തിൽ പറഞ്ഞു.

"കഷ്ടം എന്നെ ഇതിനുമുൻപു കണ്ടിട്ടേയില്ലെന്നോ?"

ആ ചോദ്യമാവർത്തിച്ചുകൊണ്ട് അവൾ മന്ദഹസിച്ചു. ഉത്തരംപറയാതെ ഞാൻ ഓർമ്മയുടെ ചിതലുകരണ്ട പുറങ്ങൾ മറിച്ചുനോക്കാൻ ശ്രമിച്ചു. അൻപത്തിനാലുവയസ്സ് എനിക്ക സമീപിക്കുന്നു. പഴകഥകൾ പലതും തുരുമ്പുപിടിച്ച് മറവിയുടെ മണ്ണിൽ അമർന്നുകഴിഞ്ഞു. പൂർവ്വപരിചയക്കാരെ എല്ലാം സ്മരിച്ചു. ഇല്ല. ഒരു തുമ്പും കിട്ടുന്നില്ല. ശിരസ്സിന്റെ ഒരു ചലനംകൊണ്ട് ഓർമ്മയില്ലെന്നു മനസ്സിലാക്കി. ഒരു നേരിയ ശോകച്ഛായകലർന്ന ശബ്ദത്തിൽ അവൾ തുടർന്നു:—

"ഇല്ല. ഓർമ്മകാണുകയില്ല അങ്ങയുടെ ബാല്യകാലസഖിയെ ഓർമ്മകാണുകയില്ല. മഞ്ഞുറഞ്ഞുനിന്ന മലകൾക്ക പിന്നിൽനിന്നും പൊന്നണിഞ്ഞ ഉഷസ്സ് ഉണർന്നെഴുന്നേൽക്കുമ്പോൾ—മറവിയുടെ കയത്തിൽനിന്നെന്നപോലെ മുഖാവരണമണിഞ്ഞു് ഏകാകിനിയായ ഇന്ദുലേഖ ശോകാകുലയായി ഉയരുമ്പോൾ—നിറപ്പകിട്ടുള്ള ഉദ്യാനങ്ങളിൽ നിവർത്തിയിരുന്ന പകലിന്റെ കസവുചേല സായാഹ്നം വലിച്ചിഴച്ചുകൊണ്ട് എങ്ങോ മറയുമ്പോൾ—അങ്ങനെ എത്രയെത്ര സന്ദർഭങ്ങളിൽ അങ്ങെന്നെ ദർശിച്ചിട്ടില്ല. അന്നു് അങ്ങു് ഗ്രാമത്തിലെ ഗായകബാലനായിരുന്നു."

"ശ്ശി. നിങ്ങളാരാണ്. പറയൂ" ഞാൻ സവിസ്മയം ചോദിച്ചു. ആ സൗന്ദര്യവതിയുടെ സാന്ദ്രകാന്തി എന്റെ കണ്ണുകൾ ചികയുകയാണ്. നുകരുകയാണ്.

അവൾ തുടർന്നു:—

"ആശ്ചര്യമൂകമായ രാത്രിയുടെ അന്ത്യയാമങ്ങളിൽ ഗ്രാമത്തിലെ നെൽപ്പാടങ്ങളുടെ വിളുമ്പത്തു് പാറക്കെട്ടുകളുടെ ചോട്ടിൽ നൃത്തകലയുടെ ബാലപാഠങ്ങൾ അഭ്യസിച്ചിരുന്ന കൊച്ചരുവികളെ അങ്ങു് ആർത്തിയോടെ നോക്കിനിന്നിട്ടില്ലേ? നിഷേധിച്ചുകൊള്ളൂ. എന്നെ അറിയുകയില്ലപോലും. കസവണിഞ്ഞ കൊന്നമരങ്ങളുടെ ചോട്ടിൽ ഇളംകാറ്റത്തു് ഇററിററുവീണുകൊണ്ടിരുന്ന പൊൻനാണയങ്ങൾപോലുള്ള ഇതളുകളെ ഉററുനോക്കിനിന്നിരുന്നപ്പോൾ എന്നോട് സല്ലപിച്ചിട്ടില്ലേ? ശ്രീഹീനനായ ഹേ, ഉദ്യോഗസ്ഥസിംഹമേ, അങ്ങെന്നെ മറന്നുവല്ലേ!"

ഞാനൊന്നും മറുപടിപറഞ്ഞില്ല. എന്റെ ഓർമ്മയിൽ ഒരു കുളുർമ്മ പരക്കുന്നുണ്ടായിരുന്നു. മറവിയുടെ ഗുഹകളിൽ ഒരു മിന്നാമിനുങ്ങിന്റെ പ്രകാശം മാത്രം പ്രസരിക്കുകയാണ്. കൺമുമ്പിൽ നിന്നിരുന്ന ലാവണ്യധാമം കൂടുതൽ തേജോമയമായിവന്നു. എനിക്ക ശ്രദ്ധിക്കാൻ മാത്രമേ തോന്നിയുള്ളു.

"അങ്ങു ഗ്രാമങ്ങൾവിട്ടു. പുഴകളെയും പാറക്കെട്ടുകളെയും പുൽപ്പറമ്പുകളെയും പാടങ്ങളെയും ഉപേക്ഷിച്ചു. കഷ്ടം. വെള്ളം ചവുട്ടുന്ന പുലയന്റെ പാട്ടുകേട്ടിട്ട്—മരത്തണലത്തു് കുണുങ്ങി കുണുങ്ങി കൈകൊട്ടികളിക്കുന്ന പെൺകിടാങ്ങളുടെ കലോത്സവം കണ്ടിട്ട്—ഗ്രാമനിരത്തിൽക്കൂടി കാലിമേച്ചുപോകുന്നവരുടെ ഉത്സാഹം കണ്ടിട്ട് എത്രകാലംകഴിഞ്ഞു? പുഴക്കടവിൽനിന്നും മൂവന്തിനേരത്തു് അമ്പലത്തിലേക്കുപോകുന്ന കൃത്രിമപ്പകിട്ടില്ലാത്ത ആ കുലഗാത്രിമാരെ അങ്ങു പിന്നെ കണ്ടിട്ടുണ്ടോ? കാർത്തികനാളിൽ വീടുതോറും ദീപാവലിയാൽ കമനീയമാകുന്ന ആ കാഴ്ചയോ? അങ്ങതെല്ലാം മറന്നു. പട്ടണത്തിൽ പ്രതാപം ചമയുന്ന ഉദ്യോഗസ്ഥനല്ലേ അങ്ങ്. ഫയലുകളുടെയിടയിൽ അങ്ങ് നെടുവീർപ്പിട്ടുകഴിയുന്നു. ഞാനെത്രപ്രാവശ്യം അങ്ങയെ സമീപിച്ചു? ജോലിയിൽ വ്യഗ്രനായിരുന്ന അങ്ങ് ഈ കളിത്തോഴിയെ കണ്ടിട്ടറിഞ്ഞില്ല. പണപ്പെരുക്കത്തിൽ അങ്ങയുടെ കണ്ണുകൾ കാഴ്ച കൈവെടിഞ്ഞു. നിർദ്ദയനായ മനുഷ്യാ, മുൻപിൽ കുമ്പാരംകൂട്ടിയിരിക്കുന്ന ആ കടലാസുകൾക്കിടയിൽ നിങ്ങളുടെ രസികത്വത്തിന്റെ ചിതാഭസ്മം ഞാൻ കാണുന്നു. അൽഭുതമില്ല. അങ്ങയുടെ അധഃപതനം ദയനീയമാണ്. ഒരു ദിവസം ആഫീസിൽനിന്നും വിവശനായിവന്ന അങ്ങ് പൂമുററത്തു് ചാരുകസേരയിൽ കിടന്നിരുന്നപ്പോൾ ഞാൻ ചക്രവാളാന്തത്തിൽ ഒരന്തിനക്ഷത്രമായി അങ്ങയുടെ നേർക്ക് കണ്ണുചിമ്മി കണ്ണുചിമ്മി പുഞ്ചിരി തൂകി ഒരു ശമ്പളക്കയററത്തിന്റെ സ്വപ്നം കണ്ടുകൊണ്ടിരുന്ന അങ്ങുണ്ടോ എന്നെ കാണുന്നു? പിന്നൊരിക്കൽ ആഫീസുമുറിയുടെ ജന്നൽക്കൽ ആരോടും പറയാതെ ഞാൻ പനിനീർപൂവായി പ്രത്യക്ഷപ്പെട്ടു ശിപായി താൻ വണങ്ങാത്തതിൽ മനോവേദന അനുഭവിച്ചുകൊണ്ടിരുന്ന അങ്ങുണ്ടോ എന്റെ വന്ദനങ്ങളെ സ്വീകരിക്കുന്നു! വിസ്മരിച്ചിട്ടും, നിഷേധിച്ചിട്ടും, പുറംതള്ളിയിട്ടും, നിന്ദിച്ചിട്ടും നിർലജ്ജം ഞാനങ്ങയെ വീണ്ടുംവീണ്ടും സമീപിച്ചു. അധികാരക്കൊഴുപ്പിന്റെ ലഹരിയിൽ അമർന്നുകൊള്ളൂ സമ്പൽപ്രാഭവത്തിന്റെ മനഃകോട്ടയ്ക്കു് അധിപനായി പാഞ്ഞുകൊള്ളൂ വീരവാദങ്ങൾ ഉൽഘോഷിച്ചുകൊള്ളൂ. നാശഗർത്തത്തിലേക്ക നീങ്ങുന്ന അങ്ങയുടെ ഘോഷയാത്ര ഭയങ്കരമാണ്. അസൂയയും ആർത്തിയും ആ ഘോഷയാത്രയിൽ നാഗസ്വരമാലപിക്കുന്നു. പരദ്രോഹം വഴിതെളിക്കും. പട്ട

വിരിക്കുന്ന പണക്കൊതിയും പ്രതാപദാഹവും വെഞ്ചാമരം വീശുന്ന വഞ്ചനയുടെ പരിവാരങ്ങൾ, കൃത്രിമത്വത്തിന്റെ ആഭരണങ്ങൾ. സർക്കാരുദ്യോഗത്തിന്റെ പല്ലക്കിൽ അങ്ങ് എഴുന്നള്ളുകയാണ്. ഹായ്, ഭംഗിയുള്ള കാഴ്ച. എന്തിനു തുറിച്ചുനോക്കുന്നു. എന്നെ ഇപ്പോഴുമറിയുകയില്ലേ?"

ഒരു നെടുവീർപ്പിൽ എന്റെ ഹൃദയത്തിന്റെ ആഴത്തിൽനിന്നും ഒരു ചെറിയവാക്കുയർന്നു. "അറിയാം".

മാഞ്ഞുവന്ന മൂടൽമഞ്ഞു വീണ്ടും പ്രത്യക്ഷമായി. ആ മോഹനാകാരം വീണ്ടും മങ്ങിത്തുടങ്ങി. നിറപ്പകിട്ടുള്ള മേഘങ്ങൾ നീലിമയിൽ അരഞ്ഞുചേരുന്നതുപോലെ തോന്നി. വളക്കിലുക്കംപോലുള്ള ഒരു ചിരിയുടെ നേരിയ മാറ്റൊലി വളരെ അകലെനിന്നും കുളിർകാററിൽ നീന്തി വരുന്നുണ്ടായിരുന്നു. എന്റെ തല പുകയുകയാണ്. എല്ലാം കലങ്ങിത്തെളിഞ്ഞതുപോലെ ജാലകത്തിന്റെ പശ്ചാത്തലം വ്യക്തമായി. ഹാ! പൊയ്പോയ സൌന്ദര്യമേ!

* ** *

"എന്നെ അറിയുമോ?"

ഞാൻ നടുങ്ങിപ്പോയി. നിമിഷങ്ങൾ അധികമായില്ല. മനോഹരാകാരം അവിടെ പ്രത്യക്ഷമായി. വർണ്ണധോരണിയില്ല. വിഭൂഷണധാടിയില്ല. പക്ഷേ വശീകരിക്കുന്ന സൌന്ദര്യവിശേഷം. അല്പവും ഉന്മാദജനകമല്ല. തറവാടിത്തമുള്ള ആ മുഖം ആദരവിനെയാണ് ഉണർത്തുന്നത്. ഒരത്ഭുതശാന്തത ആ കണ്ണുകളിൽ വിതുമ്പുന്നു. സുഖസാന്ദ്രമായ അകൃത്രിമലാവണ്യം. ഞാനറിയാതെ എഴുന്നേറ്റുപോയി.

"എന്നെയും പരിചയം കാണുകയില്ല. ഞാനും അങ്ങയുടെ ഉററ മിത്രമായിരുന്നു. പക്ഷെ കാലം വളരെ കഴിഞ്ഞു. എന്നെ വേർപിരിയുവാൻ അങ്ങേക്കു ധൈര്യം വന്നുവല്ലോ."

അപരിചിതയായ ആ സഹോദരിയോട് "എന്നെ അധിക്ഷേപിക്കരുതേ" എന്നേ എനിക്കു പറയാൻ കഴിഞ്ഞുള്ളൂ.

"അന്നങ്ങു ഗ്രാമത്തിന്റെ കണ്ണിലുണ്ണിയായിരുന്നു. എല്ലാവരും സ്നേഹിതന്മാർ; അങ്ങു സ്നേഹഭാജനവും. നിഷ്കപടമായ ഒരു മന്ദഹാസം അങ്ങയുടെ നിത്യഭരണമായിരുന്നു. തോഴന്റെ വേദനയിൽ അങ്ങു തേങ്ങിക്കരയും. ആഹ്ലാദത്തിൽ ആർത്തു രസിക്കും. അന്യന്റെ കണ്ണുനീർ കാണ്മാൻ അങ്ങേക്കു കഴിയുമായിരുന്നില്ല. ഞാനങ്ങയുടെ ആത്മസഖിയായിരുന്നു."

കരുണാർദ്രമായ ആ കണ്ണുകളിൽ എന്റെ കഴിഞ്ഞ കാലം ആവർത്തിച്ച് അഭിനയിക്കുന്നതു ഞാൻ മനസ്സിലാക്കി. അവൾ തുടർന്നു:—

"അങ്ങേക്കു കുട്ടികളെ വളരെ പ്രിയമായിരുന്നു. അവരെ അങ്ങു മതിവരുവോളം ഓമനിക്കും. അവരുമൊന്നിച്ചു കളിക്കും. അവർക്കു കളിപ്പാട്ടങ്ങൾ ഉണ്ടാക്കിക്കൊടുക്കും. അവരുടെ ജന്മനാളിൽ സമ്മാനങ്ങൾ നൽകും. ഓരോ വിശേഷദിവസത്തിലും അങ്ങേക്ക് എന്തുത്സാഹമായിരുന്നു. ബന്ധുക്കളും സ്നേഹിതരും നാട്ടുകാരും അങ്ങയെ വാഴ്ത്തി. ഹാ! ഇന്നെന്താണു ഞാൻ കാണുന്നത്? അങ്ങൊരു കുഞ്ഞിനെ താലോലിച്ചിട്ടെത്രനാളായി? ഏതെങ്കിലുമൊരു ബന്ധുവിന്റെ ഭവനം അങ്ങു സന്ദർശിച്ചിട്ടുണ്ടോ? പണ്ടു സുഖമില്ലാതെ രോഗശയ്യയിൽ കിടന്നിരുന്ന അങ്ങയുടെ ആത്മസ്നേഹിതന്റെ സമീപം അഹോരാത്രം ഉറക്കമിളച്ചു ശുശ്രൂഷിച്ച അങ്ങ് അടുത്തകാലത്ത് അൽപ്പം രൂപാ കടം ചോദിച്ചുവന്ന അയാളെ അറിഞ്ഞഭാവം നടിച്ചില്ലല്ലോ. വിനീതരിൽ വിനീതനായിരുന്ന അങ്ങേക്ക് ഇന്നു മററുള്ളവർ നല്ല വേഷങ്ങൾ അണിയുന്നതുപോലും കണ്ടാൽ മനോവേദനയുണ്ടാകും. ഇതെന്തൊരു മാററം. കുറെ സ്തുതിപാഠകന്മാർ മാത്രം എപ്പോഴും വേണം. ഒരൊററ സ്നേഹിതൻപോലുമില്ലാതായല്ലോ. അങ്ങയുടെ ചിരിക്കുപോലും കൃത്രിമത്വം. ത്രാസിൽ തൂക്കിയാണ് അങ്ങ് ചിരി വിളമ്പുന്നത്. ആരെയും വിശ്വാസമില്ല. കാണുന്നവരെല്ലാം അങ്ങയുടെ അഭ്യുദയത്തിനു വിലങ്ങനെ നില്ക്കുന്നവരാണെന്നൊരു ഭീതി. കഷ്ടം."

അല്പനേരത്തേക്ക് ഒരു ശോകനിർഭരമായ നിശ്ശബ്ദത വ്യാപിച്ചു. ഒരു കുററം ചെയ്ത കുട്ടിയെപ്പോലെ ഞാൻ തലകുനിച്ചുനിന്നു. അവൾ തുടർന്നു

"പണം സമ്പാദിച്ചു. ബാങ്കിലെ കണക്കുകൂട്ടുന്നുണ്ട്. ഓരോ രൂപയും കൈവിരലിന്റെ കർക്കശമായ തിരുമ്മലനുഭവിച്ചു അങ്ങയുടെ പക്കൽനിന്നും പുറത്തു വരികയുള്ളൂ.

തോപ്പുകളും കെട്ടിടങ്ങളും പാടങ്ങളും അങ്ങേക്കു വർദ്ധിച്ചുവന്നിരുന്നെങ്കിലും അങ്ങു നിമിഷംപ്രതി സ്നേഹദരിദ്രനായിത്തീരുകയായിരുന്നു. വിദ്യാലയത്തിൽ ഫീസുകൊടുക്കാൻ ശക്തിയില്ലാത്തൊരു വിദ്യാർത്ഥി അങ്ങയെ സമീപിച്ചപ്പോൾ ഞാനുപദേശിച്ചു:—"സഹായിക്കുക"യെന്ന്. പക്ഷെ, അങ്ങു ചെവിക്കൊണ്ടില്ല. ഗ്രാമത്തിൽനിന്നും അങ്ങയുടെ പഴയ കൃഷിക്കാരൻ—വേനൽക്കാലങ്ങളിൽ അങ്ങേക്കു വേണ്ടുവോളം ഇളനീരുതന്നിട്ടുള്ള അങ്ങയുടെ കൃഷിക്കാരൻ—രോഗബാധിതനായി അങ്ങയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ഞാനുപദേശിച്ചു—"സഹായിക്കുക" എന്ന്! പക്ഷെ, അങ്ങു ബധിരനായിരുന്നു. ഓമനക്കുഞ്ഞു മരിച്ചുപോയതുകൊണ്ട് ഒരു ദിവസത്തെ അവധി നൽകണമെന്നപേക്ഷിച്ച് അങ്ങയുടെ ശിപായി ഓടിയെത്തിയപ്പോൾ അങ്ങു നിയമത്തിന്റെ മുനയിൽനിന്നുകൊണ്ടാണല്ലോ സംസാരിച്ചത്. അപ്പോഴും എന്റെ ഉപദേശങ്ങൾക്കു അങ്ങു വില കല്പിച്ചില്ല. അങ്ങയുടെ ഈ അധഃപതനം എന്നെ അമ്പരപ്പിക്കുന്നു. മനുഷ്യത്വത്തിന്റെ ചിതാഭസ്മത്തിൽ അങ്ങു നിർമ്മിക്കുന്ന പ്രതാപത്തിന്റെ ഈ മണിമാളിക പിശാചുക്കൾക്കു പാർക്കാൻ പററിയ സ്ഥലമാണെന്ന് അങ്ങ് അറിയുന്നില്ല. ആത്മാർത്ഥത നിറഞ്ഞ ഒരു മന്ദഹാസത്തിന്, ആശംസ നിറഞ്ഞ ഒരു ശുശ്രൂഷയ്ക്ക്, ആഹ്ലാദം നിറഞ്ഞ ഒരു സ്നേഹപ്രകടനത്തിനു കഴിവുനശിച്ച അങ്ങയുടെ ഇന്നത്തെ സ്ഥിതിയിൽ ഞാൻ സഹതപിക്കുന്നു. എന്റെ കണ്ണുനീർ സ്വീകരിച്ചാലും. എനിക്കൊന്നും പറയുവാനില്ല."

വിസ്മയകരമായ ആ സൌന്ദര്യദീപ്തി ക്രമേണ വായുമണ്ഡലത്തിൽ അലിഞ്ഞകലുന്നതുപോലെ തോന്നി. വിസ്മയത്തിന്റെയും വിഷാദത്തിന്റെയും ചിറകുകളിൽ എന്റെ ചേതന ലക്ഷ്യമില്ലാതെ അലയുകയായിരുന്നു. നാലുഭാഗത്തും ഇരുൾ വ്യാപിച്ചുതുടങ്ങി. ആ ഇരുട്ടു മുഴുവനും എന്റെ ഹൃദയത്തിലെ കയങ്ങളിൽനിന്നും രക്ഷപ്പെട്ടതാണ്. മേശപ്പുറത്തിരുന്ന ഫോണിൽ

# ചിററമ്മയും മകളും

## —ഒരു ഏകാങ്കനാടകം—

[കാരൂർ നിലകണ്ഠപ്പിള്ള]

(സുശീലയുടെ മുറി, അവൾ ചക്കായിൽ നൂൽ നൂൽക്കുകയാണ്. പാട്ടു പാടുന്നു. കമലാക്ഷിയമ്മ പ്രവേശിക്കുന്നു. സുശീലയുടെയടുത്തു കിടക്കുന്ന ബെഞ്ചിൽ കമലാക്ഷിയമ്മ ഇരിക്കുന്നു.)

കമലാക്ഷി—നിന്നെക്കണ്ടാൽ കഞ്ഞി കുടിച്ചിട്ടേഴു ദിവസമായെന്നു തോന്നുമല്ലോ കുഞ്ഞേ.

സുശീല—ഞാനെത്ര നന്നായാലും ചിററമ്മയ്ക്കു മതിയാകാത്തതുകൊണ്ടു തോന്നുകയാണ്.

കമലാ—കണ്ണു് പാതാളത്തിലിറങ്ങി. ചിറിയാണെങ്കിൽ ഉണങ്ങിക്കരിഞ്ഞു. നിനക്കെന്താ ഉറക്കം കുറവായിട്ടോ മററോ ആണോ? ദേ, കവിളാണെങ്കിൽ അട പോലെ ഒട്ടിയിരിക്കുന്നു.

സുശീ—എനിക്കിതൊന്നും തോന്നുന്നില്ല.

കമല—മനുഷ്യരാണെങ്കിൽ കുറെനേരം വെറുതെയിരിക്കണം.

സുശീ—അല്ലാതെ പിന്നെയെന്തു ചെയ്യുന്നുണ്ടു്?

കമലാ—എന്താ ചെയ്യുന്നതെന്നെനിക്കറിയാൻ വയ്യ. ഒരിക്കലും വെറുതെയിരുന്നു കണ്ടിട്ടില്ല.

സുശീ—ഞാനെന്തു വേണമെന്നാ ചിററമ്മ പറയുന്നതു്?

കമലാ—ഒന്നും വേണ്ട. തള്ളയില്ലാത്ത കുഞ്ഞായതുകൊണ്ടു നീ നന്നായിരുന്നില്ലെങ്കിൽ ആളുകളെന്തു വിചാരിക്കും?

സുശീ—ആളുകളെന്തു വിചാരിക്കാനാ?

കമല—ആളുകൾക്കെന്താ വിചാരിക്കാനും പറയാനും പാടില്ലാത്തതു്?

സുശീ—അങ്ങനെ വിചാരിച്ചു തുടങ്ങിയാൽ നമ്മളെന്തിനാ വകവയ്ക്കുന്നതു്?

കമലാ—വിചാരിക്കാൻ കാരണമുണ്ടെങ്കിലോ?

സുശീ—ഇപ്പോൾ കാരണമെന്തുണ്ടായി?

കമല—ഇനി എന്താ ഉണ്ടാകേണ്ടതു്?

സുശീ—ഒന്നുമുണ്ടായില്ല.

കമലാ—എല്ലാമുണ്ടായി.

സുശീ—എനിക്കൊന്നും അറിയാൻ പാടില്ല.

കമലാ—നിനക്കറിവില്ലാഞ്ഞിട്ടും മററമല്ല.

സുശീ—ചിററമ്മയെന്താ പറയുന്നതു്?

കമലാ—ഞാനെന്തു പറഞ്ഞാലും നിനക്കൊന്നുമില്ലല്ലോ.

സുശീ—ഞാനങ്ങനെ ഒരിക്കലും വിചാരിച്ചിട്ടില്ല.

കമലാ—വിചാരിക്കേണ്ട. പ്രവർത്തിച്ചാൽ മതിയല്ലോ.

സുശീ—എന്തു പ്രവർത്തിച്ചെന്നാ പറയുന്നതു്?

കമലാ—നീയ പത്രത്തിലെഴുതിയതു നന്നായെന്നാണോ പറയുന്നതു്?

സുശീ—എഴുതിയതു് അത്ര നന്നായില്ല. അതെൻെറ പരിചയക്കുറവുകൊണ്ടാണ്. എന്നാലും എഴുതിയ കാര്യം നന്നായിരുന്നു.

കമലാ—അതു തന്നെയാണോ? പത്തിരുപതു വയസ്സായ പെൺപിള്ളേരു് വീട്ടിലിരിക്കാതെ കാൺഗ്രസ്സാണെന്നു പറഞ്ഞു് കണ്ടെടുത്തു നടക്കുന്നതും കണ്ട ആണുങ്ങളുടെകൂടെ അവിടേം ഇവിടേം ഒക്കെക്കൂപ്പാകുന്നതും തറവാട്ടുകാർക്കു ചേർന്നതാണോ?

സുശീ—ഇതൊന്നും തറവാട്ടുകാർക്കു ചേർന്നതല്ലെന്നു ഞാനറിഞ്ഞിട്ടില്ല.

കമലാ—അങ്ങനെയൊക്കെ നടന്നാൽ പഴിദോഷമുണ്ടാകും.

സുശീ—അറിവില്ലാത്തവരു അതിനെ പഴിക്കും. അതു നമ്മൾ വകവെയ്ക്കണ്ട.

കമല—നിൻെറ ഈ നടപടി അച്ഛനു് ദോഷമാണു്. അടുത്തുതന്നെ പേഷ്ക്കാരാകാനുള്ളതാണ്. നീ കാരണം അതിനു ദോഷം വന്നാൽ—!

സുശീ—അച്ഛൻെറ ന്യായമായ അവകാശം എൻെറ നടപടികൊണ്ടു കിട്ടാതെ വരുന്നതെങ്ങനെയാ?

കമലാ—അച്ഛനു കിട്ടുന്ന ഗുണം അനുഭവിക്കുന്നതു നമ്മളല്ലേ? അപ്പോൾ നമ്മളും കരുതിയിരിക്കണം.

---

തുടരെത്തുടരെയായി മുഴങ്ങിക്കൊണ്ടിരുന്ന മണിനാദമാണ് എന്നെ ഉണർത്തിയതു്. തിടുക്കത്തിൽ ഞാൻ യന്ത്രത്തെ സമീപിച്ചു. എൻെറ മേലുദ്യോഗസ്ഥനായിരുന്നു ഫോണിൻെറ മറുഭാഗത്തു നിന്നിരുന്നതു്.

എന്താണദ്ദേഹം സംസാരിക്കുന്നതു്!

എന്തു്?

എന്താണു്?

അയ്യോ, ഫോൺ എൻെറ കൈയിൽനിന്നും താഴെ വീണു. എൻെറ ഉദ്യോഗം തകർന്നുവത്രെ. ഞാൻ കൈക്കൂലി വാങ്ങിയതായി അറിവുകിട്ടി പോലും!

ഈശ്വരാ!

ഞാനീയ്യക്കട്ടപോലെ ചാരുകസേരയിലേക്കു വീണു. കുന്നുപോലെ മുൻപിൽ കിടക്കുന്ന ഫയലുകൾക്കിടയിൽനിന്നും പരിഹാസപൂർവ്വമായ ഒരു ചിരി ഉയരുന്നുണ്ടായിരുന്നു. ഒരുദ്യോഗികജീവിതത്തിൻെറ ലാഭനഷ്ടങ്ങൾ വിവരംകെട്ട ഒരു വിദ്യാർത്ഥിക്കൊപ്പം മനസ്സു തിട്ടപ്പെടുത്തുകയാണ്.

"എന്നെ അറിയുമോ?"

ആ ചോദ്യം മാത്രം അപ്പോഴും പ്രജ്ഞ നശിച്ച ചേതനയ്ക്കു മനസ്സിലാക്കാൻ കഴിയുമായിരുന്നു.

—+—

സുശീ—ഞാൻ ആലോചിക്കാതെ ഒന്നും ചെയ്യാറില്ല. തെററും ചെയ്യാറില്ല.

കമലാ—അതു് നിൻെറ തോന്നലാണു്.

സുശീ—അച്ഛനും അതു് സമ്മതിക്കും.

കമലാ—നിനക്കു് അപ്രിയമായെങ്കിലോ എന്നുവച്ചു് ഇതൊക്കെ വെളിയിൽ കാണിക്കാതെ അച്ഛൻ സഹിക്കുകയാണു്.

സുശീ—കാൎയ്യം പറയുന്നതിനു് പ്രിയവും അപ്രിയവും നോക്കുന്നതെന്തിനു?

കമലാ—എൻെറ കുഞ്ഞുങ്ങളെക്കുറിച്ചു നിനക്കൽപ്പമെങ്കിലും സ്നേഹമുണ്ടെങ്കിൽ ഞാൻ പറയുന്നതു നീ അനുസരിച്ചേക്കണം.

സുശീ—അപ്പറഞ്ഞതെനിക്കു മനസ്സിലായില്ല.

കമലാ—പറക്കമുററാത്ത അഞ്ചു കുഞ്ഞുങ്ങൾക്കും എനിക്കും അച്ഛൻെറ ശമ്പളമല്ലാതെ വേറെയൊരു ഗതിയുമില്ലെന്നു നിനക്കറിഞ്ഞുകൂടേ? കൂത്തുകണ്ട കണ്ണിൽ കരഞ്ഞോട്ടം കാണാൻ നീ ഇടയാക്കരുതു്.

സുശീ—ചിററമ്മയങ്ങനെ പരിഭ്രമിക്കാനൊരു കാരണവുമില്ല. ഇക്കാണുന്നതൊന്നും കൂത്തല്ല; എല്ലാം കരഞ്ഞോട്ടംതന്നെ.

കമലാ—എന്നെപ്പററി നീ എങ്ങനെ വിചാരിച്ചാലും, നീ നല്ലനിലയിലിരിക്കുന്നതു കാണണമെന്നാണെൻെറ മോഹം. ഒന്നുമില്ലെങ്കിലും ഒരുനേരത്തേക്കൊരു മുട്ടുവന്നാൽ ഒരന്തിവായ്പയ്ക്കെങ്കിലും ഉപകാരപ്പെടണമെങ്കിൽ എൻെറ മക്കളെ നിൻെറ കൈയിലും വല്ലോം ഉണ്ടെങ്കിലല്ലെ ഒക്കുകയുള്ളൂ. എൻെറ കുഞ്ഞേ കുലമഹിമയുള്ള കുടുംബങ്ങളിലെ പെണ്ണുങ്ങൾ പണ്ടേങ്ങും കമ്പോളവും കച്ചേരിയും കണ്ടിട്ടില്ല.

സുശീ—കുലമഹിമയോ? അതെല്ലാവൎക്കുമുണ്ടു്. ചിലൎക്കു മാത്രമല്ല.

കമലാ—എനിക്കു നിന്നോളം പഠിപ്പില്ല. പക്ഷെ നിനക്കെന്നോളം ലോകപരിചയവുമില്ല.

സുശീ—എനിക്കിതു രണ്ടുമില്ല

കമലാ—നമ്മുടെ ആചാരപ്രകാരം പെൺകുട്ടികൾ പ്രായമായാൽ കൊള്ളാവുന്ന ഒരുത്തനെക്കൊണ്ടു കല്യാണം കഴിപ്പിക്കും. പിന്നെ കുടുംബകാൎയ്യങ്ങൾ നോക്കുകയാണു സ്ത്രീകളുടെ ചുമതല, അവരു കുടുംബം നന്നാക്കിയാൽ മതി നാടുനന്നാക്കാൻ ആണുങ്ങളുണ്ടല്ലോ.

സുശീ—നാടുനന്നാക്കാൻ പുരുഷന്മാൎക്കു മാത്രമേ കടമയുള്ളു എന്നില്ല.

കമലാ—നീ തൎക്കത്തരം പറയാതെ. അഛനു വളരെ വ്യസനമുണ്ടു്, നീ അഛൻെറ ഇഷ്ടം നോക്കുന്നില്ലെന്നു്.

സുശീ—അഛൻെറയും എൻെറയും ഇഷ്ടം സാധാരണ യോജിച്ചാണു കാണാറുള്ളതു്.

കമലാ—അഛനു നിൻെറ കാൎയ്യത്തെക്കുറിച്ചൊരാഗ്രഹമുണ്ടു്.

സുശീ—അതു് എൻെറ ഗുണത്തിനായിരിക്കും.

കമലാ—അതെ, സംശയമില്ല.

സുശീ—എന്നാൽ അഛനെന്നോടു പറയുമായിരിക്കും.

കമലാ—അച്ഛനു പകരം ഞാൻ പറഞ്ഞാലും പോരേ?

സുശീ—ഓഹോ, മതി.

കമലാ—നിന്നോടു പറയാനെന്നെ ഏൽപ്പിച്ചിരിക്കുകയാണു്.

സുശീ—ചിററമ്മയ്ക്കു സ്വന്തനിലയിലും പറയാമല്ലോ.

കമലാ—എന്നാൽ രണ്ടുപേരുംകൂടി പറയുകയാണെന്നു വകവെക്കാമെല്ലോ.

സുശീ—പറഞ്ഞോളൂ.

കമലാ—നീ അറിയുകയില്ലേ ആ രാമപ്പണിക്കരെ!

സുശീ—ഇവിടെ കൂടെക്കൂടെ വരുന്ന ആളിനെപ്പിന്നെ അറിയുകയില്ലേ?

കമലാ—ഞങ്ങൾ തമ്മിൽ പല തലമുറയായിട്ടു ബന്ധമുണ്ടു്.

സുശീ—അതായിരിക്കും ഇവിടെ വരാനുംബന്ധം.

കമലാ—ഇപ്പോൾ ഈ നാട്ടിലെ ഒരു വലിയ പണക്കാരനാണയാൾ.

സുശീ—ഈ യുദ്ധകാലത്തു പലരും പണക്കാരായി. ആ മനുഷ്യനു കള്ളകച്ചവടവുമുണ്ടു്.

കമലാ—കള്ളകച്ചവടമോ? പണിക്കരു മൂന്നുനാലു ഷാപ്പു പിടിച്ചിട്ടുണ്ടെന്നുവച്ചു കള്ളകച്ചവടമോ?

സുശീ—അതിനെന്താ വല്ല ആക്ഷേപവുമുണ്ടോ?

കമലാ—വളരെ സമ്പാദ്യമുള്ള ഒരു മനുഷ്യനാണയാൾ. വേറെ പലയിനത്തിലും വരവുള്ള ആളാണു്.

സുശീ—പണമുണ്ടെന്നുവച്ചു് ഒരാൾ മാന്യനാകണമെന്നില്ല.

കമലാ—പണമില്ലാത്തവൻ തൃണമാണു്.

സുശീ—അനവധി കുടുംബങ്ങളെ പട്ടിണി കിടത്തിയിട്ടു പണക്കാരനായ മാന്യനാണദ്ദേഹം.

കമലാ—എന്തുമാകട്ടെ. പണമെങ്ങനെയുണ്ടായാലും പണക്കാരനെ എല്ലാവരും മാനിക്കും.

സുശീ—എല്ലാവരും എന്നുപറഞ്ഞതിൽ ഞാനും ഉൾപ്പെടുമോയെന്തോ? ഏതായാലും എന്നെയതിൽനിന്നങ്ങൊഴിച്ചേക്കു

കമലാ—അയാളുടെ ബന്ധത്തിനാഗ്രഹിക്കാത്തവരിന്നു നമ്മുടെ സമുദായത്തിൽ കാണുകയില്ല.

സുശീ—അതുകൊള്ളാം. എല്ലാരുംകൂടെ കിടന്നു കടിപിടി കൂടുമായിരിക്കും.

കമലാ—അയാളുടെ ഭാൎയ്യയാകുന്ന പെൺകുട്ടി ഭാഗ്യവതിയാണു്.

സുശീ—ആ ഭാഗ്യവതിയെ ഇവിടെ കൂട്ടിക്കൊണ്ടു വരുമായിരിക്കും.

കമലാ—നീ കളിപറയുകാ.

സുശീ—അല്ല കാൎയ്യമായിട്ടുതന്നെയാ.

കമലാ—അയാളിങ്ങോട്ടാവശ്യപ്പെടുന്നതു് നമുക്കെത്ര അന്തസ്സാണു്.

സുശീ—ആരെ വിവാഹം കഴിക്കണമെന്നു്?

കമലാ—അയാൾക്കു നിന്നെ വളരെ ഇഷ്ടമാണു്.

സുശീ—എന്നിട്ടിതുവരെ ഞാൻ മറിച്ചാണല്ലോ വിചാരിച്ചിരുന്നതു്.

കമലാ—നിനക്കൊക്കെ മറിച്ചേയുള്ളൂ. അഛൻ അയാൾക്കു വാക്കുകൊടുത്തിട്ടുണ്ടു്.

സുശീ—അഛനെന്നോടാലോചിക്കാതെ വാക്കുകൊടുക്കരുതായിരുന്നല്ലോ.

കമലാ—അച്ഛൻെറ വാക്കിനു വിലയില്ലാതാക്കരുതു്.

സുശീ—മകളുടെ ജീവിതം അച്ഛൻ കച്ചവടം ചെയ്യുന്നതാണോ പറയുന്നതു്?

കമലാ—അച്ഛനെന്തു തെററാണു ചെയ്തതു്?

സുശീ—ചിററമ്മയും സ്ത്രീയായതുകൊണ്ടു പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലല്ലോ. അച്ഛൻ വല്ലതും കൊടുത്തെങ്കിലതു ശരിയാണെന്നു തോന്നുന്നുണ്ടോ ?

കമലാ—രക്ഷിക്കാൻ പ്രാപ്തിയുള്ള ഒരു പുരുഷനു മകളെ വിവാഹം കഴിച്ചുകൊടുക്കേണ്ടതു് അച്ഛൻ്റെ കടമയാണു്.

സുശീ—ഈ മനുഷ്യനിൽ നിന്നെനിക്കു രക്ഷയുണ്ടാകുമെന്നെനിക്കു വിശ്വാസമില്ല.

കമലാ—നീയാ മനുഷ്യനെന്തു ദോഷമാണു കണ്ടിട്ടുള്ളതു്. കണ്ടാൽ യോഗ്യൻ വിദ്യയേറിയവൻ പരിഷ്കാരി കാര്യത്തിനു പിടിപ്പുള്ളവൻ പ്രമാണി ജനസമ്മതൻ നല്ല കുടുംബക്കാരൻ. ഇതിലൊക്കെ കൂടുതലായിട്ടു് നമ്മളെ വളരെ സ്നേഹമുള്ളവൻ. അയാൾക്കും നീ കുററം പറയുന്നെങ്കിൽ കുററം തീർന്നവനാരുണ്ടു്?

സുശീ—ആ രാമപ്പണിക്കരുടെ ഭാര്യയായിരിക്കണം ഞാനെന്നോ ? അതു് അച്ഛൻ സമ്മതിച്ചോ അതോ ചിററമ്മ അച്ഛനെ സമ്മതിപ്പിച്ചോ ?

കമലാ—സമ്മതിച്ചാലും സമ്മതിപ്പിച്ചാലും എല്ലാം തുല്യം തന്നെ.

സുശീ—അതുതന്നെ ഞാനും പറയുന്നു സമ്മതിച്ചാലും സമ്മതിപ്പിച്ചാലും എനിക്കു സമ്മതമില്ല.

കമലാ—നിൻ്റെയമ്മ ഭാഗ്യവതിയാണു്. അവർ നിൻ്റെ ഈ ധിക്കാരം കാണാതെ കണ്ണടച്ചു. നീ വർത്തമാനം പറഞ്ഞുതുടങ്ങുന്നതിനു മുമ്പുതന്നെ അവർ യാത്ര പറഞ്ഞു

സുശീ—എൻ്റെ ഭാഗ്യദോഷം.

കമലാ—അതിൻ്റെ കുറവറിയാതെ ഞാൻ നിന്നെ വളർത്തി. കൈയോ വളരുന്നതു് കാലോ വളരുന്നതെന്നു നോക്കിക്കൊണ്ടിരുന്നു നിന്നെ വളർത്തി. ഞാനിപ്പോൾ നിനക്കു ദ്വേഷ്യമായി.

സുശീ—അങ്ങനെ ഞാൻ പറഞ്ഞില്ലല്ലോ.

കമലാ—പറയുന്നതെന്തിനു്? പറയാതെ അറിയാമല്ലോ. തള്ളയില്ലാത്ത കുഞ്ഞാണല്ലോ എന്നോർത്തു തലയിലെടുത്തുവച്ചതിനു നീ നെഞ്ചത്തു ചവിട്ടുകയാണു്.

സുശീ—ചിററമ്മ ദേഷ്യപ്പെടാൻ ഞാനൊന്നും പറഞ്ഞില്ലല്ലോ.

കമലാ—ഞാൻ ദേഷ്യപ്പെട്ടാൽ ആർക്കെന്തു ദോഷം വരാനാ ?

സുശീ—ദോഷമുണ്ടോ ഇല്ലയോ എന്നറിഞ്ഞുകൂടാ. ഗുണം എന്തായാലുമില്ല.

കമലാ-ഒപ്പത്തിനൊപ്പം പറയാറായതിപ്പോളാണു്.

സുശീ—ചിററമ്മയെന്നെ മൂന്നുവയസ്സുമുതൽ വളർത്തി. ഇവിടെ വന്നതുതന്നെ എന്നെ വളർത്താനാണു്. അതൊരു വലിയ ത്യാഗമായിരുന്നു. എങ്കിലും അതിനു പ്രതിഫലമായി എൻ്റെ ജീവിതം ചിററമ്മ പറയുന്ന ആളിൻ്റെ കാൽച്ചുവട്ടിൽ കാഴ്ചവയ്ക്കണമെന്നു പറയുന്നതു ശരിയാണോ ?

കമലാ—പോ പെണ്ണേ, നിൻ്റെ ജീവിതം! നിൻ്റെ ജീവിതം കാഴ്ചവച്ചിട്ടെനിക്കെന്തു ലാഭമുണ്ടാകാനല്ലേ!

സുശീ—ഞാൻ ചിററമ്മയെ അമ്മയെപ്പോലെ ബഹുമാനിക്കുമ്പോൾ ചിററമ്മ എന്നോടു ദയവു കാണിക്കുന്നില്ലല്ലോ.

കമലാ—എൻ്റെ മകളായിരുന്നെങ്കിൽ ഞാൻ പറയുന്നതു കേട്ടു നടക്കുമായിരുന്നു.

സുശീ—എൻ്റെ അമ്മയായിരുന്നെങ്കിൽ എനിക്കിഷ്ടമില്ലാത്തതിൽ ശാഠ്യം പിടിക്കയില്ലായിരുന്നു.

കമലാ—നീ തോന്നിയവാസം നടക്കാൻ ഞാൻ സമ്മതിക്കണമെന്നോ ? ആളുകൾ എന്നെയാണു പഴിക്കുന്നതു്.

സുശീ—എന്താണു തോന്നിയവാസം, എന്താണു പഴി എന്നൊന്നും മനസ്സിലാകുന്നില്ല.

കമലാ—തോന്നിയവാസത്തിൽ കളിച്ചുനടക്കുന്ന നിനക്കു് അതൊന്നും മനസ്സിലാകുകയില്ല

സുശീ—ചിററമ്മയെ ആരെങ്കിലും പഴിക്കുന്നെങ്കിൽ ഞാൻ വളരെ വ്യസനിക്കുന്നു. പക്ഷേ—

കമലാ—എന്താ പക്ഷേ?

സുശീ—ഞാനാപ്പണിക്കരുടെ ഭാര്യയായി കഴിയുക എന്നുവരുന്നപക്ഷം എൻ്റെ ജീവനെയങ്ങു വെടിഞ്ഞേക്കും

കമലാ—ഓഹോ, ധൈര്യശാലി!

സുശീ—അല്ലെങ്കിൽ അയാളെ പേടിച്ചിട്ടാകാം

കമലാ—അയാളെ പേടിക്കാൻ അയാളെന്താ മൂർക്കപ്പാമ്പാണോ?

സുശീ—അതൊന്നും ഞാൻ പറയേണ്ട കാര്യങ്ങളല്ല. ചിററമ്മക്കറിയാമായിരിക്കുമല്ലോ.

കമലാ—നിലയ്ക്കുനില്ക്കു് പെണ്ണേ. എന്തുകണ്ടിട്ടാണിത്ര ഞെളിച്ചില്?

സുശീ—കാണാൻ വല്ലതുമുണ്ടെങ്കിൽ കണ്ടിട്ടുമുണ്ടു്.

കമലാ—ഓ, നീ കാററു കാണുന്നവളാ, ഞാൻ കാണിക്കാം. (ദേഷ്യപ്പെട്ടുപോകുന്നു)

കർട്ടൻ

---

# ആശയവും "സ്റ്റൈലും"

(കെ. സി. സഖറിയാ എം. ഏ., എൽ. എൽ. ബി)

"ആശയം നല്ലതു്, പക്ഷെ സ്റ്റൈൽ (ഭാഷാരീതി) മോശം"—ചില ഗ്രന്ഥങ്ങളെയും ലേഖനങ്ങളെയുംമററംപററി ഇത്തരം അഭിപ്രായപ്രകടനങ്ങൾ സാധാരണ കേൾക്കാറുണ്ടല്ലോ. "ഞാൻ പോയിൻറുകൾ തരാം; നല്ല ഭാഷയിൽ എഴുതിത്തരാമോ?"—ചിലർ ഇങ്ങനെ ചോദിക്കാറുമുണ്ടു്. ആശയത്തെ ഭാഷയിൽനിന്നു വേർതിരിക്കാമെന്നും, ഒരേ ആശയംതന്നെ ഒന്നാന്തരം ഭാഷയിലോ (സ്റ്റൈലിലോ), രണ്ടാന്തരം ഭാഷയിലോ, മൂന്നാന്തരം ഭാഷയിലോ ഒക്കെ എഴുതി ഫലിപ്പിക്കാമെന്നും അല്ലേ ഇതിന്റെ അർത്ഥം. എഴുത്തുകാരന്റെ പദസ്വാധീനതയനുസരിച്ചു "സ്റ്റൈലിൽ" പരിഷ്ക്കാരങ്ങൾ വരുത്തുവാൻ കഴിയുമെന്നുള്ള ധാരണ പലർക്കുമുണ്ടു്. ഈ ധാരണയെപ്പററി അല്പമൊന്നു ചിന്തിക്കാം.

സ്റ്റൈലിനെ ആശയത്തിൽനിന്നു വേർപെടുത്താൻ കഴിയുമോ? ഇല്ലെന്നുതന്നെ പറയാം. ഏതൊരാശയവും ഏതാനും പദങ്ങളുപയോഗിച്ചാണു് ഒരെഴുത്തുകാരൻ സ്വന്തം മനസ്സിൽ സ്വരൂപിക്കുന്നതു്. ജീവിതാനുഭവങ്ങളോ, ലോകസംഭവങ്ങളോ ഒരെഴുത്തുകാരന്റെ ഹൃദയത്തെ വികാരവിലോലമാക്കിയേക്കാം. പക്ഷെ അനുവാചകന്റെ മനസ്സിൽ പതിയത്തക്കവണ്ണം അർത്ഥപ്രതീതിയുളവാക്കുന്ന ആശയസമ്പൂർണ്ണത ഏതടികാറങ്ങളുടെ പ്രകടനത്തിൽ ഉണ്ടായിരിക്കേണ്ടതാണു്. അല്ലെങ്കിൽ അവ കേവലം അർത്ഥശൂന്യങ്ങളായി പരിണമിക്കുകയേ ചെയ്കയുള്ളു. അപ്പോൾ ഒരെഴുത്തുകാരൻ ആശയങ്ങൾ സ്വരൂപിക്കുവാനുപയോഗിക്കുന്ന വാക്കുകൾതന്നെയാണു് അയാളുടെ "സ്റ്റൈലിനു രൂപം നൽകുന്നതെന്നും, ആ സ്റ്റൈൽ ആശയങ്ങളുടെ പരിപൂർണ്ണനിയന്ത്രണത്തിനു കീഴ്പ്പെട്ടിരിക്കുന്നുവെന്നും പറയാതെ തരമില്ല. ഒരേ ആശയംതന്നെ രണ്ടു വിഭിന്നരീതികളിൽ പ്രകടീകരിക്കുവാൻ സാദ്ധ്യമാണോ? പ്രകടനരീതിയിൽ, അഥവാ "സ്റ്റൈലിൽ" അൽപമായ വ്യത്യാസം വരുത്തുന്നതുമൂലം ആശയത്തിലും അൽപവ്യത്യാസം വരുത്തുകയാണു ചെയ്യുന്നതെന്നു പറയേണ്ടിയിരിക്കുന്നു. ഒന്നുരണ്ടുദാഹരണങ്ങൾ നോക്കാം. "സ്വേച്ഛാധിപത്യത്തെ അവസാനിപ്പിക്കണം" എന്നു പറയുന്നതിനുപകരം "സ്വേച്ഛാധിപത്യത്തെ അടിച്ചുടയ്ക്കണം" എന്നു പറയുകയാണെങ്കിൽ കേവലം പദപരിഷ്ക്കരണം മാത്രമാണോ ഉണ്ടാകുന്നതു? ഈ മാററംമൂലം അർത്ഥത്തിൽ, അല്ലെങ്കിൽ ആശയത്തിൽ, വ്യത്യാസമുണ്ടായിട്ടില്ലേ? "ഐക്യമില്ലാത്ത ഭാരതത്തിൽ മററേതൊരു രാജ്യത്തും ഉള്ളതിലധികമായി "പട്ടിണിമരണം" ഉണ്ടാകുന്നു"വെന്നു പറയുന്നതും,

"മരിക്കസാധാരണമീവിശപ്പിൽ
മഹിക്കലോനമ്മുടെനാട്ടിൽമാത്രം
ഐക്യക്ഷയത്താലടിമശ്ശവങ്ങ—
ളടിഞ്ഞുകൂടുംചുടുകാട്ടിൽമാത്രം,"

എന്നു് മഹാകവി വള്ളത്തോൾ പറയുന്നതും തമ്മിൽ, വാക്കുകളിൽമാത്രമല്ല, ആശയഗൗരവത്തിലും തജ്ജന്യമായ ഓജസ്സിലും, വലിയ വ്യത്യാസമുള്ളതാണെന്നു സ്പഷ്ടമാണല്ലോ. ഇങ്ങനെ അനവധി ഉദാഹരണങ്ങൾ ഉദ്ധരിക്കാം. ആശയത്തിൽ മാററം വരുത്താതെ ആശയാവിഷ്കരണത്തിനായി ഉപയോഗിക്കുന്ന പദാവലിയിൽ മാററം വരുത്താൻ സാദ്ധ്യമല്ലെന്നാണു് ഇവയെല്ലാം തെളിയിക്കുന്നതു്. ആശയത്തിൽ പറയത്തക്ക മാററം വരുത്താതെ സ്റ്റൈലിൽ മാററം വരുത്തുന്ന ഒരു സമ്പ്രദായം മലയാളത്തിൽ ദുർല്ലഭമല്ലെന്നുള്ള സംഗതി ഞാൻ ഇവിടെ വിസ്മരിക്കുന്നില്ല. "മുററത്തു നിൽക്കുന്ന തെങ്ങു്" എന്നു പറയുന്നതിനു പകരം "അങ്കണസ്ഥിതമായ കേരവൃക്ഷ"മെന്നും, "പൂച്ച പാൽകുടിച്ചു"വെന്നു പറയുന്നതിനു പകരം "മാർജ്ജാരൻ ക്ഷീരപാനം നിർവ്വഹി"ച്ചെന്നും പറയുന്നവർ ഇപ്പോഴും ധാരാളമുണ്ടു്. ഇക്കൂട്ടരുടെ ഭാഷാപരിഷ്ക്കരണതൽപ്പരതയെപ്പററി ഇവിടെ വിസ്തരിക്കേണ്ട ആവശ്യമില്ല. ഇവരെ ഉദ്ദേശിച്ചല്ല "എഴുത്തുകാർ" എന്ന പദം മുകളിൽ പ്രയോഗിച്ചിട്ടുള്ളതും.

ഒരാശയത്തെ ഹൃദയത്തിൽ സ്വരൂപിക്കുകയും, വിഗ്രഹരൂപേണ പ്രകാശിപ്പിക്കുകയും ചെയ്തശേഷം ഒരെഴുത്തുകാരൻ രൂപത്തിൽ ചില മിനുക്കുപണികൾ ചെയ്യുന്നവരാം. മിക്കവരും അങ്ങനെ ചെയ്യാറുണ്ടു്. പക്ഷെ എന്താണു് ആ എഴുത്തുകാരൻ മിനുക്കിശരിപ്പെടുത്തുന്നതു്? അയാൾ സ്റ്റൈലിൽ മിനുസപ്പണി ചെയ്യുന്നുവെന്നു പറയുന്നതിന്റെ അർത്ഥം അയാൾ ആശയത്തെ തുടച്ചുമിനുക്കുകയാണെന്നു മാത്രമാണു്. രൂപം നൽകിയശേഷം ആശയത്തിൽ കണ്ട വൈകല്യങ്ങളേയും അപൂർണ്ണതകളേയും പരിഹരിക്കുന്നതിനുള്ള ശ്രമമാണു് ഈ മിനുസപ്പണി. ഒരാശയം എത്രമാത്രം വ്യക്തമായി ഒരാൾക്കു പ്രകാശിപ്പിക്കുവാൻ സാധിക്കുമോ, അത്രമാത്രം വ്യക്തമായി അയാളുടെ മനസ്സിൽ അതു സ്ഥിതിചെയ്യുന്നുവെന്നാണു് ഇവിടെ വിവക്ഷിക്കുന്നതു്. മററുള്ളവരെ സംബന്ധിച്ചിടത്തോളം ഒരെഴുത്തുകാരന്റെ ആശയങ്ങൾക്കു പ്രസക്തിയുണ്ടാകുന്നതു് അവ പ്രകടീകൃതങ്ങളാകുമ്പോൾ മാത്രമാണല്ലോ. വ്യക്തമായ ആശയം വ്യക്തമായും, അവ്യക്തമായ ആശയം അവ്യക്തമായും പ്രകടീകരിക്കപ്പെടുന്നുവെന്നുള്ളതാണു് യാഥാർത്ഥ്യം. ഒരാൾ ചിന്തിക്കുന്നതെന്താണെന്നു് അയാൾക്കുതന്നെ സ്പഷ്ടമായി കാണാൻ കഴിയുമ്പോൾ, അയാളുടെ ചിന്തകൾ, ക്ലേശംകൂടാതെ മററുള്ളവർക്കു പരിപൂർണ്ണമായി ഗ്രഹിക്കത്തക്കവിധത്തിൽ, പ്രകടീകരിക്കുവാൻ അയാൾക്കു സാധിക്കുന്നു. എന്നാൽ ചിന്തിക്കുന്നതെന്താണെന്നു ചിന്തിക്കുന്നവൻതന്നെ കാണാതെ ചിന്തകൾ വെളിപ്പെടുത്തുമ്പോഴാണു് പ്രകടനം (സ്റ്റൈൽ) ക്ലിഷ്ടവും അസ്പഷ്ടവുമായിത്തീരുന്നതു്. ഹൃദയം വികാരതരളിതമാകുമ്പോൾ ഹൃദയഭാവങ്ങൾ പ്രകടീകരിക്കുവാൻ ആഗ്രഹിക്കുകയും, അസാദ്ധ്യമായിത്തീരുകയാൽ ഖേദിക്കുകയും ചെയ്യുന്ന പലതരു-

ണ്ട്. എന്താണിതിന്റെ അർത്ഥം? വികാരങ്ങളുടെ സൂക്ഷ്മഭാവങ്ങൾ വ്യക്തമാക്കത്തക്കവിധം ചിന്താശക്തിയെ വികസിപ്പിക്കുവാൻ ഇവർക്ക് സാദ്ധ്യമല്ലെന്ന മാത്രം. ഏതെങ്കിലും ഒരു വിഷയത്തെപ്പററി ചിന്തിച്ച്, സുവ്യക്തമായ ആശയം ഉൾക്കൊള്ളുന്ന ഒരുവന് പ്രകടനം ക്ഷിപ്രസാദ്ധ്യമാണ്. പനിനീർപൂവിൽനിന്ന സൌരഭ്യം പുറപ്പെടുന്നതുപോലെ സ്വാഭാവികവും ചേതോഹരവുമായ രീതിയിൽ അയാളുടെ പ്രകടനചാതുര്യം സൃഷ്ടിമാർഗ്ഗത്തിൽകൂടി മുമ്പോട്ടു നീങ്ങിക്കൊണ്ടിരിക്കും. പ്രകടീകരിക്കുവാനല്ല, പ്രകടീകരിക്കാതിരിക്കുവാനാണ് അയാൾക്കു പ്രയാസം നേരിടുന്നത്. ഒന്നാംകിടയിൽ നിൽക്കുന്ന സാഹിത്യകാരന്മാരെല്ലാം ഈ യഥാർത്ഥ്യത്തെ ഉദാഹരിക്കുന്നവരാണെന്ന നിർവ്വിശങ്കം പറയാം. ഒരാൾക്കു പരിസ്ഫുടമായ ആശയപ്രകാശനം സാദ്ധ്യമല്ലെങ്കിൽ, അയാൾക്കു പൂർണ്ണവും സ്പഷ്ടവുമായ ഒരാശയം ഇല്ലെന്നേ അർത്ഥമാക്കേണ്ടതുള്ളു.

വെളിച്ചവും ഇരുട്ടും ഒരേസമയത്തു സ്ഥിതിചെയ്യാതിരിക്കുന്നതുപോലെ വ്യക്തമായ ആശയവും അവ്യക്തമായ സ്റ്റൈലും ഒരേസമയത്തു ഉണ്ടായിരിക്കുന്നതല്ല. ഒരാൾ ഒരാശയം നമ്മെ ഗ്രഹിപ്പിക്കുവാൻ ശ്രമിക്കുമ്പോൾ അയാൾ സ്വീകരിക്കുന്ന മാർഗ്ഗമെന്താണ്? അതിനുവേണ്ടി അയാൾ ഏതാനും വാക്കുകൾ ഉപയോഗിക്കുന്നുവെന്നുള്ളതുതന്നെ. ആ പദങ്ങളുടെ പൊതുരൂപത്തിനാണല്ലോ സ്റ്റൈൽ എന്നു പറയുന്നത്. പ്രസ്തുത പദങ്ങൾ വായിച്ചുശേഷം ആശയം മനോഹരമായിരിക്കുന്നുവെന്ന് ഒരു വായനക്കാരൻ പറയുന്നപക്ഷം എഴുത്തുകാരന്റെ ഉദ്ദേശം നിറവേറിയതായി പരിഗണിക്കാം. നേരെമറിച്ച് ആശയം മനോഹരമാണെങ്കിലും, സ്റ്റൈൽ മോശമാണെന്ന് ഒരു വായനക്കാരൻ പറഞ്ഞാൽ, അതിന്റെ അർത്ഥമെന്താണ്? വാക്കുകൾ മാത്രമാണ് വായനക്കാരനെ എഴുത്തുകാരനുമായി ബന്ധപ്പെടുത്തുന്നത്. അല്ലാതെ എഴുത്തുകാരന്റെ ഹൃദയത്തിൽ പ്രവേശിച്ച് ആശയഗ്രഹണം നടത്തുവാൻ വായനക്കാരനു സാദ്ധ്യമല്ലല്ലോ. എങ്ങിനെയാണ് മനോഹരമായ ഒരാശയം വായനക്കാരന്റെ മനസ്സിൽ കടക്കുന്നത്? വാക്കുകളിൽകൂടി; വാക്കുകൾമൂലം. ഒരെഴുത്തുകാരന്റെ ഭാഷ ക്ലിഷ്ടമാണെങ്കിലും, ആശയം മനസ്സിലാക്കാൻ പ്രയാസമില്ലെന്ന ചിലർ പറയാറുണ്ട്. ആശയം എങ്ങിനെ മനസ്സിലായി? ക്ലിഷ്ടമായ ആ ഭാഷയിൽ—സ്റ്റൈലിൽ—കൂടിതന്നെ. മാത്രമല്ല, അസ്പഷ്ടവും ക്ലിഷ്ടവുമായ സ്റ്റൈലിൽകൂടി ആശയം പൂർണ്ണമായി കാണാൻ കഴിയുമെന്ന പറയുന്നതു ശരിയാണോ? ശരിയല്ലെന്നാണ് എനിക്കു തോന്നുന്നത്.

നാം ഒരു പുസ്തകം വായിക്കുമ്പോൾ പ്രധാനമായി നമ്മുടെ ഹൃദയത്തെ ആകർഷിക്കുന്നത് അതിലെ ആശയപ്രസക്തിയാണ്. പദങ്ങളുടെ ശബ്ദസൌഷ്ഠവവും നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നുണ്ട്. എന്നാൽ കഴമ്പില്ലാത്ത ശബ്ദഭംഗിക്കാണോ നല്ല സ്റ്റൈൽ എന്ന പറയുന്നത്? ഒരിക്കലുമല്ല. ശബ്ദമോടികൊണ്ടുമാത്രം ചെപ്പടിയാട്ടം നടത്തുന്ന കൃതികൾ അല്പായുസ്സുകളാണ്. “ചാലരശിപ്പെരുലാൾ തൻ പടനടനമലർപന്തലായും” മററും ശബ്ദകോലാഹലം കൂട്ടുന്ന കൃതികൾ നോക്കുക. ഹൃദയസ്പർശകമായ ആശയമൊന്നുമില്ലാതെ പര്യായപദങ്ങളുടെ ശബ്ദധാടികൊണ്ട് “കൺകെട്ടു വിദ്യ” കാണിക്കാൻ മുതിരുന്ന ഇത്തരം കൃതികൾ നീർപ്പോളകൾപോലെ മാഞ്ഞുപോകുന്നതിൽ അത്ഭുതപ്പെടുവാനില്ല. നേരെമറിച്ച് അർത്ഥപുഷ്ടിയുള്ള പദങ്ങൾ മുത്തുമണികൾക്കുതുല്യം നിരത്തിവച്ചിട്ടുള്ള കൃതികളുടെ—അക്ലിഷ്ടസുന്ദരമായരീതിയിൽ, അഥവാ വ്യക്തമായ ആശയം ഉള്ളതുകൊണ്ട് വ്യക്തമായവിധത്തിൽ ആശയപ്രകാശനം സാധിച്ചിട്ടുള്ള ഉത്തമകൃതികളുടെ—ഹൃദയഹാരിത്വം ഒരിക്കലും മങ്ങിപ്പോകുന്നതല്ല. “കൊച്ചുലകൾ പിച്ചവയ്ക്കും പച്ചനെല്പാടങ്ങൾ” എന്ന് ചങ്ങമ്പുഴ പാടുമ്പോൾ ആശയവും പദങ്ങളും അന്യോന്യം മാറിവയ്ക്കത്തക്കവണ്ണം—ഒരേ ആളിന്റെ ഫോട്ടോയുടെ രണ്ടു പ്രതികൾപോലെ—വ്യക്തമാവുകയാണു ചെയ്യുന്നത്. ഇവിടെ ഒരു പദം മാറി മറെറാരു പദം വയ്ക്കാൻ സാദ്ധ്യമല്ല. മാററിവച്ചാൽ സ്വാരസ്യവും സാരസ്യവും കായുമെന്നുള്ളതു തീർച്ചയാണ്. ഇങ്ങനെ വാഗ്മിതാരഹിതവും, അകൃത്രിമരമണീയവും, സ്വാഭാവികവുമായ രീതിയിൽ—പൂഞ്ചോലയിൽനിന്ന് ശുദ്ധജലം ഒഴുകിപ്പോകുന്നതുപോലെ—ആശയപ്രകടീകരണം നിർവ്വഹിക്കുന്നതിനാണ് ഉത്തമമായ “സ്റ്റൈൽ” (ഭാഷ) എന്നുപറയുന്നത്. സൂര്യനിൽനിന്ന് പ്രകാശത്തെ വേർപെടുത്തുവാൻ സാധിക്കുമെങ്കിൽ മാത്രമേ, ഇത്തരം പ്രകടനരീതിയെ (സ്റ്റൈലിനെ) ആശയത്തിൽനിന്നു വേർപെടുത്തുവാൻ സാദ്ധ്യമാവുകയുള്ളു. മനോഭാവത്തിൽ മാററമുണ്ടാകുന്നതനുസരിച്ച് സ്റ്റൈലിലും മാററമുണ്ടാകുമെന്ന് ഏവർക്കും അറിയാവുന്നതാണല്ലോ. അനുരാഗപരവശനായ കാമുകൻ സ്വകാമിനിയുടെ ചെവിയിൽ മന്ത്രിക്കുന്ന മട്ടിലാണോ ഒരു കള്ളനെ പിടികൂടുമ്പോൾ അയാൾ സംഭാഷണം നടത്തുന്നത്? കുട്ടികളെ ഉപദേശിക്കാൻ അവലംബിക്കുന്ന ഭാഷാരീതിയല്ലല്ലോ “പ്രമോഷ്യനു”വേണ്ടി ഡയറക്ടറെ സമീപിക്കുമ്പോൾ ഒരദ്ധ്യാപകൻ ഉപയോഗിക്കുന്നത്. ആശയങ്ങളുടെ ഭാവഭേദമനുസരിച്ച് സ്റ്റൈലിലും വ്യത്യസ്തഭാവങ്ങൾ സ്ഫുരിക്കുമെന്നാണ് ഈ ഉദാഹരണങ്ങളെല്ലാം ചൂണ്ടിക്കാണിക്കുന്നത്. ചുരുക്കിപ്പറഞ്ഞാൽ സ്റ്റൈലിനെ ആശയത്തിൽനിന്നു വ്യവച്ഛേദിച്ച് നല്ലതെന്നോ, ചീത്തയെന്നോ പറയുന്നതു ശരിയല്ല. കാരണം അങ്ങനെ വ്യവച്ഛേദിക്കുവാൻ സാദ്ധ്യമല്ലെന്നുള്ളതുതന്നെ. സ്റ്റൈൽ ആശയമല്ലാതെ, എഴുത്തുകാരന്റെ വ്യക്തിപരമായ ചിന്താശക്തിയുടെ പ്രതിഫലനമല്ലാതെ, അയാളുടെ വ്യക്തിത്വമല്ലാതെ മറെറാന്നുമല്ല. “വ്യക്തിതന്നെയാകുന്നു സ്റ്റൈൽ” [Style is the Man] എന്ന് ഇംഗ്ലീഷിൽ പറയുന്നതും ഈ അർത്ഥത്തിലാണ്.

# കൈവിട്ട സമ്പത്ത്

(സി. ജി. അനന്തൻപിള്ള ബി. ഏ. ഗുരുനാഥൻപത്രാധിപർ)

ആ കാലം കഴിഞ്ഞിട്ടു കൊല്ലം ഒന്നോ രണ്ടോ അല്ല ആയിട്ടുള്ളതു്. അനവധി നൂറ്റാണ്ടുകൾതന്നെ തരണം ചെയ്തിരിക്കുന്ന ആ കാലം ഇങ്ങിനി വരാതവണ്ണം മറഞ്ഞുപോയെന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. പെരുമയേറിയ ഭാരതവർഷത്തിനു് ഒരു കാലമുണ്ടായിരുന്നു. അതെ, ഒരു സുവർണ്ണകാലംതന്നെ ഉണ്ടായിരുന്നു. ആർക്കും അഭിമാനിക്കത്തക്ക, ആരെയും കോൾമയിർക്കൊള്ളിക്കുന്ന, ആരെയും അസൂയാലുവാക്കുന്ന ഒരു സുവർണ്ണകാലമുണ്ടായിരുന്നു. അന്നു ജീവചൈതന്യപ്രദായിനിയായ ഒരു ഉറവു ഭാരതത്തിലുണ്ടായിരുന്നു. അവിടെനിന്നു നിർഗ്ഗമിച്ചിരുന്ന ചൈതന്യപ്രവാഹം രാജ്യമൊട്ടുക്കു നിറഞ്ഞു് ഒഴുകിയിരുന്നു. ഭാരതീയരുടെ സിരകളിൽകൂടി ഒഴുകി പുരുഷനെ പുരുഷനും, സ്ത്രീയെ സ്ത്രീയുമാക്കിയിരുന്നു ഭാരതീയ ജീവിതത്തിനു ചലനം നൽകിയിരുന്നതു ആ ഉറവയായിരുന്നു. രാഷ്ട്രീയവും, സാമുദായികവും, ആദ്ധ്യാത്മികവും, കലാപരവും, വിദ്യാപരവുമായ സകല അഭിവൃദ്ധിയുടെയും ഉല്പത്തിസ്ഥാനം ആ ഉറവയായിരുന്നു. ആ ചൈതന്യശക്തിയുടെ പ്രസ്രവണം ഭാരതസിരകളെയും ചലിപ്പിച്ചിരുന്നു; ഹൃദയങ്ങളെ ശുദ്ധം ചെയ്യിച്ചിരുന്നു; ഉന്നതിയിലേക്കു് ഉത്തേജിപ്പിച്ചിരുന്നു; ലക്ഷ്യസ്ഥാനങ്ങളിൽ എത്തിച്ചിരുന്നു; വിജയത്താൽ ആശ്ലേഷിച്ചിരുന്നു. ആ ശക്തിവിശേഷം ഇന്നെവിടെ? ആ ഉറവു് ഇന്നു വററി വരണ്ടിരിക്കുന്നു. കല്ലും മുള്ളും വീണു്, ചപ്പും ചവറും വീണു്, മണ്ണും ചെളിയും വീണു് ആ ഉറവു് മൂടിപ്പോയിരിക്കുന്നു.

പരസ്പരവൈരുദ്ധ്യമുള്ള രണ്ടു സംസ്കാരങ്ങൾ തമ്മിൽ സംഘട്ടനമുണ്ടാകുമ്പോൾ ബലഹീനമായിട്ടുള്ളതു് ശക്തിയേറിയതിനു് കീഴ്പെട്ടു നശിച്ചുപോകുക സ്വാഭാവികമത്രെ. എന്നാൽ നമ്മുടെ സംസ്കാരം അതിന്റെ പ്രത്യേക ശക്തിവിശേഷംകൊണ്ടു പല വിദേശീയ സംസ്കാരങ്ങളുടെ ആക്രമണങ്ങളോടും മല്ലിട്ടു അനവധി നൂറ്റാണ്ടുകളായി ജീവിച്ചു വരുന്നുണ്ടു്. ഒരു രാഷ്ട്രത്തിനു സംഭവിക്കാവുന്ന സകലവിധ അധഃപതനവും ഉണ്ടായിട്ടും നമ്മുടെ സംസ്കാരം രാഹുഗ്രസ്തനായ ഭാസ്കരനെപ്പോലെ നിലകൊള്ളുന്നുണ്ടെന്നുള്ളതുതന്നെ അതു് എത്രത്തോളം മഹിമയേറിയതാണെന്നു തെളിയിക്കുന്നു. എങ്കിലും നമ്മുടെ ഇന്നത്തെ യഥാർത്ഥനിലയെന്തു്? ദേശീയ ജീവിതോൽക്കർഷത്തിനു നിദാനമായ യാതൊന്നുംതന്നെ പ്രവർത്തിക്കുന്നതിനു് നമുക്കു സ്വാതന്ത്ര്യമില്ല. പരസ്പരം കലഹിക്കുക, പരസ്പരം ദ്രോഹിക്കുക, പണത്തെയോ സ്ഥാനത്തെയോ, അധികാരത്തെയോ കാമിച്ചു ദേശീയ പ്രവർത്തനത്തിലേർപ്പെട്ടിരിക്കുന്നവരെ ദ്രോഹിക്കുക, പുരോഗമനോന്മുഖങ്ങളായ പ്രവൃത്തികളെ മററു തരത്തിൽ വ്യാഖ്യാനിച്ചു അവഹേളിക്കുക, നമ്മുടേതെന്നു പറയാവുന്നതിനെ എല്ലാം പുച്ഛത്തോടെ വീക്ഷിക്കുക, ഭീരുത്വം, സ്വാർത്ഥത, സങ്കുചിതമനസ്ഥിതി ഇവ സമ്പത്തായി പരിഗണിക്കുക, ഇവയല്ലേ ഇന്നു ആർഷഭാരതത്തിൽ കാണുന്നതു്? അന്യരാജ്യക്കാർ തമ്മിൽ യുദ്ധം ചെയ്തതിനു് എത്ര പേരാണു് ഇവിടെ മൃതരായിട്ടുള്ളതു്? പ്രകൃതീദേവി കാർഷിക വിഭവം വേണ്ടു് സുലഭമായി അനുഗ്രഹിച്ചിട്ടുള്ള നമ്മുടെ നാട്ടിൽ എത്രപേരാണു് വെറും പട്ടിണി കിടന്നു മൃത്യുവശരായിത്തീർന്നതു്? ഇന്നു നമ്മുടെ മുമ്പിൽ കാണുന്ന എത്ര ജനങ്ങൾക്കു് എല്ലും തോലുമല്ലാതെ മാംസമുണ്ടു്. അവരുടെ സന്താനങ്ങളുടെ സ്ഥിതി എന്തായിരിക്കും. അശക്തരായ ജനങ്ങളെക്കൊണ്ടു് ദേശത്തിനു് പ്രയോജനമുണ്ടാകയില്ലെന്നും പ്രത്യുത നാശഹേതുകമായിത്തീരുമെന്നും അറിഞ്ഞിരുന്ന സ്പാർട്ടക്കാർ ശക്തിഹീനരായ പൈതങ്ങളെ ജനിച്ച ഉടനെ നിഷ്കരുണം കൊന്നിരുന്നു. ജടഭരതന്റെ കഥയും ഇതുതന്നെയല്ലേ സൂചിപ്പിക്കുന്നതു്? ഗംഗാ സമുദ്രത്തിൽ പതിക്കുന്ന സ്ഥലത്തു ശിശുക്കളെ ബലികഴിപ്പിച്ചിരുന്നു എന്നു കാണുന്നതിന്റെയും താല്പര്യം ഇതുതന്നെയല്ലേ? ആ ഭാരതത്തിൽ ലക്ഷോപലക്ഷം ദരിദ്രരെ, രോഗപീഡിതരെ, അശരണരെ, നിരക്ഷരകുക്ഷികളെ, അടിമകളെ ഇന്നു കാണുന്ന കാഴ്ച എത്ര യഥാർത്ഥദേശാഭിമാനിയുടെ ഹൃദയത്തെയാണു് തപിപ്പിക്കാത്തതു്? അവരും ജീവിക്കുന്നു. മററു രാജ്യങ്ങളും ജീവിക്കുന്നു. ഭാരതവും ജീവിക്കുന്നു.

വിദേശീയഗവൺമെൻറ് അധികാരം നിലനിറുത്തിക്കൊണ്ടുപോകുന്നതിനും ഭാരതീയരെ അടിമകളായി വെച്ചുകൊണ്ടിരിക്കുന്നതിനും സ്വീകരിച്ച പ്രധാന ഉപായം വിദേശഭാഷ മുഖേനയുള്ള വിദ്യാഭ്യാസമായിരുന്നു. "ഇൻഡ്യൻ സർവ്വകലാശാലകൾ സാമ്രാജ്യത്തിന്റെ ദുർഗ്ഗങ്ങളും അവിടെ പഠിക്കുന്ന അദ്ധ്യേതാക്കൾ യോധാക്കളും, ആ സ്ഥാപനങ്ങളിൽ അവരെ അഭ്യസിപ്പിക്കുന്നതു ഇൻഡ്യാക്കാരുടെമേലുള്ള അധികാരശക്തിയെ നിലനിറുത്തിക്കൊണ്ടു പോകുന്നതിനു വിദേശശക്തിയുടെ ആയുധവുമാകുന്നു; ജനങ്ങളുടെ വളർച്ചയെ തടയുന്നതിനു സ്വീകരിച്ച വിദ്യാഭ്യാസസമ്പ്രദായത്തെയും മററു പദ്ധതികളെയും നിരാകരിക്കയോ ഇൻഡ്യൻ സ്ഥിതിഗതികൾക്കു അനുകൂലമായ വിധത്തിൽ വീണ്ടും രൂപവൽക്കരിക്കയോ ചെയ്യാതിരിക്കുന്നിടത്തോളംകാലം കഠിനസമരം ചെയ്തു സമ്പാദിക്കുന്ന സ്വാതന്ത്ര്യം വ്യർത്ഥമാകുകയേയുള്ളു. എന്ന ഒരു മഹാന്റെ അഭിപ്രായം എത്രയും പരമാർത്ഥമായിട്ടുള്ളതാകുന്നു. വിദേശ പരിഷ്കാരത്തിന്റെ പുറംപൂച്ചിൽ നമ്മെ മയക്കി, നമ്മുടെ പരിഷ്കാരത്തോടും സംസ്കാരത്തോടും അവജ്ഞ ജനിപ്പിച്ചു. ദേശീയമായ നമ്മുടെ സകലതും അന്തസ്സാരവിഹീനങ്ങളെന്നും അന്ധവിശ്വാസജടിലങ്ങളെന്നും നമ്മെ വിശ്വസിപ്പിച്ചു. ഇൻഡ്യാക്കർ ഇൻഡ്യയിലെ വിദേശിയരായിത്തീർന്നു. അടിതെററിയാൽ ആനയും വീഴുമെന്നല്ലേ പ്രമാണം. ഒരു വൃക്ഷത്തിന്റെ കഥതന്നെ നോക്കുക. അതു എവിടെ മുളച്ചു വേരുറച്ചു നിൽക്കുന്നുവോ ആ മണ്ണിൽ നി

# ഗദ്യനാടക പരിഷ്ക്കാരം

(വിദ്വാൻ സി. കുഞ്ഞൻ)

സംഗീതത്തിന്റെ പിടിയിൽനിന്നു നമ്മുടെ നാടകവേദിയെ വിമോചിപ്പിച്ചു് സംസ്കരിക്കുവാൻ ഒരു "നവാവതാരം" തന്നെ വേണ്ടിവന്നു. അതു് പരേതനായ ഇ. വി അല്ലാതെ മററാരുമായിരുന്നില്ല. നമ്മുടെ സംഗീത നാടകങ്ങളിൽ പൊതുവെ വ്യാപരിക്കുന്ന "കൃത്രിമത്വം" അത്രേ ശുദ്ധ ഗദ്യനാടകങ്ങളെ ആവിർഭവിപ്പിക്കാൻ ഹേതുവായിത്തീർന്നിട്ടുള്ളതു്.

അസാമാന്യ മേധാസമ്പന്നനും കൈരളിക്കു അമൂല്യങ്ങളായ ആഖ്യായികാസമ്പത്തുകൾ ആർജ്ജിച്ചു കൊടുത്ത മഹാത്മാവും ആയ, പരേതനായ സി. വി. രാമൻ പിള്ളയുടെ "കുറുപ്പില്ലാക്കളരി" തുടങ്ങിയ പ്രഹസനങ്ങളുടെ പ്രേരണാശക്തിയും അനേകവൈകവേദ്യതയും ഗദ്യനാടകപ്രസ്ഥാനത്തിനു വഴികാണിച്ചുകൊടുത്തു. ആ മനോധർമ്മാതനകരം കൈരളിക്കു സമർപ്പിച്ച ആഖ്യായികകളും ഗദ്യനാടകപ്രസ്ഥാനത്തിനു ബലവത്തായ പ്രേരണാശക്തി നൽകി.

രാജാകേശവദാസൻ, വേലുത്തമ്പിദളവാ, സീതാലക്ഷ്മി, കാൽവരിയിലെ കല്പപാദപം, ഹരിശ്ചന്ദ്രൻ, പ്രേമവൈചിത്ര്യം തുടങ്ങിയ സ്വതന്ത്രങ്ങളായ ഗദ്യനാടകങ്ങൾ ഈ പ്രസ്ഥാനത്തിൽ സവിശേഷം ശോഭിക്കുന്നുണ്ടു്. ഭാവനാസമ്പന്നരും നടാഗ്രണികളുമായ മെ. കൈനിക്കര സോദരന്മാർ, മള്ളൂർ, എൻ. കൃഷ്ണപിള്ള, എൽ. എ. രവിവർമ്മ, എൻ. പി. ചെല്ലപ്പൻനായർ ആദിയായ മഹാനുഭാവന്മാർ ഈ ഗദ്യനാടകശിശുവിനെ താലോലിച്ചു. പരേതരായ മെ. ഇ. വി—യും, ബി. നാണുപിള്ളയും ഈ മണ്ഡലത്തിലെ ഉജ്ജ്വലതാരങ്ങളായിരുന്നു. ഗദ്യനാടക മണ്ഡലത്തിൽ ദിവ്യവും പരിശുദ്ധവുമായ ഒരു കലാനിർവൃതിയുടെ ബീജാവാപം ചെയ്യുകയും കേരളീയക്കു ഒരു നവീന പന്ഥാവിനെ വെട്ടിത്തുറന്നു കാണിക്കയും ചെയ്ത ആ സുമുഹൂർത്തം കേരള നാടകാന്തരീക്ഷത്തിൽ മഹത്തും ഉജ്ജ്വലവുമായ ഒരു പരിവർത്തനത്തെ സംഭവിപ്പിക്കതന്നെ ചെയ്തു. ആ ഗദ്യനാടകശിശു "ദിനേദിനേ പരിവർദ്ധമാനയായി." "ശ്രീവല്ലഭവിലാസം" നടസമിതിയിൽ ഉൾപ്പെട്ടിരുന്നവരായ മെ. സി. കെ. ഗോവിന്ദപ്പിള്ള, ജി. രാമൻപിള്ള, ഗോപാലക്കുറുപ്പു്, എം. ഇ. മാധവൻപിള്ള, ഗോപാലശൗരി, ദാമോദരൻപിള്ള, കൈലാസം, രാമകൃഷ്ണപിള്ള തുടങ്ങിയ നടാഗ്രണികളും ഈ പ്രസ്ഥാനത്തെ പരിപോഷിപ്പിച്ചിരുന്നു കണ്ടിടത്തോളം, ഈ ഗദ്യനാടക പ്രസ്ഥാനം സഫലമാവാനുള്ള എല്ലാ ലക്ഷണങ്ങളും വളർന്നുകൊണ്ടിരിക്കുന്നതായിട്ടാണു് അനുഭവം. പ്രൗഢന്മാർ ഇതിൽ തന്നെ രസിക്കുന്നുണ്ടു്.

നമ്മുടെ ഗദ്യനാടക പരിഷ്കാരത്തിന്റെ പശ്ചാത്തലമായി താഴെപ്പറയുന്ന കലാപരമായ ചില തത്വങ്ങൾ സ്വീകരിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു.

1 ഇതരകലകളിൽ എന്നപോലെ കേരളീയ നാടകകലയിലും ഒരു വിപ്ലവമനഃസ്ഥിതി സംജാതമായിട്ടുണ്ടു്. ജനകീയഭരണം അഥവാ പ്രജാപ്രഭുത്വ മനഃസ്ഥിതി എവിടെയും നടമാടുന്നു. അടിയുറച്ച യാഥാസ്ഥിതികത്വത്തെ അടിച്ചുപറത്തുകയും തൽസ്ഥാനത്തു ഉൽപ്പതിഷ്ണുതയുടെ പതാക പാറിപ്പറക്കുകയും ചെയ്യുന്ന ഒരു കാലഘട്ടമാണിതു്. സാഹിത്യത്തിനും സമുദായത്തിനും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ടു്. കലകളുടെ സാങ്കേതികമാർഗ്ഗങ്ങൾ സദാ മാറിക്കൊണ്ടിരിക്കുന്നു. കാലമത്രെ ഇതിന്റെയെല്ലാം നിയാമകം. കേരളീയകലകൾ അവയുടെ യാഥാസ്ഥിതിക ബുദ്ധിയെ കൈവെടിഞ്ഞു കാലാനുസൃതമായ പരിഷ്കാരത്തിനു മുതിർന്നു എങ്കിൽമാത്രമേ ജനസമുദായം കലകളെ ശരിയായവിധത്തിൽ ആസ്വദിക്കുകയുള്ളു എന്നു നാം മനസ്സിലാക്കണം. പഴയതിനോടു്, അതു് എത്രതന്നെ ശ്രേഷ്ഠമായിരുന്നാലും കഠിനമായ വെറുപ്പു് പ്രദർശിപ്പിക്കുക, ഇന്നലത്തേതല്ല, ഇന്നത്തേതിനു്—ജീവൽപ്രശ്നങ്ങൾക്കു പ്രാധാന്യം കല്പിക്കുക, ആ വക പ്രശ്നങ്ങളെ കലയുടെ വിഷയമാക്കുക, എവിടെയും വിപ്ലവമനഃസ്ഥിതി പ്രദർശിപ്പിക്കുക എന്നീ ലക്ഷണങ്ങൾ അടങ്ങിയ "ഫ്യൂച്ചറിസം" എന്ന ഒരു പ്രസ്ഥാനം പാശ്ചാത്യലോകത്തിൽ പ്രചരിച്ചുകഴിഞ്ഞിരിക്കുന്നു. ആ പടിഞ്ഞാറൻ കൊടുങ്കാററു ശക്തിയായി കിഴക്കോട്ടു് അടിക്കുന്നുണ്ടു്. പാശ്ചാത്യകല യഥാർത്ഥവർണ്ണനാപരവും പൌരസ്ത്യകല ആദർശാത്മകവും ആകുന്നു. പൌരസ്ത്യരുടെ സാങ്കേതികവും സൂക്ഷ്മസൂക്ഷ്മങ്ങളുമായ നിർവ്വചനങ്ങളാൽ ദുരവഗാഹവും ആദർശാത്മകവും ആയ പ്രസ്ഥാനവിശേഷങ്ങളിൽ (ക്ലാസിക്കു്) നിന്നു് പിരിഞ്ഞു് അയച്ചുകൊടുക്കുവാൻ നാം നിർബ്ബന്ധിതരായിരിക്കുന്നു.

ഭാരതീയകലകളിൽ അന്തർഭവിച്ചിരിക്കുന്ന ധ്വനി അഥവാ വ്യംഗ്യം എന്നതിന്റെ ആധിക്യത്താൽ ഒരു കലാരസികനു മാത്രമേ അതിന്റെ ഗുണവിശേഷങ്ങൾ മനസ്സിലാകയുള്ളു. ധ്വനികൊണ്ടു കലയ്ക്കു ഗാംഭീര്യം എന്ന ഗുണം സിദ്ധിക്കുന്നുണ്ടെങ്കിലും പ്രസാദം എന്ന ഗുണം ഇല്ലാതെപോകുന്നു. അതുകൊണ്ടു കലയുടെ സാമുദായികമായ പ്രയോജനം നഷ്ടപ്പെടുകയും മനുഷ്യനേയും മനുഷ്യനേയും തമ്മിൽ രഞ്ജിപ്പിക്കുന്ന ഗുണം ധ്വനിയുടെ പ്രാചുര്യം നശിപ്പിക്കയും ചെയ്യുന്നു. ഈ പ്രഭുത്വമനസ്ഥിതിയെ ടോൾസ്റ്റോയി കഠിനമായി ആക്ഷേപിക്കുന്നുമുണ്ടു്. ആസന്നഭാവിയിൽ "ചരിത്രനാടക

---

കുടിയിറക്കുന്നന്നേകട്ടു—പ്പാവം
പുലയനോടിക്കിതച്ചെത്തി
കോലനിലംകണ്ടുവൻ ഞെട്ടി—പിന്നെ
കലികേറിച്ചെയ്തുപോയെന്തോ.
നിലകൊണ്ടു "തമ്പ്രാന്റെ" കണ്ണിൽ—തന്നെ
മിഴിയുറപ്പിച്ചുനിർമുക്തൻ
അടിമയവൻപ്രഭുത്വത്തിൻ—നേർക്കാ-
രടിയോരവിപ്ലവംപോലെ.

ങ്ങളെയും സംഗീതനാടകങ്ങളെയും വലിച്ചെറിഞ്ഞിട്ടു് ഇബ്സനേയും ബർണാഡ്ഷായേയും മാതൃകകളാക്കി സമകാലീനപ്രശ്നങ്ങളെ പ്രതിപാദിക്കുന്ന ഗദ്യനാടകങ്ങളെയും റഷ്യനായ ചെക്കോവിനെ മാതൃകയാക്കി നിത്യജീവിതത്തിലെ സംഭവശൂന്യതയെ കലാനൈപുണ്യമില്ലെന്നു പ്രത്യക്ഷത്തിൽ തോന്നിക്കുന്ന അതിയായ കലാനൈപുണ്യത്തോടു ചിത്രീകരിക്കുന്ന ഗദ്യനാടകങ്ങളെയും രചിച്ചേക്കാം" എന്നു നിശിതബുദ്ധിയും നിരൂപകാഗ്രഗണ്യനും ആയ മി. എ. ബാലകൃഷ്ണപിള്ള പ്രവചിക്കുന്നു. എന്നാൽ ബാല്യദശ കഴിഞ്ഞിട്ടില്ലാത്ത മലയാളഗദ്യനാടകങ്ങൾ പെട്ടെന്നു് എടുത്തുചാടുന്നതു സൂക്ഷിച്ചു വേണ്ടിയിരിക്കുന്നു. അതുകൊണ്ടു പാശ്ചാത്യരുടെ ഇടയിൽ ആദർശാത്മകത്വം (ആദ്ധ്യാത്മികത്വം) ക്ഷതിവരുന്ന ഒരുവക ഫ്യൂച്ചറിസ്റ്റ് പ്രസ്ഥാനം ആരംഭിച്ചിരിക്കുന്ന സ്ഥിതിക്കു നമ്മുടെ ഇടയിൽ പാശ്ചാത്യരുടെ ഫ്യൂച്ചറിസത്തെ അതേപടിയിൽ പകർത്താതെ ബാഹ്യഭാവവും (റീയലിസ്റ്റിക്) ആന്തരികഭാവവും ഒന്നുപോലെ കൂട്ടിയിണക്കി വർണ്ണിക്കുന്ന ഒരു കലാപ്രസ്ഥാനത്തെ സൃഷ്ടിക്കുകയായിരിക്കും ഉത്തമമായിട്ടുള്ളതു്.

2. "പ്രപഞ്ചോ മിഥ്യ", അലംഘനീയകർമ്മവാസനാജ്ഞാ എന്നിത്യാദിമതത്തെ ആശ്രയിച്ചു്, രാഷ്ട്രീയജീവിതത്തിലെന്നപോലെ സാമ്പത്തികജീവിതത്തിലും കലാപരമായ ജീവിതത്തിലും ആദ്ധ്യാത്മികത്വത്തിന്റെ ആധിക്യം പ്രബലമായി വ്യാപിച്ചിരിക്കുന്നു എന്നും തന്മൂലം കലയുടെ അഭിവൃദ്ധിക്കു സാരമായ ഹാനി തട്ടുന്നു എന്നും കലാവേദികൾ അഭിപ്രായപ്പെടുന്നുണ്ടു്. മഹാത്മാഗാന്ധി, മതത്തിന്റെ അതിശ്രേഷ്ഠങ്ങളായ തത്വങ്ങളെ രാഷ്ട്രത്തിലും പ്രയോഗിച്ചുനോക്കിയെങ്കിലും അതു പരാജയത്തിൽ പര്യവസാനിക്കതന്നെ ചെയ്തു. അതുകൊണ്ടു് ആ പരമാദർശം തെറ്റിപ്പോയി എന്നില്ല. ഇന്നത്തെ സാമ്പത്തികാധഃപതനം, ദാരിദ്ര്യവിമോചനം, ജനവർദ്ധനവും തൊഴിലില്ലായ്മയും, രാഷ്ട്രീയസ്വാതന്ത്ര്യം എന്നിത്യാദി യാഥാർത്ഥ്യങ്ങളെ അവഗണിച്ചു് ആദ്ധ്യാത്മികചിന്തയിൽ മാത്രം മുഴുകുന്നതിൽ ആയതു് എത്രകണ്ടു ഗുണമായിരിക്കും. കർമ്മപരമായ ഒരു നവചൈതന്യം നമ്മിൽ ഉൽഭൂതമാകേണ്ടിയിരിക്കുന്നു. അന്ധവിശ്വാസം, അയിത്തം, അനാചാരം ആദിയായവയോടു നാം എതിരിടേണ്ടിയിരിക്കുന്നു.

"സഃ ഈശ്വരഃ, അനിർവ്വചനീയ പ്രേമസ്വരൂപഃ" എന്ന ഉപനിഷദ്വാക്യം പ്രത്യേകം ശ്രദ്ധേയമാണു്. ഈശ്വരന്റെ പിതൃത്വത്തെ നാം വിശ്വസിക്കയും ചെയ്യുന്നു. നാസ്തികത്വത്തോടു ഭാരതീയരായ നമുക്കു് ഒരു ബന്ധവുമില്ല. മതം ഒഴിച്ചുകൂടാത്ത ഒരു ദോഷമാണെന്നുതന്നെ വയ്ക്കുക. അതുകൊണ്ടു മാത്രമേ ലോകസമാധാനം പുനഃസ്ഥാപിക്കുകയുള്ളൂ; നിശ്ചയം. നമ്മുടെ ഹിമാലയപ്രാന്തങ്ങളും വിന്ധ്യാടവിയും എല്ലാം അതിനെ തന്നെ വിളിച്ചുപറയുന്നു. ടാഗോർ, മഹാത്മാഗാന്ധി എന്നിവരുടെ ഈശ്വരവിശ്വാസത്തിൽ ഒരു ശതാംശം നമുക്കു് ഉണ്ടായിരുന്നുവെങ്കിൽ നമ്മുടെ ഈ കേരളം എന്നേ സ്വർഗ്ഗമായിത്തീർന്നേനെ. മതാഭാസത്തെ വെറുക്കുകയും ശുദ്ധമായ മതത്തെ പുലർത്തുകയും അത്രെ നമ്മുടെ ധർമ്മം. ക്ഷേത്രപ്രവേശനം എന്തൊരു മഹൽതത്വത്തെയാണു വിശദീകരിക്കുന്നതു്. സ്വർഗ്ഗത്തെ അതു ഭൂമിയിലേക്കു ക്ഷണിച്ചിരിക്കുന്നു. ഒരു സുവർണ്ണകാലമിതാ സമാഗതമാവാൻ പോകുന്നു.

ലോകത്തിലുള്ളതെല്ലാം നശ്വരം, മിഥ്യ എന്നു നാം ഗണിക്കുന്നു. ശരിതന്നെ. മതത്തിന്റെ അഥവാ ഈശ്വരന്റെ ധർമ്മങ്ങളെ—സത്യം, ശിവം, സുന്ദരം അതുതന്നെ ഈശ്വരധർമ്മങ്ങൾ—ഈ ലോകത്തിൽ സ്ഥാപിക്കയും അങ്ങനെ ആ "വിശ്വരൂപ" ദർശനം സാധിതമാവുകയും വേണം. ഈശ്വരസാമീപ്യത്തിനു മനുഷ്യൻ സ്വീകരിച്ചിട്ടുള്ള മൂന്നു മാർഗ്ഗങ്ങളത്രെ മതവും ശാസ്ത്രവും കലയും. മതം മനുഷ്യന്റെ മനസ്സിലുള്ള ആദ്ധ്യാത്മികശക്തിയുടെ അഥവാ ഈശ്വരനും മനുഷ്യനുമായുള്ള ബന്ധത്തെ വിശദീകരിക്കുന്നു. കലയാകട്ടെ മനുഷ്യനും പ്രകൃതിയുമായുള്ള ബന്ധത്തെ വികാരപരമായി വർണ്ണിക്കുന്നു. ശാസ്ത്രം പ്രകൃതിയുടെ സത്തയെ ബുദ്ധിപരമായി സമീപിക്കുന്നു. ശാസ്ത്രത്തിന്റെ പുരോഗതിയാൽ ഇരുപതാം നൂറ്റാണ്ടിനെ "യന്ത്രങ്ങളുടെകാലം" എന്നു വേണമെങ്കിൽ നാമകരണം ചെയ്യാം. ഭൗതികത്വം യൂറോപ്പിനെ വിഴുങ്ങിയിരിക്കുന്നു. ആസ്തിക്യബുദ്ധി പീരങ്കിയുടെയും ബോംബിന്റെയും മുഖത്തിൽ മാത്രമേയുള്ള ഈ പരിഷ്കാരം അവസാനിക്കതന്നെ ചെയ്യും. എന്തെന്നില്ലാത്ത ഭയങ്കരഗർത്തത്തിലേക്കു യൂറോപ്പു മുഖം വച്ചിരിക്കുന്നു. ഒരു ഒരു തീപ്പൊരി മാത്രം മതിയാകും സകലവും പൊട്ടിത്തെറിക്കാൻ, ഭൗതികാസക്തിയെ വച്ചുപോററിയതിന്റെ ഫലമത്രെ ഇതു്. ഈശ്വരസത്തയെ ഗ്രഹിക്കാത്ത പരിഷ്കാരമോ സംസ്കാരമോ നാമാവശേഷമാകതന്നെ ചെയ്യും. മേൽപ്രസ്താവിച്ച ഭൗതികത്വവും ആദ്ധ്യാത്മികത്വവും രണ്ടും രണ്ടു പരമകോടികളാണു്. പ്രത്യേകനിലയിൽ ത്യാജ്യവും രണ്ടിന്റെയും സങ്കലനം ഗുണപര്യവസായിയും അത്രെ. അതിശ്രേഷ്ഠങ്ങളായ മതാദർശങ്ങളെ സ്വീകരിച്ചുകൊണ്ടും ജീവിതത്തിൽ നേരിടുന്ന വിഷമപ്രശ്നങ്ങളെ അഭിമുഖീകരിക്കുന്നതിനുള്ള ധീരതയോടും കർമ്മസേവനനിരതരായി നിഷ്കാമകർമ്മം അനുഷ്ഠിക്കുന്ന ഒരു ഫ്യൂച്ചറിസത്തെ നാം സ്വീകരിക്കയും ചെയ്യേണ്ടിയിരിക്കുന്നു. ഭൗതികത്വവും ആത്മീയത്വവും ചേരേണ്ടവിധത്തിൽ കൂട്ടിച്ചേർത്താൽ മാത്രമേ ഒരു മനുഷ്യജീവിതത്തെ അനവദ്യവും സുന്ദരവുമാക്കാൻ സാധിക്കയുള്ളൂ. പാശ്ചാത്യകല മതത്തിൽനിന്നു സ്വതന്ത്രമായി ശാസ്ത്രത്തിനു് അടിമപ്പെട്ടുപോയിരിക്കുന്നു. പൗരസ്ത്യകല പൂർവ്വസ്ഥിതിയിൽ മതത്തിനു് അടിമപ്പെട്ടുതന്നെ ഇരിക്കയും ചെയ്യുന്നു.

3. ഒരു കലാപ്രസ്ഥാനത്തിൽ പ്രധാനമായി രണ്ടു അംശങ്ങളുണ്ടു്. വികാരപരമായ അംശവും ബുദ്ധിപരമായ അംശവുമാണിവ. ഇതു രണ്ടും ഒരു കലാസൃഷ്ടിക്കു് ഒഴിച്ചുകൂടാത്തതാണു്. സ്ത്രീപുരുഷധർമ്മങ്ങൾ ഒരു സൃഷ്ടിക്കു കൂടിയേകഴിയൂ ശിവൻ ശക്തിയോടു ചേരുമ്പോൾ പ്രപഞ്ചം ഉളവാകുന്നു. ശാസ്ത്രം വികാരപരമായ പ്രയോജനത്തെ വിഗണിച്ചു കേവലം വസ്തുതകളെ മാത്രം വിവരിക്കുന്നു. പാശ്ചാത്യകലയിൽ കലയുടെയും ശാസ്ത്രത്തിന്റെയും ധർമ്മങ്ങൾ സമീചീനമായി സമ്മേളിച്ചിരിക്കുന്നു. പൗരസ്ത്യകല വികാരാത്മകമായ ധർമ്മത്തെ പുരസ്കരിക്കുന്നു

കലകളുടെ ഒരു മുഖ്യധർമ്മം മനുഷ്യരുടെ ഐക്യസ്ഥാപനമാണു്. സർവ്വമനുഷ്യസമുദായൈക്യം ആസന്നഭാവിയിൽ സാധിതമാകത്തക്കവണ്ണം ഒരു കലാപ്ര

സ്ഥാനം രൂപവൽക്കരിക്കുന്നതിന് എല്ലാ കലാകാരന്മാരും പരിശ്രമിച്ചുകൊണ്ടിരിക്കുന്നതു്. കാർത്തികതിരുനാൾ തീയേറ്റർ, കേരള കലാമണ്ഡലം എന്നീ പ്രസ്ഥാനങ്ങൾ എന്തിനെയാണു് സൂചിപ്പിക്കുന്നതു്. ഡോക്ടർ കസിൻസ് മുതലായ യൂറോപ്യകലാകാരന്മാർ നമ്മുടെ നാട്ടിലും വന്നു പ്രവർത്തിക്കുന്നതു് എന്തിനു്. നമ്മുടെ മഹാരാജാവു തിരുമനസ്സിലെയും അമ്മമഹാറാണി തിരുമനസ്സിലെയും കലാപ്രസക്തിയും തജ്ജന്യമായ മാർഗ്ഗദർശിത്വവും ഈ വിശ്വകലാരഞ്ജനം സാധിക്കുന്നതിലേക്കല്ലേ.

എന്നാൽ വികാരപരമായ അനുഭവങ്ങൾക്കു് പാശ്ചാത്യരും പൗരസ്ത്യരും വ്യത്യസ്ഥരീതിയിൽ വില കല്പിക്കുന്നതിനെ രഞ്ജിപ്പിക്കുവാൻ കൂടുതൽ പ്രയാസമുണ്ടു്. ചന്ദ്രനെ കാണുമ്പോൾ "തപ്തഹൃദയ"രായ ഭാരതീയർ ആ "ശീതഭാനുവിനെ" വികാരപരവശരായി വർണ്ണിക്കുന്നു. തണുത്തു വിറച്ചു മരം കോച്ചുന്ന മഞ്ഞിനാൽ മരവിക്കുന്ന പാശ്ചാത്യനു് ചന്ദ്രനെക്കാണാതെ ആ തൂനിലാവിന്റെ മനോഹരതയെ ആസ്വദിക്കാനോ കഴിയാത്തപ്പോൾ "റസ്കിൻ" പ്രഭൃതികൾ പക്ഷെ ഭാരതീയകലകളെ അധിക്ഷേപിച്ചേക്കാം. "നിശ്ചലതയിൽനിന്നു ചലതാളത്തെ" പ്രകാശിപ്പിക്കുന്ന ഭാരതീയകലയെക്കാണുവാൻ അവരിൽ പലക്കും കണ്ണുണ്ടായിവരുന്നതും മറ്റും ഈ സാങ്കേതിക തടസ്സങ്ങളെ മാറ്റുന്നതിനുള്ള ശുഭസൂചകശകുനങ്ങളത്രെ. ഇന്നു സാർവത്രികമായി പ്രചരിക്കുന്ന പാശ്ചാത്യ ആശയങ്ങളും വിമാനം, സിനിമാ, കമ്പിയില്ലക്കമ്പി, റേഡിയോ, ടെലിവിഷൻ മുതലായി ലോകരെ തമ്മിൽ തമ്മിൽ അടുപ്പിക്കുന്ന കണ്ടുപിടിത്തങ്ങളും ഈ സാങ്കേതിക തടസ്സങ്ങളെ മാറ്റാതിരിക്കയില്ല. ഇങ്ങനെയുണ്ടാകുന്ന കല, പാശ്ചാത്യകലയുടെയും പൗരസ്ത്യകലയുടെയും ഒരു കലർപ്പായിരിക്കുവാനിടയുണ്ടു്. മനുഷ്യനു മനുഷ്യനോടും ഈശ്വരനോടും ഉള്ള ബന്ധത്തെ ഗാഢമായി നിലനിർത്തിക്കൊണ്ടു്, സർവത്ര ശാന്തിയും സമാധാനവും പ്രേമവും ത്യാഗവും പരിലസിക്കുമാറു് മനുഷ്യസാഹോദര്യം പുലർത്തിക്കൊണ്ടുവരുവാൻ തക്കവണ്ണം ഒരു ആദർശപരമായ ഫ്യൂച്ചറിസം നമ്മുടെ ഗദ്യനാടകപ്രസ്ഥാനത്തിലും ആരംഭിക്കേണ്ടിയിരിക്കുന്നു.

ഈ തത്വങ്ങൾ നമ്മുടെ ഗദ്യനാടകപ്രസ്ഥാനത്തിൽ എങ്ങനെ പ്രായോഗികമാക്കാമെന്നു ഇതിനുപരി ചിന്തിക്കാം. ഒന്നാമതായി കഥാവസ്തുവിനെക്കുറിച്ചു പ്രതിപാദിക്കാം. ഈ വിഷയത്തിൽ സംസ്കൃതനാടകനിയമസംഹിതകളെ അതേവിധത്തിൽ സ്വീകരിക്കുവാൻ തല്ക്കാലം നമുക്കു നിവൃത്തിയില്ല. നമ്മുടെ നാടകങ്ങൾ കാലാനുസൃതമായ രീതിയിൽ വളർന്നു വരേണ്ടിയിരിക്കുന്നു എങ്കിൽ മാത്രമേ ഒരു അഖിലലോക കലാസമ്പത്തിനായി പരിശ്രമിക്കുന്ന ഇന്നത്തെ കലാകാരന്മാരുടെ പ്രയത്നം സഫലമാകയുള്ളു.

കേരളം ഒരു ചെറിയ രാജ്യമാണു്. വികാരവിജൃംഭിതങ്ങളായ സംഭവപരമ്പരകൾ നമ്മെ അത്രവളരെ സ്പർശിക്കുന്നില്ല. എങ്കിലും തിരിഞ്ഞുനോക്കുകയും നിന്നുനോക്കുകയും ചെയ്യുമ്പോൾ പലതും കാണാൻ കഴിയും. ഫ്രാൻസ്, ഇംഗ്ലണ്ടു്, റഷ്യ ഇറ്റലി എന്നീ രാജ്യങ്ങളിലെ സാഹിത്യവുമായി പരിചയപ്പെടുകയും പഠിച്ചു താദാത്മ്യം നേടുകയും ചെയ്യുന്നപക്ഷം പ്രേമം, ത്യാഗം വീരത്വം മുതലായ മാനസികധർമ്മങ്ങളെ പ്രതിപാദിക്കുന്ന നാടകങ്ങൾ എഴുതാൻ കഴിഞ്ഞുവെന്നു വരാം. എന്നാൽ ഈ മാതിരി മഹത്ഗ്രന്ഥങ്ങളെ മലയാളികളുടെ ജീവിതരീതിക്കു് അനുസരണമായി ഭേദപ്പെടുത്തി കഥാപുരുഷന്മാർക്കു് നാടൻപേരുകളും കൊടുത്തു പ്രസിദ്ധപ്പെടുത്തു സമ്പ്രദായം ഒട്ടുംതന്നെ അഭിനന്ദനീയമല്ല. ദേശീയബുദ്ധി, സ്വരാജ്യാഭിമാനം, സ്വഭാഷാഭിമാനം, രാജഭക്തി, സംസ്കാരം ഇവയെ വളർത്തുന്നതിനുപയുക്തമായ അനേകം ചരിത്രകഥകളെ വിഷയമാക്കാവുന്നതാണു്. ഓരോ ജാതിയുടെയും സമുദായത്തിന്റെയും ചരിത്രത്തിൽ ഇപ്രകാരമുള്ള കഥകൾ ഉണ്ടായിട്ടുണ്ടു്. തച്ചോളിൽ ഒതേനൻ, തിരുവിതാംകൂർ ചരിത്രകഥകൾ, പോർട്ടുഗീസുകാർ കേരളത്തിൽ വന്നപ്പോഴത്തെ സാമുദായികവും മതപരവുമായ കഥകൾ, കൂനൻ കുരിശു്, ഉദയംപേരൂർ സൂനഹദോസു്, പെരുമാക്കന്മാരുടെ ഭരണം. എന്നിങ്ങനെയുള്ള ചരിത്രകഥകളും സമുദായപരിഷ്കാരത്തെ കാണിക്കുന്ന കഥകളും നാടകത്തിനു് വിഷയമായിത്തീരട്ടെ. കുടുംബാചാരം, സ്വഭാവഗതി, സാമുദായികനില, എന്നിവകളിൽ വളരെ അടുത്ത ബന്ധമുള്ള ബംഗാളിനോവലുകളെയും ഇവിടെ വിവർത്തനംചെയ്തു് അഭിനയിക്കുന്നതു നന്നായിരിക്കും. സ്ത്രീധനം, വിധവ, അമ്മായിയമ്മയും മരുമകളും, കാരണവരും അനന്തരവരും എന്നിത്യാദി പ്രമേയങ്ങൾ നമ്മെപ്പോലെ ബംഗാളത്തും സമസ്ഥിതിയിലത്രെ.

എന്നാൽ ഇവയെ ഒക്കെയുംകാൾ ഇന്നത്തെ രാ

ഷ്ടതയും സമുദായത്തെയും പൊതുവെ ബാധിക്കുന്ന പ്രശ്നങ്ങളെ—സമകാലീനപ്രശ്നങ്ങളെ — ക്ലിപ്തമായി പ്രദർശിപ്പിക്കുന്നതു് അധികം നന്നായിരിക്കും. ഗ്രാമോദ്ധാരണം, തൊഴിലില്ലായ്മ, ദാരിദ്ര്യം, ജനനനിയന്ത്രണം, അധഃകൃതോദ്ധാരണം, വിദ്യാഭ്യാസം, പരിഷ്കാരം, പരസ്പരസഹായം, സ്ഥിതിസമത്വം, എന്നിവയെ കഥാവസ്തുക്കളാക്കിയുള്ള നാടകഗ്രന്ഥങ്ങൾ സുലഭമാകേണ്ടിയിരിക്കുന്നു.

രചനയിൽ അങ്കം, രംഗം, എന്നീ വിഭാഗങ്ങൾ മാത്രം മതിയാകും. രാജമഹലുകളും സുന്ദരഹർമ്മ്യങ്ങളും വിട്ടു് ചാളയും ചെററക്കുടിലും കഥാവസ്തുവാകട്ടെ. കൃഷിവേലക്കാരൻ ഉത്തമനായകനായിരിക്കണം. കരുണം, പ്രധാനരസം. വ്യംഗ്യത്തിനുപകരം വാച്യം പ്രധാനം. ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. സത്യത്തെയും സൌന്ദര്യത്തെയും യഥാവിധി കൂട്ടിച്ചേർത്തിണക്കുന്നപക്ഷമേ കവനം കലാരസമായി പരിണമിക്കാൻ ഇടയുള്ളുവെന്നുള്ളതും ഓർക്കേണ്ടതാണു്.

മറെറാരു നിർദ്ദേശം, നാടകകഥാവസ്തുരചനയിൽ മതത്തിനു മതിയായ സ്ഥാനം നൽകണമെന്നുള്ളതാണു്. ഭാരതീയരോളം ആദ്ധ്യാത്മികതത്വത്തെ ചർച്ച ചെയ്തിട്ടുള്ളവർ ഇല്ലതന്നെ. ജഡരൂപമായ സൌന്ദര്യത്തിൽ ലയിച്ചു് മേവൽ ഗ്രീസ്സ്, റോം മുതലായ സംസ്കാരങ്ങൾ നിശ്ശേഷം നശിച്ചുപോയതുപോലെയുള്ള ഒരു പരിണാമത്തിനായി നമ്മുടെ നാട്യകലയെ നയിക്കരുതു്. ഈ ലോകം നാടകമാണെന്നും ഓരോരുത്തരും നടന്മാരാണെന്നും ഉള്ള തത്വം നമ്മിൽ ജനിപ്പിക്കണം. സത്യത്തിനും നീതിക്കും വിജയം ലഭിക്കുമെന്നുള്ള തത്വം ദൃഢമൂലമാകണം. ഒരു പരമാത്മശക്തി ലോകത്തെ ഭരിക്കുന്നുണ്ടെന്നും ആ പരാശക്തി സ്നേഹസ്വരൂപമാണെന്നും അദ്ദേഹത്തിനു നമ്മുടെ ജീവിതത്തോടു് അഭേദ്യമായ ബന്ധമുണ്ടെന്നും ആ ദിവ്യശക്തിയുടെ ഹിതാനുരൂപമായി നാം വർത്തിക്കണമെന്നും അങ്ങനെ സന്മാർഗ്ഗം സംസ്ഥാപിതമാകണമെന്നും ഉള്ള വിധത്തിൽ നാം നാടകധർമ്മങ്ങളെ രൂപപ്പെടുത്തണം. സുന്ദരകലാസൃഷ്ടിക്കും സന്മാർഗ്ഗതത്വങ്ങൾക്കും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു് ആനന്ദികന്മാരും ഉണ്ടെന്നു് പ്രായോജനകന്മാരും പറയുന്നു. ഇതരരസങ്ങളെ വിസ്മരിച്ചു് ശൃംഗാരത്തിനു് അതു് അർഹിക്കുന്നതിൽ അധികം പ്രാമുഖ്യം നൽകുന്നതു ലാവണ്യത്തിനു് അപരിത്യാജ്യമായ പാരസ്പരയോജിപ്പിനു ഹാനികരമാകുന്നു. സ്ത്രീകൾക്കും കുട്ടികൾക്കും പുരുഷന്മാർക്കും ഒരുമിച്ചിരുന്നു കാണാൻപാടില്ലാത്ത രംഗങ്ങൾ നമ്മുടെ നാടകങ്ങളിലുള്ളതിനെ പരിഹരിപ്പാൻ ശ്രമിക്കേണ്ടതാകുന്നു.

ജാതിഭേദത്തെ നശിപ്പിക്കുന്നതിനും "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യനു്," എന്നുള്ള ഉൽകൃഷ്ടതത്വത്തെ പുരസ്കരിച്ചു "ഭിന്നവർഗ്ഗങ്ങളെല്ലാമൊരു ചരടിലിണക്കിക്കോർത്ത പുഷ്പങ്ങളെന്നോണം" മനുഷ്യസഹോദര്യം ശക്തിമത്തായി ജീവിതത്തിൽ പ്രകാശിപ്പിക്കത്തക്കവണ്ണം നമ്മുടെ നാടകങ്ങൾ സൃഷ്ടിക്കപ്പെടേണ്ടിയിരിക്കുന്നു. ക്ഷേത്രപ്രവേശനവിളംബരം ഒന്നാന്തരം ഒരു കഥാവസ്തുവല്ലേ? ബ്രാഹ്മണനും നായരും ക്രിസ്ത്യാനിയും മഹമ്മദീയനും ഈഴവനും ചെട്ടിയും എല്ലാം ഈ രാജ്യത്തു് ഒരുമിച്ചു ജീവിക്കേണ്ടവരാണെന്നുള്ള ബോധത്തിൽ വർദ്ധിതവിശ്വാസം ജനിപ്പിക്കത്തക്ക നാടകങ്ങൾ ശ്രമിക്കുന്നപക്ഷം നമുക്കു നിർമ്മിക്കുവാൻ കഴിയും. അങ്ങനെ സാർവ്വത്രികമായ സാഹോദര്യം സമഗ്രമാകയും ചെയ്യും.

ജീവിതരസത്തിനെക്കൊണ്ടാണു് ആസ്തിക്യബുദ്ധി കുറയുന്നതു്. ബർണാഡ്ഷായുടെ ചില നാടകങ്ങൾ ദുരന്തദുരിതനിമഗ്നമാകുന്ന ഈ പ്രപഞ്ചത്തിനു് എന്തിനു നമ്മെയൊക്കെ ഉന്തിത്തള്ളിവിട്ടു എന്നിങ്ങനെ നിയതിയെ ദുഷിക്കുന്നതായി കാണാം. നമ്മുടെ ആധുനികനാടകകർത്താക്കളിലും ഈ ബുദ്ധിയുടെ ലക്ഷണങ്ങൾ കാണുന്നുണ്ടു്. ഒരു സ്നേഹസ്വരൂപൻ നമ്മെ നയിക്കുന്നു എന്നു സർവ്വേശ്വരപ്രശംസയും ആരാധനയും പ്രതിപാദിച്ചിരിക്കുന്ന നമ്മുടെ വേദങ്ങളും ഉപനിഷത്തുക്കളും ഘോഷിക്കുന്നതു്. സോമെസെററിയെ ഉയർത്തി തനകംകൊണ്ടു് ഒരു ഫലവുമില്ല. പാശ്ചാത്യസംസ്കാരത്തിന്റെ ദുഷിച്ച വശങ്ങളത്രേ ലോകത്തെ വലയ്ക്കുന്നതു്.

ഗദ്യനാടകപ്രസ്ഥാനത്തിൽ വരുത്തേണ്ട മാററങ്ങളെ പ്രായോഗികതത്വത്തെക്കുറിച്ചു് ഇനി ആലോചിക്കാം. ഗദ്യനാടകങ്ങളിൽ സംഗീതം കലർത്തണമോ? വേണമെങ്കിൽ എവിടെ? എങ്ങനെ— സംഗീതം കൂടാതെ ഈ പ്രസ്ഥാനം മുമ്പോട്ടു പോകുമോ എന്നു തോന്നുന്നില്ല. പ്രൌഢന്മാർ രസിക്കുന്നുണ്ടു്. എന്നാൽ സാമാന്യജനങ്ങൾ ഇതിൽ വിമുഖരായിട്ടാണു് കാണപ്പെടുന്നതു്. സംഗീതം കലർത്തിയ നാടകങ്ങളാണു് അവർക്കു് പ്രിയം. എന്നാൽ അമിതമായും അസ്ഥാനത്തിലും ഉള്ള സംഗീതം പലപ്പോഴും ബീഭത്സമായി തോന്നാറുണ്ടു്. "എന്റെ ജനസമുദായത്തിനു് സംഗീതത്തോടുള്ള തൃഷ്ണയത്രെ ഇതും സഹ്യമാക്കിത്തോന്നിക്കുന്നതു്. അതിനെ ഒരിക്കലും അപലപിക്കാവുന്നതുമല്ല. ആയതിനെ ഇല്ലാതെയാക്കുന്നതും കഷ്ടമാണെ"ന്നത്രെ സാഹിത്യമർമ്മജ്ഞനായിരുന്ന മി. വി. കൃഷ്ണൻതമ്പി ഒരു സന്ദർഭത്തിൽ പ്രസ്താവിച്ചിട്ടുള്ളതു്. കഥാഭിനയത്തോടു ചേർന്നു സാപേക്ഷമായി വരത്തക്കവണ്ണം, ശൃംഗാരം, ഭക്തി, വീരം ഇവയിൽ വിശേഷിച്ചും, നിബന്ധിക്കുന്നതു് ഹൃദയംഗമമായിരിക്കും. കരുണത്തിൽ രസഭംഗമുണ്ടാവുക കരുണരസപ്രധാനമായ രാഗങ്ങൾ പാടി അഭിനയിച്ചു മററുള്ളവരിൽ ശോകരസപ്രതീതി ഉണ്ടാക്കാം എന്നാൽ ശോകപാരമ്യത്തിൽ പാടുന്നതു രസഭംഗമത്രേ. "കാവ്യം വികാരങ്ങളെ ഉദ്ദീപിപ്പിക്കുന്നു. ചിത്രമെഴുത്തും ശില്പവും വികാരങ്ങളെ ശാന്തമാക്കുന്നു, സംഗീതം വികാരങ്ങളെ അഗാധമാക്കി അവയ്ക്കു തമ്മിൽ പൊരുത്തം ഉണ്ടാക്കുന്നു; ഗദ്യം വികാരത്തെ ഉത്തേജിപ്പിക്കുന്നു; ഇങ്ങനെ ഇരിക്കെ സംഗീതവും ഗദ്യവും തമ്മിൽ എങ്ങനെ യോജിക്കും." പോററർ എന്ന മഹാന്റെ ഈ അഭിപ്രായത്തെ നാം അംഗീകരിക്കേണ്ടതാണു്. കഥാഭിനയത്തെയാണു് നാം ഇവിടെ പ്രധാനമായി ഉദ്ദേശിക്കുന്നതു്. ശക്തിമത്തായ ഒരു പ്രേരണയെ നൽകണമെന്നു നാടകകർത്താക്കൾ വിചാരിക്കുമ്പോൾ ഇടയ്ക്കിടയ്ക്കുണ്ടാകുന്ന സംഗീതം അനവസരത്തിൽനിന്നും സംഗീതത്തിലേക്കു് വ്യതിചലിച്ചു് സംശിഥിലമാകുന്നു.

ടിപ്പുവിനോടു് പടയ്ക്കു പുറപ്പെടുന്ന മന്ത്രി പാടവൻ വിടവാങ്ങുന്ന രംഗത്തിൽ! ധർമ്മരാജാവായ തിരുമനസ്സു "കേശവാ" എന്നു വിളിക്കുന്നതിലും "അടിയൻ" എന്നു പ്രതിവചിക്കുന്നതിലും അന്തർഭവിപ്പിച്ചിരിക്കുന്ന ആശയം ഒരു രാത്രി മുഴുവൻ പാടിയാലും ഫലിക്കുമോ?

സ്വാഭാവികത്വത്തിനു ഭംഗം വരാത്ത വിധത്തിൽ അക്ലിഷ്ടമായ സംഗീതം പ്രയോഗിക്കാം. പക്ഷെ ഇതു വളരെ ഗൗരവതരമായ ഒന്നാണ്. കല്പപാദപത്തിൽ ആ സഹൃദയരത്നം സംഗീതഘടന എത്ര മെച്ചമായി സാധിച്ചിരിക്കുന്നു. മേരീമഗ്ദലന തന്റെ പ്രേമത്തെ—ഭക്തിയെ—സമർപ്പിക്കുന്ന ആ ഘട്ടം ഹൃദ്യമായ ഗദ്യസരണിയിൽനിന്നു സ്വാഭാവികമായി പദ്യത്തിലേക്കു പ്രവേശിക്കുന്നതായിട്ടാണ് അനുഭവപ്പെടുന്നതു്.

കഥാഭിനയം തുടങ്ങുന്നതിനു മുൻപിലും പിൻപിലും പിന്നെ ഒരു ഘട്ടത്തിലുംകൂടി, കഥയുടെ രസമേതോ ആ രസത്തിനു് അനുഗുണമായ രാഗങ്ങൾ ചേർത്തും, വാദ്യതാളമേളാദികളോടുകൂടിയും ഒരോ ഗാനങ്ങൾ പ്രയോഗിക്കുന്നതു പ്രയോജനകരമായിരിക്കും. ഇതൊന്നു പരീക്ഷിച്ചുനോക്കേണ്ടതാണ്. ഇതിനോടു ചേർന്നു നൃത്തവും ഉണ്ടായിരിക്കണം. നമ്മുടെ മാതൃകയായി കരുതേണ്ട ബംഗാളത്തെയും ബോമ്പയിലെയും നാടകവേദികളിൽ—ഹിന്ദുസ്ഥാനി, പാഴ്സി നാടകങ്ങളിൽ ഇപ്രകാരമുള്ള ഗാനങ്ങൾ ഏർപ്പെടുത്തിയിട്ടുള്ളതായി അറിയുന്നുണ്ട്. ഇന്നത്തെ സംഗീതനാടകത്തിൽ ഭാഗവതർ പാടി നിറുത്തിയാൽ ഉടൻ കഥാപാത്രങ്ങൾ; അതു കഴിഞ്ഞാൽ ഉടൻ ഭാഗവതർ; ഇങ്ങനെയുള്ള സമ്പ്രദായങ്ങൾ "അതിമധുരം" പോലെ ചെടിപ്പിക്കുന്നതാണ്. ചുരുക്കിപ്പറഞ്ഞാൽ ഏതു സന്ദർഭത്തിൽ പാടാൻ തോന്നുന്നുവോ അവിടെ പാട്ടുക. സംഗീതത്തിനുമുമ്പു് അതിനു് അനുഗുണമായ അന്തരീക്ഷം സൃഷ്ടിക്കുക എന്നത്രെ ഇതിന്റെ താല്പര്യം.

സംഭാഷണഭാഷയെപ്പററിയും അല്പം പറയേണ്ടതുണ്ട്. പണ്ഡിതന്മാരും പാമരന്മാരും പ്രേക്ഷകന്മാരായിട്ടുണ്ടാവും. പണ്ഡിതന്മാർക്കു മാത്രം രസിക്കാവുന്നവിധം ഉള്ള ഭാഷാപ്രയോഗം അരുതു്. സംഭാഷണഭാഷയിൽതന്നെയാണ് നാടകം രചിക്കേണ്ടതു്. വിഷയത്തിനു് അനുസരിച്ചു ഭാഷ പ്രയോഗിക്കണം. ആത്മഗതം കുറഞ്ഞിരിക്കുന്നതും നന്നായിരിക്കും.

പുരുഷന്മാർ സ്ത്രീവേഷം കെട്ടരുതു്. അപ്പോൾ നാടകം എന്നതിനെക്കാൾ വിനോദം എന്ന ദൃഷ്ടിയോടുകൂടിയാണ് ജനം നോക്കുന്നതു്. ലജ്ജാദിവികാരങ്ങൾ സ്ത്രീകൾതന്നെ അഭിനയിക്കാതെ കേവലം ഭിന്നഗുണത്തോടുകൂടിയ പുരുഷന്മാർ അഭിനയിച്ചാൽ "ഔചിത്യ"ത്തിനു ഭംഗമായി വരാം. ഗീതം, ചിത്രം, നാട്യം, മുതലായ ചിലതിലെല്ലാം സൗകുമാര്യം, ലാളിത്യം, തുടങ്ങിയ പലതുകൊണ്ടും അവരോടു സാമ്യമുള്ള സ്ത്രീകളിലാണു പ്രായേണ പ്രകൃതിസിദ്ധമായിരിക്കുന്നതു്.

പണ്ഡിതന്മാരും കലാരസികന്മാരും അഭ്യസ്തവിദ്യരും ആയ നടന്മാരാണു വേണ്ടതു്. ഇന്നത്തെ നാടകം പോക്കില്ലാത്ത ഒരു കൂട്ടരുടേതെന്നു് ഒരുമാതിരിക്കാരൊക്കെയും വിചാരിച്ചുപോകുന്നതിൽ അത്ഭുതപ്പെടേണ്ടതായിട്ടില്ല. നമ്മുടെ നാട്ടിൽ അഭ്യസ്തവിദ്യരായ ഏതാനും യുവാക്കളും യുവതികളും നാടകരംഗത്തിൽ പ്രവേശിക്കട്ടെ. നാടകത്തിന്റെ നില എത്രവേഗം ഉയരുമെന്നു് അപ്പോൾ കാണാം. വടക്കെ ഇൻഡ്യയിൽ ഉൽകൃഷ്ടബിരുദധാരികളായ അനേകം വനിതാമണികൾ നൃത്താദികലകളിൽ ചേർന്നു് സഫലമാംവണ്ണം പ്രവർത്തിക്കുന്നു. ഉൽകൃഷ്ടബിരുദധാരികൾ നടന്മാരാകുമ്പോൾ യോഗ്യന്മാർ നാടകം കാണ്മാനായും ഇറങ്ങിത്തുടങ്ങും.

വിദ്യാഭ്യാസത്തിൽ നാട്യകലയ്ക്കു സ്ഥാനം കൊടുക്കയും ജനസമുദായബോധനത്തിൽ നാടകം മുഖ്യോപകരണമായി കരുതുകയും ചെയ്യുമ്പോൾ നാടകംകൊണ്ടുള്ള പ്രയോജനം പ്രകാശിച്ചു തുടങ്ങും. പണ്ഡിതന്മാരായ നടന്മാർ അഭിനയിക്കാത്തതുകൊണ്ടും ഉൽകൃഷ്ടജനങ്ങൾ കാണ്മാൻ പോകാത്തതുകൊണ്ടുമത്രെ ശൃംഗാരത്തിന്റെയോ കരുണത്തിന്റെയോ മൂർദ്ധന്യഘട്ടത്തിൽ ഉറക്കെച്ചിരിക്കയും കൂക്കിവിളിക്കയും ചെയ്യുന്നതു്. പക്ഷെ ഇതു നമ്മുടെ നാടകകലയുടെ അയഥാർത്ഥതകൊണ്ടുമാവാം. ഇതു് അപരിഷ്കൃതമായ ഒരു വാസനയാണ്. ഇതു മാറേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. കഥാവസാനത്തിൽ നാടകതത്വത്തെ പ്രായോഗികമാക്കുവാനുള്ള ഒരു നിസ്തുല്യമായ പ്രേരണാശക്തി ലഭിച്ചാൽ നാടകീയയത്നം സഫലമായി എന്നു കരുതാം.

നടന്മാരും നാടകകർത്താക്കളും നാട്യകലയെ എത്രകണ്ടു നന്നാക്കാമോ അത്രകണ്ടു പരിശ്രമിക്കണം. കൂട്ടത്തിൽകൂടുതൽ നന്നവാനുള്ള മനസ്ഥിതി രണ്ടുകൂട്ടർക്കും വേണം. "നാസീൽപുരശ്ചുംബിതം" എന്നു ചൊല്ലുമ്പോൾ മൂക്കിൽ വിരൽവയ്ക്കുന്ന നടന്മാരുടെ കഥ ദയനീയംതന്നെ. താൻതന്നെ രസിക്കണം; ഈ രസാനുഭവം ആത്മനാ പ്രകാശിപ്പിക്കണം; തദ്വാരാ അന്യരിൽ ഈ രസാനുഭവം ഉണ്ടാക്കുകയും വേണം. കൈനിക്കര ശ്രീമാൻ പത്മനാഭപിള്ള അവർകൾ തന്റെ പത്തുപതിനെട്ടു കൊല്ലത്തെ ശ്രവണമനനനിദിധ്യാസനങ്ങളുടെ ഫലമായിട്ടത്രെ കാൽവരിയിലെ കല്പപാദപം രചിച്ചതു്. അതിന്റെ സാഫല്യത്തെക്കുറിച്ചു് അഭിനന്ദിപ്പാനോ അനുമോദിപ്പാനോ ഇപ്പോൾ ഒരുങ്ങുന്നില്ല. "കല്പപാദപം" കല്പപാദപംതന്നെ എന്നു മാത്രം പറഞ്ഞുകൊള്ളട്ടെ. അധർമ്മനിരാസം, സന്മാർഗ്ഗബോധം ഇവ ഒരു നടനെ ഉത്തമനടനാക്കിത്തീർക്കുന്നു. പത്തുസംവത്സരംകൊണ്ടാണു് ജർമ്മനിയിൽ ക്രിസ്തുചരിതാഭിനയം നടത്തുന്നതു് എന്നറിയുമ്പോൾ ഈ വിഷയത്തിൽ നാം എത്രമാത്രം നിഷ്കരണമായ സജ്ജീകരണങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു എന്നു മനസ്സിലാക്കണം.

കഥാരസം വേണ്ടവിധം വെളിപ്പെടുമാറു് നോട്ടീസുകൾ നേരത്തെതന്നെ വിതരണം ചെയ്യണം. ആശയം എത്രത്തോളം ഗ്രഹിക്കുന്നുവോ അത്രത്തോളം പ്രേക്ഷകന്മാർക്കു് അനുഭവരസം ഉണ്ടാവുകയും ചെയ്യും.

നമ്മുടെ സ്റ്റേജുകളുടെ സജ്ജീകരണം വളരെ പരിഷ്കരിക്കേണ്ടിയിരിക്കുന്നു. കൊട്ടകയോ നാടകശാലയോ ക്രമത്തിലധികം വലുപ്പമാകരുതു്. ഇരിക്കുന്നതിനു വേണ്ട സൗകര്യം ഉണ്ടാക്കിക്കൊടുക്കണം. ശബ്ദം എല്ലാഭാഗത്തും കേൾക്കത്തക്കവണ്ണം ഇരിപ്പിടങ്ങൾ ക്രമപ്പെടുത്തണം. ആളുകളുടെ ബാഹുല്യവും തിക്കുംതിരക്കും കൂടാതെയിരിക്കത്തക്കവണ്ണം രണ്ടു മൂന്നു ദിവസം ഒരു സ്ഥലത്തു് ഒരു കഥതന്നെ നടത്തുന്നതുകൊള്ളാം. രംഗങ്ങൾ ഒട്ടും മുഷിവിനു ഇടകൊടുക്കാത്തവിധം സജ്ജീകരിച്ചിരിക്കണം. നല്ല നല്ല സീനുകൾ—അർത്ഥഗർഭങ്ങളായ സീനുകൾ—ഉണ്ടായിരിക്കണം. നാടകശാലയിൽ പ്രവേശിക്കുമ്പോൾതന്നെ ഒരു ഗാംഭീര്യവും സൗന്ദര്യാവബോധവും നമ്മെ ഭരിക്കത്തക്കവണ്ണം സീനുകൾ നന്നായിരിക്കേണ്ടതാണ്.

വേഷഭൂഷാദികളിലും ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. കഥ ചാരിത്രികമോ പൗരാണികമോ ആണെങ്കിൽ തദ

# യുധിഷ്ഠിരവിലാപം

[വടക്കുംകൂർ രാജരാജവർമ്മരാജാ]

1 യുദ്ധപ്രജയാന്തസകഥാപ്രസംഗം
സുഹൃത്സഹം കേട്ടു ധർമ്മപുത്രൻ
ഏറ്റംഗതാമേയവിചാരവായ്പാൽ
സദുഃഖമാം സംസൃതിയെ വെറുത്താൻ

2 തന്നിഷ്ടനാം കാഹരിതൻവിയോഗ-
ലുന്നിദ്രശോകാവശനായ് മഹീശൻ
മന്നിൻ്റെകാന്തത്തിലിക്കമൊളും
കണ്ണിൻകിടക്കുന്നതുമസഹ്യമെന്നി

3 കരങ്ങൾകൊണ്ടാമുയർന്നചിന്താ-
ഭരത്തിനാൽത്താഴ്ന്നശിരസ്സു താങ്ങി
കരൾക്കൊഴുംഗ്ലാനിമുഖത്തു കാട്ടി
വെറുംനിലത്തായവശനങ്ങിരുന്നാൻ

4 വിലക്ഷണൻ തന്നെയുമേ മറന്നു
മലച്ചിരിക്കുംമട്ടിലിരുന്നെട്ടക്കം
ബലംലഭിച്ചെന്നതുപോൽപ്രസാദം
കലർന്നു പിന്നീടുഴറുന്നഭൂപൻ

5 ലോകമഹാവാർദ്ധിതരിപ്പവർത്ത-
ത്തീരം സമീക്ഷിക്കുകിലെന്നപോലെ
ഭൂരക്ഷകൻ ചിന്തവെടിഞ്ഞുളത്തിൽ
പരംപ്രസന്നസ്ഥിതിയാവഹിച്ചാൻ

6 ശരംകണക്കിൽപ്പടരുന്നശോക-
ജ്വലനംശമിപ്പിക്കുന്നതിന്നേകമാർഗ്ഗം
വിരക്തിവർത്താന്തിയെ കൊത്തുചേർത്തു
പാരംനിഷേവിപ്പതിനുത്തുഭൂപൻ

7 പുരം, ഗൃഹം, ഭാര്യർ, സഖാക്കൾ, രാജ-
പരമ്പരാവസ്ഥയുമെന്നിതൊക്കെ
വിരക്തനായിസ്സുതരാംത്യജിക്കാ-
നയംവിചാരിച്ചുറപ്പിച്ചിതാൻ

8 മുരാന്തകൻതൻ വിരഹാൽജ്വലിച്ച
നിരാശയെയോഗശമങ്ങളാലേ
ചിരാജ്ജയിക്കുന്നതിനായ് സ്വധർമ്മ-
പരായണൻ ധർമ്മജനുദ്യമിച്ചാൻ

9 ഹിമാചലാന്തംവഴിയേ നടന്നു
രമാധവന്നായുത്തരദിക്കിലെത്താൻ
ക്ഷമാധവന്ന ന്യായമാണുപൈവം.
പ്രമാണമെന്നാത്തതിനായൊരുങ്ങി

10 രാഗംമഹാദുഃഖനിമിത്തമക്കും
ത്യാഗത്തിനാൽത്താൻ സുഖമെന്നറിഞ്ഞോൻ
അഗസ്ത്യസംബന്ധമനോഹരത്തമ-
യോഗത്തിനായുദ്യതനായ് മഹീശൻ

11 മോഹംവളർത്തുന്നവയെന്നുകണ്ടു
ഗേഹം, ധനം, ബന്ധുകലാദിയെയും
ദേഹത്തെയുംകൂടിമറന്നു ഭക്ത-
ന്ത്രഹന്തനതിപ്രിയനായ്ഭവിച്ചാൻ

12 ഭൃത്യാദിരമ്യംനഗരംനൃപാല-
മുത്യാദിലാഷപ്രദമാം പ്രദേശം
ഇത്യാദിസർവ്വത്തിനെയുംമറന്നു
സുത്യാഗസന്നദ്ധതപൂണ്ടു ഭൂപൻ

13 പെരുത്തുഹത്തിൽതെളിവോടുകൂടൽ
വരുത്തയ്യാേസ്സു ദരർപാദരേഖും
പുരുഷ്പ്രശാന്തശയനവൃത്തിപൻത-
ന്നൊരുക്കമന്നുളവാക്കി വെച്ചാൻ

14 "കാലം സമസ്തത്തിനുമേക്കിലേക-
മൂലംനമുക്കിന്നവിരളമായി
ലോലംജഗൽഭൂതിജമിപ്പതിങ്കൽ
ലോലതചേല്ലുന്നതയുക്തമാംമേൽ

15 ചോരക്കടൽക്കുക്ഷിയിൽനിന്നുയന്ന

---

ന സ്വർണ്ണം വേഷവും ധരിക്കേണ്ടതാണ്. ആധുനികമെങ്കിൽ ആധുനികവും. ദുഷ്യന്തൻ ഇന്നത്തെ ഇൻഡ്യൻ പ്രിൻസിനെപ്പോലെ വേഷം ധരിച്ചിരുന്നുവോ എന്നു സംശയമാണ്. രവിവർമ്മയുടെ ദുഷ്യന്തനെയും ശകുന്തളയെയും മററും അനുകരിക്കുന്നതായിരിക്കും നല്ലതു്. ആധുനിക പാത്രങ്ങളെ അനുകരിക്കുമ്പോഴും തന്മയീഭാവത്തിനു കുറവു വരരുതു്.

ഒരു ആംഗലകവി "മനുഷ്യനെ" വർണ്ണിച്ചിരിക്കുന്നതു നോക്കുക. "വികാരങ്ങളുടെയും വിചാരങ്ങളുടെയും ഒരു അവ്യവസ്ഥിതമായ സ്വരൂപം തന്നത്താൻ നന്നാക്കുകയോ വഷളാക്കുകയോ ചെയ്യുന്ന ഒരു സത്വം—അർദ്ധം ഉൽക്കർഷോന്മുഖവും അർദ്ധം അപകർഷോന്മുഖവും ആയ സൃഷ്ടി—സകല ചരാചരങ്ങളുടെയും മേധാവി—എങ്കിലും സകല അവശതകൾക്കും അധീനൻ—സത്യനിർണ്ണയത്തിൽ ഏക വിദഗ്ദ്ധൻ—എന്നാൽ അവസാനമില്ലാത്ത അബദ്ധങ്ങളുടെ നടുവിൽ പ്രക്ഷിപ്തൻ—ജീവികളിൽവച്ചു വിശിഷ്ടൻ—എന്നാൽ എല്ലാവർക്കും പരിഹാസപാത്രം—ആർക്കും ദുർഗ്രഹ്യമായ ഒരു വിഷമപ്രശ്നം." ഈ പ്രകാരമുള്ള ഒരു ജീവിയെ, അന്ധകാരത്തിൽനിന്നു പ്രകാശത്തിലേക്ക്—രജസ്സിൽനിന്നു സത്വത്തിലേക്ക്—ഭൂമിയിൽനിന്നു സ്വർഗ്ഗത്തിലേക്ക്—നയിക്കത്തക്കവിധം വികാരങ്ങളെ ഉണർത്തി വിചാരങ്ങളെ ഉൽക്കർഷീകരിക്കുന്നതിനു നമ്മുടെ ഗദ്യനാടകങ്ങൾ മുഖാന്തരങ്ങളായി ഭവിക്കട്ടെ.

# *ഈ. വി. യും ഫലിതവും

(സി. ഐ. രാമൻനായർ, ലെക്ചറർ സി. എം. എസ് കോളജ് കോട്ടയം)

ഈ. വി. ഫലിതത്തിനു പരമ പ്രാധാന്യം നൽകിയിരുന്നു. നാട്ടിൽ നടമാടുന്ന പല വൃത്തികേടുകളും ഫലിത ഹൃദയമുള്ളവരിൽ തന്നെ ഒതുങ്ങിപ്പോകുമെന്നു് അദ്ദേഹം പറയും. പക്ഷെ ഇതിനു് ഒരു പരിശീലനം ആവശ്യമാണു്; ചിലർക്കു തന്നെ ഫലിതം കൈവരുമായിരിക്കാം; എന്നാൽ അധികംപേർക്കും അതു് ആസ്വദിക്കാനേ കഴിയൂ. ഒന്നു ശ്രമിച്ചാൽ പലർക്കും പലതും ഫലിതത്തിൽക്കൂടി നോക്കിക്കാണുവാൻ പാടും. ഫലിതം സന്ദർഭങ്ങളിൽനിന്നു് എങ്ങനെ അടർത്തിയെടുക്കുന്നു? പ്രതിപാദനരീതിയിൽ ഫലിതം എങ്ങനെ ജനിക്കുന്നു? ശബ്ദത്തിലെന്തുണ്ടു്? അർത്ഥത്തിലെന്തുണ്ടു്? ബുദ്ധിയിൽ ഇതു് എങ്ങനെ ജനിക്കുന്നു? ഉണക്കഫലിതം, ഇടിയൻ ഫലിതം, നറം ഫലിതം, കീറംഫലിതം, പച്ചഫലിതം, ഉച്ചഫലിതം, ഞെട്ടും ഫലിതം എന്നിങ്ങനെ "അരംതിരപ്പൻ മഹർഷി"യായ മി. ഏ. ബാലകൃഷ്ണപിള്ള അനുസ്മരിച്ചിട്ടുകം, അദ്ദേഹം വിനോദമായി ഫലിതപ്പട്ടികയുണ്ടാക്കുന്ന കീറിമുറിക്കാരനാണു്. ഇവിടെ ഒരുകാര്യം പറയാനുണ്ടു്. ഒരു പ്രസ്ഥാനത്തെയോ, രസത്തെയോ പാറി "മലകത്തിൽ അറിയേണ്ടതു് അതു് ഒന്നേയുള്ളൂ" എന്ന മട്ടിൽ വിശകലനം ചെയ്തു്, വിശകലനംചെയ്തു്, ചിന്തക്കീറി ഒടുവിൽ "ഹാ, ഹൃ, എല്ലാം ശൂന്യം, ഒന്നുമില്ല" എന്നമട്ടിൽ ചെന്നവസാനിക്കുന്ന ചിന്താരീതി ഈ. വി.-ക്കു് ദുസ്സഹമായിരുന്നു. പലതിനെയും ഒന്നിച്ചു ചേർക്കുന്നതാണു് ഈ. വി.-ക്കു വാസന. തന്റെ ഫലിതലേഖനങ്ങളിൽ എന്തെല്ലാം കാര്യങ്ങളാണു് ഈ മതിമാൻ സാധാരണയെന്നോട്ടിൽ ഒഴുക്കുന്നതു്. ചിന്തനം, നിരീക്ഷണം, നിർമ്മാണം, വിമർശനം, അപഹാസം ഇതെല്ലാംകൂടി കെട്ടിപ്പിണയുന്നതു് കാണണമെങ്കിൽ "കേരളഗ"യുടെ ഏതെങ്കിലും ഒരു ലേഖനം അല്പം സൂക്ഷിച്ചു വായിച്ചാൽമതി. ഞാൻ അന്നു് ചോദിച്ചു "ഈ വി!" ഈ. "ഞെട്ടും ഫലിത"ത്തിനു് ഒരു ഉദാഹരണം പറയാമോ?

ഈ. വി. "മൂറിന്റേതു്"

ഞാൻ "ഏതു മൂറിന്റെ?"

ഈ. വി.—"നീ വായിച്ചിട്ടില്ലേ മൂറിന്റെ അതു്?" (ഞാൻ വായിച്ചിരുന്നെങ്കിലും ഈ. വി.-യുടെ പറച്ചിൽ കേൾക്കാൻ ഞാൻ മിണ്ടാതിരുന്നു) ഹെൻറി കൊലചെയ്യാൻ വിധിച്ച അരക്ഷണ്യനായി മൂർ—ഏതോ, സർ തോമസ്സ് മൂറേ—കഴുമരത്തിലേക്കുള്ള തട്ടുകൾ ഒന്നൊന്നായി കയറി. പരത്തെത്തൊണ്ണൂറ്റു് ആയ ആ വൃദ്ധനു് തട്ടുകൾ കേറുവാൻ കാലുകൾക്കു ബലംപോരാ. ആരാച്ചാരോട് ശുപാർശചെയ്യുന്നു. അയ്യോ, ഒന്നു താങ്ങിക്കേ, ഒരുതരത്തിൽ അവിടെയെത്തിക്കോട്ടെ; അല്ലെങ്കിൽ മുകളിൽ എത്തുംമുമ്പ പിടഞ്ഞു താഴെവീണു കഥകഴിയും, വിധിനടത്താനും പററില്ല എന്നു്—അതോ പോകട്ടെ, കഴുത്തുവെട്ടുവാൻ ആരാച്ചാർ സന്നദ്ധനായി, കഴുത്തും മറവും നേരെ വെച്ചു ആക്കാൻ അയാൾ ചില [illegible] വെട്ടാൻ ആയും കൊള്ളുകയും മൂർ കേണപേക്ഷിക്കയുംചെയ്തു. "ഒരു നിമിഷം, ഒരു നിമിഷം" എന്നു്. അറിയാതെ കേടുപാടു് [illegible] ആരാച്ചാരോട് മൂർ പറയുകയാണു് സ്വന്തം നീണ്ട താടിമീശ കാണിച്ചുകൊണ്ടു്; അയ്യോ, ഈ താടിമീശ എന്തുപിഴച്ചു. അതു് ഒരു കുറ്റവും ചെയ്തിട്ടില്ല, കഴുത്തുവെട്ടുമ്പോൾ, പാവം അതിനെ ഉപദ്രവിക്കരുതേ എന്നു! എന്തൊന്നെട, ആ ഫലിതം. ചിന്തിക്കുമ്പോൾ ഞാൻ ഞെട്ടിപ്പോകുന്നു"

യാതൊരു ആയാസവും കൂടാതെ, ഒരിടത്തും ഉടക്കിപിടിക്കാതെ ഫലിതക്കണ്ണികൾ ചേർക്കുവാനുള്ള വ[illegible]തു് ഈ. വി.-യുടെ പ്രത്യേകതയായിരുന്നു. "കേരളഗ"യുടെ ഏതെങ്കിലും ഒരു ലേഖനമെടുത്തു് നാലഞ്ചുവരികൾ വായിക്കുക. നമ്മെ രസിപ്പിച്ചുകഴിഞ്ഞു. അടുത്ത വരിയിൽ എന്തായിരിക്കാം പറയുവാൻ പോകുന്നതു് എന്നു് വായിക്കാതെതന്നെ നാം നേരത്തെക്കൂട്ടി ഊഹിച്ചുവയ്ക്കും; അനന്തരം ഈ. വി.-യുടെ ലേഖനം തുടർന്നുവായിക്കുക; മിക്കവാറും നമ്മുടെ ഊഹം തെററുകയാണു്; അദ്ദേഹം വേറൊരുവിധമാണു് ഭാവന ചെയ്യുന്നതു്. അദ്ദേഹത്തിന്റേതു് എത്ര രസസമൃദ്ധവും നമ്മുടേതു് എത്ര മോശവുമായിരുന്നു എന്നു് നാം അമ്പരക്കും. നാം ചിന്തിച്ചതുപോലെ എഴുതിയിരുന്നെങ്കിൽ നന്നാകുമായിരുന്നില്ല; ഈ. വി. ചിന്തിച്ചതുപോലെ ചിന്തിക്കുകയും എഴുതുമ്പോലെ എഴുതുകയുമാണു് വേണ്ടിയിരുന്നതു് എന്നു നാം തലകുലുക്കി സമ്മതിക്കും. ഞാൻ മുമ്പൊരവസരത്തിൽ സൂചിപ്പിച്ച "പേരുകൾ" എന്ന ലേഖനത്തിലെ ചില വാക്യങ്ങൾ ഒന്നു നോക്കുക.

"പേരിടുക ഒരു കലാവിദ്യയാണെന്നു്, ഒന്നുരണ്ടു വർഷത്തിനു മുമ്പാണെങ്കിലും ഞാൻ പറഞ്ഞിട്ടുണ്ടു്. എന്നാൽ സഹിക്കുവാൻ നിവൃത്തിയില്ലാത്തവിധം ഈ കലാനൈപുണി പ്രയുക്തമാകുന്നതിനെപ്പററിയാണു് ഇപ്പോൾ പറയുവാനുള്ളതു്. ഈയിടെ എന്നോടു് ഒരു മാന്യമിത്രം, കൊച്ചി സർവീസിൽനിന്നു പെൻഷ്യൻ പററി പിരിഞ്ഞ ഒരു അദ്ധ്യാപകവൃദ്ധനെപ്പററി പറഞ്ഞതാണു്. ഈ അദ്ധ്യാപകന്റെ മൂന്നു കുട്ടികളിൽ മൂത്തതിന്റെ പേരു് "കിരാതകൃഷ്ണവിദ്യാസാഗരൻ" എന്നാണു്. രണ്ടാമൻ പ്രസന്നബലവിജ്ഞാനപ്രദീപകൻ എന്ന ഹ്രസ്വനാമം വഹിക്കുന്നു. മൂന്നാമത്തതിന്റെ ചോറൂണിനു് എന്റെ മിത്രം പോയിരുന്നു. കുഞ്ഞു് തൊട്ടിലിൽ കിടക്കുന്നു. അതികൃശനായ ഒരു ശിശു ഒരു ഫൗണ്ടൻ പേനയുടെ നീളത്തിൽ അല്പംകൂടും. അതിന്റെ പേരു് എന്തെന്നു ചോദിച്ചു "വേണാടശേപ

---

* ലേഖനകർത്താവു് ഉടനെ പ്രസിദ്ധീകരിക്കാൻ ഉദ്ദേശിക്കുന്ന ഈ. വി. സ്മരണകൾ രണ്ടാം ഭാഗം എന്ന ഗ്രന്ഥത്തിൽനിന്നു്.

ലിതത്തിലേക്കു തിരിക്കുക" എന്നു് ഈ. വി. ഉപദേശിക്കുന്നു. ഇതിന്റെ സാധ്യതയെപ്പററി നാം സംശയാലുക്കളാകാം; പക്ഷെ, ഈ. വി—യുടെ ഈ അഭിലാഷത്തിൽ വ്യക്തമായിക്കാണുന്ന ആത്മാർത്ഥതയെ എങ്ങനെ ശ്ലാഘ്യം ചെയ്യാതാണ്? തൊഴിലില്ലായ്മകൊണ്ടുള്ള ക്ലേശവും ദുഃഖവും ഈ. വി. പറയുന്നതു നോക്കുക "ഇന്നു നമ്മെ പത്രഭാഷയിൽ അഭിമുഖീകരിക്കുന്ന പ്രശ്നം എന്താണ്? പരമാർത്ഥത്തിൽ നിയമസഭകളിലേക്കുള്ള പ്രവേശനങ്ങളെപ്പററി ഇത്രയേറെ അടിയും പിടിയും കത്തിക്കാലയും സായുക്തവും വിയുക്തവും ഒക്കെ ഉണ്ടാകുന്നതെന്തുകൊണ്ടാണ്? രാഷ്ട്രീയകക്ഷികളിൽ എല്ലാവർക്കും ഇത്രമാത്രം ശ്രദ്ധയുണ്ടാകുന്നതിനുള്ള ഏക കാരണം എന്തു്? വളരെ വളരെ വലിയ അക്ഷരത്തിൽ എഴുതണം "തൊഴിൽ ഇല്ലായ്മ." ചില്ലുകളുടെ കൂട്ടി ഒരു അറക്ഷരം അഥവാ "മ"യുടെ ഇടത്തുകയറിയിരിക്കുന്ന "യ" കൂടി കൂട്ടി ഒരു ഏഴക്ഷരം. ഇതല്ലേ പരമാർത്ഥമായ കാരണം. ഞാൻ പലപ്പോഴും വിചാരിക്കാറുണ്ടു് തൊഴിൽ ഇല്ലായ്മ എന്നൊന്നു് ഉണ്ടായിരുന്നില്ലെങ്കിൽ—ഇല്ലായ്മ എങ്ങനെ ഉണ്ടാകുമെന്നുള്ളതു വേദാന്ത ഗുഹകളിലേക്കു കയറുന്ന പ്രശ്നമാണ്—എല്ലാവർക്കും തൊഴിൽ ഉണ്ടായിരുന്നെങ്കിൽ രാഷ്ട്രീയം ഇത്രമാത്രം അഭിവൃദ്ധിപ്പെടുമോ? പത്രഭാഷ, പർവ്വസാഹിത്യം ഇത്ര വളരുമോ? പ്രസംഗഭാഷയ്ക്കു ഇത്ര ശക്തി കൂടുമോ? പ്രമേയത്തിനും സ്വാഗതത്തിനും കൃതജ്ഞതാപ്രകടനത്തിനും ഇത്ര വളരെ വിലയുണ്ടാകുമോ? ധീരവീര, ശ്രീയുത്, ദേശാഭിമാനി അനിഷേധ്യനേതാവാദി പദസംഘടനകൾ തന്നെ ഉണ്ടാകുമോ? ഒരിക്കലും ഇല്ല അതുകൊണ്ടു തൊഴിൽ ഇല്ലായ്മ അവശ്യം വേണ്ടതാണ്.

"എന്നാൽ അതിന്റെ പ്രായോഗികവശങ്ങളിൽ എത്തുമ്പോൾ—അത്താഴത്തിനു് അരിയില്ല; ഷർട്ടു് കീറിയതാണ്, ക്ഷുരകൻ നോട്ടീസയച്ചിരിക്കുന്നു; ഭാര്യ മുഖം വീർപ്പിക്കുന്നു എന്നൊക്കെയുള്ള അനുഭവങ്ങളായ കഷ്ടതകൾ പ്രത്യക്ഷപ്പെടുന്നു."

ഇങ്ങനെയുള്ള കഷ്ടപ്പാടുകളിൽനിന്നും കരകേറുവാരെയെങ്കിലും ആർക്കും ഒരു ദോഷവും വരുത്താതെ, "സാഹിത്യവ്യാപാരം"കൊണ്ടു് കരകേറാമെന്നാണ് ഈ. വി. യുടെ വാദം. വണ്ടികളിലും മററും യാത്രചെയ്യുന്നവർക്കു് മുഷിവു തീർക്കാൻ ഇങ്ങനെ "റെഡിമെയിഡ്" ഫലിതങ്ങൾ മുന്നോട്ടുവരണം. വണ്ടികളിൽ യാത്രചെയ്യുന്നവരുടെ ഇന്നത്തെശീലം ഈ. വി. പറയുന്നു:—"തീവണ്ടിയിൽ യാത്രചെയ്യുന്നവർക്കു് മുഷിവുതീർക്കാൻ തിരിക്കുന്ന ഒരു പത്രങ്ങളും മററും വായിക്കുന്നതു്. പക്ഷെ, വായനയല്ല കേവലം മുഷിവു്. ഒരണകൊടുത്തു് ഒരു ഇംഗ്ലീഷ് പത്രം (യുദ്ധത്തിനുമുമ്പാണെന്നു് ഓർക്കണം) വാങ്ങിയാൽ അതു് ഒന്നു് മറിച്ചുതിരിച്ചു നോക്കുമ്പോഴേക്കു് കഴുതൊക്കെ ഒന്നു സാമാന്യമായി മനസ്സിലായിക്കഴിയുന്നു. പിന്നെ ഒരോ വരിയും വായിക്കുന്നതു് ചെലവാക്കിയ ആ ഒരണയെപ്പററിയുള്ള സ്നേഹംകൊണ്ടാണ് (ഇവിടെ ഞാൻ ഇടയ്ക്കു കേറി ഒന്നു പറഞ്ഞുകൊള്ളട്ടെ. പരമാർത്ഥത്തിൽ അങ്ങനെ ചിന്തിക്കാത്ത ഒരുവനുപോലും, ഈ. വി.യുടെ ഈ വരി, വായിക്കുമ്പോൾ, "അയ്യോ! താനും അങ്ങനെ ആയിരുന്നോ" എന്നു ചിന്തിച്ചുപോകും. മനുഷ്യപ്രവൃത്തിയുടെ ആഴംകണ്ട ഒരു കലാകാരനു മാത്രമേ ഇങ്ങനെ വായനക്കാരെ അനുധാളിപ്പിക്കാൻ സാധിക്കു. പിന്നെ ആ ആശയത്തിനു ഏററ തക്കിടുന്ന പ്രതിപാദനകൗശലവും നോക്കു) ഈ. വി. തുടരുന്നു ആ കളാസ്സിൽ കാണുന്ന വാർത്തയെപ്പററിയും വായനക്കാരന്റെ മനോഭാവത്തെപ്പററിയും

"വൈസ്രോയി ആൻഡമാൻ തടവുകാരെപ്പററ—എന്റെ ഒരണ—ഗാന്ധിജിയുമായി ദീർഘസംഭാഷണം നടത്തുകയും—അയ്യോ, ഞാൻ ഒരണകൊടുത്തു വാങ്ങിയതാണ്—എന്ന ഒറ്റ, നിരാഹാരവ്രതക്കാർക്കു് കമ്പിയടിക്കയും—ഒരണകളയാനാണ് ചെലവാക്കിയതു്—എന്നിരിക്കും വായനയുടെയും ചിന്തയുടെയും ഒരു സമ്മിശ്രഭാവം."

അതുകൊണ്ട് വായനയെക്കാൾ ഒന്നും കൂടി വല്ലതുമുണ്ടെങ്കിൽ യാത്രക്കാരൻ അതേ ശ്രദ്ധിക്കൂ. ഇവിടെയാണ് ഫലിതക്കാരനു സുഖമായി പിഴയ്ക്കുന്നതിനുള്ള അവസരം കിട്ടുന്നതു്. ദിവസം മൂന്നല്ല രൂപയെങ്കിലും നിഷ്പ്രയാസം ലഭിക്കാതിരിക്കില്ല. ഇതിനെക്കെപററി ഒരു "ഫലിതക്ലബ്" നടത്തണമെന്നുപോലും ഈ. വി. കാര്യമായിട്ടും കളിയായിട്ടും ആഗ്രഹിച്ചിരുന്നു. ഈ. വി. ഈ ലേഖനം ഉപസംഹരിക്കുന്നതും ശ്രദ്ധേയമാണ്.

"എന്റെ ഈ ഉപദേശം (ഫലിതക്ലബ്) നടപ്പിൽ വരുകയാണെങ്കിൽ എത്രയെത്ര അടിപിടികൾ, പ്രതിഷേധയോഗങ്ങൾ, തെരഞ്ഞെടുപ്പുപിണക്കങ്ങൾ, വീട്ടുവഴക്കുകൾ, ജാതിക്കുഴപ്പങ്ങൾ, സമുദായകലഹങ്ങൾ,

ക്ഷപ്പെടുകയില്ല. ഒരു മനുഷ്യനു സ്വതേയുണ്ടായിരുന്ന ബലവും ഉന്മേഷവും ക്രമത്തിൽ കുറഞ്ഞുവരുന്നതായി തോന്നുകയും അതേസമയംതന്നെ സ്ത്രീവിഷയത്തിൽ ആസക്തി വർദ്ധിക്കയും കൂടെക്കൂടെ മൂക്കുവാർച്ച ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യുന്നതു് അയാൾ പ്രതിശ്യായക്ഷയബാധിതനായി നശിക്കാൻ പോകുന്നതിന്റെ ലക്ഷണമാണെന്നു ആയുർവ്വേദം പറയുന്നു. തുടർന്നു ശ്വാസകോശങ്ങളിൽ സൂക്ഷ്മമായ സുഷിരങ്ങളുണ്ടാകുന്നു. പിന്നാലെ ചുമ മുതലായവയും പ്രത്യക്ഷപ്പെടുന്നു. ഇന്നത്തെ നിലയിൽ ഈ സുഷിരങ്ങൾ ഉണ്ടായി തുടങ്ങുന്നതുവരെയേ സംഗതികൾ അജ്ഞാതമായി അതുനിമിത്തം അനിമിത്തമായിരിക്കുന്നുള്ളു. കുറെക്കൂടി കഴിയുമ്പോൾ ബാക്കി ഭാഗവും മാംസചക്ഷുസ്സുകൾക്കു ഗോചരമായി എന്നു വരാം. അപ്പോൾ ഇപ്പറഞ്ഞ "രിഷ്ടം" ഇപ്പോൾ ഉൾപ്പെടുന്ന "ലക്ഷ്യനിമിത്തരിഷ്ട"മെന്ന വർഗ്ഗത്തിൽനിന്നു മാറുമെന്നേയുള്ളു. ഈവിധമല്ലാത്ത അതികല്പന യുക്തമായിരിക്കയില്ല. എങ്കിലും ഇന്നും മാംസചക്ഷുസ്സിനു ദൃശ്യമായിട്ടില്ലാത്ത ഒരു ഭാഗത്തെ അടിസ്ഥാനമാക്കി ആയുർവ്വേദം രിഷ്ടനിർണ്ണയം ചെയ്തിരിക്കുന്നതു നിസ്സാരസംഗതിയല്ല. പ്രതിശ്യായക്ഷയത്തിന്റെ ബീജവാപം ശരീരത്തിൽ നടന്നുകഴിഞ്ഞിരിക്കുന്നു. എന്നാൽ അതു ചലിച്ചു രോഗമായി പരിണമിച്ചു രോഗലക്ഷണങ്ങൾ പ്രകാശിച്ചു തുടങ്ങിയിട്ടില്ല. ഈ അവസരത്തിലാണ് പൗരാണികന്മാർ രിഷ്ടനിർദ്ദേശം ചെയ്തിരിക്കുന്നതു എന്നുള്ളതും സ്മരിക്കുവാനുള്ളതാണ്. ഇതിൽ ഉപയോഗിച്ചിരിക്കുന്ന രൂപം മുതലായ പദങ്ങൾക്കു പ്രായേണ സാങ്കേതികാർത്ഥങ്ങളുണ്ടെങ്കിലും വിഷയത്തിന്റെ സാമാന്യസ്വഭാവം മനസ്സിലാവുന്നതിനു പേരുകൊണ്ടുതോന്നുന്ന വഴി അർത്ഥഗ്രഹണം മതിയാവുമെന്നുള്ളതിനാൽ അതുസംബന്ധമായി കൂടുതൽ പറഞ്ഞിട്ടാവശ്യമില്ല.

ഈ സന്ദർഭത്തിൽ ഒരു സംഗതി പ്രത്യേകം എടുത്തു പറയേണ്ടിയിരിക്കുന്നു. രിഷ്ടം ഉണ്ടാവാതെ മരണം സംഭവിക്കുന്നതല്ലെന്നും ഏതു വിധത്തിലുള്ള മരണത്തിനും മുമ്പായി "രിഷ്ടം" പ്രകാശിച്ചിരിക്കുമെന്നും അവ അറിയാതെ വരുന്നതേയുള്ളു എന്നും ഒരു സാധാരണ വിശ്വാസം ചില പണ്ഡിതന്മാരിൽ കൂടിയും കണ്ടുവരുന്നുണ്ട് എന്നുള്ളതാണ് ആ സംഗതി. "അരിഷ്ടം നാസ്തി മരണം" എന്നും "മരണം ചാപി തന്നാസ്തി യന്നാരിഷ്ടപുരസ്സരം" എന്നും മറുമുള്ള ശാസ്ത്രോക്തികൾ അവയ്ക്കു ഉപോൽബലകങ്ങളായിരിക്കണം. എന്നാൽ ഈ അഭിപ്രായം ശാസ്ത്രസമ്മതമായിട്ടുള്ളതാണെന്നു തോന്നുന്നില്ല. ജനനം മരണം ഇവ ഒരു വസ്തുവിന്റെ തന്നെ ഭാവകോടികളാണെന്നും അതിനാൽ ജനിച്ചാൽ മരണം സുനിശ്ചിതംതന്നെയെന്നും സിദ്ധാന്തിക്കുന്ന ആയുർവ്വേദം, മരണത്തെ കാലമരണമെന്നും അകാലമരണമെന്നും രണ്ടായി വിഭജിക്കുന്നുണ്ട്. ഇവയിൽ അകാലമരണത്തെ സംബന്ധിച്ചിടത്തോളം "രിഷ്ട"ത്തിനു വലിയ പ്രസക്തി ഒന്നുമില്ല. യുദ്ധരംഗത്തിൽ ബോംബാക്രമണംമൂലം നിരവധി പേർ ഒരേ സമയം മരണമടയുന്നു. ബസ്സ് മറിഞ്ഞു പല യാത്രക്കാർ ഒന്നിച്ചു മരിക്കുന്നു. ബോട്ടു മുങ്ങി പലർ അപകടപ്പെടുന്നു. ഇത്തരം മരണങ്ങളിലെല്ലാം മുൻകൂട്ടി രിഷ്ടം പ്രത്യക്ഷപ്പെട്ടിരിക്കുമെന്ന വാദം ഒരുവക മസ്തിഷ്കരോഗമുള്ളവനല്ലാതെ വരുന്നതല്ല. പൗരാണികന്മാരിൽ തന്നെ ഈ ഭിന്നാഭിപ്രായക്കാരുണ്ടായിരുന്നതായി കാണാം. പ്രസിദ്ധ വൈദ്യഗ്രന്ഥവ്യാഖ്യാതാക്കന്മാരായ "ചക്രപാണിദത്ത"ൻ, "അരുണദത്തൻ" എന്നിവർ യഥാക്രമം ഒന്നാമത്തേതും രണ്ടാമത്തേതും അഭിപ്രായത്തിന്റെ പ്രാതിനിധ്യം വഹിക്കുന്നു. പദപ്രയോഗംകൊണ്ടു "വാഗ്ഭടാചാര്യ"ർ രണ്ടാമത്തെ അഭിപ്രായക്കാരനായിരുന്നുവെന്നു വിചാരിക്കണം. കാലമരണങ്ങളെയും രോഗവശാലുണ്ടാകുന്ന മരണങ്ങളെയും ഉദ്ദേശിച്ചാണ് ഈ വിഷയത്തിൽ പ്രധാനമായി ചർച്ച നടന്നിട്ടുള്ളതു്.

രിഷ്ടത്തെ സംബന്ധിച്ചു മനസ്സിലായിരിക്കേണ്ട ഒരു പ്രധാന സംഗതി യഥാർത്ഥരിഷ്ടവും രിഷ്ടാഭാസവുമുണ്ട് എന്നുള്ളതാണ്. ഇവയിൽ, രിഷ്ടാഭാസം മരണസൂചകമല്ല, അവയാവട്ടെ രോഗാധിക്യംകൊണ്ടുള്ള അവശതലക്ഷണങ്ങളുടെ സങ്കീർണ്ണത മുതലായവയാൽ തോന്നുന്നതാണ്. സ്വസ്ഥനെ [അരോഗിയെ] സംബന്ധിച്ചിടത്തോളം ചില യാദൃച്ഛികസംഭവങ്ങളുടെ ഫലമായും രിഷ്ടാഭാസമുണ്ടാകാറുണ്ട്. രോഗം മാറുന്ന ക്രമമനുസരിച്ച്, യാദൃച്ഛികസംഭവങ്ങളുടെ അഭാവത്തിലോ അവ നീങ്ങുന്നതുമാണ്. ഒരുതരം ക്ഷയരോഗത്തിന്റെ ഒരവസ്ഥയിൽ ഭക്ഷണം അല്പമാത്രമായിരിക്കയും, അതിലെ പോഷണാംശം ശരീരാരോഗ്യത്തിനു വേണ്ടതുപോലെ പ്രയോജനകരമാക്കിക്കൊണ്ടിരിക്കേണ്ട ധമനികളുടെ അഥവാ സുഷിരസംഘാതത്തിന്റെ അപ്രാപ്തി നിമിത്തം മലമാത്രമായി പരിണമിച്ചു വെളിയിൽ പോവുകയും ചെയ്യുന്ന ഒരു സ്വഭാവമുണ്ട്. ഭക്ഷണാപേക്ഷയാ മലം കൂടുതലായിരിക്കും. ഭക്ഷണം അല്പമാത്രമായിരിക്കുക മലം താരതമ്യേന കൂടുതലായിരിക്കുക, ഇതു് ഒരു രിഷ്ടമാകുന്നു. മറ്റു ലക്ഷണങ്ങൾ അത്രതന്നെ പ്രകടമാവാത്ത സന്ദർഭങ്ങളിൽ ഇതിനെ അടിസ്ഥാനമാക്കി രിഷ്ടനിർണ്ണയം ചെയ്യുന്നതു് സാദ്ധ്യമായിരിക്കുന്നതാണ്. അത്തരം ക്ഷയരോഗത്തിലാവട്ടെ ഇതുമാത്രം മരണലക്ഷണമാവുകയില്ലതാനും. അതുപോലെതന്നെ ഒരു അരോഗിയുടെ മലം പതിവായി വെള്ളത്തിൽ താണുകൊണ്ടിരിക്കുന്നപക്ഷം അയാളുടെ ആയുശ്ശേഷം നിർണ്ണയിക്കപ്പെട്ടതായി പറയപ്പെടുന്നു. എന്നാൽ അന്യന്മാർ അറിയുന്നതിനു സാംഗത്യം വളരെ കുറഞ്ഞതും ചോദിച്ചാൽ തന്നെ സമ്മതിക്കാൻ മടിക്കുന്നതോ നിഷേധിക്കാനെളുപ്പമുള്ളതും ആയ ഒരുതരം "ധ്വജഭംഗ" (A Kind ol Sexual debility) രോഗിയുടെ മലവും വെള്ളത്തിൽ താഴുന്നതാണ്. ഇത്തരം സംഗതികളിൽ രിഷ്ടത്തെയും രിഷ്ടാഭാസത്തെയും വേർതിരിച്ചറിയുക വളരെ പ്രയാസമുള്ള സംഗതിയാണ്. അന്യാദൃശമായ ശാസ്ത്രപാണ്ഡിത്യം പരിപക്വമായ പരിചയം ഇത്യാദി, ഇവയുടെ അന്യൂനമായ സമ്മേളനം ഇവ ആരിലുണ്ടോ അവർക്കു മാത്രമേ ഈ സംഗതിയിൽ വിദഗ്ദ്ധമായ വിവേചനം സാദ്ധ്യമാവൂ.

രിഷ്ടനിർണ്ണയം ചെയ്തിരിക്കുന്നതു് പ്രാകൃതഭാവങ്ങളെ അടിസ്ഥാനമാക്കിയാണെന്നു മുമ്പു സൂചിപ്പിച്ചുവല്ലോ. രിഷ്ടത്തിനു അടിസ്ഥാനമായി ആയുർവേദം സ്വീകരിച്ചിരിക്കുന്ന അടിസ്ഥാനതത്വങ്ങളെ പ്രത്യേകം കണക്കാക്കുന്നതായാൽ ഏതാണ്ടു നല്പതോളം വരുമെന്നു തോന്നുന്നു. എന്നാൽ, ഒരു പ്രകരണത്തിൽ

എല്ലാ രിഷ്ടത്തെയും മൂന്നുവിഭാഗങ്ങളിൽ ഉൾപ്പെടുത്താവുന്നതാണ്. മസൂരിരോഗത്തിന്റെ അണുക്കൾ ഒരുവനിൽ ബാധിച്ചു മസൂരിയെ ഉണ്ടാക്കുന്നതുവരെ വെയ്ക്കുക. മസൂരി എന്നു നാമറിയുന്നതു പ്രത്യക്ഷപ്പെടുന്ന ലക്ഷണങ്ങൾകൊണ്ടാണ്. എന്നാൽ ആ ലക്ഷണങ്ങൾ ആവിർഭവിക്കുന്നതിനു മുമ്പായി രോഗാണുക്കൾ അയാളിൽ സംക്രമിച്ചിട്ടുണ്ടാവും. ഇവിടെ രോഗാണുക്കൾ "ലക്ഷ്യ"വും അവയെ അനുസന്ധാനംചെയ്തു പ്രത്യക്ഷപ്പെടുന്ന അസ്വാസ്ഥ്യങ്ങൾ ലക്ഷണവുമാകുന്നു. ലക്ഷ്യം കാരണമായ അസ്വാസ്ഥ്യങ്ങളുടെ നിമിത്തം അവയെ ആസ്പദമാക്കിയാണ് വികൃതി നിശ്ചയിച്ചിരിക്കുന്നതു്. "പവിഴമണികൾ മാതിരി ഒരുവന്റെ ശരീരത്തിൽ ആകെ മസൂരിക്കുരുക്കൾ വരികയും അവ അങ്ങനെതന്നെ വലിഞ്ഞുപോകയും ചെയ്യുന്നതരം മസൂരി അസാദ്ധ്യമാകുന്നു" എന്നു പറയപ്പെട്ടിരിക്കുന്നു. ഇവിടെ മസൂരിയുടെ അണുക്കളാണ് ലക്ഷണങ്ങൾക്കു ഹേതുവായതു്. അതു നിമിത്തമാണ് മേല്പറഞ്ഞതരം മസൂരിയുണ്ടായതു്. അതിൽനിന്നു സാദ്ധ്യാസാദ്ധ്യതയെ നിർണ്ണയിച്ചിരിക്കുന്നു. അതിനാൽ ഇതു് ഒരു ലക്ഷ്യനിമിത്ത വികൃതിയാകുന്നു. ലക്ഷണനിമിത്ത വികൃതിയാകട്ടെ മറ്റൊരുതരത്തിലുള്ളതാകുന്നു. കാണുന്ന ലക്ഷണം മാത്രം അതുതന്നെ മരണലക്ഷണമാകുന്നു. മുൻഭാഗം അജ്ഞാതമാണ്. ഒരുവന്റെ പിരികത്തിൽ—അഥവാ പിരികങ്ങളിൽ—മുമ്പുണ്ടായിരുന്നിട്ടില്ലാത്ത വിധവും മററാളുകളിൽ സാധാരണമല്ലാത്ത വിധവും ചുഴികളോ സീമന്തങ്ങളോ (പകുത്തമാതിരി രോമങ്ങൾ രണ്ടുവശത്തോട്ടുമായി തിരിഞ്ഞുവരിക) രണ്ടുംകൂടിയോ മററു പരുവങ്ങളൊന്നുമില്ലാതെ പ്രത്യക്ഷപ്പെടുക. ഇത്തരം വികൃതിതന്നെ അയാളുടെ മരണകാരണമെന്നും അതു കാലത്തിനു വരുന്നതാണെന്നും പറയപ്പെടുന്ന അരോഗികളിൽ ആറുദിവസത്തെയും രോഗികളിൽ മൂന്നു ദിവസത്തെയും മാത്രം ആയുശ്ശേഷത്തെക്കുറിക്കുന്ന ഒരു ലക്ഷണമാണതു്. മൂന്നാമത്തേതായ "നിമിത്താനുരൂപവികൃതി"യാകട്ടെ, ആധുനികന്മാർ വിശ്വസിച്ചാലുമില്ലെങ്കിലും, മിക്കവാറും "നിമിത്ത"ങ്ങളെ (ശകുനങ്ങളെയും, ദൂതൻ വന്നുപറയുന്ന സന്ദർഭത്തിലെ സംഭവങ്ങളെയും പറയുന്ന രീതിയെയും മററും) ആസ്പദമാക്കി ചെയ്തിരിക്കുന്നതാണ്. നിമിത്തങ്ങൾ ശരിയാണെന്നും, വെറും യാദൃച്ഛികങ്ങൾ മാത്രമെന്നും രണ്ടുവിധം പറയുന്നവരുമുണ്ടു്. സ്വാനുഭവത്തിൽനിന്നു വേണ്ടതുപോലെ നോക്കുന്നപക്ഷം അവ ശരിതന്നെയെന്നാണു ലേഖകന്റെ വിശ്വാസം. അനേകം അനുഭവങ്ങളെ ലേഖകൻ ക്രോഡീകരിച്ചിട്ടുള്ളവയിൽ, ഒരു തമാശകൂടിയായ ഒട്ടവിഴഞ്ഞ സംഭവം ഇവിടെ രേഖപ്പെടുത്താം. ഒരു ദിവസം ഉച്ചയ്ക്കു കുളിക്കുവാൻ പോകുവാനായി വിചാരിച്ചുകൊണ്ടുനിൽക്കുന്ന സന്ദർഭത്തിൽ മകൾക്കു രണ്ടുദിവസമായി പ്രസവത്തിന്റെ സുഖക്കേടു തുടങ്ങിയിട്ട്. വളരെ അവശതയുണ്ടു് പരിഭ്രമിക്കുന്നു ഉടനെ ഇങ്ങോട്ടു ഒരുമിച്ചുവരണം എന്നൊരു കത്തുംകൊണ്ടു ഒരു മാന്യന്റെ വാല്യക്കാരൻ വന്നു. അതേസമയംതന്നെ ഒരു സ്ത്രീ തന്റെ കുട്ടിയെ വയററിൽ എടുത്തുകൊണ്ടുവന്നു. വരാന്തയിൽ കുട്ടിയെ നിർത്തിയിട്ടു കുട്ടിയുടെ സുഖക്കേടിനെക്കുറിച്ചു പറയാൻ തുടങ്ങി. സ്ത്രീയോടു നിങ്ങളുടെ കുട്ടിയാണോ ഇതെന്നു ചോദിച്ചതിനു അതെയെന്നു ഉത്തരവും പറഞ്ഞു. കത്തുകൊണ്ടുവന്ന ആളോടു അവിടെ പ്രസവം നടന്നിട്ടുണ്ടെന്നും ഞാനിപ്പോൾ വരേണ്ട കാര്യമില്ലെന്നും പോയി പ്രസവം നടന്നിട്ടില്ലെന്നു കാണുന്നപക്ഷം ഉടനെ വരാമെന്നും പറഞ്ഞയച്ചു. എന്നാൽ അയാൾ പോന്നു് അല്പം കഴിഞ്ഞയുടനെ പ്രസവം നടന്നുവെന്നും ഞാൻ ചെല്ലേണ്ട ആവശ്യമില്ലെന്നും പറയുവാൻ വന്ന ആളിനെ അയാൾ വഴിയിൽവച്ചു കണ്ടു വിവരമറിയുവാൻ സാധിക്കയുംചെയ്തു. ഇത്തരം നിരവധി അനുഭവങ്ങൾ ഉണ്ടു്. ഇതു നിമിത്തം ലേഖകൻ ഒരു നിമിത്ത വിശ്വാസിയാണെന്നു ഇവിടെ പറയുന്നുള്ളു. ഒരു രോഗിയുടെ ആൾ വന്നു വിവരം പറയുക, അതേസമയം മററൊരു മരണവാർത്ത കേൾക്കുക, രോഗിയുടെ വീട്ടിലേക്കിറങ്ങുമ്പോൾ വിറക്, തുമ്പാ മുതലായവ അഭിമുഖ (ഇതു വൈദ്യന്റെ ഇത്ര ശാസ്ത്രത്തിനകത്തു എന്നുകൂടി കണക്കണ്ടു) മായി വരിക മുതലായവ ഉദാഹരണങ്ങളായി എടുക്കാവുന്നതാണ്. വൈദ്യൻ രോഗിയുടെ വീട്ടിൽ ചെന്നു കയറുമ്പോഴത്തെ സ്ഥിതി മുതലായവയിലുള്ള നിമിത്തങ്ങൾ മുതലായ എല്ലാം ഈ ഇനത്തിലുൾപ്പെടും.

പ്രായേണ സങ്കീർണ്ണവും സാങ്കേതികാർത്ഥജടിലവുമായ "വികൃതി"യുടെ ശാസ്ത്രപ്രകാരമുള്ള വിഭാഗക്രമത്തെയും വിവരണരീതിയേയും വിട്ടു, ഉപരിപ്ലവമെങ്കിലും സാമാന്യസ്വഭാവം മനസ്സിലാക്കുന്നതിനു എതാണ്ടു പര്യാപ്തമായ മറെറാരു വിഭാഗക്രമത്തെയും അവയ്ക്കു ചില ഉദാഹരണങ്ങളെയുംകൂടി കാണിച്ചു ഈ ലേഖനം അവസാനിപ്പിക്കാം. ഒന്നു സ്വസ്ഥന്മാരെ സംബന്ധിക്കുന്ന രിഷ്ടം. രണ്ടു രോഗികളെ സംബന്ധിക്കുന്നവ. മൂന്നു ഉഭയസാധാരണമായവ. ഇവയിൽ സ്വസ്ഥന്മാരെ സംബന്ധിച്ചിടത്തോളം അവ ഏതടിസ്ഥാനത്തിന്മേൽ ഉൾച്ചിരിക്കുന്നു എന്നും അതിനുള്ള ചെറിയ ഒന്നുരണ്ടു ഉദാഹരണങ്ങളും മുമ്പുതന്നെ പറഞ്ഞുകഴിഞ്ഞു. ഒരു സ്വസ്ഥന്റെ താഴത്തെ ചുണ്ടു കീഴോട്ടിടിഞ്ഞുപോവുക. അതുപോലെ മുകളിലത്തേതു മേലോട്ടും കേറുക, എന്നാലിതു നീരു മുതലായ ഉപദ്രവങ്ങളുടെയോ മറ്റോ ഫലമായിട്ടായിരിക്കരുതു്. അയാളുടെ അതേവരെയുള്ള രൂപത്തിനു് അതിനോടു സാദൃശ്യവുമുണ്ടാകരുതു്. ഇങ്ങനെ വരുന്നതും ഒരുവന്റെ ശരീരത്തിൽ വെള്ളം താമരയിലയുടെ അകത്തുപരത്തു് എന്നപോലെ പററാതെയിരിക്കുകയും, ഈവിധം മററു പലതും ഈ വിഷയത്തിൽ ഉദാഹരണങ്ങളാണ്.

രോഗികളെ സംബന്ധിച്ചിടത്തോളം രണ്ടു സംഗതികളെ പ്രധാനമായി ആസ്പദമാക്കിയാണ് രിഷ്ടനിർണ്ണയം ചെയ്തിരിക്കുന്നതെന്നു കാണാം. അവയിലൊന്നു രോഗസ്വഭാവംകൊണ്ടു ചികിത്സയൊന്നും ശരിപ്പെടാൻ വയ്യാത്ത ഒരു ചുറവപടിയിൽ രോഗി എത്തിച്ചേർന്നിരിക്കാവുന്ന അവസ്ഥയാണ്. ഔഷധങ്ങളോ ക്രിയാക്രമങ്ങളോ ചികിത്സ എന്ന പേരിൽ ചെയ്യപ്പെടുന്നതു നിശ്ചിതമായ ചില തത്വങ്ങൾക്കും നിയമങ്ങൾക്കും വിധേയമായിട്ടാണ് ആ വക തത്വങ്ങളെയും നിയമങ്ങളെയും ശരിയായി അറിഞ്ഞു അതനുസരിച്ചു ചെയ്യുന്നതേ ചികിത്സയാകൂ. ഒരു രോഗിയിൽ ഇപ്രകാരമുള്ള തത്വങ്ങൾക്കും നിയമങ്ങൾക്കും അനുസരണമായി ഔഷധങ്ങളോ ക്രിയാക്രമങ്ങളോ ചെയ്യുന്നതുകൊണ്ടു പ്രയോജനമില്ലാതവരിക, അഥവാ ഒന്നിനൊന്നു വിപരീതമാ

യിവരിക, ഇങ്ങനെ വരുന്ന സംഗതികളിൽ രോഗം അസാദ്ധ്യമായിത്തീരുന്നു. ഇങ്ങനെ സംഭവിച്ചിരിക്കുന്നു എന്നു കാണിക്കുന്ന ലക്ഷണങ്ങൾ തന്നെയാണ് അവരുടെ അസാദ്ധ്യം—അഥവാ—രിഷ്ടലക്ഷണങ്ങൾ. ഒരു ക്ഷയരോഗിക്കു അയാളുടെ ശ്വാസകോശങ്ങൾ മുക്കാലും ദ്രവിച്ചതിന്റെ ഫലമായി നെഞ്ചിനും വാരിയെല്ലുകൾക്കും കഠിനമായി വേദന അനുഭവപ്പെടുകയും അതിന്റെ വ്യാപ്തി കുടലിലേക്കു കടന്നു ഭക്ഷണം പചിക്കാതെയും പചിക്കുന്നതുതന്നെ ദേഹപോഷണത്തിനുതകാതെയും വയറുവീർപ്പ് മുതലായ ഉപദ്രവങ്ങളെയുമുണ്ടാക്കിക്കൊണ്ടുമിരിക്കുന്നു. കണ്ഠനാളം, ശ്വാസനാളം മുതലായവയിലുള്ള പഴുപ്പ് മുതലായ ഉപദ്രവങ്ങളാൽ ചുമച്ചുതുപ്പുന്നതു രക്തമയമായി പരിണമിച്ചിരിക്കുന്നു. ഇതിന്റെയെല്ലാം ഫലമായി പനിയുമുണ്ട്. ഈ സന്ദർഭത്തിൽ ഏതു തരത്തെ ആസ്പദമാക്കി ചികിത്സചെയ്താലും, ഔഷധം പാകം വരുന്നതിനു ജഠരാഗ്നിയാവട്ടെ ധാത്വഗ്നികളാവട്ടെ അപര്യാപ്തമായിത്തീർന്നിരിക്കുന്നതിനാൽ ഏല്പിക്കപ്പെടുന്ന ഔഷധങ്ങളുടെ പ്രവൃത്തി (Action of Medicines) ചെയ്വാൻ സാധിക്കാതെയും സാധിക്കുന്നതുതന്നെ അപര്യാപ്തമായും തീരുന്നു. ഇതിനാൽ

“യക്ഷ്മാപാപർശോജ്വരജന്മാഹരക്തഛർദ്ദ്യം സന്താപിതാഹന്തി”

എന്നവർ പറയുന്നു. അതുപോലെ, അതിസാരരോഗി സർവ്വാംഗശോഫമുണ്ട്, കഫശലായ ഏക്കിളുമുണ്ട് എന്നുവെച്ചുകൊൾക സർവ്വാംഗശോഫത്തിനു പ്രയോഗിക്കണം. എന്നാൽ രോഗി അതിസാരരോഗിയാണ്. നീരിനുള്ള ചികിത്സ തന്നെ രോഗിക്കന്ത്യം വരുത്താവുന്നതാണ്. അതിസാരത്തിനു ചികിത്സിച്ചാൽ മലബന്ധമുണ്ടാവും. അതു നീരിനെ വർദ്ധിപ്പിച്ചു മറ്റൊരു വിധം അയാളെ അപകടപ്പെടുത്തും. കഫശലായ ഇക്കിളിൽ വെറും ശമനൗഷധം മതിയാകയില്ല, ശോധനം സ്നേഹനം മുതലായ ക്രിയാക്രമങ്ങൾ വേണ്ടിവരും. ശോധനം അതിസാരത്തെ പ്രതികൂലമായി ബാധിക്കും. സ്നേഹനം സർവ്വാംഗശോഫത്തെയും. ഇതു ഒന്നിനൊന്നു പ്രതികൂലമായിത്തീരുന്നതിനുള്ള ഉദാഹരണമാകുന്നു. അതിനാൽ അത്തരം രോഗങ്ങൾ അസാദ്ധ്യങ്ങളായിപരിണമിക്കുന്നു. ഇത്രതന്നെ പ്രാധാന്യമർഹിക്കാത്ത മറ്റുചില ഉപാധികളും രോഗികളെ സംബന്ധിച്ചിടത്തോളം രിഷ്ടനിർണ്ണയത്തിനു സ്ഥാനമായുണ്ട്. ചിലതരം രോഗങ്ങളിൽ അവയുടെ ബീജം ശരീരത്തിൽ ആവേശിച്ചു ചയിച്ചു രോഗവ്യക്തിയായി പ്രത്യക്ഷപ്പെടുന്നതിനു മുമ്പുതന്നെ, ശരീരാന്തർഗ്ഗതജീവച്ഛക്തിയുടെ നിലനില്പിനാവശ്യമായ എല്ലാ ഭാഗങ്ങളെയും അവതാളത്തിലാക്കിക്കൊണ്ടു പ്രത്യക്ഷപ്പെടുന്ന സ്വഭാവമുണ്ട്. ആയുർവ്വേദകാരുടെ “ജനപദോദ്ധ്വംസന”വ്യാധികളിൽപെടുന്ന കാളറാ പ്ലേഗ് മുതലായവ ഈ വർഗ്ഗത്തിൽപെടുന്നവയാണ്. ഇങ്ങനെ സംഭവിക്കുന്ന രോഗങ്ങളും പ്രായേണ അസാദ്ധ്യവർഗ്ഗത്തിൽ ഉൾപ്പെടുന്നു.

മൂന്നാമത്തെ ഇനത്തിൽപെടുന്ന ഉഭയസാധാരണമായ രിഷ്ടം, രോഗികളിലും അരോഗികളിലും അപകടസൂചനമാണ്, ഒരാൾക്ക്, സ്വസ്ഥനോ രോഗിയോ ആയിരിക്കട്ടെ, തന്റെ മുറിയിൽ വച്ചിരിക്കുന്ന വിളക്കു കെടുത്തിയാൽ (വൈദ്യുതദീപത്തെ ഇതു ബാധിക്കയില്ല) അതിന്റെ ഗന്ധം കിട്ടാതെവരിക, തലമുടിനാരു പറിച്ചാൽ അറിയാതെവരിക (അങ്ങനെ സംഭവിക്കുന്ന ചിലതരം ശിരോരോഗങ്ങളുണ്ട്. ചില രോഗലക്ഷണങ്ങളുമുണ്ട് ഇവയൊന്നുമുണ്ടായിരിക്കരുത്) ആകാശത്തിൽ പല ചന്ദ്രർ ഉദിച്ചിരിക്കുന്നതായി (ഇതു ഒരു രോഗിയിൽ അനുഭവത്തിൽ വന്നതാണ്) തോന്നുക ഇവയെല്ലാം അമംഗളസൂചനകളാകുന്നു. ഇപ്രകാരമുള്ള ലക്ഷണങ്ങൾ കൊണ്ടു ശേഷിക്കുന്ന ആയുസ്സിന്റെ ദൈർഘ്യത്തെക്കൂടി അവർ ഗണിക്കുന്നുണ്ട്.

വേറെ ഒരടിസ്ഥാനത്തിന്മേൽ എല്ലാ രിഷ്ടത്തെയും രണ്ടുതരത്തിൽ ഉൾപ്പെടുത്താം. ഒന്നു പെട്ടെന്നോ, ചുരുങ്ങിയകാലയളവിലോ മരണത്തെ സൂചിപ്പിക്കുന്നവ—രണ്ട്, അല്പം താമസിച്ചു സൂചന നൽകുന്നവ—ഇവ രോഗികളെയും അരോഗികളെയും സംബന്ധിച്ചുള്ളവയാണ്. രണ്ടു ചെവിയും ഓരോ വിരൽകൊണ്ടു അമർത്തി അടച്ചുകൊണ്ടു, മനുഷ്യൻ ഒരു ഇരമ്പലുള്ള ശബ്ദം ശ്രവിക്കുന്നതുപോലെ തോന്നും. ഇതിനു പ്രാണനിർഘോഷം എന്നു പറയുന്നു. ഇതു കേൾക്കാതെയിരിക്കുക, കണ്ണാടിയിൽ തന്റെ പ്രതിഛായ—അഥവാ വെള്ളത്തിൽ—ശ്ശ തല കൂടാതുള്ളതായോ തലയില്ലാത്തതായോ തോന്നുക—നടക്കുന്ന ഒരുവന്റെ രണ്ടു തോളുകളും കീഴോട്ടിടിഞ്ഞുപോവുകയും രണ്ടുകാലും വലിച്ചുവെച്ചു നടന്നുകൂടു എന്നുവരിക ഇതെല്ലാം ആദ്യത്തെ വർഗ്ഗത്തിൽപെടുന്നവയാണ്. ഒരുവന്റെ നെററിയിൽ അർദ്ധചന്ദ്രാകൃതിയിൽ മുമ്പില്ലാത്തവണ്ണം ഞരമ്പു പ്രത്യക്ഷപ്പെടുക, മുൻപറഞ്ഞമാതിരി വെള്ളം താമരയിലയുടെ അകവശത്തുനിന്നുപോലെ പാറാതെയിരിക്കുക ഇതും ഇതുപോലെ പലതും ആറുമാസത്തെ ആയുശ്ശേഷത്തെക്കുറിക്കുന്നു. ആറുദിവസം മൂന്നു ദിവസം ഒരുമാസം ഒരു വത്സരം മുതലായി പല കണക്കുകളെയും കാണിക്കുന്ന പലതരം രിഷ്ടസൂചനകളെപ്പററിയും പറയപ്പെടുന്നുണ്ട്.

ആദ്യം പ്രസ്താവിച്ചതുപോലെ ഏതുതരം രിഷ്ടത്തിലും, യഥാർത്ഥ രിഷ്ടത്തെയും രിഷ്ടാഭാസത്തെയും വേർതിരിച്ചറിയുന്നതിലാണ് രിഷ്ടനിർണ്ണയത്തിന്റെ വിജയം സ്ഥിതിചെയ്യുന്നതു. “ബലീപുരുഷകാരൊഹി ദൈവമപ്യതിവർത്തതേ” ഇതു ആയുർവ്വേദത്തിലെ ഒരു പ്രമാണവും വിശ്വാസവുമാകുന്നു. പുരുഷപ്രയത്നത്തിനു ദൈവശക്തിയെയും അതിക്രമിക്കാൻ കഴിയുമെന്നാണ് ഇതിന്റെ സാരം. മരണത്തെ ഭയപ്പെടുവാൻ വൈദ്യശാസ്ത്രത്തിനധികാരമില്ല. ആയുസ്സും പുണ്യകർമ്മങ്ങളും ക്ഷയിച്ചിട്ടാണു മരണമുണ്ടാകുന്നതെന്നാണു പൂർവ്വന്മാരുടെ അഭിപ്രായം. ദാനശീലം, ഭൂതാനുകമ്പ, സത്യനിഷ്ഠ, ബ്രഹ്മചര്യം, കൃതജ്ഞതാബുദ്ധി, സർവ്വജീവികളോടും മൈത്രീബുദ്ധി രസായനോപയോഗം ഇവ യഥാക്രമം പുണ്യത്തെയും ആയുസ്സിനെയും വർദ്ധിപ്പിക്കുന്നവയാണ് എന്നും അവർ ഉപദേശിച്ചിരിക്കുന്നു. അതിനാൽ രിഷ്ടദർശനമുണ്ടായാൽ തന്നെയും, മരണത്തെ തരണം ചെയ്യുവതല്ലെന്നു വിചാരിക്കാൻ പാടില്ലാത്തതാണ്.

———

# LEARN TO FAIL

*(by Kainikkara Kumara Pillai M. A., L. T.)*

Many of us have learned to succeed, and all of us very much want to learn to succeed. But few of us have learned to fail or want to learn to fail

We are afraid and ashamed to fail A stigma attaches to failure The unsuccessful are the objects of the world's withering derision or of its pompous pity, which is even more humiliating than derision Success wins the applause of the admiring multitude. So we want success. We want it at any cost. We set about learning to succeed; and set about it so desperately that we often forget what exactly we want to succeed in

Of course we fail, and fail only too often, God knows. But that is not because we have learned to fail, but because we have not learned to succeed And what a bad job we make of our failure! We do not know to fail with grace or even an appearance of decency. We fill the air with our wails and groans and curses. Our faces are drawn with pain and anguish, twisted with shame and bitterness. Failure as a rule is cast in piteous ugliness

Success, we know, has to be sought, courted, striven for, fought for. But failure comes to us unsought unbidden, an uninvited unwelcome visitor, a loathsome intruder. The very idea of learning to fail, therefore, appears to us preposterous.

Failure, in my opinion, has been woefully misunderstood, and failure, even, as we understand it, is being unjustly maligned. Whatever might be said against failure, there are a few things to be said in its favour.

The old and oft-repeated paradox, 'failures are but the stepping stones to success', can stand many more repetitions. It is so strong in texture that it may never become worn out and threadbare. It is not merely that every time we fail we discover some secret of success which brings us nearer to it. The very process of succeeding is, if you look at it that way, an unbroken chain of failures The man who is moving towards a definite destination is failing to reach it at every forward step he takes except the last one which brings him right up to it. Failure is thus the passage to success, and is therefore of the very essence of success

Let us look at another aspect of failure. The man who has never known failure has not known himself or the world, nor realised the full significance and sweetness of success. He has had no call to examine himself, to explore his own hidden reserves; he has had no occasion to study the world, to get behind appearances and grapple with realities. He alone who has tasted of gall and worm-wood can realise to the full the sweetness of milk and honey. He who has not known the horrors of Hell cannot know the pleasures of Heaven Blessed are they that fail for theirs truly is the Kingdom of God. It is fortunate that the curse of unmixed success seldom falls on man.

You see the full stature of a man not in his success but in his failure Failure draws out his entire personality. Success does not. Success spreads a gloss over him and hides his inner nature. Observe him when he fails, see if his bluff and bluster melt into whimper and wail, if his kindness and generosity freeze into hardness and bitterness; mark if he drops his honourable weapons and grabs dishonourable ones; and you will know the truth of him.

Nothing reveals the greatness of a man more than his failure I wonder who comes out greater and grander from the battle of Shrewsbury, the vanquished and dying Harry Percy, that hot termagant Scott, Mars in swathling clothes, the great Hotspur of the North, or his living victor, the lucky Prince Harry, the roistering pal of that old unrepentant, unblushing sinner, Sir John Fatguts.

I had a hearty contempt for Ravana in his success when he swung poor helpless Sita up and bore her aloft like a wreath of roses to his island palace But my heart filled with profound admiration for him when I beheld him in the fatal field of battle, when bereft of his heroic brothers and sons, shorn of the

major part of his vast forces, he stood in all his greatness and glory confronting the invincible Rama, with not a trace of fear in his eyes, with not the faintest note of supplication or regret mellowing the terrific thunder of his voice, fighting, fighting, fighting to the last, shedding his heads like autumn leaves and anon wrowing them up like springbuds, raining deadly unerring missiles in their thousands on his enemy's immaculate person till its spotless, beautiful, sky-blue sheen was changed into one bloody gruesome blotch of monsoon sunset, till the great Rama staggered and reeled under the avalanch of his gigantic onslought, and dropping all the devastating weapons which had proved futile against his invulnerable adversary, he picked up and brandished the unique Brahmastra, the ancient atom bomb, and hurled it straight at the mighty heart of Ravana. Ravana fell! But what a fall! Rama must have stood for several miniutes cowed, shrinking into insingnificance, before its enormity

There is undoubtedly a sombre greatness, a tragic grandeur about failure that seldom attends success. There is greater depth, there is greater substance in failure.

To fail is not easy In fact it is more difficult than to succeed We have to learn a good deal more to fail than to succeed.

After all, have we understood failure aright? I don't think we have. There are failures and failures Ninetynine percent of what the world carelessly calls failures, I don't consiber failures at all. They are unworthy of that glorious appellation.

The paragon of ineffable idleness, the prince of lotus eaters, who never does a thing, who never attempts, nor ever wants to attempt to do a thing is generally spoken of as the biggest failure in life. I don't understand the logic of it However could anybody gifted with even a ray of reason make him out as a failure? You may as well speak of the failure of the first milestone to reach the second The perfect idler is a perfect success His ideal is absolute inaction, and he achieves it with enviable distinction. If the world has any sense it should, instead of deriding him as the biggest failure, acclaim him as one of its greatest heroes of success

Faiure presupposes effort. You cannot fail in alything by remaining absolutely idle Strivignn is the sine qua non of failure.

That, however, does not mean that all unsuccessful strivings are failures The discomfiture that usually befalls half-hearted or unintelligent and misguided efforts does not deserve to be called failure You can't say that a man who is hopping on one leg is failing to run. He is not attempting to run atall How then could he fail to run?. You cannot say that a man who is groping about with closed eyes is failing to see He is just not using his eyes. He doesnot fail to see because he does not try to see. Nor can you say that the man who walks straight from Palayam to Poojappura does in any sense fail to reach the beach. Of course he does not reach the beach; but for that reason how could we say he fails to reach it, when instead of moving towards it he is moving away from it?

No, I would not call these failures They are not of the stuff that failures are made of. They are spurious

Full effort, intelligent effort, well directed effort, is the first condition and the essential condition of genuine failure Mere longing will not do, nor a few timid or indifferent attempts Did you throw your whole heart into the effort, did you press into it every ounce of energy physical and mental with which Nature has gifted you, above all did you make yourself perfectly sure of the goal you were pursuing and of the unique straight path that would lead you to it? If you did, and still your effort was not crowned with success, then I would admit that you did indeed fail in the true sense of the term; not unless.

But if your effort is such the chances are a hundred to one that you will not fail. You are bound to succeed by all the rules of God and even of man. That is why I hold that it is difficult to fail, more difficult to fail than to succeed. That kind of whole hearted perfect effort in itself is difficult. To make that effort and still to fail is much more difficult.

Very rarely, however, even such efforts do appear to end in failures. I use the expression 'appear to end' advisedly. If we analyse what we call success we shall discover two factors - the essential achievement, and the public recognition of that achievement. Unfortunately we have come to ignore that first and esteem the second, to treasure the husk and throw out the grain. What is

true of failures is almost equally true of successes. A very large percentage of so called successes are absolutely spurious, just recongnitions without achievements, instances of wrong labelling, often wilful though some times unconscious, empty husk masquerading as wholesome grain.

A perfect attempt that does not succeed is in reality only another instance of wrong labelling. It is achievement without recognition. To borrow the beautiful metaphor of Burns, it is gold without the Guinea stamp. And whether it bears on its face the currency stamp of conventional recognition or not, its essential value will not be questioned for long in the world's great Exchange.

Are there no genuine failures then? Yes and no. There are, just a few, a brilliant few. Being failures they are not successes. They are super-successes.

Success, even when it is genuine, is bounded, bounded by the limitations of human possibility. Else it will not be success. Failure, as I understand it and am trying to interpret it, is unbounded. It reaches beyond success, crosses and leaves far behind the borders of human possibility. It is scaling the sneering heights of the insurmountable Everest, it is reaching out to the unreachable moon and stars.

It is attempting the Impossible, and attempting it with all the will, and all the intelligence and all the energy that one is capable of. And if in its tremendous leap across the bounds of possibility it most unexpectedly attains the unattainable, and gets transmuted into an incredible, epoch making success, it does not give itself up to joy and jubilation; but cooly, austerely gathers itself up to take from that new spring board another and still more tremendous leap into the uncharted regions of the ever limitless Impossible.

It is this failure that has made History, that has widened the vision ofman and extended the bounds of human possibility It is this failure at whose breast all successes great and small are suckled and fostered.

It is this failure that Longfellow beautifully symbolised in his immortal poem, "Excelsior". It is the eternal glory of this failure that was writ large in living blood on the Cross of Calvery about two thousand years ago.

That is failure as I conceive it. And so I say, LEARN TO FAIL!

*(By kind permission of the Director of Broadcasting, Trivandrum).*

# The Kottayam Hospital.

*(By E. P. Mathew B. A., B. L.)*

(A free verse with apology to all concerned.)

You stand and wait in a long veranda
Passage way to pain or relief,
To grave crises, or new leases
Of life. Your eyes trace the lines of
Dark and yellow doors with numbers,
Brass knobs, and glass shutters; of
Bare, cream-coloured walls,
Supported on dark bases, tarred
On the floor, and smooth to defy dust
Lively comely nurses in white fly by
With neat little capettes pinned on their
Emblems of their profession. [hair
Doctors, - they come and go,
Tall ones, short ones matter-of-fact ones,
Cheery ones, lean ones, some athletic'
Palm-Beach clad, **jiba** clad, **mundu** clad,
Fairer sex in coloured **sarees** clad,
Now and then straying out of
Operating chambers in linen smock
or surgeon's gown.
Khaki, the uniforms of orderlies,
(All monarchs in that small kingdom),
Pushing wheeled stretchers, covered with
Blankets, brightened with a little red, a
little blue.
Some stretchers empty, or rolling lightly
with child patient,
Or heavy, heaped with rotund squire or
Portly matron. You don't just know.
You wonder
Who is hidden there, to be received
By the waiting car. This hospital life is
Up and down, in temperatures, in hopes-
In failing strength, up in happy [down
convalescence
Pungent odour of ether! Composite
smell of

Everything prophylactic ; germ-fighting microbe destroying,
Powders, gases, liquids ; things acid, things alkaline.
A hospital is a serious place, where physicians
Hold sober consultation in suppressed whispers.
A last milestone, is a hospital, on life's
Weary journey, where lungs may cease to breathe,
Hearts to beat, blood to flow, lips to smile,
To recognise even loved ones· [eyes
Ah, but a hospital is a threshold of life·
I hear new-born babies crying - and who knows ?
Under that blanket may be an ecstatic little mother.
Her labour over, she rests in peace A smile
Plays over a tired face and in her bosom
Beats a jubilant heart, for
She has given a new life to a world which
Though war stricken, still calls insistently for
The joy a baby can bring·
But who made these magnificent wards?
Doctor Isaac started, Thalath followed,
C. K· George advanced it - all good surgeons
Operating on minds as on bodies
Cut asunder purse- strings of
Davy and Kurian, Andy and Rowther,
Menon and lucky Bishop Alex ,
Last but not least Thomas Palampadam,
And people of all castes and creeds.
Money poured in; money poured out.
Above all the gracious King and Dewan
Shed a bounteous smile all over·
Are you, proud patients, satisfied?
Grateful are we for al. these bounties;
But we, humble inmates, do want
Immediately without delay or parley
X'ray deep and shallow, to avert
Mistakes and slaughters on theatre
Which our doctors innocently make·
May god forgive them and save us,
Giving more rooms and better equipments
More doctors, more nurses and more health·

# കൂട്ടുകാരി

## = ചെറുകഥ =

[എസ്സ്. കെ. പൊറെറക്കാട്ട്]

"തുച്ഛമാമിസ്സുവകുടീരത്തിൽ
വെച്ചിടായ്കേ ദീപവും!
—കൊച്ചുപാററതൻ പൂഞ്ചിറകുക-
ളഗ്നിയിൽക്കരിഞ്ഞിടാം;
നട്ടിടായ്കൊരു കാട്ടുമുള്ളിയു-
മിത്തറസ്സുമുകളിലായ്!—
അപ്പടർപ്പിലൊളിഞ്ഞു രാപ്പാടി
ദുഃഖഗീതം ചൊരിഞ്ഞിടാം!"

ഏതാണ്ടിങ്ങനെ അർത്ഥം വരുന്ന ആ പേർഷ്യൻ കവിത കൊത്തിവച്ചിരിക്കുന്ന കല്ലിൻെറ മുമ്പിൽ ഞാൻ ചിന്താമഗ്നനായി നിന്നുപോയി. ആ മഞ്ജുളാക്ഷരങ്ങൾ കുറെയെല്ലാം മാഞ്ഞുതുടങ്ങിയിട്ടുണ്ടെങ്കിലും ആ കവിതാശകലത്തിൻെറ പ്രൗഢമനോഹരമായ ആശയസൗരഭ്യം അവിടത്തെ അന്തരീക്ഷത്തിൽ അപ്പോഴും വിഹരിച്ചുകൊണ്ടിരുന്നു.

ലാഹോറിലെ ഷാദറയിൽ സ്ഥിതിചെയ്യുന്ന നൂർജഹാൻെറ ശവകുടീരത്തിൻെറ മുമ്പിലാണ് ഞാൻ നില്ക്കുന്നത്. വിശ്വൈകസുന്ദരിയായിരുന്ന ആ മുഗൾചക്രവർത്തിനിയുടെ പ്ലാൻ അനുസരിച്ച് പണിത ശവകുടീരം തന്നെയാണ് ഇത്. എന്നാൽ മുമ്പത്തെ സമ്പത്തും, കലാവിലാസവും ഇടിഞ്ഞുപൊടിഞ്ഞും അന്തർഭാഗത്തെ അത്യനർഘങ്ങളായ ശില്പവേലകൾ അടർന്നു പൊളിഞ്ഞും പോയിരിക്കുന്നു. വിലകിട്ടാവുന്നതെല്ലാം അപഹരിക്കപ്പെട്ടുപോയി. കലകിരീടംപോലെ പരിലസിച്ചിരുന്ന ആ കുടീരത്തിൻെറ കുംഭകം ഇന്ന് ഒരു പഴയ തലയോടുപോലെ കിടക്കുന്നു. നിറംമങ്ങി നരച്ച്, പഴകി ദ്രവിച്ച്, ഉടഞ്ഞ മുത്തുച്ചിപ്പിപോലെ ആ കുടീരം, രാവിനദീതീരത്തിൽ കുടികൊള്ളുന്നു

എന്നാൽ, നൂർജഹാൻതന്നെ നിർമ്മിച്ച ആ കവിത ആ അവിടത്തെ അന്തരീക്ഷത്തിൽ ഇപ്പോഴും പ്രതിധ്വനിക്കുന്നുണ്ട്. അതിലടങ്ങിയ പ്രവചനങ്ങൾ ഫലിച്ചിരിക്കുന്നു. ഒരു പൂമ്പാററയോ രാപ്പാടിയോ അവിടെ എത്തിനോക്കുകയില്ല.

ആ ഭദ്രമായ ഏകാന്തതയെ ഭഞ്ജിക്കാൻ ഒരു ജീവിയുമില്ല.

ഉഗ്രമായ ഉച്ചവെയിലിൻെറ ചഞ്ചലജ്വാലകളുടെനേർക്കു കൈത്തലമുയർത്തി നിൽക്കുന്ന കുറെ കാട്ടുപനകൾ മാത്രമാണ് അവിടത്തെ കാവൽക്കാർ.

ഞാൻ കുറെക്കൂടി ഉള്ളിലേക്കു കടന്നുനിന്നു. കെട്ടിനിൽക്കുന്ന ഇരുട്ട്, അവിടവിടെ ചില കൽത്തൂണുകൾ മണ്ഡപങ്ങളുടെ അവശിഷ്ടങ്ങൾ; തകർന്ന ഇഷ്ടികത്തറകൾ ഇവ പലയിടത്തും.

അവയുടെ മദ്ധ്യത്തിൽ, വെണ്ണക്കല്ലുകൊണ്ട് പടുത്ത നൂർജഹാൻെറ ശവമണ്ഡപവും അതിനോടു തൊട്ടുകൊണ്ടുതന്നെ, ആ ചക്രവർത്തിനിയുടെ ഏക പുത്രിയായിരുന്ന ലഡ്‌ലിബീഗത്തിൻെറ ശവമണ്ഡപവും സ്ഥിതിചെയ്യുന്നു.

മരണത്തിൻെറ മണിയറയിൽ മാതാവും പുത്രിയും ശാശ്വതനിദ്രകൊള്ളുന്ന ആ രംഗം ഹൃദയത്തിൽ തറച്ചുപോകും. രാജകീയപ്രതാപങ്ങളും, രത്നപ്രഭകളും കലാവൈജയന്തികളും കാലകല്ലോലിനിയിൽ കലങ്ങിപ്പോയി. പക്ഷേ സ്നേഹനിർഭരമായൊരു മാതൃഹൃദയം ഇപ്പോഴും അവിടെ നിശ്ശബ്ദം ഇടിക്കുന്നതു കേൾക്കാം.

അവിടത്തെ ശ്മശാനനിശ്ശബ്ദതയേയും എൻെറ ശോകാത്മചിന്തകളെയും ഭഞ്ജിച്ചുകൊണ്ട് ഒരു തേങ്ങിക്കരച്ചിൽ പൊങ്ങി. ഞാൻ തിരിഞ്ഞുനോക്കി.

കീറിപ്പഴകിയ കറുത്ത മൂടുപടം ധരിച്ച ഒരു മുസ്ലീം സ്ത്രീയും, അവരുടെ പിറകിൽ ഒരു വൃദ്ധനും—ആ സ്ത്രീയാണ് കരയുന്നത്.

ഞാൻ അവർക്കുവേണ്ടി തെല്ലു ദൂരെ മാറിനിന്നു.

ആ സ്ത്രീ മുഖപടം നീക്കി, ലാഡ്‌ലിബീഗത്തിൻെറ ശവമണ്ഡപത്തെ തലോടിവിട്ടു കരഞ്ഞുകൊണ്ട് പഷ്ടോഭാഷയിൽ എന്തൊക്കെയോ പുലമ്പിക്കൊണ്ടിരുന്നു. ആ വൃദ്ധൻ തൻെറ ചെമ്പിച്ച താടി തലോടിക്കൊണ്ട് അവരുടെ പിറകിൽത്തന്നെ നിന്നു. അയാളുടെ നരച്ച കണ്ണുകളിൽ കഠിനദുഃഖത്തിൻെറ കരിനിഴലുകൾ കാണാനുണ്ടായിരുന്നു. വസ്ത്രധാരണരീതികൊണ്ട് അയാൾ അതിർത്തിസംസ്ഥാനക്കാരനായ ഒരു പഠാൺ ആണെന്നു ഞാൻ ഊഹിച്ചു

മുന്തിരിപ്പഴംപോലുള്ള മൂക്കുത്തി മേൽച്ചുണ്ടിൽ തട്ടിത്തെറിക്കുമാറ് മുഖം കുടഞ്ഞു കരഞ്ഞുകൊണ്ട് ആ സ്ത്രീയുടെ മുഖം പാടകിമാങ്ങപോലെ ചുകന്നു കാണായി. അവളെ അങ്ങിനെ സ്വൈരവിലാപത്തിനു വിട്ടുകൊണ്ട്, ആ വൃദ്ധൻ തെല്ലുദൂരെ ഒരു കൽത്തറയിൽ ചെന്നു കുത്തിയിരുന്നു.

ഞാൻ മെല്ലെ അയാളെ സമീപിച്ചു.

"ക്ഷമിക്കണം" വിനയത്തോടും സഹതാപത്തോടുംകൂടി ഞാൻ ചോദിച്ചു; "അവർ നിങ്ങളുടെ ആരാണ്?"

ആ പഠാൺ എന്നെ തുറിച്ചുനോക്കി. ആ ദുഃഖത്തിൻെറ വിഷജ്വാലമുഴുവനും എൻെറ മുഖത്തേക്കു വമിപ്പിക്കുന്ന രൂക്ഷമായൊരു നോട്ടം. രണ്ടു മിനിട്ടുനേരം അയാളെന്നെ അങ്ങനെ തുറിച്ചുനോക്കി. പിന്നെ ക്രമേണ വിഷം ഇറങ്ങിത്തുടങ്ങി. എന്തോ സ്മരണയാൽ ആ മുഖം ശാന്തമായി. ഒരു പതിഞ്ഞസ്വരത്തിൽ അയാൾ പറഞ്ഞു; അവരെൻെറ കെട്ടിയവളാണ്."

"അവരെന്തിനാണ് ഈ ശവമണ്ഡപത്തെ കെട്ടിപ്പുണർന്നു വിലപിക്കുന്നത്?"

[illegible] പാറാൻ അരികെ ഇരിക്കാൻ ആംഗ്യം കാണിച്ചു. മടക്കി കയ്യിൽ തൂക്കിയിട്ടിരുന്ന കോട്ടു താഴെയിട്ടു് ഞാൻ അതിന്മേൽ ഇരുന്നു.

ആ നിലയറയുടെ ഇരുണ്ട മൂലയിലേയ്ക്കു നോക്കിക്കൊണ്ടു് അയാൾ പറഞ്ഞുതുടങ്ങി.

"ഞങ്ങൾ പെഷവാറിന്നടുത്തു് ഒരു കാട്ടുഗ്രാമത്തിൽ പാർക്കുന്ന പാവപ്പെട്ട ഒരു കൃഷീവല കുടുംബമാണു്. കഴിഞ്ഞമാസം ലാഹോറിലുള്ള ഞങ്ങളുടെ ഒരു ചാർച്ചക്കാരന്റെ ക്ഷണമനുസരിച്ചു് എന്റെ കെട്ടിയവളും, ഏഴുവയസ്സു പ്രായംചെന്ന ഞങ്ങളുടെ ഏകപുത്രി നസീറയും ഞാനും ലാഹോറിലേയ്ക്കു വന്നു. അനാദ്യമായിട്ടാണു ഞങ്ങൾ ലാഹോർ സന്ദർശിക്കുന്നതു്. കാഴ്ചകൾ കാട്ടിത്തരാൻ ചാർച്ചക്കാരൻ ഞങ്ങളെ കൂട്ടിക്കൊണ്ടുപോയി. അങ്ങനെ ജഹാംഗീറിന്റെ ശവകുടീരം കാണാൻ ഞങ്ങൾ ഷദറയിൽ എത്തിച്ചേർന്നു. അതും കണ്ടു മടങ്ങിപ്പോകാനൊരുങ്ങിയപ്പോൾ ഞങ്ങളുടെ ആതിഥേയൻ പറഞ്ഞു; "നൂർജ്ജഹാന്റെ റേജ്"കൂടി കണ്ടിട്ടു മടങ്ങാം.

അങ്ങനെ ഞങ്ങൾ ഇവിടെ വന്നെത്തി.

എന്റെ ചാർച്ചക്കാരൻ നസീറയ്ക്കു് ഒരുറാത്തൽ ആലൂപ്പാക്കാറാ പഴം വാങ്ങിക്കൊടുത്തിരുന്നു. അവൾക്കേറ്റവും ഇഷ്ടമുള്ള പഴമാണതു്. ഒരു കടലാസ് സഞ്ചിയിൽനിന്നു പഴം ഓരോന്നായെടുത്തു വായിലിട്ടു ചവച്ചുകൊണ്ടു് എന്റെ ഓമനമകൾ എന്റെ കയ്യുംപിടിച്ചു് ഇങ്ങേട്ടു നടന്നു.

"ഇതാണു നൂർജ്ജഹാന്റെ കബർ. അടുത്തുകാണുന്നതു് അവരുടെ ഏകപുത്രി, ലാഡ്‌ലിബീഗത്തിന്റേതാണു്." ചാർച്ചക്കാരൻ വിവരിച്ചുതന്നു.

നസീറ വികാരാവേശത്തോടെ, വികസിച്ച നയനങ്ങളോടെ ലാഡ്‌ലിബീഗത്തിന്റെ ശവമണ്ഡപത്തിലേയ്ക്കു നോക്കിക്കൊണ്ടു നിന്നു. പിന്നെ എന്റെ കൈ പിടിച്ചമർത്തിക്കൊണ്ടു് അവൾ ചോദിച്ചു; "അച്ഛാ, ഒരു കൊച്ചു രാജകുമാരിയാണോ ഇവിടെ കിടക്കുന്നതു്?—ഒറ്റയ്ക്കു്!"

അവളുടെ മിഴികൾ നനഞ്ഞു. സഹതാപത്തോടെ അവളൊരു നെടുവീർപ്പയച്ചു. ആ മാർബിൾ മണ്ഡപത്തിൽനിന്നു കണ്ണുപറിക്കാൻ കഴിയാതെ അവൾ തരിച്ചു നില്പായി.

"വരൂ, മകളെ, നമുക്കു പോകാം" ഞാൻ അവളെ തിരക്കി. "നസീറാ നസീറാ" അവളുടെ അമ്മ ആ പനഞ്ചുവട്ടിൽ ചെന്നു നിന്നു് അവളെ വിളിച്ചു. നസീറാ നീങ്ങാനുള്ള ഭാവമില്ല.

"രാജകുമാരിയുടെ രത്നമാലകളും പട്ടുകുപ്പായങ്ങളും എല്ലാം എവിടെ?" നസീറ ചോദിച്ചു.

"എല്ലാം ഇവിടെയുണ്ടായിരുന്നു. കള്ളന്മാർ കൊണ്ടുപോയി;" ഞങ്ങളുടെ ചാർച്ചക്കാരൻ കണ്ണു ചിമ്മി കള്ളച്ചിരി ചിരിച്ചുകൊണ്ടു മറുപടി പറഞ്ഞു.

"അച്ഛാ, ബീഗം ഇനി ഒരിക്കലും എഴുന്നേൽക്കുകയില്ലേ?"

ഞാൻ കുഞ്ഞിനോടെന്തു പറയും? മരണത്തെക്കുറിച്ചു് അവൾക്കെന്തറിയാം!

"ഇല്ല മകളെ—ലോകാവസാനംവരെ ബീഗം സഹേബ് ഇവിടെത്തന്നെ കിടക്കണം." ഞാൻ നസീറയുടെ ചുരുണ്ട തലമുടി തലോടിക്കൊണ്ടു പറഞ്ഞു.

"രാത്രിയിൽ അവൾക്കു പേടിയാവുകയില്ലേ?" ഞാൻ മറുപടി പറഞ്ഞില്ല. പറഞ്ഞാൽ ആ മറുപടിയെത്തുടർന്നുകൊണ്ടു മറ്റൊരു വികടംപിടിച്ച ചോദ്യം അവൾ പുറപ്പെടുവിക്കും. എത്രവലിയ തത്വജ്ഞാനിയും കുട്ടികളുടെ നാക്കിൻകീഴിൽ പെട്ടു ശ്വാസം മുട്ടിപ്പോകും.

ഞാൻ അവളെ ഒരുവിധത്തിൽ അവിടെനിന്നും വലിച്ചിഴച്ചുകൊണ്ടുപോന്നു. ഞങ്ങൾ ഈ പനന്തണലിൽ ഉറുമാൽ വിരിച്ചു വിശ്രമിക്കാനിരുന്നു.

കുറച്ചുകഴിഞ്ഞപ്പോൾ നസീറയെക്കണ്ടില്ല. "നസീറയെവിടെപ്പോയി?" ഞാൻ തിരക്കി.

"അയ്യോ, അവളതാ വീണ്ടും രാജകുമാരിയുടെ ശവത്തറയിലേക്കു പാഞ്ഞുപോയിരിക്കുന്നു" അവളുടെ അമ്മ ചൂണ്ടിക്കാട്ടി.

ഞാൻ ഓടിച്ചെന്നു് അവളെ പിടിച്ചു. അവൾ ആ തറയിൽ ചാരിക്കിടന്നു് എന്തോ സ്വകാര്യം പറയുകയായിരുന്നു.

"പെണ്ണേ, താന്തോന്നിത്തം കാണിക്കാതെ വരൂ" ഞാൻ അവളെ ശാസിച്ചു.

അവളുടെ വിഷാദമെല്ലാം പോയി. പെട്ടെന്നൊരു ഭാവഭേദം. അവളുടെ മുഖം പ്രസന്നമായി. പുഞ്ചിരിതൂകിക്കൊണ്ടു് അവൾ പറഞ്ഞു." അച്ഛാ, ബീഗം സഹേബ്ബ് പൊട്ടിച്ചിരിച്ചതു ഞാൻ കേട്ടു."

"നീ കേട്ടതു് പ്രതിധ്വനിയായിരിക്കും."

"അല്ലല്ല"—ഞാൻ രാജകുമാരിയോടു് ചോദിച്ചു; ബീഗംസഹേബ്ബ് അവിടുത്തേയ്ക്കു പ്രേതപിശാചുക്കളെ പേടിയില്ലേ എന്നു്. അപ്പോൾ അവർ പൊട്ടിച്ചിരിച്ചു.

ഞാൻ മൗനമവലംബിച്ചുകൊണ്ടു് നസീറയെയും കൂട്ടി നടന്നു. ബാല്യകാലത്തിന്റെ മായികലോകത്തിൽ നൃത്തംവെയ്ക്കുന്ന സ്വപ്നങ്ങളും, നിർഗ്ഗളിക്കുന്ന നാളങ്ങളും നമുക്കൂഹിക്കാൻപോലും സാദ്ധ്യമല്ലല്ലൊ.

ഞങ്ങൾ അപ്പോൾ തന്നെ മടങ്ങി. നസീറ ഓരോ അടി മുന്നോട്ടുവെയ്ക്കുംതോറും തിരിഞ്ഞു ബീഗത്തിന്റെ ശവമണ്ഡപത്തിനു നേർക്കു പുഞ്ചിരി തൂകിക്കൊണ്ടു നോട്ടംവെയ്ക്കുന്നുണ്ടായിരുന്നു. ആ നോട്ടത്തിൽ ബാലിശമായൊരു ശ്രദ്ധാലോചന കുടികൊണ്ടിട്ടുണ്ടായിരിക്കണം.

പിറേറന്നു തന്നെ ഞങ്ങൾ ലാഹോറിൽനിന്നു നാട്ടിലേയ്ക്കു വണ്ടികയറി. പക്ഷെ, തീവണ്ടി ലാഹോർ സ്റ്റേഷൻ വിട്ടു് ഒരു നാഴിക ചെല്ലുന്നതിനുമുമ്പു് നസീറ—"

കിഴവൻ നിറഞ്ഞ കണ്ണുകൾ, തുടച്ചു, ചുണ്ടുകൾ കടിച്ചു് ഇടർച്ചയോടെ പറഞ്ഞുതീർത്തു "നസീറ തീവണ്ടിയിൽനിന്നും താഴെവീണു മരണമടഞ്ഞു."

"ശൂന്യതയിലേക്കു് നരച്ച കണ്ണുകളെ തറപ്പിച്ചുകൊണ്ടു് അയാൾ അവിടെ കുത്തിയിരുന്നു. ആ മാതാവിന്റെ നേർത്ത രോദനം അപ്പോഴും കേൾക്കാനുണ്ടായിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ കിഴവൻ തുടർന്നുകൊണ്ടു പറഞ്ഞു:

"നസീറ ഇവിടേക്കു പോന്നതാണെന്നു് അവളുടെ അമ്മ വിശ്വസിക്കുന്നു. അവരുടെ നിർബന്ധംകൊണ്ടാണു്, യാത്രച്ചെലവിനുള്ള പണം കടംവാങ്ങി. ഞങ്ങൾ വീണ്ടും ഇവിടേയ്ക്കു വന്നിരിക്കുന്നതു്. ഇവിടെ

# "മടിയിൽ തീയ്‌"

## ലഹരിസാധന ദുഷ്പരിചയ വിപത്ത്‌

(എച്ച്‌. ജി.)

"The Liquor traffic does not produce wealth. It destroys wealth and manufactures pauperism, crime, disease, lunacy and death"—Philip Snowden·

മനുഷ്യയന്ത്രത്തിന്‌ സാരതരമായ കേടുകൾ വരുത്തി അതിനെ ഒടുങ്ങാത്ത നരകയാതനകളിലേക്ക്‌ ഉന്തിവിടുന്ന ഒരു വലിയ നാശീകരണശക്തിയാണ്‌ ലഹരി പദാർത്ഥങ്ങൾ. ക്രൈസ്തവവേദപുരുഷനായ സോളമന്റെ ഭാഷയിൽ ഇതിനെ "മടിയിലെ തീയോട്‌" ഉപമിച്ചാൽ അതു്‌ എത്രയും അർത്ഥവത്തായിരിക്കും. മനുഷ്യന്റെ ആദ്ധ്യാത്മികവും സാംസ്കാരികവുമെന്നു മാത്രമല്ല, ശാരീരികവും മാനസികവുമായ സകല അധഃപതനങ്ങളുടെയും അസ്ഥിവാരവും ഇതിലുണ്ട്‌. ജനസമുദായത്തിലെ നിയമലംഘനങ്ങൾക്കും, കുറ്റങ്ങൾക്കും കാരണമന്വേഷിക്കുന്ന ഗവേഷകന്മാർ, 40 ശതമാനം കുറ്റങ്ങൾക്കുമുള്ള മൂലകാരണം പുകവലിയും, തുടർന്നുള്ള മദ്യപാനവുമാണെന്നു പരീക്ഷിച്ചറിഞ്ഞിരിക്കുന്നു. കുറ്റവാളികളായ പുരുഷന്മാരിൽ ഭൂരിഭാഗവും തങ്ങളുടെ അനാശാസ്യജീവിതമാരംഭിക്കുന്നതു്‌ ഈ ചപലദോഷങ്ങളിലാണ്‌. അമേരിക്കയിലുള്ള ഒരു വലിയ ദുർഗ്ഗുണപരിഹാരപാഠശാലയുടെ നേതാവായ ഓണറബിൾ ജോർജ്ജ്‌ ടോറൻസ്‌ പ്രസ്താവിച്ചിരിക്കുന്നതു്‌ തന്റെ അധീനതയിലുള്ള 1500 കുട്ടികളിൽ 92 ശതമാനവും കുറ്റവാളികളായപ്പോൾ പുകവലിക്കാരായിരുന്നു എന്നത്രെ. ഇംഗ്ലണ്ടിലെ വേറെ രണ്ടു ദുർഗ്ഗുണപരിഹാരപാഠശാലകളിലെ അനുഭവവും ഇതുതന്നെ ആയിരുന്നു. അവയിൽ ഒന്നിൽ പ്രവേശനം ലഭിച്ച 30 പേരിൽ 12 പേർ പുകവലിക്കുന്നവരും, 8 പേർ മുറുക്കുന്നവരും, 10 പേർ പുകയിലയോ അതിനുള്ള പണമോ മോഷ്ടിക്കുന്നവരുമായിരുന്നത്രെ. ഭാരതത്തിലെയും, വിശിഷ്യ തിരുവിതാംകൂറിലെയും കഥയും ഇതിൽനിന്നു ഒട്ടും ഭിന്നമല്ല

അമേരിക്കൻ ഐക്യരാജ്യത്തെ അടുത്ത കാലത്തെ ഒരു കണക്കിൽ കാണുന്നതു്‌ പുകക്കുഴലുകളിൽവച്ചു കത്തിച്ചുപയോഗിച്ച അനേകലക്ഷം ഡോളർ വിലയുള്ള പുകയില കൂടാതെ ഏകദേശം 8,500,000,000 സിഗററ്റ്‌ പ്രായമുള്ള പുരുഷന്മാർ മാത്രം ഒരു വർഷംകൊണ്ടു്‌ ഉപയോഗിച്ചു എന്നാണ്‌. കുട്ടികളും മുതിർന്നവരുംകൂടി 3 മാസംകൊണ്ടു്‌ 3,800,000,000 സിഗററ്റ്‌ ഉപയോഗിച്ചു. ഈ കണക്കിൽ ഒരു വർഷം ഉപയോഗിക്കുന്ന സിഗററ്റുകൾ ചേർത്തുവച്ചാൽ ഭൂമിയെ മദ്ധ്യരേഖയിൽകൂടി 30 പ്രാവശ്യം ചുറ്റാമെന്നു കണക്കാക്കിയിരിക്കുന്നു. സ്വപിതാക്കളിൽനിന്നോ അന്യരിൽനിന്നോ പകരുന്ന ഈ മഹാസാംക്രമികരോഗം കുടുംബങ്ങളിലും, സമുദായങ്ങളിലും മാത്രമല്ല. സ്വദേഹദേഹികളിൽ തന്നെയും പ്രവേശിച്ചു വരുത്തിക്കൂട്ടുന്ന തീരാദുരിതങ്ങൾ കാണുന്നതിനു്‌ ദൂരെയെങ്ങും തിരക്കിപ്പോകേണ്ടതില്ല. ബീഡിയിലും സിഗററ്റിലുമാരംഭിച്ചു മദ്യപാനത്തിലും തുടർന്നുള്ള ദുർഗ്ഗുണങ്ങളിലുംകൂടി ശരീരാത്മദേഹികളെ ഒന്നാകെ നശിപ്പിച്ചു്‌ ഒടുവിൽ അതിരില്ലാത്ത ദാരിദ്ര്യക്കടലിൽ ആഴ്ന്നുഴലുന്ന എത്ര കുടുംബങ്ങളാണ്‌ നമുക്കു ചുറ്റുമുള്ളതു്‌? ഈ ദുർദ്ദേവതയുടെ കരാളവക്ത്രത്തിൽനിന്നും ജനസമുദായത്തെ ഉദ്ധരിക്കുന്നതിനു്‌ നാം ചെയ്യുന്ന ശ്രമങ്ങൾ പൂർണ്ണമായി തൃപ്തികരമാണോ?

പഴയകാലങ്ങളിൽ പുറംതെരുവുകളിലും, കോണുകളിലും നടന്ന ഈ വ്യവസായം ഇപ്പോൾ ആധുനികവേഷത്തിൽ മുന്നിട്ടുകടന്നു്‌ സാമുദായികവും, രാഷ്ട്രീയവുമായ ഉന്നതകേന്ദ്രങ്ങളിൽപ്പോലും എത്തിയിരിക്കുന്നതു്‌ ഏറെ പരിതാപകരമാണ്‌. ജനസമുദായത്തിനു നേതൃത്വം നൽകേണ്ട പലരും മദ്യകുംഭങ്ങളിൽനിന്നു്‌ തല ഉയർത്താതിരിക്കുന്നതു്‌ എത്രയോ ഗർഹണീയമാണ്‌! അടുത്തുനടന്ന യാൾട്ടാ കോൺഫറൻസിനെപ്പറ്റിയുള്ള പത്രറിപ്പോർട്ടുകളിൽ കാണുന്നതു്‌ അവിടെ മേശയിൽ 16000 മദ്യകുപ്പികൾ സദാ ഉണ്ടായിരുന്നുവെന്നാണ്‌. രാവിലത്തെ ഭക്ഷണത്തിനുപോലും മദ്യം പ്രധാന വിഭവമായിരുന്നത്രെ. "യാൾട്ടാ കോൺഫറൻസിലെ പ്രധാന പരിപാടി ആ 16000 കുപ്പികളായിരുന്നു" എന്നു്‌ ഒരു മഹാൻ അതിനെ അപഹസിച്ചിരിക്കുന്നു. ഇതുപോലെ എത്ര സംഭവങ്ങൾ നമ്മുടെ ചുറ്റും നടക്കുന്നില്ല? വയറുനിറയെ മദ്യപാനം ചെയ്തിട്ടു്‌ "മദ്യവർജ്ജനം"

---

എത്തിയപ്പോൾ എന്റെ നസീറ എന്നോടുരുമ്മിനിൽക്കുന്നതുപോലെ എനിക്കു തോന്നുന്നു"

.............................................

സായാഹ്നമായി. ആ കിഴവനും, കെഴുന്ന മാരുതവും പോയിക്കഴിഞ്ഞു. ഞാൻ വീണ്ടും ചിന്തയിൽ മുഴുകി അവിടെത്തന്നെയിരുന്നു

മുഗിലചക്രവർത്തിനിയുടെ ശവമന്ദിരത്തിനു മുകളിലൂടെ ഒരു കൂട്ടം വെള്ളക്കൊക്കുകൾ നദീതീരത്തിലേക്കു്‌ പറന്നുപോയി. അടുത്ത പള്ളിയിൽനിന്നു്‌ സന്ധ്യാബാങ്കു്‌ മുഴങ്ങിക്കേട്ടു. ഒരു ചെറിയ ചുഴലിക്കാറ്റു്‌ മുറ്റത്തെ വൃക്ഷങ്ങളെ കുലുക്കിപ്പിടിച്ചു നൃത്തം വെച്ചു. അടുത്ത ബദാംമരത്തിൽനിന്നു്‌ ഒരു പഴുത്ത ഇല കാറ്റിൽ നൃത്തംവെച്ചു താഴോട്ടുവന്നു ഖാദഷിബീഗത്തിന്റെ ശവമണ്ഡപത്തിന്മേൽ ഒരു ചെറിയ കലാസുസഞ്ചിയുടെ മുകളിൽ, പതിച്ചു

നസീറയുടെ മാതാവു്‌ പുത്രിക്കുവേണ്ടി കൊണ്ടുവന്ന ആലുപക്കാറാ പഴങ്ങളാണ്‌, ആ കലാസുസഞ്ചിയിലുണ്ടായിരുന്നതു്‌.

എന്ന വിഷയത്തെ ആസ്പദമാക്കി രണ്ടുമൂന്നാണ്ടുകൾ പ്രസംഗിച്ചിട്ടുള്ള ചില പൊതുജനനേതാക്കന്മാരും നമ്മുടെ ഇടയിൽ ഇല്ലാതില്ല.

ലഹരിപ്രചാരത്തിന്റെ ബഹിഷ്കരണം പലരുടെയും ചിന്താവിഷയമായിട്ടുള്ളതാണ്. പല റെയിൽവെ അധികാരികളും ലഹരിപദാർത്ഥങ്ങളുടെ ഉപയോഗത്തെ കർശനമായി നിരോധിച്ചിട്ടുണ്ട്. ഒരു ഉയർന്ന റെയിൽവെ ഉദ്യോഗസ്ഥന്റെ പ്രസ്താവന ഇതിനു് ഉദാഹരണമാണ്. "ബുദ്ധിയും, പുരോഗമന ചിന്തയുമുള്ള യുവാക്കളെയാണ് ഞങ്ങൾക്കാവശ്യം. അല്ലാതെ പുകയിലകൊണ്ട് തങ്ങളുടെ തലച്ചോറു പുകച്ചുകളയുന്നവരെയോ, മൂക്കിൽ പുകകയററിയിറക്കുന്നവരെയോ അല്ല." മറെറാരാൾ പറയുന്നതു്, "പുകവലിക്കാരായ ചെറുപ്പക്കാരെ റെയിൽവേകളിൽ നിയമിക്കുന്നതായാൽ റെയിൽപാതകൾ ഭ്രാന്താലയംവരെ നീട്ടേണ്ടിവരും" എന്നാണ്. യാതൊരു ലഹരിപദാർത്ഥങ്ങളുടെയും പരസ്യം പ്രസിദ്ധീകരിക്കയില്ലെന്നു പ്രതിജ്ഞചെയ്തിട്ടുള്ള ചില പത്രങ്ങളും പുറപ്പെട്ടിട്ടുണ്ട്. എന്നാൽ ഇതിനെല്ലാം ഉപരിയായി ഉണർത്തിക്കേണ്ടതു് ധാർമ്മികമായ പ്രേരണാശക്തിയാണ്.

മദ്യവർജ്ജനവിഷയകമായി ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സ് അവലംബിച്ചിട്ടുള്ള നില ഒരു ശുഭഭാവിയെ പ്രദ്യോതിപ്പിക്കുന്നു. കോൺഗ്രസ്സ് ഭരണം നടത്തുന്ന പ്രവിശ്യകളിലെല്ലാം മദ്യനിരോധനനിയമം എത്രയും നിർബന്ധിതമായി നടപ്പാക്കുന്നതിനുള്ള വിപുലമായ യത്നങ്ങൾ നടന്നുവരുന്നു. മദ്രാസ് ഗവർമ്മെൻറ് രണ്ടരക്കോടിരൂപയുടെ നഷ്ടംസഹിച്ചും തൽകൃത്യനിർവ്വഹണാർത്ഥം മുന്നോട്ടുവന്നിരിക്കുന്നതു് പ്രത്യേകം അഭിനന്ദനാർഹമാണ്. തിരുവിതാംകൂർ ഗവർമ്മെൻറിന്റെ ശ്രദ്ധയും ഇക്കാര്യത്തിൽ പതിഞ്ഞിട്ടുണ്ടെന്നുള്ളതിനു നിയമസഭയിലെ പ്രസ്താവനകൾ സാക്ഷ്യം വഹിക്കുന്നു. നിയമസഭയിലെ ഒരു ബഹുമാന്യമെമ്പർ ചൂണ്ടിക്കാണിച്ച കാര്യം എല്ലാവരുടെയും ശ്രദ്ധയെ ഇക്കാര്യത്തിൽ ഉണർത്തുവാൻ പര്യാപ്തമാണ്. "ഗവർമ്മെൻറിന്റെ വരവിൽ ഭൂരിഭാഗവും എക്സൈസിൽ നിന്നാണെന്നു കാണുന്നു. ഇതു് ഒരു പരിഷ്കൃതഗവർമ്മെൻറിനും അഭിമാനകരമല്ലെന്നു മാത്രമല്ല, അപ്രകാരം സമ്പാദിച്ച പണംകൊണ്ടു് ഉണ്ടാക്കിയ കസേരയിൽ ഇരിക്കുമ്പോൾപോലും ഞാൻ ലജ്ജിക്കുന്നു."

ലജ്ജാകരമായ ഈ വിഷയത്തിൽ നാം എന്തുചെയ്യുന്നു? എന്തുചെയ്യുവാൻ കഴിയും? രാഷ്ട്രീയവും സാമുദായികവുമായ സമ്മേളനങ്ങളിൽ, ലഹരിപദാർത്ഥങ്ങളുടെ ദോഷങ്ങളെ പ്രതിപാദിക്കുന്ന പ്രസംഗങ്ങൾ നാടൊട്ടുക്ക നടത്തണം. അതിനായി പ്രത്യേക പരിചയവും പരിശീലനവും സമ്പാദിച്ചിട്ടുള്ള പ്രസംഗകന്മാർക്ക് വേണ്ടത്ര പ്രോത്സാഹനങ്ങൾ നൽകണം. ഇതിനുവേണ്ടി ക്രമമായി മായാദീപപ്രസംഗങ്ങളും, പ്രഹസനങ്ങളും പൊതുസ്ഥലങ്ങളിലും സ്കൂളുകളിലും ധാരാളം നടത്തണം. വിദ്യാർത്ഥികളുടെ സന്മാർഗ്ഗനിലയെ അധഃപതിപ്പിക്കുന്ന മദ്യപാനികളും പുകയില ഉപയോഗിക്കുന്നവരുമായ അദ്ധ്യാപകന്മാരെ സ്കൂളുകളിൽനിന്നു നിശ്ശേഷം ബഹിഷ്കരിക്കണം. ലഹരിപദാർത്ഥങ്ങളുടെ യാതൊരുപരസ്യങ്ങളും പ്രസിദ്ധീകരിക്കയില്ലെന്നു പത്രപ്രവർത്തകസംഘം പ്രതിജ്ഞചെയ്യണം. മുഖപ്രസംഗങ്ങൾ ലേഖനങ്ങൾ, കവിതകൾ, ചെറുകഥകൾ മുതലായ വിവിധമാർഗ്ഗങ്ങളിൽക്കൂടി പൊതുജനങ്ങളുടെ ധാർമ്മികബോധത്തെ പരിപോഷിപ്പിക്കണം. ഗവർമ്മെൻറ് മദ്യനിരോധനം നിർബന്ധിതമായി നടപ്പിൽ വരുത്തണം. ഇതു് ലഘുവായ ഒരു സംഗതിയല്ലെങ്കിലും തദ്വിഷയകമായി സംഘടിതമായ ശ്രമങ്ങൾ ചെയ്യുന്നപക്ഷം കാലക്രമേണ വിജയം കൈവരാതിരിക്കയില്ല. വലിയ നിയമപണ്ഡിതനായ ക്രയിനിന്റെ ഭാഷയിൽ പറഞ്ഞാൽ, "ഇതു് രാഷ്ട്രത്തിന്റെ ഒരു സർവ്വപ്രധാനമായ പ്രശ്നമാകണം. രാജ്യത്തുള്ള എല്ലാജനങ്ങളും ഈ ഭയങ്കര വിപത്തിനുനേരെ കുതിച്ചെഴുന്നേൽക്കയും, ഈ മഹാരോഗത്തെ ഭൂമുഖത്തുനിന്നു നിഷ്കാസനം ചെയ്‌വാൻ ഒത്തുചേരുകയും വേണം."

# ആരാധന

[തൃക്കൊടിത്താനം ഗോപിനാഥൻനായർ]

(കേക)

ദേവ്! താവകദേവസുന്ദരാകാരം കാൺമാ—
നീവിധമിവനെത്ര വത്സരം വ്യയം ചെയ്‌വൂ....!
താവകാഗമോത്സവമൊത്തുകാത്തെല്ലാമമ
ജീവിതമെച്ചമതേ നിമിഷം മുന്നോട്ടുപോയിടുന്നു....!
കോകിലകളനാദനൂപുരാരാവം ചിന്തി
പ്രാചിതൻഹർമ്മ്യത്തിലാകാല്യകാമിനി നിൽക്കെ,
ഭാസ്കരകരങ്ങളാ വെൺമേഘക്കടലാസിൽ
ഭാസുരകവിതകളായിരം കുറിക്കവേ,
ഭൃംഗങ്ങളാനന്ദത്തിൻ പൊന്നലയുതിർക്കുന്ന
സംഗീതത്തിലൂടർക്കോ സ്വാഗതമോതീടവേ,
പുഷ്പാവലി ചാർത്തി, യാമോദം നൃത്തം കളി-
ച്ചുവല്ലി തലയാട്ടി, യാരെയോ വിളിക്കവേ,
ഉറ്റുനോക്കിടും നിന്റെ വരവായെന്നോർത്തിവൻ
മുററമാകാംക്ഷാഹാരമുൽക്കണ്ഠം ചാർത്തി!!
ദൂരെയാകാശശ്രീലസുന്ദരവാനിൽ; സാന്ധ്യ—
സൂര്യനാം കലാകാരനെഴുതും ചിത്രത്തിലും,
നീലമേഘാളിപ്പട്ടിൻ കസവാം മനോഹര—
മാരിവിൽ ചൊരിയുന്ന വാനവതേജസ്സിലും,
മൽനയനത്തിൽ കർപ്പൂരം പകരുന്ന
താവകരൂപത്തിന്റെ പ്രതിബിംബനം കാൺകെ,
യാതനയെല്ലാമെങ്ങോ മറഞ്ഞു മറഞ്ഞെന്റെ
ചേതനാചഷകത്തിലമൃതം തുളുമ്പുന്നു!
നിർമ്മലദലങ്ങളാ മന്ദമാരുതനൊത്തു
മർമ്മരഗാനം പാടിയാടിയുല്ലസിക്കവേ,
കാവിലെശാരീ, തവ മൂകസംഗീതത്തിന്റെ
കമനീയതയോർത്തെൻമനസ്സു കുളിർക്കുന്നു!!

* * * * *

എത്രനാളനുധ്യാനിച്ചാലാദിവ്യതേജഃപുഞ്ജ—
മെത്തിയെന്നാത്മാവിന്നു നിർവൃതിപകർന്നേകും....?

# മരണാനന്തര സ്ഥിതി

## ഒരു ആത്മതത്വവാദ വിവരണം

(കെ. ഐ. വറുഗീസ് മാപ്പിള, Member of the Society for Psychical Research, London)

ജനിക്കുന്ന മനുഷ്യർക്കെല്ലാം മരണമുണ്ട്. ഇതു അഭിപ്രായവ്യത്യാസംകൂടാതെ ലോകത്തിലുള്ള സകല ജാതി മതസ്ഥന്മാരും ഒരുപോലെ വിശ്വസിക്കുകയും സമ്മതിക്കുകയും ചെയ്യുന്നു. കാരണം എല്ലാ ജാതിമതസ്ഥന്മാരും വ്യത്യാസം കൂടാതെ മരിക്കുന്നുണ്ടല്ലോ. എന്നാൽ മരണാനന്തര സ്ഥിതി എന്താണ്? മരണത്തോടുകൂടി മനുഷ്യനെ സംബന്ധിക്കുന്ന സകലവും അവസാനിക്കുന്നുവോ? മരണാനന്തരവും ജീവിക്കുന്നതായി ആത്മാവു (spirit) എന്നു പറയപ്പെട്ടുവരുന്ന ഒരു ജീവശക്തി മനുഷ്യനിൽ ഉണ്ടോ? അങ്ങനെ ഉണ്ടെങ്കിൽ മരിച്ചുപോയിട്ടുള്ളവരുടെ ആത്മാക്കളെല്ലാം എവിടെയാണ്? ജീവിച്ചിരിക്കുന്ന ആളുകൾക്കു ഈ ആത്മാക്കളെ കാണ്മാനും അവരുമായി സംഭാഷണം നടത്തുന്നതിനും അവരുടെ ഫോട്ടോ എടുക്കുന്നതിനും സാധിക്കുമെന്നു ആത്മതത്വവാദികൾ പറയുന്നതു ശരിയാണോ? ശരിയാണെങ്കിൽ ഇതു സർവ്വപ്രചുരമായിത്തീരാത്തതു എന്തുകൊണ്ടാണ്? ക്രിസ്തുമതം ഇതിനു അനുകൂലമാണോ?

ഈ ചോദ്യങ്ങളിൽ പലതിനെയുംപററി പ്രതിവാദിക്കുന്ന അനേകമനേകം ഗ്രന്ഥങ്ങൾ ലോകത്തിൽ ഉണ്ട്. അവ വായിച്ചു തൃപ്തിപ്പെടുവാൻ പാടില്ലാതെ ഈ ചെറു ലേഖനത്തിൽ ഇവയ്ക്കു ഒന്നിനുംതന്നെ മറുപടി പറയണമെന്നു ഉദ്ദേശിക്കുന്നില്ല.

എന്നാൽ മരണത്തോടുകൂടി മനുഷ്യനെ സംബന്ധിക്കുന്ന സകലവും അവസാനിക്കുന്നില്ലെന്നും മരണാനന്തരവും ആത്മാവു ജീവിച്ചിരിക്കുന്നു എന്നും ആ ആത്മാവിനെ ഉദ്ദേശിച്ചു പിന്നീടു ജീവിച്ചിരിക്കുന്നവർ ചെയ്യുന്ന പുണ്യപ്രവൃത്തികൾ ആത്മാവിന്റെ ആശ്വാസത്തിനോ രക്ഷയ്ക്കോ ഉതകുന്നതാണെന്നും ലോകത്തിലുള്ള ബഹുഭൂരിപക്ഷം മതക്കാരും വിശ്വസിക്കുകയും തദനുസരണം പ്രവർത്തിക്കുകയും ചെയ്യുന്നുണ്ട്.

ലോകത്തിലെ ഏററവും വലിയ ശാസ്ത്രജ്ഞന്മാരിൽ ഒരുവനെന്നു ലോകം ഐകകണ്ഠ്യേന സമ്മതിച്ചിട്ടുള്ള പരേതനായ സർ ഒലിവർ ലോഡ്ജ് ശരീരത്തോടുകൂടിയിരുന്നപ്പോൾ ലണ്ടനിലെ ബ്രൂംഹാൾ ഹാളിൽവച്ചു ചെയ്ത പ്രസംഗത്തിലെ ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം.

"ഈ ലോകത്തിലെ ഏററവും ചുരുങ്ങിയകാലത്തെ ജീവിതംകൊണ്ടു നമ്മുടെ ജീവിതം അവസാനിക്കുന്നില്ല. ശരീരംകൂടാതെ പിന്നെയും തീർച്ചയായി നാം ജീവിക്കും. ഞാൻ എന്തുകൊണ്ടു ഇപ്രകാരം സംശയരഹിതമായി പ്രസ്താവിക്കുന്നു എന്നു നിങ്ങൾക്കു തോന്നിയേക്കാം. ആത്മലോകത്തുള്ള എന്റെ പല സ്നേഹിതന്മാരുമായി സംഭാഷണം നടത്തിയിട്ടുള്ളതിനാൽ അതിനെ അടിസ്ഥാനപ്പെടുത്തിയും ഞാൻ പറയുന്നു. ഇതിലേക്കു വേണ്ട സ്ഥലകാലങ്ങളെയും ചട്ടങ്ങളെയും അനുസരിക്കുന്ന യാതൊരാൾക്കും സംഭാഷണം നടത്താവുന്നതാണ്. ഇപ്പോൾ എന്റെ മുമ്പിലുള്ള സദസ്യരിൽ ഒരാളുമായി സംസാരിക്കാവുന്ന പ്രകാരംതന്നെ ആത്മലോകത്തുള്ളവരുമായി സംസാരിക്കുവാൻ എനിക്കു കഴിയും. ഇതിലേക്കു ഏററവും നല്ല തെളിവുകൾ തരുവാനും എനിക്കു കഴിയും. പലതും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഏതാനുമെല്ലാം താമസിയാതെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്യും."

"ഒരു മനുഷ്യനു ഉണ്ടാകാവുന്നിടത്തോളം ശക്തിയായ മനസ്സാക്ഷിയുടെ പ്രേരണയോടുകൂടി ഞാൻ പറയുന്നതു മരണാനന്തരവും അവർ നമ്മെ സഹായിച്ചുകൊണ്ടിരിക്കുന്നു എന്നും നാം അറിയുന്നതിൽ കൂടുതലായി അവർ ലോകത്തിലെ കാര്യങ്ങൾ അറിഞ്ഞുകൊണ്ടിരിക്കുന്നു എന്നും നമ്മളുമായി സംഭാഷണം നടത്തുവാൻ അവർക്കു കഴിയുമെന്നും അത്രെ."

സർ ഒലിവർ ലോഡ്ജിന്റെ ധീരമായ ഈ പ്രസ്താവനയെ അല്പമായിട്ടെങ്കിലും എതിർക്കുവാൻ ഒരുത്തനും ഒരുമ്പെട്ടില്ലെന്നുള്ളതും നാം പ്രത്യേകം അറിഞ്ഞിരിക്കേണ്ടതാണ്.

എന്നാൽ നാം ആവശ്യപ്പെടാതെയും ആഗ്രഹിക്കാതെയും പലപ്പോഴും മരിച്ചവരുടെ ആത്മാക്കൾ മനുഷ്യർക്കു കാണത്തക്കവണ്ണം പ്രത്യക്ഷപ്പെടുന്നുണ്ട്. അങ്ങനെ പ്രത്യക്ഷപ്പെടുന്നതിനു രണ്ടു കാരണങ്ങൾ അവർ പറയുന്നു. ഒന്നാമതായി അവർക്കു സ്നേഹവും ബന്ധവും ഉള്ള ആളുകളുടെ മുമ്പിൽ പ്രത്യക്ഷപ്പെടുകയും അവരുടെ സാന്നിദ്ധ്യം നമ്മെ ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നതിൽ അവർക്കുള്ള സന്തോഷമാണു അവരെ അതിലേക്കു പ്രേരിപ്പിക്കുന്നതു. രണ്ടാമതു ലോകത്തിൽ അവർക്കു ചെയ്തുതീർക്കുവാൻ കഴിയാത്ത വല്ല പ്രവൃത്തികളെയും പററി ജീവിച്ചിരിക്കുന്നവർക്കു എന്തെങ്കിലും നിർദ്ദേശം കൊടുക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയുമാണ്. എന്നാൽ ഇപ്രകാരം നിർദ്ദേശം തരുവാനായി വരുന്ന ആത്മാക്കൾ അതിനുള്ള സഹചര്യങ്ങളും സൌകര്യങ്ങളും ലഭിക്കാതെ വളരെ കാലങ്ങളോ വളരെ തലമുറകളോ സ്വസ്ഥതയില്ലാതെ കഴിച്ചുകൂട്ടിയിട്ടുള്ളതായും അവർ തന്നെ പറയുന്നുണ്ട്. ഒരിട്ടു നമ്മെ അറിയിക്കുവാനുള്ള സംഗതികൾ, അതിനുള്ള സൌകര്യക്കുറവുമൂലം മററുചിലർ മുഖാന്തിരം അറിയിച്ചിട്ടുള്ളതായ പല സംഭവങ്ങളും ലോകത്തിൽ ഉണ്ടായിട്ടുണ്ട്. ഇപ്രകാരം നടന്നിട്ടുള്ളതായി ഇംഗ്ലണ്ടിലെ കസ്സീസ് മാഗസീനിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ലേഖനത്തിന്റെ ചുരുക്കം താഴെ ഉദ്ധരിക്കുന്നു:

"ഓക്സ്ഫോർഡിലെ പരേതനായ ബിഷപ്പ് വിൽബർഫോഴ്സ് ഇംഗ്ലണ്ടിലെ നാട്ടുമ്പുറത്തുള്ള ഒരു ഭവനത്തിൽ താമസിക്കുകയായിരുന്നു. ആതിഥേയയോടൊരുമിച്ചു ഒരുദിവസം അദ്ദേഹം ഭക്ഷണമുറിയിൽ

ഷെന്നപ്പോൾ സന്യാസസമൂഹത്തിലെ വേഷവിധാനത്തോടുകൂടിയ ഒരു പട്ടക്കാരൻ ഉൾപ്പെടെ 13 പേർ ഭക്ഷണമേശയുടെ സമീപത്ത് ഉള്ളതായി അദ്ദേഹം കണ്ടു. "ഒരു മേശയ്ക്കു ചുററുമായി 13 പേർ ഒരുമിച്ചു ഭക്ഷണത്തിനിരിക്കുന്നതിനെപ്പററി അന്ധവിശ്വാസജന്യമായ അതൃപ്തിയൊന്നും നിങ്ങൾക്ക് ഇല്ലെന്നു ഞാൻ വിശ്വസിക്കുന്നു" എന്ന് അപ്പോൾ അദ്ദേഹം പറഞ്ഞു. ആതിഥേയയ്ക്കു ആളുകളുടെ എണ്ണത്തെപ്പററി അത്ര തന്നെ ശ്രദ്ധിക്കാതെ അദ്ദേഹത്തിന്റെ ഈ പ്രസ്താവനയിൽ സ്വല്പം അസ്വസ്ഥയാകുകയും അതേപ്പററി കൂടുതലായി ഒന്നും പറയരുതെന്ന് അദ്ദേഹത്തോട് അപേക്ഷിക്കുകയും ചെയ്തു. ഒടുവിൽ ബിഷോപ്പ് നോക്കിയപ്പോൾ 12 പേർ മാത്രം മേശയ്ക്കു ചുററുമായി ഇരിക്കുന്നതും സന്യാസിവേഷധാരിയായ പട്ടക്കാരൻ ആ ആതിഥേയയുടെ കസേരയ്ക്കു പിന്നിലായി നില്ക്കുന്നതും അദ്ദേഹം കണ്ടു. ബിഷോപ്പ് അല്ലാതെ അദ്ദേഹത്തോടൊരുമിച്ചു ഭക്ഷണത്തിനിരുന്നവരാരുംതന്നെ മേശയ്ക്കുചുററും ഇരുന്നവരുടെ എണ്ണത്തെപ്പററി ശ്രദ്ധിക്കുകയോ ആതിഥേയയുടെ പിന്നിൽ നിന്നിരുന്ന സന്യാസിവേഷധാരിയെ കാണുകയോ ചെയ്തില്ല

അടുത്തദിവസം വൈകിട്ടു ബിഷോപ്പ് ആ ഭവനത്തിന്റെ മുൻവശത്തുണ്ടായിരുന്ന തോട്ടത്തിൽകൂടി നടന്നുകൊണ്ടിരുന്ന സമയം ആ സന്യാസിവേഷധാരി വീണ്ടും അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷപ്പെടുകയും രണ്ടു തലമുറകൾക്കു മുമ്പു താൻ ഒരു പട്ടക്കാരനായി ലോകത്തിൽ ജീവിച്ചിരുന്ന കാലത്തു കുമ്പസാരത്തിനായി വന്ന ഒരാൾ തന്റെ പാപപ്രവൃത്തികളെപ്പററി ഒരു കടലാസിൽ എഴുതി തന്നെ ഏല്പിച്ചുഎന്നും ആരേയും കാണിക്കാതെ നശിപ്പിച്ചുകളയേണ്ട ആ കടലാസ് താൻ അന്നു വായിച്ചുകൊണ്ടിരുന്ന "Lives and work of the Fathers of the Church" എന്ന പുസ്തകത്തിൽ വച്ചു എന്നും അതു് എടുത്തു നശിപ്പിക്കുവാൻ സാധിക്കുന്നതിനുമുമ്പായി താൻ ആത്മലോകത്തേക്കു പോരേണ്ടിവന്നു എന്നും ആ പുസ്തകം ഇപ്പോഴും ബിഷോപ്പ് താമസിക്കുന്ന ഭവനത്തിലെ ലൈബ്രറിയിൽ ഇരിപ്പുണ്ടെന്നും പറകയുണ്ടായി.

കൂടാതെ ആ സന്യാസി പട്ടക്കാരന്റെ ആത്മാവിന് അന്നുമുതൽ സ്വൈരമോ സ്വസ്ഥതയോ ഉണ്ടായിട്ടില്ലെന്നു പറകയും ആ ലൈബ്രറിയിൽനിന്നു ആ പുസ്തകം എടുത്ത് അതിൽ വച്ചിട്ടുള്ള കടലാസ് എടുത്തു തീവച്ചു നശിപ്പിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു

ബിഷോപ്പ് ഉടൻതന്നെ ആ ഭവനത്തിലേക്കു കയറിച്ചെന്ന് ആതിഥേയയെ വിളിച്ച് ലൈബ്രറിമുറി തുറപ്പിക്കുകയും അവിടെ ഒരു അൽമാരിയിൽനിന്നും പഴക്കംമൂലം കടലാസുകളുടെ നിറം മാറിപ്പോയ മെല്ലാഞ്ഞ പുസ്തകം കണ്ടെടുക്കുകയും അതിൽനിന്ന് ആ സന്യാസിപട്ടക്കാരന്റെ ആത്മാവ് പറഞ്ഞ കടലാസു കണ്ടുകിട്ടുകയും അതു വായിച്ചുനോക്കാതെ അവർ ആ കടലാസു തീവച്ചു നശിപ്പിക്കുകയും ചെയ്തു. ആ പട്ടക്കാരന്റെ ആത്മാവു പിന്നീട് അവിടെ പ്രത്യക്ഷപ്പെട്ടിട്ടില്ല"

ആ സംഭവത്തിനുശേഷം ആ സന്യാസിപട്ടക്കാരന്റെ ആത്മാവിന് സ്വൈരവും സ്വസ്ഥതയും ലഭിച്ചു എന്നു നമുക്ക് ആശിക്കാം. ഇനിയും സ്നേഹസന്തോഷപ്രകടനത്തിനായി മാത്രം മനുഷ്യരുടെ മുമ്പാകെ പ്രത്യക്ഷപ്പെട്ടിട്ടുള്ളതായി രേഖപ്പെടുത്തിയിട്ടുള്ള അനേകം സംഭവങ്ങളിൽ പ്രൊഫസർ, ഡബ്ളിയു. എഫ് ബാററ് എഫ്. ആർ എസ്സ്. "Science and the unseen world" എന്ന തലവാചകത്തിൽ ഇംഗ്ലണ്ടിലെ ഈവനിംഗ് ന്യൂസ് എന്ന മാസികയിൽ എഴുതിയിരുന്ന ഒരു ലേഖനത്തിൽനിന്ന് ഒരു ഉദാഹരണം താഴെ ഉദ്ധരിക്കാം.

"എന്റെ ഒരു ആത്മമിത്രവും സുപ്രസിദ്ധനും സുസമ്മതനും ഡബ്ളിൻ എന്നസ്ഥലത്തെ വികാരിയും ആയിരുന്ന റവ: കാർമൈക്കിൾ എന്ന പട്ടക്കാരൻ ഒരു ജൂലൈമാസം 31—ാംതീയതി മരിച്ചു. മററു പല പട്ടക്കാരെയുംപോലെ അദ്ദേഹവും ആത്മാന്വേഷണത്തിൽ താല്പര്യമുള്ള ആളായിരുന്നു. എന്നാൽ ആത്മതത്വശാസ്ത്രം സംബന്ധിച്ചുള്ള തത്വങ്ങളെ മുഴുവനായി സ്വീകരിച്ചിരുന്നില്ല. അദ്ദേഹം പതിവായി കർമ്മങ്ങൾ നടത്തിവന്ന പള്ളിയിൽ പതിവായി പ്രസംഗം ചെയ്തുവന്ന ആ പ്രസംഗപീഠത്തിൽ നിന്നുകൊണ്ട് അടുത്ത നവംബർ 11—ാംതീയതി മരണാനന്തരജീവിതത്തെപ്പററി അദ്ദേഹത്തിന്റെ പിൻഗാമിയായ പട്ടക്കാരൻ പ്രസംഗിച്ചുകൊണ്ടിരുന്ന സമയം മരിച്ചുപോയ റവ. കാർമൈക്കിൾ പ്രസംഗപീഠത്തിൽ പ്രാസംഗികന്റെ പുറകിൽ നിൽക്കുന്നതായി ഏതാനും ആളുകൾ കാണുകയുണ്ടായി. ജനക്കൂട്ടത്തിൽ ഉണ്ടായിരുന്ന മൂന്നു പുരുഷന്മാരും രണ്ടു സ്ത്രീകളും റവ: കാർമൈക്കിളിനെ പ്രസംഗപീഠത്തിൽ വ്യക്തമായിക്കണ്ടു. പ്രസംഗം കഴിഞ്ഞശേഷം അവർ പ്രസംഗികന്റെ അടുക്കൽ ചെന്നു പ്രാസംഗികൻ അവരെ മടയന്മാരെന്നു പറയുമായിരിക്കുമെങ്കിലും അവർ റവ. കാർമൈക്കിളിനെ പ്രസംഗപീഠത്തിൽ അദ്ദേഹത്തിന്റെ പുറകിൽ നിൽക്കുന്നതായി വ്യക്തമായി കണ്ടുവെന്നു പറകയുണ്ടായി. അദ്ദേഹം ജീവിച്ചിരുന്ന സമയത്തു ധരിച്ചിരുന്നതരം പുറംകുപ്പായവും തൊപ്പിയുമാണു ധരിച്ചിരുന്നതെന്നും ഇതുംകൂടാതെ പ്രസംഗപീഠത്തിലേക്കു കയറുവാൻ തുടങ്ങിയസമയം അദ്ദേഹം തന്റെ ജീവിതകാലത്തു ചെയ്തുവന്നപ്രകാരം നീളംകൂടിയ പുറംകുപ്പായം കൈകൊണ്ടു മേല്പോട്ടു ചുരുക്കിപ്പിടിച്ചുവെന്നും പറയുണ്ടായി. മേൽപ്രകാരം വ്യക്തമായിക്കണ്ട സ്ത്രീകളിൽ ഒരാൾ അദ്ദേഹത്തിന്റെ വിവാഹംകഴിച്ച ഒരു പുത്രിയായിരുന്നു. ആ സ്ത്രീയും ഈ ദർശനത്തെപ്പററി അവരുടെ ഭർത്താവിനോടും മററു പലരോടും അപ്പോൾതന്നെ പറയുകയുണ്ടായി. കണ്ടവർ ആ പള്ളിയുടെ പലഭാഗങ്ങളിലായി ഇരുന്നവരും ആയിരുന്നു. ഏതാനും മിനിററുനേരത്തേയ്ക്കു മാത്രം ഉണ്ടായ ആ കാഴ്ച പിന്നീട് മറയുകയുംചെയ്തു. റവ. കാർമൈക്കിൾ സുപ്രസന്നനായും ആരോഗ്യവാനായും കാണപ്പെട്ടുവെന്ന് കണ്ടവരെല്ലാം ഏകാഭിപ്രായമായി പറയുകയുമുണ്ടായി."

സ്നേഹസന്തോഷപ്രകടനത്തിനായിട്ടോ വല്ലനിർദ്ദേശങ്ങളും തരുന്നതിനായിട്ടോ നമ്മുടെ അടുക്കൽ വരുന്ന ആത്മാക്കൾക്കുവേണ്ട സൗകര്യങ്ങൾ നാം ഉണ്ടാക്കിക്കൊടുക്കണമെന്നും അവരെ ഒരിക്കലും നിരാശപ്പെടുത്തരുതെന്നും പറഞ്ഞുകൊണ്ടു ഞാൻ തൽക്കാലം വിരമിക്കട്ടെ.

# ഗ്രീക്ക് തത്വജ്ഞാനം

## അതിന്റെ ഉത്ഭവവും വളർച്ചയും

[പി. കെ. കുരുവിള ബി. എ.]

സാമുദായികമായും, സാന്മാർഗ്ഗപരമായും മററും മനുഷ്യജാതിയെ ഇന്നു അഭിമുഖീകരിക്കുന്ന വ്യാകീർണ്ണമായ പ്രശ്നപരമ്പരകൾ ഇന്നുള്ളതുപോലെ അത്ര ഗൗരവതരവും കർക്കശവുമായിട്ടല്ലെങ്കിലും ഓരോ തരത്തിൽ, പ്രാരംഭകാലം മുതൽ മനുഷ്യർക്ക് നേരിടേണ്ടി വന്നിട്ടുണ്ട്. പ്രാചീനസമുദായങ്ങളുടെ ചരിത്രഗതി വിശകലനം ചെയ്തു നോക്കിയാൽ നാം ഇന്നു നിവൃത്തിക്കേണ്ടിയിരിക്കുന്ന സദാചാരപരമായ പ്രശ്നങ്ങളും മററും ഓരോ കാലത്തു ജീവിച്ചിരുന്ന പണ്ഡിതന്മാരുടെയും തത്വജ്ഞാനികളുടെയും അവഗാഢമായ ശ്രദ്ധയ്ക്കു വിഷയീഭവിച്ചിരുന്നതായും; കാലദേശാചാരാനുസൃതമായി അവയ്ക്കൊക്കെ സമുചിതമായ പോംവഴികൾ അവർ നിർദ്ദേശിച്ചിരുന്നതായും കാണാം.

തത്വജ്ഞാനം, തത്വശാസ്ത്രം എന്നെല്ലാം പറയുമ്പോൾ ഒരു ആധുനികവ്യക്തി (Modern Man)യുടെ മനസ്സിൽ പ്രഥമത പ്രതിബിംബിക്കുന്നതു യവനപണ്ഡിതരാണ്. യഥാർത്ഥത്തിൽ ഏതാണ്ടു ബി. സി. 5—ാം ശതകം മുതലാണ് തത്വചിന്താഗതി ഗ്രീസിലെ ജനങ്ങളുടെയിടയിൽ വളർന്നു പടർന്നു വേരൂറച്ചതു്. അതിനെത്രയോ ശതകങ്ങൾ മുൻപ് മതപരവും ആദ്ധ്യാത്മികവുമായ ആചാരാനുഷ്ഠാനങ്ങളോട് അഭേദ്യമായ വിധത്തിൽ സംഘടിക്കപ്പെട്ടിരുന്ന തത്വചിന്താഗതി ഇന്ത്യ, ചൈനാ, എന്നീ പൗരസ്ത്യരാജ്യങ്ങളിൽ വളർന്നു കഴിഞ്ഞിരുന്നു. അവഗാഢവും ബൃഹത്തുമായിരുന്ന ഈ പൗരസ്ത്യതത്വശാസ്ത്രങ്ങൾ പാശ്ചാത്യരാജ്യങ്ങളിലേക്ക് അത്ര കാര്യമായി സംക്രമിച്ചിരുന്നില്ല. അതിനാൽ പാശ്ചാത്യരെ സംബന്ധിച്ചിടത്തോളം തത്വശാസ്ത്രത്തിന്റെ നിദർശനമായിരുന്നതു് ഗ്രീക്ക് തത്വചിന്താഗതിയാണ്.

ബി. സി. അഞ്ചാം നൂററാണ്ടു കാലമായപ്പോഴേയ്ക്കും ഐശ്വര്യസമൃദ്ധമായ യവനരാജ്യത്തു്, അഥവാ അർഗോളിസ്, മെഡിന, ലക്കോണിയ, സ്പാർട്ട, അഥേന എന്നിങ്ങനെ നിരവധി സിററിസ്റ്റേററ്സ് പ്രബലതരമായിത്തീർന്നു. ഇവയിൽ ഏററവും പ്രമുഖമായിരുന്നവ ലക്കോണിയാ, അററിക്ക എന്നീ രണ്ടു സിററിസ്റ്റേററ്സാണ്. ലക്കോണിയായുടെ തലസ്ഥാനനഗരി സ്പാർട്ടായും, അററിക്കായുടെ തലസ്ഥാനം അഥേനയുമായിരുന്നു. പരമസ്വതന്ത്രങ്ങളും ശ്രീലാളിതവുമായിരുന്ന ഈ ചെറുരാജ്യങ്ങൾ തമ്മിൽ ആരോഗ്യകരമായ ഒരു മാത്സര്യം സർവ്വദാ പ്രത്യക്ഷപ്പെട്ടിരുന്നു. ചിലപ്പോൾ ഈ മാത്സര്യഭാവം അതിരുകടന്നു പരസ്പരസംഘട്ടനത്തിലുമെത്തിച്ചേർന്നിട്ടുണ്ട്. മാത്സര്യമോ സംഘട്ടനങ്ങളോമൂലം ഈ ചെറുരാജ്യങ്ങളുടെ ശക്തിയോ ദാർഢ്യമോ കുറയുവാനിടയില്ല,

ഗ്രീക്ക് ഉപദ്വീപിന്റെ ഏററവും കിഴക്കേ ഭാഗത്തായിരുന്നു അഥേനാനഗരം. അഥേനാനഗരത്തിന്റെ ഒരു ഭാഗമായ പിറിയസ്, ഒരു ഉന്നതനൗകാശയമായിരുന്നു. ഈ നൗകാശയത്തിന്റെ സാന്നിദ്ധ്യത്താലും ഭൂമിശാസ്ത്രപരമായി അഥേനാ നഗരത്തിനുണ്ടായിരുന്ന സ്ഥാനമഹത്വത്താലും അഥേനാനഗരം കുതിച്ചുകയറി. അതിന്റെ സ്വാധീനശക്തി മററു യവനനഗരങ്ങളിലേക്കും അതുപോലെതന്നെ ഏഷ്യാമൈനർ, ക്രീററ്, സൈപ്രസ്, സിറിയ, പലസ്തീൻ മുതലായ പൗരസ്ത്യഭൂവിഭാഗങ്ങളിലേക്കും സംക്രമിച്ചു തുടങ്ങി.

ദരിയൂസിന്റെയും ക്സെർക്സസിന്റെയും ഭരണസാമർത്ഥ്യത്തിന്റെയും ജൈത്രയാത്രകളുടെയും ഫലമായി പേർഷ്യൻ സാമ്രാജ്യം അതിന്റെ പശ്ചിമസീമകളെ അതിലംഘിച്ചു് ഏഷ്യാമൈനർ വരെയെത്തി. പാർസികൾ അതുകൊണ്ടും സംതൃപ്തരായില്ല. വിശാലവും ഫലഭൂയിഷ്ഠവുമായ യവനദേശം കീഴടക്കി അതിനെ ഒരു പാരസീകസാമ്രാജ്യമാക്കിത്തീർക്കുന്നതിനാണ് പേർഷ്യൻ ചക്രവർത്തി യത്നിച്ചതു്. ഇതുവരെ പരസ്പരമാത്സര്യത്തിലും അസഹ്യതയിലും കഴിച്ച യവനദേശങ്ങൾ പരസ്പരമുള്ള തൊറിഡാരണങ്ങളും, അമർഷവും ദൂരതഃ പരിത്യജിച്ച് ഏകയോഗക്ഷേമത്തോടെ പൊതുശത്രുവിനെ എതിരിട്ടു. യൂറോപ്പ് ഏതാണ്ട് കൗമാരദശയിലും, പാരസ്യസാമ്രാജ്യം ഏതാണ്ട് വാർദ്ധക്യദശയിലുമായിരുന്നു എന്നു സങ്കല്പിക്കാം. കായികാഭ്യാസവിദഗ്ദ്ധരായിരുന്ന സ്പാർട്ടാക്കാർ ഒന്നാന്തരം ഒരു കരസൈന്യമുണ്ടാക്കി. സമുദ്രസഞ്ചാരകുശലികളായ അഥേനക്കാർ ചേർന്നു നല്ല ഒരു നാവികസൈന്യമുണ്ടായി. ഈ കര—നാവിക സൈന്യങ്ങളുടെ സംയോജനം യവനരെ പ്രബലരാക്കി. അരോഗദൃഢഗാത്രനായ ഒരു യുവാവും ഓജസ്സ് ക്ഷയിച്ച ഒരു വൃദ്ധനും തമ്മിലുള്ള മൽപിടുത്തംപോലെയായിരുന്നു ഗ്രീക്കരും പാർസികളും തമ്മിൽ നടന്ന യുദ്ധം. യവനർ വിജയശ്രീലാളിതരായി.

ഈ യുദ്ധാനന്തരമാണ് യഥാർത്ഥത്തിൽ യവനദേശം—യൂറോപ്പ്—വളർന്നതു്. യുദ്ധകാര്യത്തിനു വേണ്ടി സന്നദ്ധമാക്കപ്പെട്ടിരുന്ന നാവികസൈന്യത്തെ ദ്വീപാന്തരപരമായ വാണിജ്യത്തിനായി വിനിയോഗിച്ചു. അങ്ങനെ അഥേനയിലെ വിക്രമശീലന്മാർ വിദേശങ്ങളുമായി കൂടുതൽ സമ്പർക്കത്തിലേർപ്പെട്ടു. നാണയവിനിമയത്തോടുകൂടി ഗണിതശാസ്ത്രവും, സമുദ്രസഞ്ചാരത്തോടൊപ്പം വാനശാസ്ത്രവും, ഇതരരാജ്യത്തിലെ ആചാരാനുഷ്ഠാനങ്ങളുടെ വൈവിധ്യം നേരിട്ടുകണ്ടതിനോടുകൂടി, മതം, സ്വർഗ്ഗം മുതലായ കാര്യങ്ങളെപ്പററിയുള്ള പര്യന്വേഷണവും ക്രമപ്രവൃദ്ധമായിക്കൊണ്ടിരുന്നു. പാർസികളുമായുണ്ടായ യുദ്ധത്തിന്റെ ഈ അ

# ഒരു തിരിഞ്ഞുനോട്ടം

## എന്റെ ചില ബാല്യകാല സ്മരണകൾ

(കെ. സി. മാമ്മൻമാപ്പിള)

ഞാൻ എഴുത്തു നിറുത്തിയിട്ടു വളരെക്കാലമായി. ഇപ്പോഴത്തെ വാർദ്ധക്യസഹജമായ ശരീരസ്ഥിതിയും സാഹചര്യങ്ങളും അതിനു് അനുവദിക്കുന്നില്ല. ഇരുന്നു വല്ലതും എഴുതാൻ എനിക്കിപ്പോൾ വളരെ പ്രയാസമാണു്. അത്യാവശ്യമായി വല്ല ബന്ധുജനങ്ങൾക്കോ സ്നേഹിതന്മാർക്കോ കത്തുകൾ എഴുതുന്നതുതന്നെ ഞെരുക്കത്തിലാണു്. പിന്നെ എങ്കിൽ എന്തു് എഴുതാനാണെന്നും അറിഞ്ഞുകൂടാ. സാധാരണ വൃദ്ധന്മാർക്കു പ്രിയതരവും യുവജനങ്ങൾക്കു് പ്രായേണ അരോചകവുമായ ഒരു മാനസിക വ്യവഹാരമാണു് അനുസ്മരണകൾ. എന്റെ ബാല്യകൈശോരകാലങ്ങളിലേക്കു് ചിലപ്പോൾ ഞാൻതന്നെ, നാം താമസംമാററിയിട്ടു വളരെക്കാലമായ ഒരു പഴയ വീട്ടിൽ പിള്ളാലത്തു കയറിച്ചെന്നു ചുററിനടന്നുനോക്കുന്നതുപോലെ, ചിലപ്പോൾ മനോരാജ്യസഞ്ചാരംചെയ്യാറുണ്ടു്. വർഷങ്ങൾ എത്ര കടന്നുപോയിരിക്കുന്നു! എന്റെ ബാല്യകാലത്തിലേക്കു പന്തരപതുവർഷം പിന്നോക്കംപോകുന്ന ഈ ലേഖനം പലപ്പോഴായി എന്റെ സ്വൈര സംഭാഷണങ്ങളിൽനിന്നു മററൊരാൾ കുറിച്ചെടുത്തു വിവരിച്ചെഴുതിയുണ്ടാക്കിയിട്ടുള്ളതാണു്. ഇതിലെ ഭാഷാരീതിയുടെ ഗുണത്തിനും ദോഷത്തിനും ആ എഴുത്തുകാരൻതന്നെ ഉത്തരവാദിത്വം വഹിക്കുന്നു.

എന്റെ ജീവിതച്ചെറുതോണി തെല്ലിട ശാന്തമായ നീർച്ചാലുകളിലൂടെ ഒഴുകിയും, ഒട്ടുനേരം ചുഴലിയിലും കാററിലും കോളിലുംപെട്ടു മുങ്ങിയും പൊങ്ങിയും, തങ്ങിയും തടഞ്ഞും തുഴഞ്ഞും എഴുപത്തിമൂന്നു വർഷക്കാലത്തെ ദീർഘയാത്ര തുടർന്നു് ഇതാ അക്കരെ അടുക്കാറായിരിക്കുന്നു. എവിടെയും ആരവവും അലച്ചിലും ആർത്തനാദങ്ങളും ഒതുങ്ങി, സർവ്വത്ര രമണീയമായ ഒരു പ്രശാന്തത ജീവിതസായാഹ്നത്തിൽ ഞാൻ കാണുന്നു. ഒരു പക്ഷെ, അതെന്റെ ഒരു തോന്നൽ മാത്രമായിരിക്കാം. എന്തെങ്കിലുമാകട്ടെ, ഏതായാലും പ്രകൃതി അങ്ങനെ ഒരു ദിവസം—കാലഘട്ടം—കൂടെ തള്ളിവിട്ടു. തെളിവും ഉന്മേഷവും ഉയിരും നിറഞ്ഞ ഒരു ദിവസം—കാലഘട്ടം—ഇതാ കൺമുമ്പിലൂടെ കടന്നുപോകുന്നു. സന്ധ്യാദേവി വിടർത്തുവിരിച്ചുതരുന്ന പുതപ്പിനുള്ളിൽ ലോകം നിദ്രയുടെ വിശ്രാന്തി കൈക്കൊള്ളാൻ ഒരുങ്ങുന്നു. ഉഴലുന്ന ലോകത്തിനു് വിശ്രമം ആവശ്യമാണു്. രാത്രി നമുക്കു നിദ്രയും വിശ്രമവുംകൊണ്ടുവന്നു കാഴ്ചവയ്ക്കുന്ന ഒരു നർമ്മസഖിതന്നെ. എന്നാൽ രാത്രിക്കു മണിക്കൂർ പന്ത്രണ്ടുമാത്രമേ പ്രകൃതി അനുവദിച്ചിട്ടുള്ളു. അതിലപ്പുറം ഒരു നിമിഷം മുന്നോട്ടുപോകാൻപാടില്ല. അതുകഴിയുമ്പോൾ നേരം വെളുക്കണം, വെളുക്കും. അങ്ങനെ നയനമോഹനമായ ഒരു സൂര്യോദയത്തിന്റെ—സുപ്രഭാതത്തിന്റെ—ജന്മഗൃഹമാണു് ഇരുളടഞ്ഞ രാത്രി. നേരെ കണ്ണും, സന്ധ്യ സം പ്രഭാതവേളയും, ശീലംകൊണ്ടും കോലംകൊണ്ടും ഇരട്ടപിറന്ന സഹോദരികളല്ലേ? രണ്ടും പരിവർത്തനഘട്ടങ്ങളാണു്. തമ്മിൽ വളരെ സാമ്യവും വഹിക്കുന്നു. ഒന്നിനുപിറകെ ഒന്നായി, മാറി മാറി, ജനിച്ചു മരിക്കുകയും മരിച്ചു ജനിക്കുകയും ചെയ്യുന്ന രാവും പകലും, മനുഷ്യജീവിതത്തോടു ഘടിപ്പിച്ചുനോക്കുമ്പോൾ, അന്തർമ്മുഖമായും ബഹിർമ്മുഖമായും (subjectively and objectively) ധാരാളം ചിന്തിക്കത്തക്ക വകനൽകുന്ന ഒരു ഗഹന വിഷയമാണു്. അതിരിക്കട്ടെ. ലോകത്തിന്റെ ഐശ്വര്യത്തിലും പുരോഗതിയിലും ഇരുട്ടുകോരിയിടുന്ന കാളരാത്രികളും ഉണ്ടല്ലോ. ഒരു അന്തിമയാമം. ശുഭോദർക്കമായ ആ പുണ്യ പുലർകാലം കൈവരുമ്പോൾ, പൃത്ഥ്വിയുടെ മുഖത്തു വെണ്മവീശുന്നു. നാലുദിക്കുകളും മന്ദഹസിക്കുന്ന പുലർകാലമായെന്നു പൂങ്കോഴികളും കാട്ടുകുയിലുകളും ഉച്ചത്തിൽ വിളംബരംചെയ്യും. ബാലാർക്കന്റെ തങ്കരശ്മികളിൽ ലോകം ആറാടിയാനന്ദിക്കും. അനുപമമായ ഒരു നവോന്മേഷവും നവചൈതന്യവും ലോകത്തെ അനുഗ്രഹിക്കും. ചെടികൾ പച്ചത്തഴപ്പണിഞ്ഞു തളിർക്കും, പൂമൊട്ടുകൾ വിടരും. പുഷ്പങ്ങൾ കുളിർകാററിൽ മണംപരത്തും. പക്ഷികൾ പാടും. മനുഷ്യർ മനുഷ്യരായി ജീവിക്കും. സർവ്വലൗകികസാഹോദര്യത്തിന്റെയും ജനകീയ സ്വാതന്ത്ര്യത്തിന്റെയും നിറവെള്ളിക്കതിരുകളിൽനിന്നു പൊഴിയുന്ന പ്രഭാകന്ദളങ്ങൾ, അതാ, അനതിദൂരമായ ഭാവി ചക്രവാളത്തിൽ എനിക്കു കാണാൻ കഴിയും.

എന്റെ ബാല്യം, അതൊരു മധുരസ്വപ്നംപോലെ എന്റെ സ്മരണയിൽ തങ്ങിനിൽക്കുന്നു. എന്റെ ബാല്യത്തെപ്പററി ഓർക്കുമ്പോൾ ഒന്നാമതായി എന്റെ മനസ്സിൽ ഉദിക്കുന്നതു് നിരണത്തുള്ള തൈയിൽ, ഇലഞ്ഞിക്കൽ എന്ന രണ്ടു കുടുംബങ്ങളാണു്. നസ്രാണികളുടെ പരമ്പരാഗതമായ അവകാശക്രമമനുസരിച്ചു ഞാൻ മദ്ധ്യതിരുവിതാംകൂറിൽ കണ്ടത്തിൽ കുടുംബാംഗമാണെങ്കിലും, നിരണത്തുള്ള തൈയിൽ കുടുംബം എന്റെ അമ്മയുടെയും മാതാമഹിയുടെയും (അങ്ങനെ അടുത്തടുത്തു രണ്ടു ദത്തവകാശവഴിക്കു്) എന്റെ തറവാടുമായിത്തീർന്നു. നിരണത്തുള്ള ഇലഞ്ഞിക്കൽ എന്റെ അമ്മയുടെ അപ്പന്റെ തറവാടാണു്.

ഈ കുടുംബം നിരണത്തുള്ള അതിപുരാതനവും പ്രശസ്തവുമായ ഒരു പ്രഭുകുടുംബമാണു്. അതെ, പ്രഭുകുടുംബമെന്ന പേരാണു് അതിനു് ഏററവുംയോജിക്കുന്നതു്. ശതാബ്ദകാലങ്ങളായി, തലമുറകൾ വഴിക്കു പ്രഭുതയും അന്തസ്സും ആഭിജാത്യവും ധനശക്തിയും അഭംഗമായി പുലർത്തിപ്പോന്ന ഒരു ശ്രേഷ്ഠകുടുംബമാണതു്. ഈ കുടുംബത്തിനു് അലങ്കാരമായി ശോഭിച്ചുകഴിഞ്ഞുപോയ ഈ.

ജെ. ജോൺവക്കീലവർകളുടെ അപ്പനും എന്റെ അമ്മയുടെ അപ്പനും സ്വന്ത സഹോദരന്മാരായിരുന്നു.

ആദ്യകാലംമുതല്ക്കുതന്നെ ഈ കുടുംബത്തിൽ തലയുയർത്തിനിന്ന കുടുംബത്തലവന്മാർ, ഗ്രാമസാധാരണന്മാരായ ഇതരജനങ്ങളെ അപേക്ഷിച്ചു വിപുലമായ തോതിൽ വ്യാപാരവ്യവസായങ്ങളിൽ ഏർപ്പെട്ടു കുടുംബത്തിന്റെ ധനസ്ഥിതി വളരെ അഭിവൃദ്ധിപ്പെടുത്തി. ധാരാളം ഭൂസ്വത്തുക്കളും സ്വർണ്ണപ്പണങ്ങളും തുടങ്ങിയ മററു ജംഗമവസ്തുക്കളും സമ്പാദിച്ചു. എന്നാൽ നെടുനാളെ അഭംഗമായ ഒരു ധനസമൃദ്ധി ആ കുടുംബത്തെ അത്രതന്നെ അനുഗ്രഹിച്ചിട്ടില്ലെന്നു പറയാം. വൃദ്ധിക്ഷയങ്ങളുടെ ഇടകലർന്ന ഒരു ചരിത്രഗതിയിലൂടെയാണു് ആ കുടുംബം കടന്നുവന്നിട്ടുള്ളതു്.

ഇലഞ്ഞിക്കൽ തറവാടുമായി എനിക്കുള്ള ബന്ധം ഗാഢതരമാണു്. എന്റെ അമ്മയുടെ അപ്പനായ ഇലഞ്ഞിക്കൽ ഫിലിപ്പോസ് എന്നയാളിന്റെ വിക്രമത്തിനു്, ആ കുടുംബത്തിലെ തലവന്മാർ പൊതുസ്വത്തിൽനിന്നു് അന്നു മാററിവെച്ച ഒരംശം സ്വത്തിന്റെ അവകാശം മാതൃവഴിക്കു് ഇന്നും ഞങ്ങൾക്കുതന്നെ നില്ക്കുന്നു. അദ്ദേഹത്തിന്റെ അപ്പൻ ഇലഞ്ഞിക്കൽ മാത്തുത്തരകൻ എന്ന പ്രസിദ്ധനും പ്രതാപശാലിയുമായിരുന്ന ദേഹത്തിനു മൂന്നു സഹോദരിമാർ ഉണ്ടായിരുന്നതിൽ ഒരാളെ ചെത്തിപ്പുഴയുള്ള പുരാതന കത്തോലിക്കാകുടുംബമായ പാറായിൽ വിവാഹം കഴിച്ചുകൊടുത്തു. ഇന്നത്തെ പാറായിത്തരകന്മാർ ഈ വല്യമ്മയുടെ സന്താനപരമ്പരകളാണു്. രണ്ടാമത്തെ സഹോദരിയെ വെളിയനാട്ടു തോപ്പിൽ എന്ന പ്രശസ്ത കുടുംബത്തിൽ വിവാഹം കഴിച്ചു. ഇവരും കത്തോലിക്കാകുടുംബത്തിൽ ഉൾപ്പെട്ടവരാണു്. മൂന്നാമത്തെ സഹോദരിയെ തിരുവല്ലാത്താലൂക്കിൽ കല്ലൂപ്പാറയുള്ള മാന്യ നസ്രാണികുടുംബമായ കലമണ്ണിൽ കുടുംബത്തിലാണു വിവാഹം കഴിച്ചുകൊടുത്തതു്. ഇലഞ്ഞിക്കൽ കുടുംബം അന്നു ധനസ്ഥിതിയിൽ വളരെ പുരോഗമിച്ചു. കൃഷി അഭിവൃദ്ധിപ്പെട്ടു. വരുമാനം പെരുകി. സ്വത്തുക്കൾ വർദ്ധിച്ചതോടെ, ആഡംബരങ്ങളും ധാടിമോടികളും സുഖലോലുപതയും സ്വാഭാവികമായി വന്നുചേർന്നു. കളിവള്ളങ്ങൾ പണിയിക്കുക, ആനയെ വാങ്ങുക, അകമ്പടിക്കാരെ പുലർത്തുക ഇത്യാദി മേളങ്ങൾ തുടങ്ങി. അലക്കുകാർ കൊല്ലപ്പണിക്കാർ, ആശാരിമാർ, ചായപ്പണിക്കാർ തുടങ്ങിയ കൂട്ടരെ കുടുംബങ്ങളായി വരുത്തി പുരയിടങ്ങളും മററും കൊടുത്തു താമസിപ്പിച്ചു. ഇങ്ങനെ വരുമാനത്തോടു മത്സരിക്കുന്ന ചെലവുകളും ഇലഞ്ഞിൽ പ്രവേശിച്ചു. ചെലവുകൾ ക്ഷണേന വരുമാനത്തെ പിന്നിലാക്കി. പിന്നത്തെ കഥ ഊഹ്യമാണല്ലോ. സമ്പൽക്ഷയത്തിന്റെയും അധോഗതിയുടെയും തിരപ്പുറപ്പാടായി. ആകപ്പാടെ കാര്യങ്ങൾ കുഴഞ്ഞു. അതിനുമുമ്പു് അലങ്കാരത്തിനും വിനോദത്തിനും വേണ്ടി ചെയ്ത പരിഷ്കാരങ്ങളിൽ ഒന്നു്, ഉദ്ദേശിച്ചിരിക്കാത്ത വിധത്തിൽ, സ്ഥായിയായ ഒരുഭാവിപ്രയോജനത്തിനു പരോക്ഷമായി (indirectly) ബീജാവാപം ചെയ്യാനിടയായി. ചില ധനികന്മാർ വീട്ടുമുററത്തു് അലങ്കാരത്തിനുവേണ്ടി മയിൽക്കോഴികളെയും മററും വളർത്തുന്നതുപോലെ, ഇലഞ്ഞിക്കൽ സഹോദരന്മാർ വടക്കൻ മലബാറിൽനിന്നു് സംസ്കൃതവിദ്വാനായ ഒരാശാനെ വരുത്തി താമസിപ്പിച്ചു കുട്ടികളെ കുറച്ചു സംസ്കൃതം പഠിപ്പിച്ചുപോന്നു. കുഞ്ഞനാശാൻ എന്നായിരുന്നു പരമസാത്വികനായ ഈ വൃദ്ധപണ്ഡിതന്റെ നാമധേയം. വിത്തും കാളയും കലപ്പയും കൊയ്ത്തുകാരും വെയ്പ്പും വിളമ്പും വള്ളംകളിയും എല്ലാംചേർന്ന കോലാഹലം കൂട്ടുന്ന ആ പ്രഭുകുടുംബ സാമ്രാജ്യത്തിന്റെ ഒരു കോണിൽ ഒരുകഷണം അങ്ങാടിമരുന്നുപോലെ എങ്ങു് അസംഗതമായി വന്നുചേരാനിടയായ ഈ സാഹിത്യ ഗുരുനാഥന്റെ വിധിവൈകൃതത്തിൽ അദ്ദേഹത്തിനുതന്നെ സഹതാപം തോന്നിക്കാണണം. ഗൃഹനാഥന്മാർ ആശാനെ വേണ്ടവണ്ണം ബഹുമാനിക്കുകയും ആശാന്റെ താമസത്തിനു വേണ്ട സൌകര്യങ്ങളെല്ലാം ചെയ്തുകൊടുക്കുകയും ചെയ്തിരുന്നു എങ്കിലും, കളിക്കൂത്തുകളിൽ അതിവിരുതരായ ശിഷ്യസമ്പത്തിന്റെ പ്രധാന വിനോദം ആശാനെ ചെണ്ടകൊട്ടിക്കുകയായിരുന്നു. കുട്ടികളുടെ നേരംപോക്കുകൾ പലപ്പോഴും ക്ഷമാസമ്പന്നനായ ആ വൃദ്ധന്റെ സഹനശക്തിയെയും ശിഷ്യവാത്സല്യപരിധിയെയും അതിക്രമിച്ചു. ഒടുവിൽ പൊറുതിമുട്ടിയപ്പോൾ ഒരു ദിവസം ആശാൻ, താൻ അനുഭവിക്കുന്ന ധർമ്മസങ്കടങ്ങളെപ്പററി കുട്ടികളുടെ അച്ഛനായ കുടുംബനാഥന്റെ അടുക്കൽ സങ്കടനിവേദനം ചെയ്തു. അതിനെ തുടർന്നു് കുട്ടികൾക്കു് നല്ല താക്കീതും കിട്ടി. കുറെ ദിവസത്തേക്കു് ആശാനും തെല്ലു സ്വസ്ഥത കിട്ടി. പക്ഷേ, താല്ക്കാലികമായ ഈ സ്വസ്ഥത, വിദ്യാവിമുഖരായിരുന്ന ആ ശിഷ്യഗണത്തിലുണ്ടായ എന്തെങ്കിലും "മാനസാന്തര"ത്തിന്റെ ഫലമായിരുന്നില്ല. അധികൃതസ്ഥാനങ്ങളിൽ റിപ്പോർട്ടു ചെയ്ത കുററത്തിനു് ആ പാവപ്പെട്ട ആശാനോടു പകവീട്ടാൻ പററിയ മാർഗ്ഗം എന്താണെന്നുള്ളതിനെപ്പററി ആ ബാലസമുദായത്തിൽ പ്രബലമായ ചില ഗൂഢാലോചനകൾ നടന്നു. പലരുടെയും ഭാവനകളിൽനിന്നു പലരൂപത്തിലുള്ള പ്രതികാരനിർദ്ദേശങ്ങൾ അവതരിപ്പിക്കപ്പെട്ടു. ഒടുവിൽ കുസൃതിക്കുടുക്കയായ ഒരു ബാലനേതാവിന്റെ നിർദ്ദേശം ഐകകണ്ഠ്യേന അംഗീകരിക്കുകയും, അതിന്റെ നിർവഹണത്തിനു പററിയ ഒരു സന്ദർഭം വരുന്നതുവരെ കപടമൌനം ദീക്ഷിക്കുകയുമാണു കുട്ടികൾ ചെയ്തതു്.

ഇലഞ്ഞിക്കലെ വീടു് സാമാന്യം വീതികൂടിയ ഒരു തോടിന്റെ കരയ്ക്കാണു നില്ക്കുന്നതു്. വള്ളം ഉണ്ടെങ്കിലേ ഈ തോടു് അക്കരയിക്കര കടക്കാൻ സാധിക്കു. ഒരു ദിവസം വീട്ടിൽനിന്നു സ്വല്പംമാറി, എന്നുപറഞ്ഞാൽ കണ്ണെറയുന്ന ദൂരത്തിൽ, ഒരു സ്ഥലത്തു കുട്ടികൾ ചെന്നു തോട്ടിൽ മുങ്ങിക്കുളിച്ചും കൊച്ചുവള്ളം കളിച്ചും നീന്തിത്തുടിച്ചുംകൊണ്ടു നില്ക്കുന്നു. ആശാൻ എവിടെയോ പോയിട്ടു് ആ വഴി വന്നു. ആശാനു് അക്കര കടക്കണം. നീന്തൽ ലവലേശം വശമില്ല. വെള്ളത്തിലിട്ടാൽ അരകല്ലുപോലെ താഴുകയേ ഉള്ളു. ഭാഗ്യവശാൽ തന്റെ ശിഷ്യഗണത്തിൽപെട്ട കുഞ്ഞുങ്ങൾ കൊച്ചുവള്ളം കളിക്കുന്നതു കണ്ടപ്പോൾ ആശാനു സന്തോഷമായി. "കുഞ്ഞുങ്ങളെ എന്നെ അക്കരെ ഒന്നു കടത്തിവിടാമോ? എന്നു് ആശാൻ ചോദിച്ചു. —"കൊള്ളാം. അതിനെന്താ, ആശാൻ വന്നാട്ടെ, ഞങ്ങൾ ഈ കൊച്ചുവള്ളത്തിൽ കയററി അക്കര കടത്താമല്ലോ. സൂക്ഷിച്ചിരുന്നുകൊള്ളേണേ വള്ളം ചെറുതാണു്" എന്നു കുട്ടികൾ സസന്തോഷം മറുപടി. ഗൂഢ

ഗതിക്കാരനായ ആശാൻ യ[...]തൊരു സംശയ[...] കൂടാതെ വള്ളത്തിൽ കയറി. വള്ളം നീക്കി, തോടിന്റെ നടുഭാഗത്തു് നിലയില്ലാത്ത ആഴമുള്ള സ്ഥാനത്തു വന്നപ്പോൾ കുട്ടികളുടെ ഗുരുഭക്തിയുടെ കൂടുതൽകൊണ്ടു വള്ളം ഉരുളാനും മറിയാനും തുടങ്ങി. മുങ്ങുമെന്നുള്ള മട്ടായി. ആശാനു പ്രാണവേദന കയറി. "എന്റെ പൊന്നുകുഞ്ഞുങ്ങളെ ഈശ്വരനെയോർത്തു് എന്നെ മുക്കരുതേ! ഭഗവാനെ! തിരുവടി ഈ കുഞ്ഞുങ്ങൾക്കു ദയ തോന്നിക്കണേ! സർവ്വശക്താ! പെരുന്തൃക്കോവിലപ്പാ!" എന്നിങ്ങനെ ആശാൻ സഗൽഗദം കേണുപ്രാർത്ഥിച്ചു. അതുവരെ വള്ളത്തിന്റെ വക്കിൽ പിടിച്ചു മുങ്ങിമറഞ്ഞു നീന്തിക്കൊണ്ടിരുന്ന ഗൂഢവിപ്ലവസംഘാംഗങ്ങൾ ഓരോരുത്തരായി ജലപ്പരപ്പിൽ ആശാന്റെ നേരെ പ്രത്യക്ഷപ്പെട്ടു.

"ഇട്ടോ, ആണയിട്ടോ, ആശാനെ, ആശാന്റെ ഏററവും വലിയ ദൈവത്തെക്കൊണ്ടു് ഇപ്പോൾ, ഇവിടെ വച്ചു സത്യംചെയ്യണം, ഇനി ഞങ്ങൾ എന്തെല്ലാം കാണിച്ചാലും ആശാൻ വീട്ടിൽ മിണ്ടുകയില്ലെന്നു്. ഇനി അപ്പനോടു പറയുമോ ആശാനെ! ഇക്കാര്യത്തെപ്പററി ഒരക്ഷരം പറഞ്ഞുപോയാൽ———"! ഇട്ടു, ആശാനു് അറിയാവുന്ന ആണയെല്ലാം ഒററശ്വാസത്തിലിട്ടു.

"ആകട്ടെ, ഇത്തവണ ആശാനെ വെറുതെ വിടുന്നു" എന്നൊരു മാപ്പു് അവിടെ പാസ്സായി. ആശാന്റെ ശ്വാസം നേരെ വീണു. ആശാൻ ഒരു കണക്കിൽ കരയ്ക്കിറങ്ങി ഓട്ടം. വല്ലവിധേനയും നീരണം ദിക്കിൽനിന്നു പോയി രക്ഷപ്പെട്ടാൽ മതിയെന്നായി. നേരെ ഓടി അന്നത്തെ വലിയ മാർ മത്യൂസ് അത്താനാസ്യോസു മെത്രാപ്പോലീത്തായുടെ മുമ്പിൽവന്നു സങ്കടമൊക്കെ ബോധിപ്പിച്ചു.

"തിരുമേനീ, അടിയനിതാ പോകുന്നു" എന്നും പറഞ്ഞു സ്ഥലം വിടുകയാണത്രെ ഉണ്ടായതു്.

ആശാനു കിട്ടിയ ഗുരുദക്ഷിണ ഈ വിധത്തിലായിരുന്നുവെങ്കിലും, ആശാൻ തുടങ്ങിവച്ച വിദ്യാപ്രസ്ഥാനം തീരെ പാഴായില്ല. ഇലഞ്ഞിക്കലും സമീപഗൃഹങ്ങളിലുമുള്ള ആൺപെൺപൈതങ്ങളെല്ലാം അന്നു "കാവ്യംവായിക്കാൻ" ആശാന്റെ അടുക്കൽ വന്നുകൂടുക പതിവായിരുന്നു. ആശാൻ അവരെ എല്ലാം കാവ്യം വായിപ്പിച്ചുപോന്നു. അക്കൂട്ടത്തിൽ എന്റെ അമ്മയും കുറെ "യസ്യജ്ഞാനദയാസിന്ധോ" ഒക്കെ വായിച്ചു പഠിച്ചുവത്രേ. ഇലഞ്ഞിക്കലെ മാതാവു് എന്ന നിലയ്ക്കു് എന്റെ അപ്പനും അന്നു് ആശാന്റെ അടുക്കൽപ്പോയി കാവ്യം പഠിച്ചുകൂട്ടത്തിലാണു്. അപ്പൻ സംസ്കൃതശ്ലോകങ്ങളും മററും ചൊല്ലിപ്പഠിച്ചു വീട്ടിൽ വരും! വീട്ടിൽവന്നു വൈകുന്നേരം മറവിതീർക്കാൻ പഴയ പാഠങ്ങൾ ഉരുവിടുകയും മററും ചെയ്യുമ്പോൾ, അപ്പന്റെ കൊച്ചനുജൻ ഒരു പയ്യൻ ഇതൊക്കെ കേട്ടു് അററവും മുറിയും പഠിക്കാൻ തുടങ്ങി. അങ്ങനെ പ്രസ്തുത പയ്യന്റെ ശ്രദ്ധ കൃഷി കച്ചവടം തുടങ്ങിയ ലൗകിക വിഷയങ്ങളിൽനിന്നു്, അക്കാലത്തു നസ്രാണികളുടെ ഇടയിൽ പരമ ദുർല്ലഭമായിരുന്ന സാഹിത്യമാർഗ്ഗത്തിലേക്കു തിരിയാനിടയായി. എന്തിനു് അക്കാലത്തു് എന്നുപറയുന്നു. ഇക്കാലത്തുപോലും സുറിയാനിക്രിസ്ത്യാനികളുടെയിടയിൽനിന്നു സാഹിത്യപരമായ അവാസന വേണ്ടത്ര മുററിക്കിട്ടിയിട്ടില്ലെന്നാണു് എന്റെ അഭിപ്രായം. ഇങ്ങനെ ജ്യേഷ്ഠന്റെ കാവ്യവായനകേട്ടു സാഹിത്യകൗതുകം ജനിച്ച അനുജൻ പയ്യനാണു്, പിൽക്കാലത്തു മലയാള സാഹിത്യലോകത്തു സുപ്രസിദ്ധനാവുകമാത്രമല്ല, അനേകമനേകം സാഹിത്യകാരന്മാർക്കു "മനോരമ"ദീപം ഉയർത്തിപ്പിടിച്ചു വഴിതെളിച്ചുകാണിച്ചുകൊടുത്തു കേരളീയരുടെയും കൈരളിയുടെയും കൃതജ്ഞതാനിർഭരമായ അനശ്വരയശസ്സു സമ്പാദിക്കുകകൂടിചെയ്ത പുണ്യസ്മരണീയനായ മനോരമപ്പത്രാധിപർ കണ്ടത്തിൽ വറുഗീസുമാപ്പിള അവർകൾ. തനിക്കു സാഹിത്യത്തിൽ ആദ്യമായി അഭിരുചി ജനിക്കുന്നതിനും തന്റെ ശ്രദ്ധ സാഹിത്യവിഷയത്തിലേക്കു തിരിയുന്നതിനുമുള്ള മൂലകാരണം ഇതായിരുന്നുവെന്നു ശ്രീമാൻ വറുഗീസുമാപ്പിളതന്നെ പിൽക്കാലത്തു എന്നോടു പറഞ്ഞിട്ടുണ്ടു്. നസ്രാണികളിൽ, എന്നല്ല കേരളീയ സാഹിത്യകാരന്മാരുടെ മുന്നണിയിൽ ശോഭിച്ചിരുന്ന ആ മഹാനുഭാവന്റെ മഹനീയജീവിതം പലവിധത്തിൽ എന്റെ ജീവിതഗതിയെ സ്പർശിക്കാനിടയായിട്ടുണ്ടു്. അദ്ദേഹത്തെപ്പററി എനിക്കു് ഇന്നും രോമാഞ്ചം കൊള്ളിക്കുന്ന അനവധി അനുഭവസ്മരണകൾ ഉണ്ടു്.

ഇലഞ്ഞിക്കൽ തറവാടിനെപ്പററി പറഞ്ഞുവന്നപ്പോഴാണല്ലോ, കത്തനാരാശാൻ വന്നതും, കാവ്യം വായന തുടങ്ങിയതും, ആ വഴിക്കു വറുഗീസുമാപ്പിളയെ ഓർത്തതും മററും. കത്തനാരാശാൻ ഇലഞ്ഞിക്കൽനിന്നു് ഓടിപ്പോയെങ്കിലും. വീണ്ടും നമുക്കിലഞ്ഞിക്കലേക്കുതന്നെ എത്തിനോക്കാം. പക്ഷെ ഇതിനിടയ്ക്കു കാലം കുറെ കഴിഞ്ഞുപോയി. ജോൺവക്കീലിന്റെ ചെറുപ്പകാലത്തെ സംബന്ധിക്കുന്ന രസകരമായ ഒരു കഥയുംകൂടി പറയാം. ജോൺവക്കീലിന്റെ ജനനത്തിനുമുമ്പു് അദ്ദേഹത്തിന്റെ മാതാവു പ്രസവിച്ച മൂന്നുനാലുകുട്ടികൾ, ശൈശവത്തിൽത്തന്നെ ദേഹത്തു അനാരോഗ്യകരമായ ഒരു തടിപ്പുണ്ടായി, തുടരെത്തുടരെ മരിച്ചുപോയി. ഇതു മാതാപിതാക്കന്മാർക്കു വളരെ കുണ്ഠിതകാരണമായി. മാതാവിന്റെ മുലപ്പാലിൽ അന്തർഭവിച്ചിരുന്ന ഏതോ ദൂഷ്യംകൊണ്ടാണു് ഇങ്ങനെ കുട്ടികൾ മരിച്ചതെന്നു് ആരോ നാട്ടുവൈദ്യന്മാർ പറഞ്ഞുപിടിപ്പിക്കുകയും ചെയ്തു. അതിനാൽ ജോൺ(വക്കീൽ) ജനിച്ചപ്പോൾ ഇങ്ങനെ ഒരു രോഗബാധയിൽനിന്നു് ആ ശിശു ഒഴിഞ്ഞിരിക്കാൻവേണ്ടി അതിനെ അടുത്തുള്ള അമ്മയുടെ അനുജത്തിയുടെ വീട്ടിൽക്കൊണ്ടുപോയി അവരുടെ പരിപാലനത്തിൽ വളർത്തി. കളക്കടിയിൽ എന്നാണവിടത്തെ വീട്ടുപേരു്. അഞ്ചെട്ടുവയസ്സു് പ്രായമാകുന്നതുവരെ കൊച്ചുജോൺ അവിടെത്തന്നെ നിന്നു വളരുകയാണു് ചെയ്തതു്. അതിനിടയ്ക്കു സ്വന്തവീടും വീട്ടുകാരുമായുള്ള സമ്പർക്കം മിക്കവാറും ഇല്ലായിരുന്നു എന്നുതന്നെ പറയാം. അതിനാൽ താൻ കളക്കടി വീട്ടിലെ ഒരംഗമാണെന്നു ധരിച്ചാണു് ജോൺ അഥവാ പാപ്പി (അങ്ങനെയാണു വീട്ടിൽ വിളിച്ചുവന്ന ഓമനപ്പേരു്) വളർന്നുവന്നതു്. പാപ്പി മലയാളം താഴ്ന്നക്ലാസിലെ പഠിത്തമെല്ലാം കഴിഞ്ഞു് ഇംഗ്ലീഷ് പഠിക്കാറായി. മാതുലൻ കുര്യൻ റൈട്ടർ കൊച്ചിയിൽ ഉപ്പു, പുകയില മുതലായവയുടെ കുത്തകവ്യാപാരത്തിൽ പണംവാരി പ്രതാപശാലിയായി കൊച്ചിയിൽത്തന്നെ താമസിക്കുകയാണു്. അതിനാൽ ഭാഗിനേയനെ ഇംഗ്ലീഷ് പഠിപ്പിക്കാൻ അ

ദ്ദേഹം കൊച്ചിയിലേക്കു കൊണ്ടുപോന്നു. നിരണത്തെ ഗ്രാമീണ രംഗങ്ങൾമാത്രം കണ്ടു പരിചയിച്ചിരുന്ന പാപ്പിക്കു് കൊച്ചിയിൽ ചെന്നപ്പോൾ അവിടത്തെ പട്ടണമോടികളും കോലാഹലങ്ങളും വളരെ കൗതുകകരമായിത്തോന്നി. അന്നു കപ്പൻ വെറ്റരുടെ ആശ്രിതനായി നിന്ന ചാറത്സ് ബ്രൗൺ എന്നൊരു നാട്ടുകാരന്റെകൂടെ പാപ്പിയെ ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ ചേർക്കാൻ അയച്ചു. ഈ ആശ്രിതനാണു് പിൽക്കാലത്തു തിരുവിതാംകൂർ സർവീസിൽ ഒരു ഡോക്ടറായി നല്ലനിലയിലെത്തിയ "മാത്തൻ അപ്പോത്തിക്കിരി". ജോൺ അത്ര അതിഭാഷണപ്രിയനല്ലെങ്കിലും നല്ല മുഖശ്രീതികഞ്ഞ ഒരു ബാലനായിരുന്നു. സ്കൂളിൽ ചെന്നു ഹെഡ്മാസ്റ്റർ റജിസ്റ്ററിൽ പേരു ചേർക്കാൻ അപേക്ഷാർത്ഥിയെ വിളിച്ചു. റജിസ്റ്റർ പുസ്തകം നിവർത്തുവച്ചു തൂവൽ പേനായും മഷിയിൽ മുക്കിപ്പിടിച്ചുകൊണ്ടു ചോദിച്ചു:—

"നിന്റെ പേരു്?

ഉത്തരം:—പാപ്പി.

വീട്ടുപേരു്........?

ഉത്തരം:—കല്ലുകടിയിൽ.

അപ്പന്റെ പേരു്.......?

ഉത്തരം:—മാമ്മൻ.

ഉത്തമവിശ്വാസത്തിൽ പറഞ്ഞ ഈ ഉത്തരങ്ങൾ മൂന്നും തെറ്റായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. മി. ജോൺ ശൈശവം മുതൽ കല്ലുകടിയിൽനിന്നു വളർന്നതുകൊണ്ടു സിദ്ധിച്ചിരുന്ന ധാരണകൾ പറഞ്ഞു എന്നേയുള്ളു. പിന്നീടു കപ്പൻവെറ്റർ ഈ വിവരം അറിഞ്ഞു് വളരെ ചിരിച്ചശേഷം സ്കൂളിൽ ചെന്നു ശരിയായ പേരുവിവരങ്ങൾ പറഞ്ഞുകൊടുത്തുവത്രെ.

അങ്ങനെ ജോൺ വക്കീൽ ചെറുപ്പത്തിൽതന്നെ ഇംഗ്ലീഷ് പഠിക്കാൻ കൊച്ചിയിൽ പോയി താമസിച്ചതുകൊണ്ടാണു് ഇലഞ്ഞിക്കൽ കുടുംബത്തിലെ അന്നത്തെ യുവജനങ്ങളെ ബാധിച്ചിരുന്ന അലസതയുടെ ഒഴുക്കിൽപെട്ടു് സ്വജീവിതം അമരംതെറ്റിപ്പോകാനിടയാകാഞ്ഞതെന്നു അദ്ദേഹംതന്നെ വിശ്വസിച്ചിരുന്നതായി എനിക്കറിയാം. ഇടക്കാലത്തു് ഇലഞ്ഞിക്കൽ കുടുംബക്ഷേമം കുറഞ്ഞെങ്കിലും, പിൽക്കാലത്തു, ഭാഗ്യശ്രീമാനായ മി. ജോൺ തന്റെ മേധാശക്തിയും അശ്രാന്തപരിശ്രമവുംകൊണ്ടു നേടിയ ജീവിതവിജയത്തിന്റെ ഫലമായി, പ്രസ്തുത കുടുംബഭാഗധേയത്തെ തികച്ചും വീണ്ടെടുത്തു എന്നുള്ളതു് അത്യന്തം ചാരിതാർത്ഥ്യജനകമാണു്. മി. ജോണിന്റെ അപ്പന്റെ അപ്പന്റെ രണ്ടു സഹോദരന്മാർക്കും (അതിലൊരാളാണു് എന്റെ അമ്മയുടെ അപ്പൻ) കൂടിയുണ്ടായിരുന്ന ഇലഞ്ഞിക്കൽ കുടുംബസ്വത്തിന്റെ മൂന്നിലൊരംശത്തിനുള്ള അവകാശം എന്റെ അമ്മയ്ക്കും കിട്ടി. എന്റെ പിതാമഹൻ (Great Grand Father) ആണുള്ള എന്നയാൾ സ്വന്തവാസസ്ഥലമായ വള്ളംകുളത്തു (തിരുവല്ലാത്താലൂക്കിൽ) നിന്നു നാലഞ്ചുമൈൽ പടിഞ്ഞാറോട്ടു മാറി കുററൂർ എന്ന സ്ഥലത്തു് കുറെ വസ്തുക്കൾ സമ്പാദിച്ചിരുന്നു. തന്റെ പുത്രന്മാരിൽ ആരെങ്കിലും ഒരാൾ അവിടെപ്പോയി പൊറുതിയുറപ്പിച്ചാൽ ആ വസ്തുക്കൾ വെറുതെ കിടന്നു നാനാവിധമായിപ്പോകുകയില്ലല്ലോ എന്നു കരുതി പുത്രന്മാരെ എല്ലാം വിളിച്ചു് ആരാണു് കുററൂർ പോയി താമസിക്കുന്നതു് എന്നു ചോദിച്ചു. ഇന്നു തിരുമൂലപുരം ബാലികാമഠം നില്ക്കുന്നയിടത്തുകൂടെ മെയിൻസെൻട്രൽ റോഡ് തെക്കോട്ടു കടന്നുപോകുന്ന ആ ഭാഗങ്ങൾ (കുററൂർ) അന്നു ആളും അനക്കവും ഇല്ലാതെ കാടുപിടിച്ചു കിടക്കുന്ന സ്ഥലങ്ങളാണു്. ആ കാട്ടുപ്രദേശത്തു് പോയി കാടു തെളിച്ചു പൊറുതിയുറപ്പിക്കുന്നതിനുള്ള ബുദ്ധിമുട്ടും ക്ലേശങ്ങളും ഓർത്തപ്പോൾ പുത്രന്മാർ ഓരോരുത്തരായി ഈ ഉപനിവേശപ്രയത്നത്തിൽനിന്നു ഒഴിയുകയാണു് ചെയ്തതു്. ഒടുവിൽ എന്റെ പിതാമഹനായ ഈപ്പനെ വിളിച്ചു ചോദിച്ചപ്പോൾ, അദ്ദേഹം അതിനുമുമ്പുതന്നെ വള്ളംകുളത്തു നെടുമ്പ്രത്തു സ്ഥീട്ടിൽ ഒരു പൊറുതിയുറപ്പിച്ചുകഴിഞ്ഞിരുന്നെങ്കിലും, "ആവട്ടെ, ഞാൻ പോകാം" എന്നു സസന്തോഷം സമ്മതിക്കുകയാണു് ചെയ്തതു്. പ്രസ്തുത ഈപ്പനും ഭാര്യയുംകൂടി കുററൂർ ദിക്കിൽ പോയി താമസമുറപ്പിച്ചു. അതിനടുത്തു തുകലശ്ശേരി എന്ന സ്ഥലം അന്നേ സി. എം. എസ്സ്. മിഷ്യനറിമാരുടെ ഒരു പ്രവർത്തനകേന്ദ്രമാണു്. ഇന്നും അവിടെ ഒരു സി. എം. എസ്സ്. പള്ളിയും അതിനോടു ചേർന്ന ചില വിദ്യാലയങ്ങളും മററുമുണ്ടു്. തിരുവിതാംകൂറിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രാരംഭപ്രവർത്തകരായിരുന്ന പല യൂറോപ്യൻ മിഷ്യനറിമാരും തുകലശ്ശേരി ബംഗ്ലാവിൽ താമസിച്ചിട്ടുള്ളവരാണു്.

ഞാൻ കുഞ്ഞായിരിക്കുന്നകാലത്തു് എന്റെ ... യപ്പന്മാരോടൊരുമിച്ചു കാറൂർ കണ്ടത്തിൽ വീട്ടിൽ കുറത്താലിൽ പോയി ധാരാളം താമസിച്ചിരുന്നു. കുട്ടിപ്രായത്തിൽ ഞാൻ നല്ല കൊഴുത്തു ദേഹപുഷ്ടിയുള്ള ഒരു ശിശുവായിരുന്നു എന്നു കേട്ടിട്ടുണ്ടു്. ഒരിക്കൽ തുകലശ്ശേരി ബംഗ്ലാവിൽനിന്നു കുറത്താലിൽ വന്ന മദാമ്മമാർ ആരോ എന്നെക്കണ്ടിട്ടു സന്തോഷസൂചകമായി, "ഇവൻ നല്ല തടിയനായിരിക്കുന്നല്ലോ" എന്നു് അമ്മയെ അനുമോദിക്കുകയും മദാമ്മയുടെ കൺദോഷംകൊണ്ടു കൊച്ചിനു് എന്തു് ആപത്തുവരുമോ എന്നു് അമ്മയും വല്യമ്മയും മററും അന്ധാളിച്ചു പരിഭ്രമിച്ചു വശാകുകയും ചെയ്തതായി കേട്ടിട്ടുണ്ടു്.

അന്നു രാമരായർ ദിവാൻജിയുടെ കാലമാണു്. രാജ്യം നന്നാക്കണമെന്നും ജനങ്ങളുടെ സമ്പൽസ്ഥിതി അഭിവൃദ്ധിപ്പെടുത്തണമെന്നും ആഗ്രഹമുള്ള ഒരാളായിരുന്നു അദ്ദേഹം. അദ്ദേഹം നടപ്പിലാക്കാൻ ശ്രമിച്ച പല പരിഷ്ക്കാരങ്ങളും നോട്ടപ്പിശകുകൾമൂലം വേണ്ടത്ര ഫലപ്രാപ്തിയിലെത്താനിടയാകാതെ പോയെങ്കിലും, ആൾ പ്രതിഭാശാലിയായിരുന്നു എന്നതു നിർവ്വിവാദമാണു്. അദ്ദേഹത്തിന്റെ കാലത്താണു് തിരുവിതാംകൂറിൽ കൂട്ടുവ്യാപാരക്കമ്പനി പ്രസ്ഥാനം (Joint Stock Companies) ആദ്യമായി ആരംഭിച്ചതു്. അന്നു തിരുവിതാംകൂറിൽ വ്യാപാരവ്യവസായങ്ങളിൽ ഏർപ്പെട്ടിരുന്ന ക്യാമറോൺ, ചിസെസാ എന്ന രണ്ടു ധാരമർ ചേർന്നു "ക്യാമറോൺ—ചിസെസാ" എന്ന പേരിൽ ഒരു കമ്പനിയുണ്ടാക്കി. പ്രസ്തുത കമ്പനിയുടെ ഒരു പ്രധാന പ്രവർത്തനം കൊല്ലത്തു വനിച്ച ഭാഗത്തിൽ ഒരു മേച്ചിലോട്ടു നിർമ്മാണശാല സ്ഥാപിച്ചു നടത്തുക എന്നുള്ളതായിരുന്നു. ഈ വ്യവസായം ക്ഷണേന അഭിവൃദ്ധി പ്രാപിച്ചു. കാലാന്തരത്തിൽ ഹാരിസൻ ക്രോസ്ഫീൽഡ് എന്ന പ്രസിദ്ധ യൂറോപ്യൻ വ്യവസായക്കമ്പനിക്കാർ ഈ ഓട്ടുനിർമ്മാണശാല വിലയ്ക്കു വാങ്ങി. ഇന്നും ഈ ശാല പ്രശസ്തമായി പ്രവർത്തനം നടത്തിവരുന്ന വിവരം എവർക്കും അറിവുള്ളതാണല്ലോ. അന്നത്തെ ക്യാമറോൺ—ചിസെസാ കമ്പനിക്കാർ തിരുവിതാംകൂർ ഗവൺമെന്റിനെ ഉത്സാഹിപ്പിച്ചതിന്റെ ഫലമായിട്ടാണു് പുനലൂർ കടലാസ്സുനിർമ്മാണശാല തുടങ്ങാനിടയായതു്. അതുവരെ തിരുവിതാംകൂറിൽ ജോയിന്റ സ്റ്റോക്കകമ്പനികൾ ഇല്ലായിരുന്നു. മാനേജിംഗ് ഏജൻറ്സ് എന്നനിലയിൽ ക്യാമറോൺ ചിസെസാക്കമ്പനിയുടെ മേൽനോട്ടത്തിലും ഭാരവാഹിത്വത്തിലുമാണു കടലാസ്സുനിർമ്മാണശാലയുടെ പ്രവർത്തനം നടന്നുകൊണ്ടിരുന്നതു്. പ്രസ്തുത കടലാസുനിർമ്മാണക്കമ്പനിയുടെ ഓഹരികൾ വില്ക്കുന്നതിനായി അന്നത്തെ ഗവൺമെന്റു നടത്തിയ ശ്രമത്തിൽ, അതാതു സ്ഥലത്തുള്ള പൌരപ്രധാനികളെക്കൊണ്ടു് ഓഹരികൾ എടുപ്പിക്കണമെന്നുകാണിച്ചു പേഷ്ക്കാരന്മാർക്കും മണ്ടപത്തുംവാതിൽക്കലധികാരികൾക്കും എഴുതിവന്നു. കമ്പനിയുടെ നിബന്ധനകളും കാര്യവിവരപ്പത്രികയുടെ പ്രതികളും (Prospectus and articles of Association) അയച്ചുകൊടുത്തു. അക്കൂട്ടത്തിൽ എന്റെ അപ്പന്റെ അപ്പനായ കാറൂർ കുറത്താലിൽ ഈപ്പൻ എന്നയാളിനും കമ്പനിക്കാർ എഴുതിവരുകയും, എന്താണു ചെയ്യേണ്ടതെന്നു ജ്യേഷ്ഠാനുജന്മാർ 6 പേരുംകൂടി ആലോചിക്കുകയും ചെയ്തതിന്റെ ഫലമായി, ഏഴാംഭാഗം എന്ന പൊതുസ്വത്തു് വെറുതെ ഇട്ടേക്കുന്നതിൽ ഭേദം, അതിലൊരംശം സൃഷ്ടിപരവും ശ്രേയസ്കരവുമായ എന്തെങ്കിലുമൊരു വ്യവസായത്തിൽ മുടക്കുന്നതായിരിക്കുമെന്നു തീരുമാനിച്ചു. അതനുസരിച്ചു, മൂത്ത ആൾ പുനലൂർകമ്പനിയിൽ 500 രൂപയുടെ ഒരു ഓഹരിയും അനുജന്മാർ രണ്ടുപേർ ചേർന്നു 500 രൂപായുടെ ഒരു ഓഹരിയും എടുത്തു. പുനലൂർ കടലാസുകമ്പനിയുടെ നിബന്ധനകളും കാര്യവിവരപ്പത്രികകളും മററും വന്നപ്പോൾ, അതു വായിച്ചുനോക്കി മനസ്സിലാക്കുന്നതിനും മററും നിയോഗിക്കപ്പെട്ട കണ്ടത്തിൽ ഈപ്പൻ വക്കീലിന്റെ (എന്റെ അപ്പന്റെ അനുജൻ) വ്യവസായോന്മുഖമായ ഭാവനയെ അതു പ്രത്യേകം ആകർഷിക്കുകയുണ്ടായി. കണ്ടത്തിൽ ഈപ്പൻവക്കീലവർകൾ ആദ്യം മുതല്ക്കേ ധനാർജ്ജനവിഷയത്തിൽ ശ്രദ്ധാലുവും ജാഗരൂകനും ആയിരുന്നു. അദ്ദേഹത്തിന്റെ വാസന ആ വഴിക്കു നല്ലവണ്ണം പ്രവർത്തിക്കുകയും പ്രയത്നങ്ങൾ സഫലങ്ങളാവുകയും ചെയ്തിട്ടുണ്ടു്. ഇപ്പോൾതന്നെ ഉദ്ദേശിച്ചതിൽ വളരെ നീണ്ടുപോയ ഈ ലേഖനം തൽക്കാലം അങ്ങനെ നിൽക്കട്ടെ

# ഉദ്യോഗവും ബിസിനസ്സും

[ഏ. വി. ജോർജ്ജ്, കോട്ടയം]

പ്രതിമാസം ഏതാണ്ട് ഇരുപത്തിയഞ്ചുരൂപാമുതൽ അമ്പതുരൂപാവരെ ശമ്പളം കിട്ടിവന്ന ഒരു ജോലിയന്വേഷിച്ചു നടക്കുന്ന ഇടത്തരക്കാരായ നമ്മുടെ ചെറുപ്പക്കാരിൽ ഒരാളെ അടുക്കൽ വിളിച്ചു രണ്ടായിരമോ അയ്യായിരമോ രൂപാ കൈയിൽ കൊടുത്തിട്ട്, "ഇതിരിക്കട്ടെ, ഇതുകൊണ്ട് എന്തെങ്കിലും ഒരു ബിസിനസ്സ് തുടങ്ങിക്കൊള്ളുക; ആദായം ഉണ്ടാകുന്നപക്ഷം തിരിയെ തന്നാൽ മതി; ഇല്ലെങ്കിൽ തരികയും വേണ്ടാ എന്നു ഞാൻ പറയുന്നു എന്നു വിചാരിക്കുക. പലരും ആ തുക വാങ്ങുവാൻ മടിക്കും. ചിലർ കുറെനേരം മനസ്സുമുട്ടി നിന്നശേഷം തല ചൊറിഞ്ഞുകൊണ്ട്, "ഓ! ബിസിനസ്സ് തുടങ്ങിയാൽ ഉള്ളതുകൂടെപ്പോകും. തന്നെയല്ല, എന്തു ബിസിനസ്സാണു തുടങ്ങേണ്ടതു? എല്ലാ ബിസിനസ്സും ഓരോരുത്തർ തുടങ്ങിപ്പോയി. ഇനി എനിക്കു തുടങ്ങത്തക്കവണ്ണം പുതിയ ബിസിനസ്സൊന്നും ശേഷിച്ചിട്ടില്ല. വല്ലതും ഒരു പതിനഞ്ചു രൂപായെങ്കിലും ശമ്പളം കിട്ടിയാൽ, ഒരു ചെറിയ ഉദ്യോഗമായിരുന്നു ഭേദം. അതുകൊണ്ട് അങ്ങു ഇവിടെ എനിക്കു എന്തെങ്കിലും ഒരു ജോലി തരണം. ഞാൻ ഏതു ജോലി വേണമെങ്കിലും ചെയ്തുകൊള്ളാം. അതിനു തൽക്കാലം യാതൊരു നിവൃത്തിയുമില്ലെങ്കിൽ, ഇന്നാരുടെ പേർക്കു ഒരെഴുത്തു തന്നാലും മതി" എന്നായിരിക്കും മറുപടി.

"ആകട്ടെ നിങ്ങൾക്കു എന്തു ജോലി അറിയാം? ഷോർട്ടുഹാൻഡു" (ചുരുക്കെഴുത്തു) അറിയാമോ?"

"അതു വശമില്ല."

"ടൈപ്പ്റൈറ്ററിംഗ് അറിയാമോ"

"അതും അറിഞ്ഞുകൂട."

"കണക്കെഴുത്തു അറിയാമോ?"

"അതു പഠിച്ചിട്ടില്ല"

"സൈക്കിൾ ചവിട്ടാൻ അറിയാമോ?

"ഉന്തിക്കൊണ്ടു നടന്നുപോകാൻ അറിയാം."

"കൊള്ളാം, അപ്പോൾ പിന്നെ നിങ്ങൾക്കു എന്തു ജോലി അറിയാം? എന്തു ജോലിയാണു ആവശ്യപ്പെടുന്നതു"

"അങ്ങനെ പ്രത്യേകമായി ഒന്നും ഞാൻ പഠിച്ചിട്ടില്ല. സ്കൂൾഫൈനൽ ക്ലാസ്സുവരെ പഠിച്ചപ്പോൾ അമ്മയ്ക്കു സുഖക്കേടായിപ്പോയി പഠിത്തം നിറുത്തേണ്ടിവന്നു. പിന്നെ മൂന്നുനാലുകൊല്ലം വീട്ടിൽതന്നെ വെറുതെ നിന്നു വെറുതെ നിന്നു മുഷിഞ്ഞതുകൊണ്ട് ഇറങ്ങിപ്പുറപ്പെട്ടതാണ്."

ഇങ്ങനെയുള്ള ഒരാളിനു ആരു എന്തു ജോലി കൊടുക്കും? ഒരു ആഫീസ് പ്യൂൺജോലിക്കാണെങ്കിൽപോലും, ഇക്കാലത്തു എഴുത്തുകളുടെ മേൽവിലാസം ഇംഗ്ലീഷിൽ തെറ്റിക്കാതെ വായിക്കാൻ അറിഞ്ഞിരിക്കണം. "അപ്പുനായർക്ക്" എന്നു നാം ഇംഗ്ലീഷിൽ മേൽവിലാസം എഴുതി ഒരു കത്തു കൊടുത്തയച്ചാൽ അദ്ദേഹത്തിന്റെ പടിക്കൽ ചെന്നു ആപ്പുനായരുടെ വീട് ഇതാണോ എന്നു വിളിച്ചുചോദിക്കുന്ന ഒരു മടയത്തിരിമനെ എങ്ങനെ ആഫീസ് പ്യൂണായിപ്പോലും നിയമിക്കും? സ്കൂൾഫൈനൽവരെ പഠിച്ച അവനു പണം കൊടുക്കാമെന്നു സഹായവാഗ്ദത്തം ചെയ്തിട്ടുപോലും സ്വന്തമായി ഒരു ബിസിനസ്സു തുടങ്ങാൻ ഇത്ര ഭയമെന്താണ്? ഒരാളിൽ മാത്രമല്ല, പലരിലും കണ്ടുവരാറുള്ള ഈ ഉദ്യോഗഭ്രമത്തിന്റെ കാരണമെന്തായിരിക്കാമെന്നു ഞാൻ പലപ്പോഴും ആലോചിച്ചുനോക്കാറുണ്ട്. അതിനു എന്റെ മനസ്സിൽ തോന്നുന്ന ഒരു പ്രധാന കാരണം, ബിസിനസ്സിന്റെ അനിശ്ചിതത്വവും ഉദ്യോഗവരുമാനത്തിന്റെ— അതു എത്ര പരിമിതമായിരുന്നാലും—സ്ഥിരതയുമാണ്. മാസശമ്പളമുള്ള ഒരു ജോലിയാണെങ്കിൽ, അതിനു അപകടംപിടിച്ച ഗർത്തങ്ങളിലൂടെ, ഞാണിന്മേൽക്കളിപോലെ നടക്കേണ്ട ആവശ്യമില്ല. നല്ല ഉറച്ച മെറ്റലിട്ട വീതിയുള്ള പെരുവഴിയാണ് ഉദ്യോഗം എന്നാണ് പൊതുവെയുള്ള ഒരു വയ്പ്. ബിസിനസ്സിന്റെ സാമ്പത്തികവശം കാട്ടുമേട്ടും പിടിച്ചു അപകടസാധ്യതകൾ നിറഞ്ഞ കുന്നിൻചെരിവുകളാണ്. പക്ഷെ, ഉദ്യോഗത്തിനും ഇതിനെക്കാൾ പരുപരുത്ത ചില വശങ്ങൾ ഉണ്ടെന്നുള്ള കഥ വിസ്മരിച്ചുകൂടാ. ഒന്നാമതു സ്വാതന്ത്ര്യമില്ലായ്മ. 750 രൂപാ ശമ്പളം വാങ്ങുന്ന ഒരു ഉദ്യോഗസ്ഥനാണെങ്കിലും, ചില ഘട്ടങ്ങളിലും പരിതസ്ഥിതികളിലും തന്നെക്കാൾ അഞ്ചോ പത്തോ രൂപ മാത്രം കൂടുതൽ ശമ്പളം വാങ്ങുന്ന ഒരു പടി ഉയർന്ന മേലുദ്യോഗസ്ഥന്റെ ന്യായമോ അന്യായമോ ആയ ഹിതാഹിതങ്ങൾക്കു താളം തുള്ളേണ്ടിവരും. അല്ലെങ്കിൽ ചിലപ്പോൾ ഉദ്യോഗം പോയെന്നു വരാം. അതും നാല്പതും അമ്പതും വയസ്സാകുമ്പോൾ, അപ്പോഴേക്കു പ്രാരബ്ധങ്ങൾ കുന്നുകൂടിയിരിക്കും. മനസ്സ് ഒരു വൃത്തത്തിലോടി പരിചയിച്ചിരിക്കും. പരിചയിച്ച ഒന്നിൽനിന്നു പരിചയിക്കാത്ത മറ്റൊന്നിലേക്കു ചാടാനുള്ള ധൈര്യവും നശിച്ചിരിക്കും. അങ്ങനെയുള്ള ഘട്ടത്തിൽ ജോലി പോയാൽ, നീന്തൽ ഒട്ടും അറിഞ്ഞുകൂടാത്തവനെപ്പോലെ, നടുക്കായലിൽ താണുപോകുകയേ ഉള്ളൂ. ബിസിനസ്സുകാരൻ ജീവിതക്കായലിലെ നീന്തൽ വിദഗ്ദ്ധനാണ്. പെരുമഴക്കെട്ടു വെള്ളം പൊങ്ങി കരകൾ കവിഞ്ഞൊഴുകുമ്പോഴും, കൂരിരുട്ടുള്ള അർദ്ധരാത്രിയുടെ നിശ്ശബ്ദതയിൽ, അവനു തന്റെ ജീവിതപ്പലതോണി ഊന്നേണ്ടിവരും. ഓളങ്ങൾ തോണിയെ പന്താടിക്കളിച്ചു ചിലപ്പോൾ എടുത്തു കമഴ്ത്തി ദൂരെ എറിഞ്ഞേക്കാം. എന്നാലും, നീന്തി അക്കരെ കയറുന്നതിനു സന്നദ്ധനായിട്ടാണു അവൻ തിരിക്കുന്നതു. അങ്ങനെ ഒരു ധൈര്യവും സ്വാശ്രയശീലവും ആവശ്യത്തിൽനിന്നും പരിചയത്തിൽനിന്നും സിദ്ധിക്കുന്നു. ക്ലിപ്തവരുമാനത്തോടുകൂടിയ ഉദ്യോഗത്തിനു സാമ്പത്തികമായ ഒരു സ്ഥിരതയുണ്ടെങ്കിലും, അഥവാ ഒരേ സാമ്പത്തിക നിരപ്പിൽനിന്നു വളരെ താണുപോകാൻ എളുപ്പമില്ലെന്നുള്ളതിനോടൊപ്പംതന്നെ, സാമ്പത്തികമായി വളരെ ഉയരാനും ഉള്ള സാധ്യതകൾ കുറവാണ്. വീഴാൻ സാധ്യതയുള്ളയിടങ്ങളിൽ മാത്രമേ കയറാനും സാ

ധ്യതകൾ കാണുകയുള്ളൂ. മററു്, എന്നും ഒരേ ഒരു [illegible] രപ്പിലൂടെ, ഒച്ചിഴയുന്നതുപോലെയുള്ള ക്ലിപ്തവേഗതയിൽ നീങ്ങിക്കൊണ്ടിരിക്കും. ഒരു പുൽക്കൊടിത്തുമ്പിൽ തൊട്ടാൽ ഒച്ചിന്റെ പുരോഗതി നിലയ്ക്കുകയായി. തുള്ളിക്കളിച്ചു പതഞ്ഞുപൊങ്ങുന്ന കലമാൻകിടാവാകട്ടെ, വഴി വിലങ്ങിക്കിടക്കുന്ന കാട്ടുവള്ളികളെയും തടിക്കഷണങ്ങളെയും, വേലികളെത്തന്നെയും മറിച്ചാടിക്കടന്നുപോവുക സാധാരണമാണ്. സാമാന്യം നല്ല ശമ്പളമുള്ള ഒരുദ്യോഗസ്ഥന്റെ പ്രതിമാസശമ്പളം, സൂര്യോദയവും സൂര്യാസ്തമനവും പോലെയുള്ള അചഞ്ചലനിഷ്ഠയോടുകൂടിയ ഇരുമ്പുബഡ്ജററിനു വിധേയമായിരിക്കും. ബോംബെയിൽ പഠിക്കുന്ന മൂത്ത മകനു പ്രതിമാസം 75 രൂപാ അയക്കണം. മദ്രാസിൽ കോളജിൽ പഠിക്കുന്ന രണ്ടു പെൺമക്കൾക്കു 150 രൂപാ. വീട്ടുചെലവിനു 300 രൂപാ, ഇൻഷ്വറൻസ്, ചിട്ടി, പിന്നീട് ഇടയ്ക്കിടെ അപ്രതീക്ഷിതമായി വന്നുകൂടുന്ന അത്യാവശ്യച്ചെലവുകൾ, ഇതൊക്കെക്കഴിച്ചാൽ, സാധാരണരീതിയിൽ പിന്നെ വലിയ മിച്ചം കാണാൻ വഴിയില്ല. (കൈക്കൂലി കിട്ടാനും വാങ്ങാനും സൗകര്യമുള്ള ഉദ്യോഗസ്ഥന്മാരെ ഈ കൂട്ടത്തിൽ ഉൾപ്പെടുത്തുന്നില്ല) "ഉള്ളപ്പോൾ തിരുവോണം, ഇല്ലാത്തപ്പോൾ ഏകാദശി" എന്നു പറഞ്ഞ മട്ടിലാവാം, ചിലപ്പോൾ, ബിസിനസ്സിൽനിന്നുള്ള വരുമാനംകൊണ്ടു ജീവിക്കുന്ന ഒരാളിന്റെ നില. എന്നാൽ അവനു് ഒരു സ്വാതന്ത്ര്യമുണ്ടു്, ഉദ്യോഗസ്ഥനില്ലാത്ത ഒരു വിലയേറിയ സ്വാതന്ത്ര്യം. ആശാസ്യമായ സ്വാതന്ത്ര്യം പൗരുഷലക്ഷണങ്ങളിൽ പ്രാധാന്യം അർഹിക്കുന്ന ഒന്നാണല്ലോ. സ്വാതന്ത്ര്യത്തിനുവേണ്ടി വ്യക്തികളും ജനസമുദായങ്ങളും എന്തെല്ലാം ക്ലേശങ്ങളും ത്യാഗങ്ങളും സഹിക്കുന്നു. സ്വാതന്ത്ര്യത്തിലേക്കുള്ള വഴി ഒരിക്കലും വെള്ളമണൽ വിരിച്ചതല്ല. അതു പലപ്പോഴും, എന്നല്ല മിക്കപ്പോഴും കല്ലും മുള്ളും നിറഞ്ഞതായിരിക്കും. പക്ഷേ സ്വാതന്ത്ര്യത്തിന്റെ പൗരുഷബോധം ഉള്ളിലുള്ളവനു് ആ കല്ലിലും മുള്ളിലും ചവുട്ടി കാൽ മുറിഞ്ഞു പൊടിയുന്ന ചോരത്തുള്ളികൾ, അടിമത്തത്തിന്റെ പട്ടുമെത്തയിലെ മൂട്ടകടിയെക്കാൾ അത്യന്തം ഹൃദ്യമായിരിക്കും സംശയമില്ല. മദ്രാസിൽവെച്ചു ഞാൻ കോഴിക്കോട്ടുകാരനായ ഒരു മലയാളിയെക്കണ്ടു. അയാൾ നാട്ടിൽ കുറെയൊക്കെ വിദ്യാഭ്യാസം കഴിച്ചശേഷം ഒരു ചില്ലറ ഉദ്യോഗത്തിനുവേണ്ടി ആ പട്ടണത്തിൽ സർവത്ര ചുററിത്തിരിഞ്ഞു. ശുപാർശക്കത്തുകൾ ഇല്ലാഞ്ഞതിനാലോ, ആൾ കാഴ്ചയിൽ സ്വല്പം മോശമായിരുന്നതുകൊണ്ടോ, സംഭാഷണത്തിൽ തട്ടിപ്പ് ഇല്ലായിരുന്നതിനാലോ എന്തോ ആരും അയാൾക്കു് ഒരു ജോലിയും കൊടുത്തില്ല. കൈയിലുള്ള പണവും തീർന്നു. കുറെ ദിവസം വല്ല ഹോട്ടലിലും കേറി പച്ചവെള്ളം വാങ്ങിക്കുടിച്ചു, വല്ലയിടത്തും കിടന്നുറങ്ങിക്കഴിച്ചുകൂട്ടി. പക്ഷേ അയാൾക്കു സ്വാതന്ത്ര്യത്തിന്റെയും അഭിമാനത്തിന്റെയും ഭാരംകൊണ്ടു തൂക്കവും വിലപ്പിടിപ്പുമുള്ള ഒരു ഹൃദയമുണ്ടായിരുന്നു. അയാൾ ആലോചിച്ചു, ഞാൻ എന്തിനിങ്ങനെ അലഞ്ഞുവലയുന്നു? എത്ര താണനിലയിലുള്ളതായാലും എന്തെങ്കിലും ഒരു സ്വന്ത വ്യാപാരം തുടങ്ങണം. പക്ഷേ അതിനു വേണ്ട പണമില്ല. ഭാഗ്യവശാൽ ചില ചില്ലാക്കച്ചവടങ്ങൾക്കു ദല്ലാൾനിന്നു സ്വല്പം പണം കിട്ടി. അതു മുടക്കി, ചെറിയതോതിൽ, സിഗററ്, വെററിലമുറുക്കാൻ, സോഡ, ഇവയൊക്കെ വിൽക്കുന്ന ഒരു മാടക്കച്ചവടം തുടങ്ങി. സാധനങ്ങൾക്കു നല്ല ചെലവുകിട്ടി. ക്രമേണ അതിനോടു ചേർത്തു് അയാൾ, ചെറിയതോതിൽ ഒരു ചായക്കച്ചവടംകൂടി തുടങ്ങി. ചായയും ദോശയും മാത്രം. നല്ല രുചികരമായ ചായ, നല്ല ദോശ, ഇവ രണ്ടും മാത്രം. പെട്ടെന്നു്, മേനോന്റെ ചായയും ദോശയും ബഹുവിശേഷമാണെന്നൊരു പേരുകിട്ടി. രാവിലെയും ഉച്ചയ്ക്കും വൈകുന്നേരവും അനേകം കമ്പനികളിലെയും വ്യവസായശാലകളിലെയും കൂലിവേലക്കാരായ തൊഴിലാളികൾ, മേനോന്റെ ചായകുടിക്കാൻ കൂട്ടംകൂട്ടമായി എത്തുക പതിവായി. നാം ഏതു വ്യാപാരംചെയ്താലും നമ്മുടെ പരമാർത്ഥതയെപ്പററി പൊതുജനങ്ങൾക്കു് ഒരു ബോദ്ധ്യം വരത്തക്കവണ്ണം പെരുമാറണം. അതാണു് ഏററവും വലിയ സമ്പത്തു്. താൽക്കാലികനയതന്ത്രങ്ങൾകൊണ്ടോ പ്രചാരണതന്ത്രങ്ങൾകൊണ്ടോ പൊതുജനമദ്ധ്യത്തിൽ ചിരസ്ഥായിയായി ഒരു മതിപ്പുകിട്ടാൻ സാദ്ധ്യമല്ല. അത്തരം കുറുക്കുവഴികൾ പെട്ടെന്നു് പൊള്ള തെളിഞ്ഞുപോകും. After all honesty is the best policy, for, I have tried both എന്നൊരു വിനോദരസികൻ പറഞ്ഞതായി കേട്ടിട്ടുണ്ടു്. നേരമ്പോക്കാണെങ്കിലും, സനാതനമായ ഒരു വ്യവസായവിജയരഹസ്യതത്വമാണതു്. മേനോന്റെ ബിസ്സിനസ്സു വളർന്നു. ഇന്നയാൾ സത്യവും വിനയവും മര്യാദയും നിറഞ്ഞ ഒരു ധനികനാണു്. പക്ഷേ ചായക്കച്ചവടമില്ല. ആ പ്രാരംഭങ്ങൾ വൻ വ്യവസായപദ്ധതികളിലേക്കു തിരിഞ്ഞു.

വ്യവസായരംഗത്തിറങ്ങുന്നവർ ശ്രദ്ധിക്കാനുള്ള മറെറാരു സംഗതി, ഏതൊരു തൊഴിലിൽ പ്രവേശിക്കുന്നുവോ ആ തൊഴിൽ ആദ്യമായി നല്ലവണ്ണം മനസ്സിലാക്കിയിരിക്കണമെന്നുള്ളതാണു്. ചുമടു ചുമക്കുക, പുരയിടം കിളയ്ക്കുക, കൃഷിചെയ്യുക, കച്ചവടം നടത്തുക, വമ്പിച്ച വ്യവസായങ്ങൾ നടത്തുക ഇവയെല്ലാം ഈ തത്വം അനുഷ്ഠേയമാണ്. ഒരറിവുമില്ലാത്ത പത്തുതൊഴിലുകളിൽ മാറിമാറി ചാടിപ്പിടിക്കുന്നതിൽ ഭേദം, ഏതെങ്കിലുമൊരു തൊഴിൽ നല്ലവണ്ണം പഠിക്കുകയും, അതിൽ മെച്ചം നേടുകയും, കഴിയുന്നേടത്തോളം അതിൽത്തന്നെ സ്ഥിരമായി നിൽക്കുകയുമാണു്. ഇക്കാലത്തു് ഉദ്യോഗംതേടി അലയുന്ന അഭ്യസ്തവിദ്യരായ അനവധി യുവജനങ്ങളുണ്ടു്. അവർ, മററാരെയുംകാൾ കൂടുതലായി അവരവരുടെ കഴിവുകളെത്തന്നെ ആശ്രയിച്ചു്, പുതിയ വ്യവസായസരണികളിൽ കടന്നുകൂടി ഉയരാൻ ശ്രമിച്ചുകാണാൻ ഞാൻ അത്യധികം ആഗ്രഹിക്കുന്നു. ബിസ്സിനസ് എല്ലാം തീർന്നുപോയി. ഉള്ള ബിസിനസ്സെല്ലാം മററുള്ളവർ തുടങ്ങിപ്പോയി എന്നു പറയുന്നതു്, ചുററുപാടുകളെപ്പററിയുള്ള അജ്ഞതകൊണ്ടാണു്. ലോകത്തിൽ തന്റേടവും മനോധർമ്മവും പൗരുഷവും സ്വാശ്രയശക്തിയുമുള്ളവനു് ഇന്നും നല്ല സ്ഥാനം (മാർക്കററ്) ഉണ്ടു്. അങ്ങനെയുള്ളവരെ കിട്ടാൻ പ്രയാസമാണു്. കിട്ടാൻ ചുരുക്കമായ സാധനങ്ങൾക്കാണല്ലോ വിലക്കൂടുതൽ. നമ്മുടെ യുവജനങ്ങളുടെ ശ്രദ്ധ, സങ്കുചിതമായ ഉദ്യോഗഭ്രമത്തിൽനിന്നു, വിശാലമായ വ്യവസായരംഗങ്ങളിലേക്കു തിരിഞ്ഞുകാണാൻ ആഗ്രഹിക്കുന്നു.

# യുദ്ധാനന്തര ഭാരതത്തിലെ
# ബാങ്കിംഗ് വ്യവസായം

[എം. സി. മാത്യു, മാനേജിംഗ് ഡയറക്ടർ, ട്രാവൻകൂർ ഫോർവേർഡ് ബാങ്ക് ക്ലിപ്തം]

രണ്ടാം ലോകമഹായുദ്ധത്തിന്റെ കാർമേഘങ്ങൾ നമ്മുടെ അന്തരീക്ഷത്തിൽനിന്ന് ഏതാണ്ട് അപ്രത്യക്ഷമായിക്കഴിഞ്ഞു. ശാശ്വതസമാധാനസ്ഥാപനത്തിനു ലോകത്തിലെ പ്രധാന മഹച്ഛക്തികൾ എല്ലാം തീവ്രശ്രമം ചെയ്തുവരികയുമാണ്. യുദ്ധകാലത്തിനു മുമ്പ് പണമില്ലെന്നുള്ള പരാതി എവിടെയും മുഴങ്ങിയിരുന്നെങ്കിൽ ഇന്നു പണംകൊണ്ട് എന്തു ചെയ്യണമെന്ന ചോദ്യമാണ് നാം കേൾക്കുന്നത്. പൊതുവേ പറഞ്ഞാൽ നമ്മുടെ പരിതസ്ഥിതി സാമുദായികമായും സാമ്പത്തികമായും നമ്മെ വളരെ അധികം പുരോഗമിപ്പിച്ചുകൊണ്ടിരിക്കുകയാണ്. ലോകത്തിന്റെ ഇതരഭാഗങ്ങളോടൊപ്പം അതിൽ കവിഞ്ഞും കർഷകപ്രാധാന്യമായ ഭാരതം പുരോഗമിക്കണമെങ്കിൽ നമ്മുടെ കഴിവുകളെ നാം നിയന്ത്രിക്കേണ്ടിയിരിക്കുന്നു. ധനത്തിന്റെ ശരിയായ വിനിയോഗത്തിലാണ് ഭാരതത്തിന്റെയും കേരളത്തിന്റെയും ഭാവിശ്രേയസ്സ് നിലകൊള്ളുന്നത്. കൃഷികൊണ്ടു മാത്രം വിജയമടയുവാൻ നമുക്കു സാധിക്കുന്നതല്ല. ജനസംഖ്യ വർദ്ധിക്കുന്നതോടൊപ്പം വിളഭൂമികളും വർദ്ധിക്കുന്നതല്ലല്ലോ. തന്മൂലം വ്യവസായങ്ങളിൽ മുതൽ മുടക്കി പ്രശംസനീയമായ വിധം പ്രവർത്തനമാരംഭിക്കുകയാണ് നമുക്കു കരണീയമായിട്ടുള്ളത്. വൻപിച്ചതും ചെറുതുമായ തോതുകളിലുള്ള വ്യവസായശാലകൾ ഇൻഡ്യയുടെ നാനാഭാഗങ്ങളിലും ഉയർന്നുപൊങ്ങുവാൻ അധികം കാലവിളംബം നേരിടുകയില്ല. അനുദിനം വർദ്ധിച്ചുവരുന്ന നമ്മുടെ ആവശ്യങ്ങൾ നിറവേറ്റുവാനും മാതൃഭൂമിയെ കഴിയുന്നത്ര സ്വയംപര്യാപ്തതയിലേക്ക് ഉന്നയിക്കുവാനും, സർവ്വോപരി യുദ്ധാനന്തരകാലത്ത് ദൃശ്യമാകുവാനുള്ള തൊഴിലില്ലായ്മയെ ഉന്മൂലനം ചെയ്യുവാനും ഈവക പ്രവർത്തനങ്ങൾക്ക് കഴിയുന്നതാണ്.

കൃഷിക്കെന്നപോലെ മറ്റു വ്യവസായങ്ങൾക്കും ജീവൻ കൊടുക്കുന്ന ഒരു സുപ്രധാന ഘടകമുണ്ട്—മൂലധനം. വേണ്ടത്ര മൂലധനം കൂടാതെയുള്ള സംരംഭങ്ങളെല്ലാം പരാജയത്തിന്റെ പരിതാപകരമായ സ്വപ്നങ്ങൾ മാത്രമാണ്. തന്മൂലം നാട്ടിന്റെ നാനാഭാഗങ്ങളിലും വ്യവസായങ്ങൾ വർദ്ധിക്കുന്നതോടൊപ്പം അവയ്ക്കു ആവശ്യമുള്ള മൂലധനം ലഭിക്കത്തക്ക ബാങ്കിംഗ് വ്യവസ്ഥകളും വിപുലമായ തോതിൽ വളരാതെ നിവൃത്തിയില്ല. അഥവാ വ്യവസായശാലകളും ബാങ്കുകളും തോളോടുതോൾ ചേർന്നു ശ്രമിച്ചെങ്കിൽ മാത്രമേ ജനസാമാന്യത്തിന്റെ പൊതുവായ അഭ്യുദയം ഉണ്ടാവുകയുള്ളൂ.

ഈ കഴിഞ്ഞ ലോകമഹായുദ്ധം മനുഷ്യരാശിയുടെ നാനാമുഖമായ പ്രവർത്തനങ്ങളുടേയും ഒരു പരീക്ഷണഘട്ടമായിരുന്നു. ഈ പരീക്ഷണത്തിൽനിന്നും ബാങ്കുകളെ ഒഴിവാക്കുവാൻ കഴിഞ്ഞിട്ടില്ല എന്നുള്ളതു പരമാർത്ഥമായ ഒരു സംഗതിയത്രേ. ഇപ്രകാരം നേരിടേണ്ടിവന്ന ദുർഘടപരിതസ്ഥിതികളെ തരണം ചെയ്യുവാൻ ബാങ്കുകൾക്കു സാധിച്ചിട്ടുണ്ടെങ്കിൽ, തൽകാരണകർത്താക്കൾ തികച്ചും അഭിനന്ദനീയരാണ്. യുദ്ധാരംഭത്തോടുകൂടി വിദേശീയ വിപണികൾ നഷ്ടപ്പെടുകയും ഇൻഡ്യൻ വാണിജ്യവ്യവസായങ്ങളെ സാരമായി സ്പർശിക്കുന്ന കയറ്റുമതി ഏർപ്പാട് ഏറിയഭാഗവും അധഃപതനത്തിലെത്തുകയും ചെയ്തു എന്നാൽ യുദ്ധത്തിന്റെ മദ്ധ്യകാലമായപ്പോഴേയ്ക്കും അതായതു 1942—നുശേഷം പൊതുവെ കണ്ട നില വ്യത്യസ്തപ്പെടുവാൻ തുടങ്ങി. സഖ്യകക്ഷികൾക്ക് ജപ്പാനുമായി നേരിടേണ്ടിവന്നപ്പോൾ ഇൻഡ്യ ഒരു പശ്ചാത്തലമായിത്തീരുകയും വ്യാവസായികമായി ഇൻഡ്യ അഭിവൃദ്ധിയെ പ്രാപിക്കുവാൻ തുടങ്ങുകയും ചെയ്തു. ഉയർന്നുണ്ടായ കറൻസിയുടെ പ്രവാഹം ബാങ്കുപ്രവർത്തനത്തെ പ്രവൃദ്ധമാക്കിയതിൽ അത്ഭുതപ്പെടുവാനില്ല. ബാങ്കു നിക്ഷേപകണക്കിലും അഡ്വാൻസ് തുകയിലും അൽഭുതകരമായ പുരോഗതിയാണ് നാം കണ്ടത്.

ഭാരതത്തിൽ വേണ്ടിടത്തോളം ബാങ്കുകൾ ഇന്നില്ല എന്നു പറയാതെ തരമില്ല. അമേരിക്കയെപ്പോലുള്ള പരിഷ്കൃത പാശ്ചാത്യരാജ്യങ്ങളോടു താരതമ്യപ്പെടുത്തിനോക്കുമ്പോൾ ഈ കാര്യത്തിൽ നമ്മുടെ മാതൃഭൂമി വളരെ വളരെ പിന്നിലാണ് നില്ക്കുന്നത്. വാണിജ്യവും വ്യവസായവും വർദ്ധിക്കുന്നതോടെ ബാങ്കുകളുടെ പ്രവർത്തനവും പ്രവൃദ്ധമാകയേ തീരൂ. അല്ലാത്തപക്ഷം നമ്മുടെ നില കൂടുതൽ ശോചനീയമാകും. ഭാരതീയരുടെ വ്യവസായപരമായ സംരംഭങ്ങളിൽ വിദേശികളുടെ മൂലധനം വിനിയോഗിക്കേണ്ടിവരുന്നതു അല്പവും ആശാസ്യമല്ല. ആകർഷണീയമായ വിധത്തിൽ ബാങ്കുപ്രവർത്തനം നടത്തി നമ്മുടെ വാണിജ്യവ്യവസായങ്ങളിൽനിന്നും ലഭിക്കുന്ന ആദായത്തിന്റെ ഭീമഭാഗവും ചൂഷണം ചെയ്യുന്ന വിദേശീയബാങ്കുകളുടെ നയത്തെ നാം ഇനിയും പ്രോത്സാഹിപ്പിക്കുന്നതു കഷ്ടതരമെന്നേ പറയാനുള്ളൂ. കാലത്തിനനുയോജ്യമായ പരിഷ്കാരങ്ങൾ വരുത്തി നമ്മുടെ നാട്ടിലുള്ള വ്യവസായികളുടെ സൗകര്യത്തെ ലാക്കാക്കി നാം നമ്മുടെ ബാങ്കിംഗ് പ്രവർത്തനം പുരോഗമിപ്പിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പ്രധാനമായി, ഇൻഡ്യൻ ബാങ്കുകൾ മൂന്നു മാർഗ്ഗങ്ങളെ അവലംബിക്കേണ്ടതത്യാവശ്യമാണ്. ഒന്നാമതായി അടിയുറച്ച പഴയ ബാങ്കുകൾ അവയുടെ ശാഖകൾ സ്ഥാപിക്കുന്നതിൽ ശ്രദ്ധ പതിപ്പിക്കുക. രണ്ടാമതായി സ്വതന്ത്രമായ പുതിയ ബാങ്കുകളുടെ സ്ഥാപനം. മൂന്നാമതു തഴക്കവും പഴക്കവും സിദ്ധിച്ചിട്ടുള്ള

പഴയ ബാങ്കുകളുടെ സബ്സിഡിയറി ഉപ ബാ[illegible] എന്ന നിലയിൽ പുതിയ ബാങ്കുകളുടെ ഉൽഘാടനം.

എന്നാൽ ഈ കാര്യങ്ങളിലെല്ലാം, പ്രത്യേകിച്ച് നിലവിലിരിക്കുന്ന ബാങ്കുകളുടെ ശാഖകൾ ഉൽഘാടനം ചെയ്യുന്ന വിഷയത്തിൽ വളരെ ശ്രദ്ധിക്കേണ്ടതായുണ്ട്. പേരിനും പെരുമയ്ക്കും വേണ്ടി മാത്രം ഒരു മുതുക ബാങ്ക് അതിന്റെ ശാഖകൾ വർദ്ധിപ്പിക്കുന്നതിനു ഒരുമ്പെടുമെന്നു തോന്നുന്നില്ല. ശരിയായ ഉദ്ദേശം ഫലിക്കുമെന്നു ബോദ്ധ്യപ്പെടുന്നു എങ്കിൽ മാത്രമേ അതിന്റെ പ്രവർത്തകർ അതിനു ഉദ്യമിക്കയുള്ളു. കാര്യക്ഷമമായ വിധത്തിൽ ഒരു ബാങ്കു നടത്തുക എന്നുള്ളതു് അത്ര നിസ്സാരമായ ഒരു സംഗതിയല്ല. ഒരു ബാങ്കു സ്ഥാപിക്കുന്നതിനു തെരഞ്ഞെടുക്കുന്ന സ്ഥലം അതിനു യോജിച്ചതായിരിക്കണം. ഒരു ബാങ്കിന്റെ ആവശ്യകത ആ സ്ഥലവാസികൾക്കു അത്യന്താപേക്ഷിതമെന്നു ബോദ്ധ്യമാകാതെ അങ്ങനെയുള്ള ഒരു സാഹസത്തിനു മുതിരുന്നതു് ലാഭകരമായിരിക്കയില്ല എന്നു മാത്രമല്ല ആത്മഹത്യാപരമായിരിക്കയും ചെയ്യും. വ്യവസായവും വാണിജ്യവും വേരുറച്ചിട്ടുള്ള മണ്ണിൽ ബാങ്കിനും വളരുവാൻ കഴിയും. അപ്രകാരം പലതുകൊണ്ടും അഭികാമ്യമായ ഒരു സ്ഥലം തെരഞ്ഞെടുക്കുന്ന സൂക്ഷ്മദൃക്കായ ബാങ്കുടമസ്ഥൻ വിജയിയാവുന്നതാണ്.

ശാഖകളും സബ്സിഡിയറി ബാങ്കുകളും സ്ഥാപിക്കുമ്പോൾ ഈ കാര്യത്തിൽ അത്യധികം സൂക്ഷിക്കേണ്ടതായുണ്ട്. ആധുനിക രീതിയിലുള്ള ബാങ്കിടപാടുകൾ വിജയകരമായി നടത്തുവാൻ സാധിക്കുന്ന അനേകം സ്ഥാനങ്ങൾ നമ്മുടെ നാട്ടിലുണ്ട്. അങ്ങനെയുള്ള ദേശങ്ങളിൽ ഇദംപ്രഥമമായി സ്ഥാപനങ്ങൾ തുടങ്ങുമ്പോൾ ആ നാട്ടുകാരുടെ പ്രത്യേകിച്ചു സാമ്പത്തികമായും സാമുദായികമായും കുലീനത്വം ലഭിച്ചിട്ടുള്ള വ്യക്തികളുടെ സഹകരണം അത്യന്താപേക്ഷിതമാണ്. പ്രസ്തുത സ്ഥാപനങ്ങളുടെ അഭ്യുദയത്തിനു മുൻപറഞ്ഞ വിധമുള്ള പ്രമാണികളെ നായകന്മാരായി സ്വീകരിക്കുന്നതു കൂടുതൽ ആശാസ്യമായിരിക്കും. തദ്ദേശവാസികളുടെ ആവശ്യങ്ങൾ മനസ്സിലാക്കുന്നതിനും ബാങ്കു പ്രവർത്തനത്തിൽ നാട്ടുകാർക്ക് ശാശ്വതമായ വിശ്വാസം സംജാതമാക്കുന്നതിനും മേൽപറഞ്ഞ വ്യക്തികളുടെ സഹകരണം സഹായിക്കുന്നതാണ്.

ബാങ്കിന്റെ സുരക്ഷിതാവസ്ഥയ്ക്കു ഹാനികരമായ ഒരു പതിവ് ഇന്നു നിലവിലിരിക്കുന്നതു് പറയാതെ തരമില്ല. കമ്പനികളുടെ ഓഹരികളിൽ ബാങ്കിന്റെ മൂലധനം വിനിയോഗിക്കുക എന്നുള്ളതു് ഇന്നു പ്രബലപ്പെട്ടു വരുന്ന ഒരു സംഗതിയാണ്. അപൂർവ്വം ചില കമ്പനികൾ സുസ്ഥിരമായ ആദായമാർഗ്ഗമുള്ളവയായിരിക്കാമെങ്കിലും കേവലം നാമമാത്രമായ പല കമ്പനികളും നമ്മുടെ നാട്ടിലുണ്ടെന്നുള്ള വസ്തുത വിസ്മരിക്കത്തക്കതല്ല. അങ്ങിനെയുള്ള "താല്ക്കാലിക" കമ്പനികളുടെ ഓഹരികൾ ബാങ്കിന്റെ സ്വത്തായി കരുതുന്നതു് പലപ്പോഴും പരാജയത്തിൽ കലാശിക്കുന്നതായി കാണാം. ബാങ്കിന്റെ മുതൽ പൊതുജനങ്ങളുടെ വകയാണെന്നുള്ള സത്യം വിസ്മരിച്ചുകൊണ്ടു വിനാശകരമായ സംരംഭങ്ങളിൽ ഭരണകർത്താക്കൾ പങ്കെടുക്കുന്ന രീതി ഒരിക്കലും പ്രോത്സാഹിപ്പിക്കത്തക്കതല്ല.

വ്യവസായകേന്ദ്രങ്ങളല്ലെങ്കിലും, അനേകം ബാങ്കുകളും ശാഖാസ്ഥാപനങ്ങളും ഉള്ള സ്ഥലത്തുതന്നെ വീണ്ടും വീണ്ടും പുതിയ ശാഖകൾ സ്ഥാപിക്കുവാൻ ഒരു പ്രത്യേക താല്പര്യം പ്രദർശിപ്പിക്കുന്നതായി നാം കാണുന്നുണ്ട്. ഇപ്രകാരം ചെയ്യുന്നതുകൊണ്ടു പറയത്തക്ക പ്രയോജനമൊന്നും ഉണ്ടാകുന്നതല്ലെന്നു മാത്രമല്ല ചിലപ്പോൾ ഭീമമായ കഷ്ടനഷ്ടങ്ങൾക്കു ഇടയാകുന്നതാണ്.

ബാങ്കിംഗ് വ്യവസായത്തിന്റെ പുരോഗമനത്തിനും ശാശ്വതമായ നിലനില്പിനും ആത്മാർത്ഥമായ പരസ്പരസഹകരണം അത്യന്താപേക്ഷിതമാണ്. ഈ അടിസ്ഥാനതത്വത്തിൽ എല്ലാ ബാങ്കുവ്യവസായികളും മുന്നിട്ടുനിന്നു പ്രവർത്തിക്കുന്നപക്ഷം പ്രസ്തുത വ്യവസായത്തിനു സുശോഭനമായ ഒരു ഭാവി ഉണ്ടാകുകയും തന്മൂലം നമ്മുടെ നാടും ജനങ്ങളും സർവ്വോപരി ഐശ്വര്യാഭിവൃദ്ധിയെ പ്രാപിക്കുകയും ചെയ്യും.